

# ബ്രഹ്മസൂത്രം

(ഭാഷാടീകാസഹിതം)

വ്യാഖ്യാതാ:

സ്വാമി ജ്ഞാനാനന്ദസരസ്വതി

digitized by www.sreyas.in



വേദാന്തദർശനം

അഥവാ

# ബ്രഹ്മസൂത്രം

പൂർവ്വാർദ്ധം

(ഭാഷാടീകാസഹിതം)

വ്യാഖ്യാതാ:

സ്വാമി ജ്ഞാനാനന്ദസരസ്വതി.

1993 **Rs. 90/-**

digitized by www.sreyas.in

# ആമുഖം

ബ്രഹ്മർഷി ശ്രീ വേദവ്യാസനാൽ എഴുതപ്പെട്ടതും അദ്ധ്യാത്മശാസ്ത്രങ്ങളെന്നു പ്രസിദ്ധങ്ങളായ 'ദർശന'ങ്ങളുടെ അഗ്രിമസ്ഥാനത്തു നില്ക്കുന്നതുമായ 'വേദാന്തദർശനം അഥവാ ബ്രഹ്മസൂത്ര'മെന്ന ഗ്രന്ഥം വളരെ മാഹാത്മ്യമേറിയ ഒന്നുതന്നെ. ചുരുങ്ങിയ ശബ്ദങ്ങളെക്കൊണ്ടു് ഇതിൽ പരബ്രഹ്മസ്വരൂപത്തിന്റെ സാംഗോപാംഗനിരൂപണം ചെയ്യപ്പെട്ടിരിക്കുന്നു എന്നുള്ളതുകൊണ്ടാണു് ബ്രഹ്മസൂത്രമെന്നു് ഈ ഗ്രന്ഥത്തിന്നു പേരുണ്ടാവാനിടവന്നതു്. അങ്ങിനെതന്നെ വേദങ്ങളുടെ അന്ത്യസിദ്ധാന്തമായ ജ്ഞാനത്തെ നിദർശനം ചെയ്തിരിക്കുന്നു എന്നതുകൊണ്ടു് 'വേദാന്തദർശന'മെന്നും പേരുണ്ടാവാനിടയായി. വേദങ്ങളുടെ ആദ്യഭാഗങ്ങളായ ഉപനിഷത്തുക്കളുടെ സൂക്ഷ്മതത്വങ്ങളെ ഇതിൽ വേണ്ടപോലെ പ്രകാശിപ്പിച്ചിരിക്കുന്നു എന്ന കാരണത്താൽ മുൻപറയപ്പെട്ട പേർ അന്വർത്ഥംതന്നെ. വേദങ്ങളുടെ പൂർവ്വഭാഗശ്രുതികളെല്ലാം കർമ്മവിഷയങ്ങളാണു്. അവയെ ക്രോഡീകരിച്ചുകൊണ്ടു് ജൈമിനിയാകുന്ന ആചാര്യൻ എഴുതിയ ഗ്രന്ഥത്തിന്നു 'പൂർവ്വമീമാംസ'യെന്നു പ്രസിദ്ധിയുള്ളതിനാൽ ഈ ഗ്രന്ഥത്തിന്നു് 'ഉത്തരമീമാംസ'യെന്നും പേരുണ്ടാവാനിടയായി. ജീവന്റെ പരമലക്ഷ്യമായ ബ്രഹ്മസ്വരൂപത്തേയും ബ്രഹ്മപ്രാപ്തിയാകുന്ന പരമപുരുഷാർത്ഥത്തേയും ഇതിൽ

digitized by www.sreyas.in

വേണ്ടപോലെ പ്രകാശിപ്പിക്കുന്നതിനാൽ ദർശനങ്ങളുടെയിടയിൽ വേദാന്തദർശനത്തിനുള്ള സ്ഥാനം ഏററവും വലിയതാണു്. ആ കാരണത്താൽ പ്രായേണ എല്ലാ മതവാദികളായ ആചാര്യന്മാരും ബ്രഹ്മസൂത്രത്തിന്നു ഭാഷ്യമെഴുതിട്ടുണ്ടു്. പ്രസ്ഥാനത്രയമെന്ന വകപ്പിൽ ഒരു അംഗവുമാണു് ബ്രഹ്മസൂത്രം. ഈ വക കാരണങ്ങളെക്കൊണ്ടു് അസാധാരണമായ മഹത്വവും ദിവ്യത്വവുമുള്ള ഒന്നാണു് ബ്രഹ്മസൂത്രം.

സംസ്കൃതത്തിൽ അനേകം ഭാഷ്യങ്ങറം ഈ ഗ്രന്ഥത്തിന്നുണ്ടു്. നാട്ടുഭാഷങ്ങളിലും മിക്കവാറും നല്ല വ്യാഖ്യാനങ്ങളുണ്ടു്. എന്നിരുന്നാലും മലയാളഭാഷയിൽ അധികം വ്യാഖ്യാനങ്ങളുണ്ടായിക്കഴിഞ്ഞിട്ടില്ലാത്ത ചുരുക്കം ഗ്രന്ഥങ്ങളിൽ ഒന്നാണു് ബ്രഹ്മസൂത്രം. അടുത്ത കാലത്തായി ശ്രീ സാഹിത്യകുശലൻ, പണ്ഡിററ് പി. ഗോപാലൻനായരാൽ എഴുതപ്പെട്ട ഒരു വ്യാഖ്യാനമാണു് കാൎയ്യമായിട്ടുള്ളതു്. അതു വേണ്ടത്ര വിപുലവും വിദ്വാന്മാരെ രസിപ്പിക്കുന്നതും പൂൎണ്ണവുമാണു്. എന്നാൽ അതിന്നുമുമ്പു ശ്രീ ശങ്കുണ്ണിമേനോൻ എന്നൊരാളെഴുതിയ വ്യാഖ്യാനവും പ്രസിദ്ധീകരിച്ചിട്ടുണ്ടു്. പക്ഷെ അതു വേണ്ടത്ര വിപുലമോ പൂൎണ്ണമോ അല്ല. ഒരദ്ധ്യായമേ കണ്ടതായി ഓക്കുന്നുള്ളു. മലയാളികളിൽ മററാരും ഇതുവരെ ബ്രഹ്മസൂത്രത്തിൽ കൈവെയ്ക്കാതിരുന്നതു് സാധാരണ ജനങ്ങറംക്കു് അതു് അത്രമാത്രം പ്രയോജനമല്ലെന്നു കരുതീട്ടായിരിക്കുമോ എന്നു സംശയിക്കുന്നു.

ഞങ്ങളുടെ ഈ പുതിയ പ്രസിദ്ധീകരണത്തെ ഒരു വ്യാഖ്യാനമെന്നു പറയാൻതന്നെ അൎഹതയില്ല. ആക്ഷേ

digitized by www.sreyas.in

പസമാധാനങ്ങളെ വേണ്ടത്ര പ്രകടമാക്കാതെയും സിദ്ധാന്തത്തെ ദൃഢതയോടെ സമർത്ഥിക്കാതെയുമുള്ള ഒരു വിശദീകരണം വ്യാഖ്യാനമാവാൻ വയ്യെന്നു പറയേണ്ടതില്ലല്ലോ. ശബ്ദാർത്ഥത്തെ യഥാതഥം വ്യക്തമാക്കിക്കൊണ്ടും ആശയത്തെ പ്രകാശിപ്പിച്ചുകൊണ്ടുമുള്ള ഒരു 'ടീക'യാവണമെന്നേ ഞങ്ങളുദ്ദേശിച്ചിട്ടുള്ളു. വിസ്തൃതമായ വ്യാഖ്യാനം നിലവിലുള്ള സ്ഥിതിക്ക ബ്രഹ്മസൂത്രത്തിന്റെ ഒരു 'ടീകാ'വ്യാഖ്യാനമാണു് ഇന്നു് കൈരളിക്കാവശ്യമെന്നു കരുതിയാണു് ഞങ്ങളീ സംരംഭത്തിനൊരുങ്ങിയതു".)

കന്യാകുമാരി
3-7-1993

സ്വാമി ജ്ഞാനാനന്ദസരസ്വതി

digitized by www.sreyas.in

# വേദാന്തദൎശനം അഥവാ ബ്രഹ്മസൂത്രം

## പൂൎവ്വാൎദ്ധം

### (ഭാഷാടീകാസഹിതം)

## ഒന്നാമദ്ധ്യായം

### ഒന്നാം പാദം

**സൂത്രം:—അഥാതോ ബ്രഹ്മജിജ്ഞാസാ. 1**

**ശബ്ദാൎത്ഥം:—**അഥ=അനന്തരം. അതഃ=ഇതുഹേതുവായിട്ടു്. ബ്രഹ്മജിജ്ഞാസാ=ബ്രഹ്മത്തെ അറിയാനുള്ള ആഗ്രഹം.

**സാരം:—**"അനവധി ജന്മജന്മാന്തരങ്ങളായി നാനാ കാലദേശങ്ങളിൽ ജനിച്ചു മരിച്ചു കഴിഞ്ഞുകൂടിക്കൊണ്ടിരിക്കുന്ന എനിക്കു് എത്രയോ അനവധി ജന്മങ്ങൾ കഴിഞ്ഞു എങ്കിലും ഇനിയും കൎമ്മം ക്ഷയിക്കയാകട്ടെ സംസാരം നിവൎത്തിക്കുകയാകട്ടെ ചെയ്തില്ല. ഇപ്പോഴും കൎമ്മം വൎദ്ധിച്ചുകൊണ്ടേയിരിക്കുന്നു. കൎമ്മം വൎദ്ധിക്കുംതോറും ജന്മങ്ങളും വൎദ്ധിക്കുമല്ലോ. ഈ ജന്മത്തിലും ഇത്രയും ആയുസ്സു കഴിഞ്ഞുവല്ലോ. വേദങ്ങളും, ശാസ്ത്രങ്ങളും പഠിച്ചു. യജ്ഞങ്ങളും, ധൎമ്മങ്ങളും ആചരിച്ചു. ഇത്രയൊക്കെയായിട്ടും എനിക്കു മനശ്ശാന്തി വന്നില്ലല്ലോ. ഇതുകൊണ്ടൊന്നും കിട്ടാവുന്നതല്ല മനശ്ശാന്തി അല്ലെങ്കിൽ സംസാരനിവൃത്തി. ബ്രഹ്മജ്ഞാനം ഒന്നുകൊണ്ടു മാത്രമേ സമാ

digitized by www.sreyas.in

ധാനം കൈവല്യ, സംശയമില്ല. അതുകൊണ്ട് ഇനി എനിക്ക ബ്രഹ്മജ്ഞാനം ഉണ്ടാവണം അതിനുവേണ്ടിയാണ് ഇന്നു മുതല്ക്കുള്ള എന്റെ സർവ്വപ്രയത്നങ്ങളും." എന്നു ഒരാൾ തന്നത്താൻ ബോധിക്കമ്പോൾ ബ്രഹ്മവിചാരം ആരംഭിക്കാം. വിചാരം ആരംഭിക്കേണ്ട സമ്പ്രദായമാണ് അടുത്ത സൂത്രംമുതല്ക്കു പ്രകാശിപ്പിക്കുന്നതു്.

ഈ പ്രഥമസൂത്രത്തിൽ 'അഥ' എന്ന പ്രഥമശബ്ദംകൊണ്ടു മംഗളാചരണം പ്രകടിതമായി.

"ഓങ്കാരശ്ചാഥശബ്ദശ്ച
ദ്വാവേതൌ ബ്രഹ്മണഃ പുരാ
കണ്ഠം ഭിത്വാ വിനിര്യാതൌ
തസ്മാൽ മാംഗളികാവുഭൌ."

എന്നുണ്ടല്ലോ.

അങ്ങിനെതന്നെ അനുബന്ധചതുഷ്ടയവും വ്യഞ്ജിപ്പിച്ചിരിക്കുന്നു. തന്റെ അജ്ഞാനത്തെ ബോധിച്ചു ദുഃഖിക്കുന്ന വിരക്തനായ മുമുക്ഷുവാണ് അധികാരി. അജ്ഞാനകൃതബന്ധമോക്ഷം പ്രയോജനം. ബ്രഹ്മജ്ഞാനമാണ് വിഷയം. ജിജ്ഞാസ സംബന്ധവും.

സൂ:—ജന്മാദ്യസ്യ യതഃ. 2

ശബ്ദാർത്ഥം:—ജന്മാദി = ഉല്പത്തിസ്ഥിതിലയങ്ങൾ. അസ്യ=ഇതിന്റെ. യതഃ=യാതൊന്നുഹേതുവായിട്ടു്.

സാരം:—ജഡമായ ഈ ലോകത്തിലെ വിചിത്രങ്ങളും, വിഭിന്നങ്ങളുമായ വസ്തുക്കളേയും, അവകളുടെ ഉല്പത്തിയേയും, സ്ഥിതിയേയും, നാശത്തേയും നോക്കിക്കാ

digitized by www.sreyas.in

ണുന്ന ഏതു വിജ്ഞാനിക്കും ആശ്ചര്യം ജനിക്കാതെ കഴിയില്ല. അത്യത്ഭുതകരമായ ഈ ജഗദ്‌വ്യാപാരത്തിൻെറ പിന്നിൽ ഏതോ ഒരു ദിവ്യശക്തി ഉണ്ടാവാതെ തരമില്ല. ആ ദിവ്യശക്തിയെത്തന്നെ പരാൽപരനെന്നും, പരമപുരുഷനെന്നും, ഈശ്വരനെന്നും ഒക്കെ പറയുന്നതു്. അതുതന്നെ ബ്രഹ്മം. ആ സർവ്വേശ്വരൻ തൻെറ ദിവ്യമായ അലൌകികശക്തികൊണ്ടു്, ഈ സമ്പൂർണ്ണവിശ്വത്തിൻെറ നിർമ്മാണ-ധാരണ-പാലന-പോഷണങ്ങളെ തന്നിൽവെച്ചുതന്നെ ചെയ്യുന്നു. അനന്തരം പ്രളയകാലത്തു് എല്ലാം തന്നിൽ ലയിപ്പിക്കുകയും ചെയ്യുന്നു

മാങ്ങ കണ്ടാൽ എപ്രകാരം മാവിനെ ബോധിക്കാമോ അതുപോലെ കാര്യസ്വരൂപമായ പ്രപഞ്ചത്തെ കാണുന്ന ഒരാൾക്കു കാരണസ്വരൂപമായ ഈശ്വരനെ അല്ലെങ്കിൽ ബ്രഹ്മത്തെ മനോബുദ്ധീന്ദ്രിയങ്ങളെക്കൊണ്ടു് അറിയാൻ കഴിയുന്നില്ലെങ്കിലും ഉണ്ടെന്നു ബോധിക്കാതിരിക്കാൻ വയ്യ.

ലോകം ഉണ്ടെന്നും, അതു ജഡമാണെന്നും നമുക്കറിയാം. സചേതനമായ ഒരു ശക്തിയുടെ സുശക്തമായ പ്രവർത്തനത്തിൽക്കൂടെയല്ലാതെ ഈ രൂപത്തിൽ സംഭവിക്കാൻ വയ്യ. അതിനാൽ ദേവ-അസുര-മനുഷ്യ-പശു-പക്ഷി-വൃക്ഷ-സസ്യ-ലതാദി അനേകജീവിപരിപൂർണ്ണവും, ആദിത്യചന്ദ്രനക്ഷത്രഗ്രഹാദികളോടും, നാനാലോകലോകാന്തരങ്ങളോടും കൂടിയതുമായ ഈ ബ്രഹ്മാണ്ഡത്തിനു് അവശ്യം ഒരു കർത്താവുണ്ടായേ തീരൂ. അതാണു് ബ്രഹ്മം. ഈശ്വരനെന്നും, പരമേശ്വരനെന്നും, പ

രമാത്മാവെന്നും, ഭഗവാനെന്നും പല പേരുകൾകൊണ്ടു് ആ മഹാശക്തി പറയപ്പെട്ടുവരുന്നു. സർവ്വവ്യാപിയും, സർവ്വാധാരനും, സർവ്വജ്ഞനും, സർവ്വേശ്വരനും, സർവ്വസ്വരൂപനുമായ ആ പരമപുരുഷൻെറ അപാരശക്തിയുടെ ഒരു ചെറിയ അംശം മാത്രമാണു് ഈ കാണപ്പെടുന്ന ലോകം.

സംശയം:—പറയപ്പെട്ട ബ്രഹ്മം ഉപനിഷത്തുകളിൽ വർണ്ണിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ അകർത്താവും, അഭോക്താവും, അസംഗനും, അവ്യക്തനും, അഗോചരനും, അചിന്ത്യനും, നിർഗ്ഗുണനും ഒക്കെയായിട്ടാണു്. ഇവിടെയാകട്ടെ ലോകത്തിൻെറ കർത്താവാണെന്നു പറയുന്നു. കർത്തൃത്വമുണ്ടാവുമ്പോൾ പ്രയോജനം വേണം. അപ്പോൾ ഭോക്താവുമാണു്. കർത്താവും ഭോക്താവുമാണെങ്കിൽ നിർഗ്ഗുണനാവാൻ തരമില്ല. അപ്പോൾ സഗുണനും, ദൃശ്യനുമാണെന്നും വരുന്നു. അങ്ങിനെ ശ്രുതിപ്രസിദ്ധങ്ങളായ ബ്രഹ്മലക്ഷണങ്ങൾക്കൊക്കെ വിരുദ്ധമാണു് ഇവിടെ പ്രതിപാദിച്ചതു്. അതിനാൽ ഇതു ശരിയാവാൻ വയ്യ.

സമാധാനം:—

വേദങ്ങളിൽ വർണ്ണിക്കപ്പെട്ട ഈശ്വരൻ അകർത്താവാണെങ്കിലും കർത്താവും, അഭോക്താവാണെങ്കിലും ഭോക്താവും, നിർഗ്ഗുണനാണെങ്കിലും സഗുണനുമാണു്.

"തസ്യ കർത്താരമപി മാം
വിദ്ധ്യകർത്താരമവ്യയം"

(ഗീത—4-13)

digitized by www.sreyas.in

"പരാസ്യ ശക്തിർവ്വിവിധൈവ ശ്രൂയതേ
സ്വാഭാവികീ ജ്ഞാനബലക്രിയാ ച"
(ശ്വേതാ—6-8)

"ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ
കർമ്മാദ്ധ്യക്ഷഃ സർവ്വഭൂതാധിവാസഃ
സാക്ഷീ ചേതാ കേവലോ നിർഗ്ഗുണശ്ച."
(ശ്വേതാ—6-11)

"ഏഷ സർവ്വേശ്വര ഏഷ സർവ്വജ്ഞ ഏഷോന്തര്യാമ്യേഷ യോനിഃ സർവ്വസ്യ പ്രഭവാപ്യയോ ഹി ഭൂതാനാം." (മാ-6)

"നാന്തഃപ്രജ്ഞം ന ബഹിഃപ്രജ്ഞം നോഭയതഃപ്രജ്ഞം ന പ്രജ്ഞാനഘനം ന പ്രജ്ഞം നാപ്രജ്ഞം.

അദൃഷ്ടമവ്യവഹാര്യമഗ്രാഹ്യമലക്ഷണമചിന്ത്യമവ്യപദേശ്യമേകാത്മപ്രത്യയസാരം പ്രപഞ്ചോപശമം ശാന്തം ശിവമദ്വൈതം ചതുർത്ഥം മന്യന്തേ സ ആത്മാ സ വിജ്ഞേയഃ." (മാ-7)

ഇത്യാദിശ്രുതിസ്മൃതികളിൽക്കൂടെ ഈശ്വരൻെറ കർത്തൃത്വാകർത്തൃത്വഭാവങ്ങളും, സഗുണനിർഗ്ഗുണത്വങ്ങളും, ഭോക്തൃത്വാഭോക്തൃത്വങ്ങളും ഉപന്യസിക്കപ്പെട്ടിട്ടുണ്ടെന്നതിനാൽ ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്ക് ഏകനായ ഈശ്വരൻതന്നെ കർത്താവു്.

ഈശ്വരൻെറ അപ്രമേയമായ മഹിമ മനുഷ്യപ്രജ്ഞക്കു് അഗോചരമാണു്. അതിനാൽ ചിലപ്പോൾ സഗുണനാണെന്നും, മററു ചിലപ്പോൾ നിർഗ്ഗുണനാണെന്നും,

digitized by www.sreyas.in

ചിലപ്പോൾ അകൎത്താവും, അഭോക്താവുമാണെന്നും, മ
റ്റു ചിലപ്പോൾ കൎത്താവും ഭോക്താവുമാണെന്നും ഒക്കെ
തോന്നാം. അതൊക്കെ മനസ്സിന്റെ ചാപല്യങ്ങൾ മാ
ത്രമാണു്. താനടക്കമുള്ള ഈ ജഗത്തിന്റെ നിമിത്തോ
പാദാനങ്ങളായ രണ്ടു കാരണങ്ങളും, ഏകനും, അദ്വിതീ
യനും ആയ ഈശ്വരൻ മാത്രമാണു്. രണ്ടാമതൊന്നു
സത്യമായിട്ടില്ല. അതിനാൽ ആ ഈശ്വരന്റെ പരാ
ശക്തിതന്നെ സകല ചരാചരങ്ങളിൽക്കൂടിയും പ്രവൎത്തി
ക്കുകയും പ്രവൎത്തിക്കാതിരിക്കുകയും ചെയ്യുന്നതു്. തന്നി
ലും ആ പരാശക്തിതന്നെയാണു് പ്രകാശിക്കുന്നതു്. അ
തുമാത്രം സത്യം. ബാക്കിയെല്ലാം ഭ്രമം. അതിനാൽ
അതിനെയാണു് നാം അറിയേണ്ടതു്.

സൂ:—ശാസ്ത്രയോനിത്വാൽ. 3

ശബ്ദാൎത്ഥം:—വേദശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളതു
കൊണ്ടും.

സാരം:—വേദശാസ്ത്രങ്ങളിലും നിൎഗ്ഗുണനായ ഈശ്വ
രനെത്തന്നെ ഈ ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാര
ങ്ങൾക്കു കാരണമായി പറഞ്ഞിരിക്കുന്നു എന്നുള്ളതുകൊ
ണ്ടും ജഗൽകാരണം നിൎഗ്ഗുണബ്രഹ്മംതന്നെ.

"ഏഷ യോനിഃ സൎവ്വസ്യ" (മാ_6)

"യതോ വാ ഇമാനി ഭൂതാനി ജായന്തേ. യേന ജാ
താനി ജീവന്തി. യൽ പ്രയന്ത്യഭിസംവിശന്തി. തദ്വിജി
ജ്ഞാസസ്വ. തദ് ബ്രഹ്മേതി." (തൈത്തിരീയം) ഇത്യാ
ദി ശ്രുതിമന്ത്രങ്ങൾ ഇതിന്നു സാക്ഷ്യം വഹിക്കുന്നു. അ

digitized by www.sreyas.in

തിനാൽ പ്രപഞ്ചത്തിൻെറ നിമിത്തോപാദാനങ്ങളായ രണ്ടു കാരണവും ഈശ്വരൻമാത്രം.

സൂ:—തത്തു സമന്വയാൽ. 4

ശബ്ദാൎത്ഥം:—തൽ=അതു് (ബ്രഹ്മം), തു=അപ്രകാരം, സമന്വയാൽ=എല്ലാ ജഗൽവസ്തുക്കളിലും വ്യാപിച്ചിരിക്കകൊണ്ടു്.

സാരം:—ശാസ്ത്രവചനങ്ങളെക്കൊണ്ടും, യുക്തിപൂൎവ്വമായ ചിന്തനംകൊണ്ടും എപ്രകാരം ബ്രഹ്മം ഈ ജഗത്തിന്നു നിമിത്തകാരണമാണെന്നു ബോധിക്കാമോ അതുപോലെത്തന്നെ ഉപാദാനകാരണവുമാണെന്നു ബോധിക്കാം. എന്തുകൊണ്ടെന്നാൽ ആ ഈശ്വരനിൽനിന്നു് അന്യമായി ഒരു അണുപോലും കാണപ്പെടുന്നില്ല. കടകകുണ്ഡലാദി ആഭരണങ്ങൾ എപ്രകാരം സ്വൎണ്ണത്തിൻെറ പ്രതിഫലനംമാത്രമാണോ, ഘടശരാവാദി പാത്രങ്ങൾ എപ്രകാരം മണ്ണിൻെറ പ്രതിഫലനംമാത്രമാണോ, അതുപോലെ കാണപ്പെടുന്ന നാമരൂപാത്മകമായ പ്രപഞ്ചം മുഴുവൻ നിൎഗ്ഗുണബ്രഹ്മത്തിൻെറ പ്രതിഫലനംമാത്രമാണു്.

സൂ:—ഈക്ഷതേൎന്നാശബ്ദം. 5

ശബ്ദാൎത്ഥം:—ഈക്ഷതേഃ=ശ്രുതികളിൽ ജഗൽകാരണപ്രതിപാദനത്തിൽ 'ഈക്ഷാ'ശബ്ദമുള്ളതുകൊണ്ടു്. അശബ്ദം=ശബ്ദപ്രമാണശൂന്യയായ ജഡപ്രകൃതി ന=ജഗൽകാരണമല്ല.

സാരം:—ഉപനിഷത്തുകളിൽ ജഗൽസൃഷ്ടിക്കുമുമ്പുള്ള അവസ്ഥയേയും, ജഗൽസൃഷ്ടിയേയും പ്രതിപാദിച്ചി

digitized by www.sreyas.in

ട്ടുണ്ടു്. "സദേവ സോമ്യേദമഗ്ര ആസീൽ. തദൈക്ഷ ത ബഹു സ്യാം പ്രജായേയ" (ഛാന്ദോഗ്യം). "ആത്മാ വാ ഇദമേകമേവാഗ്ര ആസീൽ. സ ഈക്ഷത ലോകാൻ നു സൃജൈ (ഐതരേയം) എന്നിങ്ങിനെ. അവിടെയൊക്കെത്തന്നെയും ജഗൽസൃഷ്ടിക്കു കാരണമായി 'ഈക്ഷാ'ശബ്ദം ഉപയോഗിച്ചുകാണുന്നുണ്ടു്. അതായതു ജഗത്തുണ്ടാവുന്നതിന്നുമുമ്പു് 'സത്താ'യ ബ്രഹ്മംമാത്രം എങ്ങും നിറഞ്ഞുനിന്നു. ഏകനായ ഞാൻതന്നെ പലതായിത്തീരട്ടെ എന്ന വിചാരം ബ്രഹ്മത്തിലങ്കുരിച്ചു. അതിൻെറ ഫലമായി സച്ചിദാനന്ദനിർമ്മലമായ നിർഗ്ഗുണബ്രഹ്മംതന്നെ സഗുണവും, നാമരൂപാത്മകവും, അനൃതജഡദുഃഖസ്വരൂപവുമായ ജഗത്തായി പരിണമിച്ചു. ഇതാണു് ഉപനിഷത്തുകളിലെ പ്രതിപാദനത്തിൻെറ സ്വഭാവം. വിചാരമാണു് ജഗത്തിന്നു കാരണമെന്നാണിതിൽനിന്നു ധരിക്കേണ്ടിയിരിക്കുന്നതു്. ജഡസ്വരൂപിണിയായ പ്രകൃതിയിൽ 'വിചാര'മെന്ന ധർമ്മമുണ്ടാവാൻ വയ്യാത്തതുകൊണ്ടും, ചൈതന്യസ്വരൂപവും, വിജ്ഞാനമയവുമായ ബ്രഹ്മത്തിൽ വിചാരം സംഭവിക്കാവുന്നതുകൊണ്ടും അന്യശാസ്ത്രങ്ങൾ പറയുന്നമാതിരി ജഡസ്വരൂപമായ പ്രധാനം (പ്രകൃതി) ജഗത്തിന്നു കാരണമാവാൻ വയ്യ. അതിനാൽ ജഗത്തിൻെറ നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളും ബ്രഹ്മംമാത്രം.

സൂ:—ഗൌണശ്ചേൽ നാത്മശബ്ദാൽ. 6

ശബ്ദാർത്ഥം:—ഗൌണഃ='ഈക്ഷാ'ശബ്ദം ഗുണസ്വരൂപിണിയായ പ്രകൃതിയെ അപേക്ഷിച്ചാണെന്നു്.

digitized by www.sreyas.in

ചേൽ=പറയുന്നു എങ്കിൽ. ന=അതു ശരിയല്ല. ആത്മ ശബ്ദാൽ=എന്തുകൊണ്ടെന്നാൽ ആ മന്ത്രത്തിൽതന്നെ ആത്മശബ്ദം ഉപയോഗിച്ചതുകൊണ്ടു്.

സാരം:—ഗുണസ്വരൂപമായ 'വിചാര'ധർമ്മം നിർഗ്ഗുണസ്വരൂപമായ ബ്രഹ്മത്തിൽ സംഭവിക്കാൻ വയ്യെന്നും, ഗുണസ്വരൂപിണിയായ പ്രകൃതിയോടു ബന്ധപ്പെടുത്തിയാണു് വിചാരശബ്ദമുപയോഗിച്ചിരിക്കുന്നതെന്നും പറയുന്നുവെങ്കിൽ അതു ശരിയല്ല. കാരണം 'ആത്മാ വാ' എന്നാരംഭിക്കുന്ന മന്ത്രത്തിൽ ആദ്യംതന്നെ ആത്മശബ്ദം ഉപയോഗിച്ചു പറഞ്ഞതു പിന്നീടു പറയുന്ന വിചാരധർമ്മം പ്രകൃതിയിലേയ്ക്കു യോജിപ്പിക്കേണ്ടതല്ലെന്നു കാണിക്കാനാണു്. അതിനാൽ വിചാരധർമ്മം ഗുണസ്വരൂപമാണെങ്കിലും ജഗൽകാരണം നിർഗ്ഗുണബ്രഹ്മംതന്നെ. അല്ലാതെ ജഡപ്രകൃതിയല്ല.

സൂ:—തന്നിഷ്ഠസ്യ മോക്ഷോപദേശാൽ. 7

ശബ്ദാർത്ഥം:—തന്നിഷ്ഠസ്യ=ബ്രഹ്മനിഷ്ഠനു്. മോക്ഷോപദേശാൽ=മോക്ഷം പറയപ്പെട്ടിരിക്കുന്നു എന്നുള്ളതുകൊണ്ടും, ജഗൽകാരണം പ്രകൃതിയല്ല.

സാരം:—തൈത്തിരീയോപനിഷത്തിൽ രണ്ടാം വല്ലിയിൽ ഏഴാമത്തെ അനുവാകത്തിൽ സൃഷ്ടിസ്വരൂപം പറയുന്നുണ്ടു്. അതിൽ വളരെ വ്യക്തമായി പറയുന്നു, 'തദാത്മാനം സ്വയമകുരുത' എന്നിങ്ങിനെ. ബ്രഹ്മം തന്നെക്കൊണ്ടുതന്നെ ജഗത്തിനെ ചമച്ചു. അല്ലെങ്കിൽ താൻതന്നെ നാമരൂപാത്മകമായ ജഗദാകാരമായിത്തീന്നു



digitized by www.sreyas.in

എന്നാണല്ലോ അതിന്നൎത്ഥം. കൂടാതെ അതേ മന്ത്രത്തിൽത്തന്നെ സംസാരനിഷ്ഠനായ ജീവൻ ബ്രഹ്മനിഷ്ഠനാവുമ്പോഠം അജ്ഞാനസ്വരൂപമായ സംസാരത്തിൽനിന്നു മുക്തനാവുന്നു എന്നും പറയുന്നു. ഇങ്ങിനെതന്നെ ഛാന്ദോഗ്യോപനിഷത്തിൽ ശ്വേതകേതുവിന്നു് ഉദ്ദാലകൻ പരമകാരണമായ ബ്രഹ്മാവസ്ഥിതിയാണു് മോക്ഷസ്വരൂപമായി പറഞ്ഞുകൊടുക്കുന്നതു്. ഇതുപോലെ പ്രകൃതിയിലുള്ള അവസ്ഥിതികൊണ്ടു മോക്ഷമുണ്ടാവുമെന്നാരും പറഞ്ഞു കാണുന്നില്ല; സംഭവിച്ചും കാണുന്നില്ല. അതിനാൽ 'തദാത്മാനം സ്വയമകുരുത' എന്ന മന്ത്രത്തിലെ ആത്മശബ്ദത്തിന്നു പ്രകൃതിയെന്നല്ല ബ്രഹ്മമെന്നൎത്ഥമാണു്. അതിനാൽ ജഡപ്രകൃതി ജഗൽകാരണമാവാൻ വയ്യ; നിൎഗ്ഗുണബ്രഹ്മംതന്നെ ജഗൽകാരണം.

സൂ:—ഹേയത്വാവചനാച്ച. 8

ശബ്ദാൎത്ഥം:—ഹേയത്വാവചനാൽ ച = തള്ളിക്കളയാൻ പറഞ്ഞിട്ടില്ലെന്നുള്ളതുകൊണ്ടും.

സാരം:—'തദാത്മാനം സ്വയമകുരുത' എന്ന മന്ത്രത്തിലെ ആത്മശബ്ദത്തിനു്, ഗുണവൃത്തിഹേതുവായിട്ടു പ്രകൃതി എന്നൎത്ഥമാണെന്നും, അതിനാൽ ജഗത്തിന്നു കാരണം പ്രകൃതിയാണെന്നും പറയുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ അതേ ശ്രുതിയിൽത്തന്നെ മേലോട്ടു ചെല്ലുമ്പോഠം പ്രകൃതിയെ തള്ളിക്കളയാനും, ജഗൽകാരണമായ ആത്മാവിൽ നിഷ്ഠയെ ഉറപ്പിക്കാനും പറയുന്നുണ്ടു്. എവിടേയും ആത്മാവിനെ തള്ളിക്കളയാൻ പറയുന്നുമില്ല. അതിനാൽ ആത്മശബ്ദത്തി

digitized by www.sreyas.in

ന്ന പ്രകൃതിയെന്നൎത്ഥമല്ല; നിൎഗ്ഗുണബ്രഹ്മമെന്നുതന്നെ അൎത്ഥം ജഗൽകാരണം പ്രകൃതിയല്ല; നിൎഗ്ഗുണബ്രഹ്മം തന്നെ.

സൂ:—സ്വാപ്യയാൽ. 9

ശബ്ദാൎത്ഥം:—സ്വാപ്യയാൽ = തന്റെ ലയാവസ്ഥയെ പറഞ്ഞിട്ടുണ്ടെന്നുള്ളതുകൊണ്ടും.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ ആറാം അദ്ധ്യായത്തിൽ പറയുന്നു. 'യത്രൈതൽ പുരുഷഃ സ്വപിതി നാമ സതാ സോമ്യ തദാ സമ്പന്നോ ഭവതി. സ്വമപീതോ ഭവതി തസ്മാദേനം സ്വപിതിത്യാചക്ഷതേ' എന്നു (അല്ലയോ സൌമ്യാ! എപ്പോൾ ഈ ജീവാത്മാവു് ഉറങ്ങുന്നുവോ അപ്പോൾ തനിക്കു കാരണമായ സത്തിനോടുകൂടി ചേരുന്നു അതുകൊണ്ടാണു് സ്വപിക്കുന്നു എന്നു പറയാനിടയാവുന്നതു്.) ഈ മന്ത്രത്തിൽ സമസ്തജഗത്തിന്നും കാരണമായി ഏതൊരു സത്തിനെ നിൎദ്ദേശിച്ചിരിക്കുന്നുവോ അതിൽ ജീവാത്മാവുകൂടി ചേരുന്നതായും, അതായിത്തീരുന്നതായും പറഞ്ഞിരിക്കുന്നു. അതിനാൽ ജഗൽകാരണം ജഡപ്രകൃതിയല്ല; സച്ചിദാനന്ദബ്രഹ്മംതന്നെ.

'സ്വാപ്യയാൽ' എന്ന സൂത്രത്തിനു തന്റെ ലയമെന്നതിനു പകരം തന്നിൽ ലയമെന്നൎത്ഥം പറയുന്നുവെങ്കിൽ മന്ത്രത്തിൽ പരമാത്മവാചകമായുപയോഗിച്ച 'സൽ' എന്ന ശബ്ദത്തിനു ജീവനെന്നൎത്ഥം പറയാം. അപ്പോൾ ജഗൽകാരണം ജീവനല്ലേ എന്ന ശങ്കയുണ്ടാകാം. പക്ഷേ അതു ശരിയല്ല. 'സദേവ സോമ്യേദമഗ്ര ആ

digitized by www.sreyas.in

സിൽ' ഇത്യാദി മന്ത്രങ്ങളെക്കൊണ്ടു സൃഷ്ടിക്കുമുമ്പു ജീവാത്മാവിൻെറ സത്തിലുള്ള ലീനാവസ്ഥയെ പറഞ്ഞിരിക്കകൊണ്ടു സത്തിന്നു സ്വശബ്ദമുപയോഗിച്ചു എന്നേ ഉള്ളു. അപ്പോഠം ഈ പക്ഷത്തിലും ജഗൽകാരണം സച്ചിദാനന്ദബ്രഹ്മംതന്നെ.

സൂ:—ഗതിസാമാന്യാൽ. 10

ശബ്ദാത്ഥം:—ഗതിസാമാന്യാൽ=എല്ലാ ഉപനിഷത്തുക്കളും ഒരുപോലെ ചൈതന്യത്തെ ജഗൽകാരണമായി കാണുന്നതുകൊണ്ടും.

സാരം:—'തസ്മാദ്വാ ഏതസ്മാദാത്മനഃ ആകാശഃ സംഭ്രതഃ' (തൈത്തിരീയം) ആ ഈ ആത്മാവിൽനിന്നാകാശമുണ്ടായി. 'ആത്മത ഏവേദം സവ്വം' (ഛാന്ദോഗ്യം) ആത്മാവിൽനിന്നാണു് ഇതെല്ലാമുണ്ടായതു്. 'ആത്മത ഏഷഃ പ്രാണോ ജായതേ' (പ്രശ്നം) ആത്മാവിൽനിന്നു് ഈ പ്രാണനുണ്ടാകുന്നു. 'ഏതസ്മാൽ ജായതേ പ്രാണോ മനഃ സവ്വേന്ദ്രിയാണി ച ഖം വായുജ്ജ്യോതിരാപഃ പൃഥിവീ വിശ്വസ്യ ധാരിണീ' (മുണ്ഡകം) ഇതിൽനിന്നു് പ്രാണനും, മനസ്സും, എല്ലാ ഇന്ദ്രിയങ്ങളും, ആകാശവും, വായുവും, അഗ്നിയും, ജലവും, സവ്വാധാരയായ ഭൂമിയും ഉണ്ടാകുന്നു.

ഇപ്രകാരം എല്ലാ ശ്രുതികളും, ഒരുപോലെ ചേതനാസ്വരൂപമായ ബ്രഹ്മത്തെത്തന്നെ ജഗൽകാരണമായി നിർദ്ദേശിച്ചിരിക്കുന്നതിനാൽ പ്രകൃതിയെ ജഗൽകാരണമാണെന്നു പറയാൻ വയ്യ.

digitized by www.sreyas.in

സൂ:—ശ്രുതത്വാച്ച. 11

ശബ്ദാൎത്ഥം:—ശ്രുതത്വാൽ ച=ശ്രുതികളിൽ ജഗൽ കാരണമായി ബ്രഹ്മത്തെമാത്രം പറഞ്ഞിരിക്കകൊണ്ടും.

സാരം:—'സ കാരണം കരണാധിപാധിപോ ന ചാസ്യ കശ്ചിൽ ജനിതാ ന ചാധിപഃ' (ശ്വേതാശ്വതരോപനിഷത്) ആ പരമാത്മാവു് എല്ലാററിനും പരമകാരണവും, കാരണങ്ങൾക്കു് അധിഷ്ഠാനവും അധിപതിയുമാകുന്നു. ആരും പരമാത്മാവിന്നു ജനയിതാവോ അധിപതിയോ അല്ല. 'സ വിശ്വകൃൽ' (ശ്വേതാശ്വതരം) അദ്ദേഹം ജഗത്തിന്റെ കൎത്താവാണു്, 'അതഃ സമുദ്രാഃ ഗിരയശ്ച സൎവ്വേ' (മുണ്ഡകം) ഈ പരമാത്മാവിൽനിന്നു് എല്ലാ സമുദ്രങ്ങളും പൎവ്വതങ്ങളുമുണ്ടായി. ഇങ്ങിനെ ശ്രുതികളിൽ അവിടവിടെ സൎവ്വജ്ഞനും സൎവ്വശക്തനുമായ ഈശ്വരൻ (ബ്രഹ്മം) ആണു് ജഗൽകാരണമെന്നു പറഞ്ഞിരിക്കുന്നു. അതിനാൽ വേദപ്രാമാണ്യത്തിൽക്കൂടെ സൎവ്വാധാരനായ പരമാത്മാവാണു് ജഗൽകാരണമെന്നും, ജഡപ്രകൃതിയല്ലെന്നും സിദ്ധിക്കുന്നു.

സൂ:—ആനന്ദമയോഭ്യാസാൽ. 12

ശബ്ദാൎത്ഥം:—അഭ്യാസാൽ=വീണ്ടും വീണ്ടും പറഞ്ഞിരിക്കകൊണ്ടു്. ആനന്ദമയഃ=ആനന്ദമയശബ്ദം പരമാത്മവാചകമാകുന്നു.

സാരം:—തൈത്തിരീയോപനിഷത്തിൽ ബ്രഹ്മാനന്ദവല്ലിയിൽ സൃഷ്ടിപ്രകരണത്തിൽ സൎവ്വാത്മാവായ പര

digitized by www.sreyas.in

മേശ ഃരങ്കൽനിന്നു് ആകാശാദിഭൂതങ്ങളുടേയും മററും വഴിക്കവഴിയായുള്ള ഉല്പത്തിയെപ്പററി പറഞ്ഞകൂട്ടത്തിൽ അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്നീ പഞ്ചകോശങ്ങളുടെ വർണ്ണനമുണ്ടു്. അവിടെ അന്നമയത്തിന്നു പ്രാണമയത്തെയും, പ്രാണമയത്തിന്നു മനോമയത്തെയും, മനോമയത്തിന്നു വിജ്ഞാനമയത്തെയും, വിജ്ഞാനമയത്തിന്നു് ആനന്ദമയത്തെയും അന്തരാത്മാവായി പറയുന്നുണ്ടു്. ആനന്ദമയത്തിന്നാകട്ടെ, മറെറാന്നിനെയും അന്തരാത്മാവായി പറയുന്നുമില്ല.

ആനന്ദമയത്തിൽനിന്നു ജഗത്തിന്റെ ഉല്പത്തിയെ പറഞ്ഞു് ആനന്ദത്തിന്റെ മഹിമയെ വാഴ്ത്തി ആനന്ദമയനായ സർവ്വാത്മാവിനെ അറിയുന്നതുകൊണ്ടു തന്മയതയെ പ്രാപിക്കാമെന്നു പറഞ്ഞുകൊണ്ടു ബ്രഹ്മാനന്ദവല്ലി അവസാനിക്കുകയും ചെയ്യുന്നു. ഇവിടെ ആനന്ദമയശബ്ദംകൊണ്ടു് ആരെയാണു് വർണ്ണിച്ചതു്? ഈശ്വരനെയോ അഥവാ, ജീവനെയോ എന്നുള്ളതാണു് ഈ സൂത്രത്തിലെ വിചാരവിഷയം.

ഒരു വിഷയത്തെ ദൃഢപ്പെടുത്തുന്നതിനുവേണ്ടി ആവർത്തിച്ചാവർത്തിച്ചു പറയുന്നതിനു് 'അഭ്യാസ'മെന്നു പറയും. തൈത്തിരീയം, ബൃഹദാരണ്യകം എന്നീ ഉപനിഷത്തുകളിൽ ബ്രഹ്മമെന്ന അർത്ഥത്തിൽ അനവധി പ്രാവശ്യം ആനന്ദശബ്ദത്തെ ആവർത്തിച്ചു പറഞ്ഞിട്ടുണ്ടു്. തൈത്തിരീയോപനിഷത്തിൽ ബ്രഹ്മാനന്ദവല്ലിയിൽത

digitized by www.sreyas.in

ന്നെ അനവധി പ്രാവശ്യം പറഞ്ഞിട്ടുണ്ട്. 'രസോ വൈ സഃ; രസം ഹ്യേവായം ലബ്ധ്വാ ആനന്ദീഭവതി; കോ ഹ്യേവാന്യാൽ കഃ പ്രാണ്യാൽ യദേഷ ആകാശ ആനന്ദോ ന സ്യാൽ; ഏഷ ഹ്യേവാനന്ദയാതി' പരമാത്മാവ് ആനന്ദരസമാണ്. ജീവൻ ആനന്ദരസത്തെ പാനംചെയ്തിട്ടാനന്ദിയായിത്തീരുന്നു. ഈ ആകാശം ആനന്ദമല്ലായിരുന്നുവെങ്കിൽ ആക്കാണിതിൽ ജീവിക്കാനോ ശ്വസിക്കാനോ കഴിയുന്നത്? 'സൈഷാ ആനന്ദസ്യ മീമാംസാ ഭവതി.' ആ ഇതു് ആനന്ദത്തിന്റെ മീമാംസയായിത്തീരുന്നു. 'ഏതമാനന്ദമയമാത്മാനമുപസംക്രാമതി' ആനന്ദമയമാകുന്ന ഈ ആത്മാവിനെ ഉപസംക്രമിക്കുന്നു. 'ആനന്ദോ ബ്രഃഹ്മതി വ്യജാനാൽ' ആനന്ദമാണു് ബ്രഹ്മമെന്നറിഞ്ഞാലും. 'വിജ്ഞാനമാനന്ദം ബ്രഹ്മ' വിജ്ഞാനവും ആനന്ദവുമാണു് ബ്രഹ്മം. ഇങ്ങനെ ശ്രുതികളിൽ അവിടവിടെ ആനന്ദശബ്ദത്തെ പരമാത്മവാചകമായി അനവധി പ്രാവശ്യം കീർത്തിച്ചിരിക്കയാൽ പ്രകൃതത്തിലുള്ള ആനന്ദമയശബ്ദത്തിന്റെ അർത്ഥം സർവ്വശക്തനും സർവ്വജഗൽകാരണനും സർവ്വനിയന്താവും സർവ്വവ്യാപിയുമായ പരമപുരുഷനെന്നല്ലാതെ മറ്റൊന്നുമല്ല.

സൂ:—വികാരശബ്ദാന്നേതി ചേന്ന പ്രാചുര്യ്യാൽ. 13

ശബ്ദാർത്ഥം:—വികാരശബ്ദാൽ = വികാര(മയ)ശബ്ദം ഹേതുവായിട്ടു ന=ബ്രഹ്മവാചകമല്ല. ഇതി ചേൽ=എന്നു പറയുന്നുവെങ്കിൽ ന=അതു ശരിയല്ല. പ്രാചുര്യ്യാൽ=(എ)

digitized by www.sreyas.in

ന്നുകൊണ്ടെന്നാൽ, 'മയ'ശബ്ദം ഇവിടെ) പ്രചുരതയെ കാണിക്കാനുള്ളതാണു് (വികാരതയെ കാണിക്കാനുള്ളതല്ല.) എന്നുള്ളതുകൊണ്ടു്

സാരം:— 'ആനന്ദ'ശബ്ദത്തോടുകൂടി വികാരാർത്ഥദ്യോതകമായ 'മയട്'പ്രത്യയം ചേർത്തു് ആനന്ദമയമെന്നു പറഞ്ഞതുകൊണ്ടു് അതു പരമാത്മാവെന്ന അർത്ഥത്തിലാവാൻ വയ്യെന്നു പറഞ്ഞുകൂടാ. കാരണം 'മയട്' പ്രത്യയത്തിനു പ്രചുരാർത്ഥമുണ്ടെന്നു 'തൽ പ്രകൃതവചനേ മയട്' എന്ന പാണിനീയസൂത്രംകൊണ്ടു ബോധിക്കാവുന്നതാകയാൽ ഇവിടെ ആനന്ദമയശബ്ദത്തിനു് ആനന്ദഘനമെന്നേ അർത്ഥമുള്ളൂ. അതിനാൽ ആനന്ദമയശബ്ദം ഏററവും ഉചിതമായ പരമാത്മവർണ്ണനമായിട്ടുണ്ടു്.

സൂ:— തദ്ധേതുവ്യപദേശാച്ച. 14

ശബ്ദാർത്ഥം:— തദ്ധേതുവ്യപദേശാൽ ച=ശ്രുതികളിൽ ആനന്ദത്തിൻെറ ഹേതുവ്യപദേശമുണ്ടെന്നുള്ളതുകൊണ്ടും.

സാരം:— അടുത്തു കഴിഞ്ഞ പ്രകരണത്തിൽ ആനന്ദമയനെന്നതിനു് ആനന്ദത്തെ പ്രദാനംചെയ്യുന്നവനെന്നു വ്യക്തമാക്കീട്ടുണ്ടു്. കൂടാതെ പരമാത്മാവു സ്വയം ആനന്ദഘനനും, സർവ്വർക്കും ആനന്ദത്തെ കൊടുക്കുന്നവനും, സ്വയം ആനന്ദത്തിൻെറ ഉറവിടവുമാണു്. അതിനാൽ 'മയട്'പ്രത്യയത്തിനു പ്രചുരാർത്ഥം സ്വീകരിക്കുന്നതിൽ അബദ്ധമില്ല.

സൂ:— മാന്ത്രവർണ്ണികമേവ ച ഗീയതേ. 15

digitized by www.sreyas.in

ശബ്ദാൎത്ഥം:—ച=അങ്ങിനെതന്നെ. മാന്ത്രവൎണ്ണികം=മന്ത്രാക്ഷരങ്ങളെക്കൊണ്ടു് ആരെ വൎണ്ണിച്ചുവോ, ആ പരമാത്മാവിനെ. ഏവ=തന്നെ. ഗീയതേ=പ്രതിപാദിക്കുന്നു. (അതുകൊണ്ടു് ആനന്ദമയശബ്ദാൎത്ഥം ബ്രഹ്മമെന്നാണു്.)

സാരം:—തൈത്തിരീയോപനിഷത്തിൽ ബ്രഹ്മാനന്ദവല്ലിയുടെ ആരംഭത്തിൽ "സത്യം ജ്ഞാനമനന്തം ബ്രഹ്മ യോ വേദ നിഹിതം ഗുഹായാം പരമേ വ്യോമൻ, സോശ്നുതേ സൎവ്വാൻ കാമാൻ സഹ ബ്രഹ്മണാ വിപശ്ചിതാ" എന്ന മന്ത്രമുണ്ടു്. (ബ്രഹ്മം സത്യവും, ജ്ഞാനവും, അനന്തവുമാകുന്നു. ആ ബ്രഹ്മം സൎവ്വരുടേയും ഹൃദയഗുഹാന്തൎഭാഗത്തു വൎത്തിക്കുന്നു. ഇതിനെ ആരറിയുന്നുവോ, അവൻ ബ്രഹ്മലോകത്തു് എല്ലാ അഭീഷ്ടങ്ങളേയും അനുഭവിച്ചു സുഖിക്കുന്നു.) ഈ മന്ത്രത്തെ സൂചിപ്പിച്ചുകൊണ്ടാണു് സൂത്രത്തിൽ മാന്ത്രവൎണ്ണികമെന്നു പറഞ്ഞിരിക്കുന്നതു്. പ്രസ്തുതമന്ത്രംകൊണ്ടു് എല്ലാവരുടേയും അന്തരാത്മാവായി ബ്രഹ്മത്തെ വൎണ്ണിച്ചിരിക്കയാൽ, പരമമായിരിക്കുന്ന അന്തരാത്മാവായി ആനന്ദമയശബ്ദം ഉപയോഗിച്ചതു പരമാത്മാവിനെ പറയാൻതന്നെയെന്നു വ്യക്തമായി.

സൂ:—നേതരോനുപപത്തേഃ. 16

ശബ്ദാൎത്ഥം:—ഇതരഃ=ബ്രഹ്മത്തിൽനിന്നു് അന്യമായി മറെറാന്നു്. ന=ആനന്ദമയമായി സംഭവിക്കില്ല. അനുപപത്തേഃ=എന്തുകൊണ്ടെന്നാൽ അപ്പുറവും ഇപ്പു



digitized by www.sreyas.in

റവുമുള്ള വർണ്ണനങ്ങളെക്കൊണ്ടു മറെറാന്നിനെ ആനന്ദമയമായി കീർത്തിക്കാത്തതുകൊണ്ടുതന്നെ.

സാരം:—ബ്രഹ്മത്തിൽനിന്നന്യമായി മറെറാന്നിനെ ആനന്ദമയമെന്നു പറയാൻ ഉപപത്തിയില്ലാത്തതുകൊണ്ടും, ശ്രുതിപ്രാമാണ്യതയില്ലാത്തതുകൊണ്ടും ആനന്ദമയശബ്ദാൎത്ഥം ബ്രഹ്മംതന്നെ.

സൂ:—ഭേദവ്യപദേശാച്ച. 17

ശബ്ദാൎത്ഥം:—ഭേദവ്യപദേശാൽ ച = ജീവാത്മാവിനും പരമാത്മാവിന്നും വ്യത്യാസം കല്പിച്ചിട്ടുണ്ടെന്നുള്ളതുകൊണ്ടും.

സാരം:—അതേ വല്ലിയിൽതന്നെ മേലോട്ടു ചെല്ലുമ്പോഠം സുകൃതിയായ ജീവനാണു് പരമാത്മാവിൻെറ ആനന്ദരസത്തെ അനുഭവിക്കുന്നതെന്നും, പാപിയായ ജീവനു് അതനുഭവിക്കാൻ സാദ്ധ്യമല്ലെന്നും വ്യക്തമാക്കുന്നുണ്ടു്. ഇങ്ങനെ ജീവാത്മപരമാത്മാക്കഠംക്കുള്ള ഭേദകല്പനകൊണ്ടും ആനന്ദമയശബ്ദത്തിന്നു പരമാത്മാവെന്നുതന്നെ അൎത്ഥം.

സൂ:—കാമാച്ച നാനുമാനാപേക്ഷാ. 18

ശബ്ദാൎത്ഥം:—ച=അങ്ങനെതന്നെ. കാമാൽ=കാമശബ്ദപ്രതിപാദനംകൊണ്ടും. അനുമാനാപേക്ഷാ=പ്രകൃതിയിൽ ആനന്ദമയശബ്ദാൎത്ഥം യോജിപ്പിക്കേണ്ട ആവശ്യം. ന=സംഭവിക്കുന്നില്ല.

സാരം:—ഉപനിഷത്തുകളിൽ എവിടെയൊക്കെ ആനന്ദശബ്ദം ബ്രഹ്മവാചകമായുപയോഗിക്കുന്നുവോ, അ

digitized by www.sreyas.in

വിടെയൊക്കെ 'സോകാമയത' എന്നും പറഞ്ഞുകാണാം. പരമാത്മാവു സൃഷ്ടിധമ്മത്തെ ആഗ്രഹിച്ചു എന്നത്ഥമാണല്ലോ അതിന്. ആഗ്രഹിക്കുകയെന്നതു ജഡസ്വരൂപിണിയായ പ്രകൃതിയിൽ സംഭവിക്കാൻ വയ്യാത്തതിനാൽ പ്രകൃതത്തിലും ആനന്ദമയശബ്ദാത്ഥം ബ്രഹ്മം തന്നെ.

സൂ:—അസ്മിന്നസ്യ ച തദ്യോഗം ശാസ്തി. 19

ശബ്ദാത്ഥം:—അസ്മിൻ=പ്രസ്തുത ഉപനിഷത്തിലെ അതേ പ്രകരണത്തിൽതന്നെ. അസ്യ=ജീവാത്മാവിന്ന് തദ്യോഗം=പരമാത്മാവുമായുള്ള ചേച്ച്യെ. ശാസ്തി=ശാസിക്കുന്നു. ച=അതുകൊണ്ടും.

സാരം:—തൈത്തിരീയോപനിഷത്തിലെ അതേ പ്രകരണത്തിൽതന്നെ പറയുന്നു. ആനന്ദമയനായ പരമാത്മാവിനെ പരമാത്ഥത്തിൽ അറിയുന്ന വിദ്വാൻ അന്നമയാദി എല്ലാ ശരീരങ്ങളുടേയും ആത്മാവായ ആനന്ദമയബ്രഹ്മത്തെ പ്രാപിക്കുന്നു എന്നിങ്ങനെ. ബൃഹദാരണ്യകോപനിഷത്തിൽ ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മമായി ബ്രഹ്മത്തിൽ ലയിക്കുന്നു എന്നും പറയുന്നു. ഇപ്രകാരമുള്ള ശ്രുതിവചനങ്ങളെക്കൊണ്ടു ജഡസ്വരൂപിണിയായ പ്രകൃതിയോ, ജീവാത്മാവോ രണ്ടും സ്വതവേ ആനന്ദസ്വരൂപമല്ലെന്നു മനസ്സിലാക്കാൻ കഴിയുന്നു. അത്രയുമല്ല; ചേതനാസ്വരൂപനായ ജീവാത്മാവിന്നു ജഡസ്വരൂപിണിയായ പ്രകൃതിയിലോ, തന്നെപ്പോലെ പരതന്ത്രനായ മറ്റൊരു ജീവനിലോ ലയിച്ചതുകൊണ്ടു വിശേഷ

digitized by www.sreyas.in

മൊന്നുമില്ലെന്നും ബ്രഹ്മത്തിൽ ലയിക്കുന്നതുകൊണ്ടുമാത്രമേ ചാരിതാൎത്ഥ്യമുണ്ടാവുന്നുള്ളു എന്നും വരുന്നു. അതിനാൽ ഏകനും, അദ്വിതീയനുമായ പരമാത്മാവുമാത്രമാണ് ആനന്ദമയശബ്ദാൎത്ഥവും, ജഗൽകാരണവും.

സൂ:—അന്തസ്തദ്ധൎമ്മോപദേശാൽ. 20

ശബ്ദാൎത്ഥം:—അന്തഃ=അകത്തു് (ഹൃദയാന്തൎഭാഗത്തു്, അല്ലെങ്കിൽ ആദിത്യമണ്ഡലാന്തൎഭാഗത്തു്) തദ്ധൎമ്മവ്യപദേശാൽ=പരമാത്മധൎമ്മപ്രതിപാദനംകൊണ്ടും.

സാരം:—ബൃഹദാരണ്യകോപനിഷത്തിൽ "സൎവ്വസ്യ വശീ സൎവ്വസ്യേശാനഃ സൎവ്വസ്യാധിപതിഃ....ഏഷ സൎവ്വേശ്വര ഏഷ ഭൂതപാലഃ" എന്ന മന്ത്രമുണ്ടു്. അതു പരമാത്മാവു സൎവ്വാന്തൎയ്യാമിയും, സൎവ്വാധാരനും, സൎവ്വേശ്വരനുമെന്നു വ്യക്തമാക്കുന്നു. അങ്ങനെതന്നെ ഛാന്ദോഗ്യോപനിഷത്തിൽ പരമാത്മാവിനെ സൂൎയ്യമണ്ഡലാന്തൎവ്വൎത്തിയായും വൎണ്ണിക്കുന്നു. ഇപ്രകാരം അപ്രമേയങ്ങളായ പരമാത്മധൎമ്മങ്ങൾ തത്തൽകാലദേശങ്ങളിൽ ഭിന്നയോനികളിൽ ജനിച്ചു മരിച്ചുകൊണ്ടിരിക്കുന്ന ജീവനു് ഒരിക്കലും യോജിക്കാവുന്നതല്ല. അതിനാൽ വിജ്ഞാനമയനായി ഹൃദയാന്തൎഭാഗത്തും, ഹിരണ്മയനായി സൂൎയ്യമണ്ഡലത്തിലും വൎത്തിക്കുന്ന ദേവൻ പരമാത്മാവല്ലാതെ മറെറാരാളാവാൻ വയ്യ. അതിനാൽ അന്തൎയ്യാമിസ്വരൂപേണയും, സൎവ്വാധാരസ്വരൂപേണയും കീൎത്തിച്ച ആനന്ദമയശബ്ദം പരമാത്മാവിനുമാത്രം യോജിക്കത്തക്കതുതന്നെ.

digitized by www.sreyas.in

സൂ:—ഭേദവ്യപദേശാച്ചാന്യഃ. 21

ശബ്ദാൎത്ഥം:—ച=അപ്രകാരം ഭേദവ്യപദേശാൽ=ഭേദകല്പനകൊണ്ടു്. അന്യഃ=അന്യനാകുന്നു.

സാരം:—സൂൎയ്യമണ്ഡലാന്തൎവ്വൎത്തിയായി ഹിരണ്മയനായ ദേവൻ സൂൎയ്യമണ്ഡലാധിദേവതയായിരിക്കണം. അല്ലാതെ പരമാത്മാവൊന്നുമല്ലെന്ന ശങ്കയ്ക്കു സമാധാനമാണു് ഈ സൂത്രംകൊണ്ടു നിൎദ്ദേശിക്കുന്നതു്.

ബൃഹദാരണ്യകോപനിഷത്തിൽ അന്തൎയ്യാമിബ്രാഹ്മണത്തിൽ പറയുന്നു: "യ ആദിത്യേ തിഷ്ഠന്നാദിത്യാദന്തരോയ മാദിത്യോ ന വേദ യസ്യാദിത്യഃ ശരീരം യ ആദിത്യമന്തരോ യമയത്യേഷ ത ആത്മാന്തൎയ്യാമ്യമൃതഃ" എന്നു്. 'ആദിത്യമണ്ഡലാന്തൎഭാഗത്തു് ആർ അധിവസിക്കുന്നുവോ, ആ ദേവനെ ആദിത്യൻ അറിയുന്നില്ല. ആദിത്യനെ ഉപാധിയാക്കി ആദിത്യാന്തൎഭാഗത്തിരുന്നു് ആദിത്യനെ നിയമിക്കുന്നു. ആ ദേവൻ അമൃതസ്വരൂപനായ അന്തൎയ്യാമിയാണു്'. ഇപ്രകാരം ആദിത്യമണ്ഡലാന്തൎവ്വൎത്തിയായ ഹിരണ്മയപുരുഷൻ ആദിത്യമണ്ഡലാധിദേവതയല്ലെന്നും, സൎവ്വാന്തൎയ്യാമിയായ പരമാത്മാവാണെന്നും വ്യക്തമാക്കിട്ടുണ്ടു്.

സൂ:—ആകാശസ്തല്ലിംഗാൽ. 22

ശബ്ദാൎത്ഥം:—ആകാശഃ = ആകാശശബ്ദം. തല്ലിംഗാൽ=ബ്രഹ്മലക്ഷണമുള്ളതുകൊണ്ടു ബ്രഹ്മവാചകമാകുന്നു.

സാരം:—ഇതുവരെയുള്ള ചൎച്ചകൊണ്ടു ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു നിമിത്തോപാദനങ്ങളാ

digitized by www.sreyas.in

യ രണ്ടു കാരണവും അപരിച്ഛിന്നവും, സച്ചിദാനന്ദസ്വ രൂപവുമായ ബ്രഹ്മമാണെന്നും, ജഡസ്വരൂപിണിയായ പ്രകൃതിയോ, ജീവനോ അല്ലെന്നും വ്യക്തമായി. എന്നാൽ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ആകാശത്തിൽവെച്ചു നടക്കുന്നതായി ശ്രുതികളിൽ പറഞ്ഞിട്ടുണ്ടു്. അതിനാൽ ആകാശവും പരമാത്മാവും തമ്മിലുള്ള സംബന്ധവും സൃഷ്ടിക്രമവുമാണു് ഈ സൂത്രംമുതല്ക്കു നിരൂപിക്കുന്നതു്. ഛാന്ദോഗ്യോപനിഷത്തിൽ "സർവ്വാണി ഹ വാ ഇമാനി ഭൂതാന്യാകാശാദേവ സമുൽപദ്യന്ത. ആകാശം പ്രത്യസ്തം യാന്ത്യാകാശോ ഹ്യേവേഭ്യോ ജ്യായാനാകാശഃ പരായണം" എന്നു പറയുന്നു. അതായതു്, കാണപ്പെടുന്ന ചരാചരങ്ങളാകുന്ന സമസ്തഭൂതങ്ങളും ആകാശത്തിൽനിന്നുണ്ടായി. ആകാശത്തിൽ ലയിക്കുന്നു. ആകാശം എല്ലാററിനേക്കാളും വലിയതാണു്. എല്ലാവക്കും ആകാശം ആശ്രയവുമാണു് എന്നു്. പ്രസ്തുത മന്ത്രത്തിൽ ആകാശത്തിന്നു പറയപ്പെട്ട വിശേഷണങ്ങൾ ഈ ഭൂതാകാശത്തിൽ സംഭവിക്കാവുന്നവയല്ല. ഭൂതാകാശം പഞ്ചഭൂതങ്ങളുടെ കൂട്ടത്തിൽ ഒന്നു മാത്രമാണു്. ജഡവുമാണു്. അതിനാൽ അതിന്നു ഭൂതങ്ങളുടെ സൃഷ്ടികർത്തൃത്വം മുതലായതുണ്ടാവാൻ വയ്യ. അപ്പോൾ പറയപ്പെട്ട ആകാശശബ്ദത്തിന്നർത്ഥം പരമാത്മാവെന്നുതന്നെ. എല്ലാററിലുംവെച്ചു ശ്രേഷ്ഠവും, വലുതും, സർവ്വാധാരവും പരമാത്മാവുമാത്രമാണല്ലോ. അതിനാൽ ശ്രുതികളിൽ സൃഷ്ടികർത്തൃത്വേന ഉപന്യസിക്കപ്പെട്ട ആകാശശബ്ദത്തിന്നു പരമാത്മാവെന്നു മാത്രമാണർത്ഥം.

digitized by www.sreyas.in

സൂ:—അത ഏവ പ്രാണഃ. 23

ശബ്ദാർത്ഥം:—അതഃ ഏവ=ഇതുഹേതുവായിട്ടുതന്നെ. പ്രാണഃ=പ്രാണനും ബ്രഹ്മമാകുന്നു.

സാരം:—മുൻപറയപ്പെട്ട ഛാന്ദോഗ്യോപനിഷത്തിൽതന്നെ പ്രാണനിൽനിന്നാണു് ജഗത്തുണ്ടായതെന്നും പറയുന്നുണ്ടു്. അപ്പോൾ ഏതിനെയാണു് വിശ്വസിക്കേണ്ടതെന്ന ശങ്കയെ പരിഹരിക്കുകയാണു് ഈ സൂത്രംകൊണ്ടു ചെയ്യുന്നതു്.

"സർവ്വാണി ഹ വാ ഇമാനി ഭൂതാനി പ്രാണമേവാഭിസംവിശന്തി. പ്രാണമഭ്യുജ്ജിഹതേ" (ഛാന്ദോഗ്യം). എല്ലാ ഭൂതങ്ങളും പ്രാണനിൽനിന്നാണുണ്ടാവുന്നതു്; പ്രാണനിലാണു് ലയിക്കുന്നതെന്നു നിശ്ചയം. നിർദ്ദിഷ്ടമായ ഈ ധർമ്മം പ്രാണികളിൽ സാധാരണ ചലിച്ചുകൊണ്ടിരിക്കുന്ന പ്രാണവായുവിന്നു യോജിക്കാൻ വയ്യ. എല്ലാ ഭൂതങ്ങളുടേയും ഉൽപത്തിസ്ഥിതിലയങ്ങൾക്കു പ്രാണൻ കർത്താവായിത്തീരുകയെന്നതസംഭാവ്യമാണു്. അതിനാൽ ഇവിടെ പ്രാണശബ്ദവും ബ്രഹ്മവാചകമായിട്ടാണു് പറഞ്ഞിരിക്കുന്നതു്.

സൂ:—ജ്യോതിശ്ചരണാഭിധാനാൽ. 24

ശബ്ദാർത്ഥം:—ചരണാഭിധാനാൽ-പാദകല്പനഹേതുവായിട്ടു്. ജ്യോതിഃ=ജ്യോതിശ്ശബ്ദം ബ്രഹ്മവാചകമാകുന്നു.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ മൂന്നാമത്തെ അദ്ധ്യായത്തിൽ പറയുന്നു: "അഥ യദതഃ പരോ ദിവോ ജ്യോതിർദ്ദീപ്യതേ വിശ്വതഃ പൃഷ്ഠേഷു സർവ്വതഃ പൃഷ്ഠേഷ്വനുത്തമേഷൂത്തമേഷു ലോകേഷ്വിദം വാവ തദ്യദിദമസ്മിന്ന

digitized by www.sreyas.in

ന്തഃ പുരുഷേ ജ്യോതിഃ” എന്നു്. ‘സ്വർഗ്ഗലോകത്തിനും മീതെ യാതൊരു പരമജ്യോതിസ്സ് പ്രകാശിക്കുന്നുവോ അതു് എല്ലാ ലോകങ്ങളിലും വെച്ചു് അത്യുത്തമമായ ലോകത്തു പ്രകാശിക്കുന്നു. അതു തീച്ചയായും പുരുഷൻെറ അന്തർജ്യോതിസ്സാണു്’ എന്നു്. ഈ മന്ത്രത്തിൽ പറയപ്പെട്ട ജ്യോതിശ്ശബ്ദം കേവലം ജഡമായ പ്രകാശത്തിൻെറ വാചകമല്ല. അതു് അതിൻെറ വർണ്ണനത്തിൽനിന്നുതന്നെ മനസ്സിലാവുന്നു. എന്നാൽ എന്തിൻെറ വാചകമാണു് ജ്യോതിശ്ശബ്ദം? ജ്ഞാനപ്രകാശത്തിൻെറയോ, ജീവൻെറയോ, പരമാത്മാവിൻെറയോ എന്നു വ്യക്തമായി പറഞ്ഞിട്ടും ഇല്ല. അതിനാൽ ഈ സൂത്രംകൊണ്ടു പറയുന്നു, പ്രസ്തുതജ്യോതിശ്ശബ്ദം ബ്രഹ്മവാചകമാണെന്നു്. എന്തുകൊണ്ടെന്നാൽ പ്രസ്തുത ഉപനിഷത്തിൽതന്നെ അതിനുമുമ്പു ജ്യോതീരൂപമായ ബ്രഹ്മത്തെ പാദവിഭജനസ്വരൂപേണ കീൎത്തിച്ചിട്ടുണ്ടു്. വേറെയും ശ്രുതികളിൽ പറഞ്ഞിട്ടുണ്ടു്. ചതുഷ്പാത്തായിരിക്കുന്ന ബ്രഹ്മത്തിൻെറ ഒരു പാദമാണു് ചരാചരാത്മകമായ പ്രപഞ്ചമായി നില്ക്കുന്നതെന്നും, ബാക്കി മൂന്നു പാദങ്ങൾ അമൃതസ്വരൂപേണ ഊൎദ്ധ്വലോകത്തു പ്രകാശിക്കുന്നുവെന്നും ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. ‘താവാനസ്യ മഹിമാ തതോ ജ്യായാംശ്ച പൂരുഷഃ പാദോസ്യ സൎവ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി.’ എന്നിങ്ങനെ. മാണ്ഡൂക്യോപനിഷത്തിലും ഇതുപോലെ ആത്മാവിനെ തേജോരൂപേണ വൎണ്ണിക്കുകയും നാലു പാദസ്വരൂപേണ വിഭജിച്ചു കാണിക്കുകയും ചെയ്തിട്ടുണ്ടു്. അതിനാൽ ഇവിടെ ജ്യോതിശ്ശബ്ദം ബ്രഹ്മവാചകമാണു്.

digitized by www.sreyas.in

സൂ:—ഛന്ദോഭിധാനാൽ നേതി ചേന്ന തഥാ ചേതോപ്പ്ണനിഗദാൽ തഥാ ഹി ദശ്നം. 25

ശബ്ദാത്ഥം:—ഛന്ദോഭിധാനാൽ=ഗായത്രീഛന്ദസ്സിൻെറ കഥനംഹേതുവായിട്ടു്. ന=ബ്രഹ്മപ്രതിപാദനമല്ല. ഇതി ചേൽ=എന്നാണഭിപ്രായമെങ്കിൽ, ന=അതു ശരിയല്ല; ബ്രഹ്മപ്രതിപാദനംതന്നെ. തഥാ=വണ്ണനപ്രകാരം. ചേതോപ്പ്ണനിഗദാൽ=മനസ്സിനെ ബ്രഹ്മത്തിൽ ലയിപ്പിക്കാൻ പറഞ്ഞതുകൊണ്ടു്. തഥാ ഹി ദശനം=അപ്രകാരമുള്ള വണ്ണനം വേറെ ശ്രുതികളിലും കാണുന്നുമുണ്ടു്.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ മൂന്നാമധ്യായത്തിൽ പന്ത്രണ്ടാം ഖണ്ഡത്തിൽ ഗായത്രീചച്ചയുണ്ടു്. അതു കഴിഞ്ഞിട്ടാണു് മാതൃഷ്പാത്താനിരൂപണമെന്നതിനാൽ അതു ബ്രഹ്മത്തെപ്പററിയല്ല; ഗായത്രിയുടെ നാലു പാദങ്ങളെപ്പററിയാണു് പറഞ്ഞിരിക്കുന്നതെന്ന തെററിദ്ധാരണയെ നീക്കുകയാണു് ഈ സൂത്രംകൊണ്ടു ചെയ്യുന്നതു്.

ഗായത്രിയെന്നതു് ഒരു ഛന്ദസ്സിൻെറ പേരാണു്. അതു ജഡവുമാണു്. ജഡമായ ഛന്ദസ്സിനെയല്ല, അവിടെ ഗായത്രിയായും പറഞ്ഞിരിക്കുന്നതു്. 'ഈ ജഗത്തു്, ഗായത്രീമയമാണു്' എന്നു പറയുന്നുണ്ടു്. അതു ജഡമായ ഛന്ദസ്സിനെ അപേക്ഷിച്ചല്ലെന്നു പ്രത്യക്ഷമാണു്. അപ്പോൾ ഗായത്രീരൂപത്തിൽ വണ്ണിച്ചതും ബ്രഹ്മത്തെത്തന്നെയാണെന്നു തീച്ചയാണു്. എങ്കിലും പാദകഥനം ഛന്ദസ്സിനെ സംബന്ധിച്ചാവണമെന്നു കരുതുന്നുണ്ടെങ്കിൽ അതും ശരിയല്ല. കാരണം, വണ്ണിച്ച സപ



digitized by www.sreyas.in

രൂപത്തിൽ മനസ്സിനെ ബ്രഹ്മത്തിലേയ്ക്കു നയിക്കാൻ പിന്നീടു പറയുന്നുണ്ടു്. അപ്പോൾ പാദകഥനം ബ്രഹ്മത്തെ സംബന്ധിച്ചതുതന്നെ എന്നു നിസ്സംശയമാവുന്നു. കൂടാതെ ഇതുപോലുള്ള വർണ്ണനങ്ങൾ ബ്രഹ്മവർണ്ണനമായി വേറെയും ശ്രുതികളിൽ കാണാനുമുണ്ടു്. അതിനാൽ സ്ഥൂലമായ മനസ്സിനെ സൂക്ഷ്മവും ഏകാഗ്രവുമാക്കിത്തീർത്തു യുക്തിയോടുകൂടുംവണ്ണം ബ്രഹ്മത്തോടു ചേർക്കാനുള്ള മാർഗ്ഗമായിട്ടാണു് ഇങ്ങനെ വർണ്ണിച്ചിരിക്കുന്നതെന്നു കരുതണം. അതുകൊണ്ടു പാദവിഭജനസ്വരൂപേണയുള്ള വർണ്ണനം ഛന്ദസ്സിൻേറതല്ല; ബ്രഹ്മത്തിൻേറതുതന്നെ.

സൂ:—ഭൂതാദിപാദവ്യപദേശോപപത്തേശ്ചൈവം.

ശബ്ദാർത്ഥം:—ഭൂതാദിപാദവ്യപദേശോപപത്തേഃ ച =ഭൂതാദിപാദകല്പനകളുടെ ഔചിത്യംഹേതുവായിട്ടും. ഏവം=ഇങ്ങനെതന്നെ.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ ഗായത്രീവർണ്ണനം കേവലം ഛന്ദസ്സിൻേറതല്ല; ഗായത്രീരൂപേണ ബ്രഹ്മത്തിൻേറതാണെന്ന പൂർവ്വാഭിപ്രായത്തെ ഒന്നുകൂടി ഉറപ്പിക്കാൻവേണ്ടി ഈ സൂത്രം പറയപ്പെട്ടിരിക്കുന്നു.

ഛാന്ദോഗ്യോപനിഷത്തിൽ ഗായത്രീപ്രകരണത്തിൽ ഗായത്രിക്കു ഭൂതം, പൃഥിവി, ശരീരം, ഹൃദയം എന്നിങ്ങനെ നാലു പാദങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നു. പിന്നീടു ചതുഷ്പാദസ്വരൂപമായ ഗായത്രിയുടെ മാഹാത്മ്യത്തെ വർണ്ണിച്ചു പുരുഷസ്വരൂപിയായ പരമാത്മാവിനോടു തുല്യതയെ പ്രതിപാദിച്ചു് അതിൻെറ ഒരു പാദമാണു് ചരാചരാത്മകപ്രപഞ്ചമെന്നും ബാക്കി മൂന്നും അമൃതസ്വ

digitized by www.sreyas.in

രൂപേണ സർവ്വോൽകൃഷ്ടമായ ഉപരിലോകത്തിൽ വർത്തിക്കുന്നു എന്നും പറയുന്നു. ഇതുകൊണ്ടു് ഇവിടെ ഗായത്രീശബ്ദംകൊണ്ടു പ്രതിപാദിച്ചതു് ഛന്ദസ്സിനെയല്ല; ബ്രഹ്മത്തെയാണെന്നു വ്യക്തമാണു്. അതിനാൽ പൂർവ്വസൂത്രത്തിലെ സിദ്ധാന്തം ശരിയാണു്.

സൂ:—ഉപദേശഭേദാന്നേതി ചേന്നോഭയസ്മിന്നപ്യവിരോധാൽ. 27

ശബ്ദാർത്ഥം:—ഉപദേശഭേദാൽ=ഉപദേശവ്യത്യാസം ഹേതുവായിട്ടു്. ന=രണ്ടും ഒന്നല്ല. ഇതി ചേൽ=എന്നു പറയുന്നുവെങ്കിൽ, ന=അതു ശരിയല്ല ഉഭയസ്മിൻ അപി=രണ്ടിലും. അവിരോധാൽ=വ്യത്യസ്തതാഭാവമില്ലാത്തതുകൊണ്ടു്.

സാരം:—പൂർവ്വമന്ത്രത്തിൽ ജ്യോതീരൂപത്തേയും, ഉത്തരമന്ത്രത്തിൽ ഗായത്രിയേയും വ്യത്യാസപ്പെട്ട രൂപത്തിലാണു് വർണ്ണിച്ചിരിക്കുന്നതു്. അതുകൊണ്ടു് അവകൾക്കു രണ്ടിനും ഒരർത്ഥമാവാൻ വയ്യ. എന്നു ധരിക്കുന്ന പക്ഷം ശരിയല്ല. കാരണം വർണ്ണനയുടെ ശൈലിയിൽ ഈഷൽവ്യത്യാസമുണ്ടെങ്കിലും താല്പര്യത്തിൽ മാററമില്ല. ജ്യോതിരൂപേണയും, ഗായത്രീരൂപേണയും വർണ്ണിക്കപ്പെട്ട ബ്രഹ്മത്തിന്നു സർവ്വോപരി പരമധാമത്തിലുള്ള സ്ഥിതിയെ പ്ര ശിപ്പിക്കലാണു് ശ്രുതിയുടെ ഉദ്ദേശം. അതു രണ്ടിലും സാധിച്ചിട്ടുണ്ടു്. അതിനാൽ അവ രണ്ടും രണ്ടു വസ്തുവിൻെറ നിരൂപണമല്ല; ബ്രഹ്മത്തിൻെറമാത്രം.

സൂ:—പ്രാണസ്തഥാനുഗമാൽ. 28

digitized by www.sreyas.in

ശബ്ദാൎത്ഥം:—പ്രാണഃ=പ്രാണശബ്ദം. തഥാനുഗമാൽ=പൂൎവ്വാപരവിചാരത്തിൽ ബ്രഹ്മവാച്യതയെത്തന്നെ അനുഗമിക്കുന്നു എന്നുള്ളതുകൊണ്ടു ബ്രഹ്മവാച്യംതന്നെ.

സാരം:—പ്രാണശബ്ദം ബ്രഹ്മവാചകമായിട്ടാണു് ശ്രുതികളിൽ ഉപയോഗിച്ചിരിക്കുന്നതെന്നു് ഇരുപത്തിമൂന്നാമത്തെ സൂത്രംകൊണ്ടു സിദ്ധാന്തിച്ചുകഴിഞ്ഞിട്ടുണ്ടെങ്കിലും, കൌഷീതകി ഉപനിഷത്തിൽ ഇന്ദ്രൻ പ്രതൎദ്ദനനോടു 'ഞാൻ ജ്ഞാനസ്വരൂപനായ പ്രാണനാണു്. ആയുസ്സിന്റെയും അമൃതത്തിന്റെയും സ്വരൂപത്തിൽ നീ യെന്നെ ഉപാസിക്കണ'മെന്നു പറയുന്നുണ്ടു്. ഇവിടെ ഇന്ദ്രൻ പറഞ്ഞ പ്രാണശബ്ദത്തിന്നു് ഇന്ദ്രനെന്നോ, ജീവനെന്നോ, പ്രാണവായുവെന്നോ, ബ്രഹ്മമെന്നോ എന്താണൎത്ഥമെന്ന സംശയത്തെ പരിച്ഛേദിക്കാനാണു് ഈ സൂത്രം ഉപയോഗിച്ചിരിക്കുന്നതു്.

പ്രതൎദ്ദനൻ ആദ്യംതന്നെ ഇന്ദ്രനോടു പുരുഷാൎത്ഥസ്വരൂപമായ വരമാണു് ചോദിക്കുന്നതു്. അതിന്നു് ഇന്ദ്രൻ ഹിതകരമായ ഉപദേശത്തെ കൊടുക്കുകയും ചെയ്തു. ബ്രഹ്മജ്ഞാനത്തിൽ പരം ഹിതകരമായ ഒരു വസ്തുവുമുണ്ടാവാൻ വയ്യല്ലോ. അതിനാൽ ബ്രഹ്മത്തെത്തന്നെയാണു് ഇന്ദ്രൻ ഉപദേശിച്ചതെന്നു വിചാരിക്കണം. അതിനാൽ അവിടെ പ്രാണശബ്ദത്തിന്നു ബ്രഹ്മമെന്നുതന്നെയാണു് അൎത്ഥം. കൂടാതെ പ്രാണശബ്ദത്തെ വിജ്ഞാനശബ്ദംകൊണ്ടു വിശേഷിപ്പിച്ചിട്ടും ഉണ്ടു്. അതിന്നും പുറമെ അവസാനത്തിൽ അജരത്വം, അമരത്വം തുടങ്ങിയ ശബ്ദങ്ങളെക്കൊണ്ടും പ്രാണശബ്ദം വിശേഷിപ്പിക്കപ്പെട്ടിട്ടുണ്ടു്. പിന്നെ ആ പ്രാണനെത്തന്നെ ഈ ജഗത്തിന്റെ

digitized by www.sreyas.in

മുഴുവൻ രക്ഷിതാവെന്നും, അധിപതിയെന്നും, ആ നില ക്കു സർവ്വേശ്വരനെന്നും പ്രകാശിപ്പിച്ചിട്ടും ഉണ്ടു്. ഈ ധർമ്മങ്ങളൊക്കെ ബ്രഹ്മത്തിൽമാത്രം ചേരാവുന്നതാക യാൽ ഉക്തമായ പ്രാണശബ്ദത്തിന്നു ബ്രഹ്മമെന്നുതന്നെ അർത്ഥം.

സൂ:—ന വക്തുരാത്മോപദേശാദിതി ചേദദ്ധ്യാ
ത്മസംബന്ധഭൂമാ ഹ്യസ്മിൻ. 29

ശബ്ദാർത്ഥം:—വക്തുഃ=വക്താവായ ഇന്ദ്രൻെറ ആ ത്മോപദേശാൽ=തന്നെത്തന്നെ ചൂണ്ടിക്കൊണ്ടുള്ള ഉപ ദേശമായതുകൊണ്ടു ന=പ്രാണശബ്ദം ബ്രഹ്മവാചകമാ വാൻ വയ്യ. ഇതി ചേൽ=എന്നാണെങ്കിൽ (ന=അതു ശരിയല്ല.) ഹി=എന്തുകൊണ്ടെന്നാൽ. അസ്മിൻ=ഈ പ്ര കരണത്തിൽ അദ്ധ്യാത്മസംബന്ധഭൂമാ=അദ്ധ്യാത്മജ്ഞാ നോപദേശത്തിൻെറ ബഹുളതകൊണ്ടു മറ്റൊന്നാവാൻ വയ്യ.

സാരം:—ഈ പ്രകരണത്തിൽ ഇന്ദ്രൻ തന്നെ ചൂ ണ്ടിക്കൊണ്ടുതന്നെയാണു് പ്രാണശബ്ദം ഉപയോഗിച്ചി രിക്കുന്നതെന്നതിനാൽ ഇവിടെ പ്രാണശബ്ദം ബ്രഹ്മവാ ചകമാവാൻ വയ്യെന്നു വിചാരിക്കുന്നപക്ഷം അതു ശരി യല്ല. കാരണം ഈ പ്രകരണത്തിൽ അദ്ധ്യാത്മത്തെയാ ണു് വിവരിക്കുന്നതു്. അധിദൈവത്തെയല്ല. ഇന്ദ്രൻ അധിദൈവത്തിൻെറ വർഗ്ഗത്തിലാണല്ലോ പെടേണ്ടതു് പ്രവൃത്തം അതിന്നു യോജിച്ചതല്ലെന്നു പ്രത്യക്ഷമാണു്. അ തിനാൽ ഇവിടെയും പ്രാണശബ്ദം ബ്രഹ്മവാചകംതന്നെ.

സൂ:—ശാസ്ത്രദൃഷ്ട്യാ തൂപദേശോ വാമദേവവൽ.30

digitized by www.sreyas.in

ശബ്ദാൎത്ഥം:—ഉപദേശഃ=ഇന്ദ്രന്റെ ഉപദേശം. തു= ആകട്ടെ. വാമദേവവൽ=വാമദേവനെന്നപോലെ. ശാസ്ത്രദൃഷ്ട്യാ=ശാസ്ത്രദൃഷ്ടിയിൽക്കൂടെയാണു്.

സാരം:—ബൃഹദാരണ്യകോപനിഷത്തിൽ ഇങ്ങനെ പറയുന്നുണ്ടു്. "തദ്യോ യോ ദേവാനാം പ്രത്യബുദ്ധ്യത സ ഏവ തദഭവത്തഥൎഷീണാം തഥാ മനുഷ്യാണാം തദ്ധൈതൽ പശ്യന്നൃഷിർവ്വാമദേവഃ പ്രതിപേദേഹം മനുരഭവം സൂൎയ്യശ്ചേതി"—"ദേവന്മാരിൽ ആർ ബ്രഹ്മത്തെ അറിയുന്നുവോ, അദ്ദേഹം ബ്രഹ്മമായിത്തീരുന്നു. അങ്ങിനെതന്നെ ഋഷികളിലും മനുഷ്യരിലും ആർ ബ്രഹ്മത്തെ അറിയുന്നുവോ, അദ്ദേഹം ബ്രഹ്മമായിത്തീരുന്നു. ബ്രഹ്മത്തെ താനായിക്കണ്ട വാമദേവഋഷി 'ഞാൻ മനുവായിത്തീൎന്നു. സൂൎയ്യനുമായി' എന്നിങ്ങനെ പറഞ്ഞു." ഇതിൽനിന്നു ബ്രഹ്മത്തെ അറിഞ്ഞ മഹാത്മാവു ബ്രഹ്മമയനായിത്തീരുന്നു എന്നു വ്യക്തമായി. ഈ നിലയിൽ ബ്രഹ്മമയനായിട്ടാണു് ഇന്ദ്രനും ഞാൻ വിജ്ഞാനമയനായ പ്രാണനാണെന്നു പറഞ്ഞതു്. അതിനാൽ അവിടെ (ഇന്ദ്രന്റെ ഉപദേശത്തിൽ) പ്രാണശബ്ദത്തെ ബ്രഹ്മമായി ഗ്രഹിക്കുന്നതിൽ ദോഷമില്ല.

സൂ:—ജീവമുഖ്യപ്രാണലിംഗാന്നേതി ചേന്നോപാസാത്രൈവിധ്യാദാശ്രിതത്വാദിഹ തദ്യോഗാൽ. 31

ശബ്ദാൎത്ഥം:—ജീവമുഖ്യപ്രാണലിംഗാൽ= ജീവന്റെയും, മുഖ്യപ്രാണന്റെയും സൂചനയുണ്ടെന്നുള്ളതുകൊണ്ടു്. ന=പ്രാണശബ്ദം ബ്രഹ്മവാചകമല്ല. ഇതി ചേൽ=എന്നു പറയുന്നുവെങ്കിൽ. ന=അതു ശരിയല്ല. ഉപാസാത്രൈ

digitized by www.sreyas.in

വിദ്ധ്യാൽ=മൂന്നു പ്രകാരത്തിൽ ഉപാസനം സംഭവിക്കുന്നു എന്നുള്ളതുകൊണ്ടും ആശ്രിതത്വാൽ=ബ്രഹ്മത്തെ ആശ്രയിക്കുന്നു എന്നുള്ളതുകൊണ്ടും. ഇഹ=ഈ വിഷയത്തിൽ. തദ്യോഗാൽ=ബ്രഹ്മലക്ഷണങ്ങളെ ചേർത്തി പറഞ്ഞിരിക്കുന്നു എന്നുള്ളതുകൊണ്ടും.

സാരം:—ഇതേ കൌഷീതകോപനിഷത്തിൽതന്നെ "ന വാചം വിജിജ്ഞാസീത. വക്താരം വിദ്യാൽ" എന്നു പറയുന്നു. അതായതു വാക്കിനെയല്ല, വക്താവിനെയാണു് ഗ്രഹിക്കേണ്ടതു് എന്നു്. അപ്പോൾ ഞാൻ വിജ്ഞാനസ്വരൂപനായ പ്രാണനാണെന്നു പറഞ്ഞ ആളെയാണു് ഗ്രഹിക്കേണ്ടതായിരിക്കുന്നതു്. അതു് ഒന്നുകിൽ ജീവൻ; അല്ലെങ്കിൽ പ്രാണൻ. ഇവക്കു രണ്ടാൾക്കും വചനത്തിൻെറ കർതൃത്വം കല്പിക്കാം. ഏതായാലും അവിടെ ബ്രഹ്മമെന്നൎത്ഥം കിട്ടാൻ വയ്യെന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. കാരണം അങ്ങനെ പറഞ്ഞാൽ പ്രാണനും, ജീവനും ഉപാസ്യങ്ങളായിത്തീരും. അപ്പോൾ ബ്രഹ്മവും, പ്രാണനും, ജീവനും ഇങ്ങനെ മൂന്നുപാസ്യങ്ങളുണ്ടായിത്തീരും. അതു ശരിയല്ല. ബ്രഹ്മംമാത്രമാണുപാസ്യമായിരിക്കുന്നതു്. കൂടാതെ ജീവനും പ്രാണനും പരതന്ത്രങ്ങളാണു്. ബ്രഹ്മത്തെ ആശ്രയിച്ചുകൊണ്ടിരിക്കുന്നവകളാണു്. അതിന്നും പുറമെ ആ മന്ത്രത്തിൽതന്നെ പ്രാണശബ്ദത്തെ ബ്രഹ്മലക്ഷണങ്ങളെക്കൊണ്ടു വിശേഷിപ്പിച്ചിട്ടുമുണ്ടു്. ഈവക കാരണത്താൽ പ്രകൃതമന്ത്രത്തിലെ പ്രാണശബ്ദത്തിന്നു ബ്രഹ്മമെന്നുതന്നെ അൎത്ഥം.

ഒന്നാമധ്യായത്തിൽ ഒന്നാംപാദം കഴിഞ്ഞു.

digitized by www.sreyas.in

## രണ്ടാം പാദം

ഒന്നാം പാദത്തിൽ ജഗത്തിൻെറ ഉൽപത്തിസ്ഥിതിലയങ്ങൾക്ക നിമിത്തവും, ഉപാദാനവുമായ ഏകകാരണം ബ്രഹ്മം മാത്രമാണെന്നും, ശ്രുതികളിൽ ആനന്ദമയം, ആകാശം, പ്രാണൻ, ഗായത്രി ഇത്യാദി ശബ്ദങ്ങളെക്കൊണ്ടു ബ്രഹ്മത്തെയാണ് വർണ്ണിച്ചിരിക്കുന്നതെന്നും സമർത്ഥിച്ചു. അതുകൊണ്ടു പരമപുരുഷനായ പരമേശ്വരൻെറ സർവ്വജ്ഞത്വം, സർവ്വശക്തത്വം, സർവ്വാദ്ധ്യക്ഷത്വം, സർവ്വാധാരത്വം എന്നീ മഹിമകൾ വ്യക്തമാകുംവണ്ണം പ്രകാശിതമായി. അതിനാൽ ആ ഈശ്വരനാണ് സർവ്വർക്കും ഒരുപോലെ ആരാദ്ധ്യനും, ആസേവ്യനും, ഉപാസ്യനുമായിട്ടിരിക്കുന്നതെന്നും സൂചിതമായി. അനന്തരം ശ്രുതിപ്രാമാണ്യത്തയോടുകൂടുംവണ്ണം ഈശ്വരൻെറ ഉപാസ്യതയെ സമർത്ഥിക്കുന്നു ഈ രണ്ടാം പാദത്തിൽ.

സൂ:—സർവ്വത്ര പ്രസിദ്ധോപദേശാൽ. 1

ശബ്ദാർത്ഥം:—സർവ്വത്ര=എല്ലാ ശ്രുതികളിലും. പ്രസിദ്ധോപദേശാൽ=ഈശ്വരനാണ് ഉപാസ്യനെന്നു പ്രസിദ്ധമായി ഉപദേശിച്ചിരിക്കുന്നു എന്നുള്ളതുകൊണ്ടു്.

സാരം:—എല്ലാ ശ്രുതികളിലും സ്മൃതികളിലും, പുരാണങ്ങളിലും ഈശ്വരൻെറ ഉപാസ്യത പ്രസിദ്ധമാണ്. ഛാന്ദോഗ്യോപനിഷത്തിൽ മൂന്നാമദ്ധ്യായത്തിൽ പതിന്നാലാം ഖണ്ഡത്തിൻെറ ആദ്യംതന്നെ ഉപാസ്യതയെ നിർണ്ണയിച്ചുകൊണ്ടു പറയുന്നു. "സർവ്വം ഖല്വിദം ബ്രഹ്മ തജ്ജലാനിതി ശാന്ത ഉപാസീത. അഥ ഖലു ക്രതുമയഃ

പുരുഷോ യഥാക്രതുരസ്മിൻ ലോകേ പുരുഷോ ഭവതി, സ ക്രതും കുർവ്വീത" എന്നു്. ഈ ജഗത്തു മുഴുവൻ ബ്രഹ്മമയമാണു്. സാധകൻ രാഗാദിവികാരങ്ങളെ അകററി ശാന്തനായി എല്ലാം തന്മയമായി ഭാവിച്ചുപാസിക്കണം. കാരണം മനുഷ്യൻ സങ്കല്പമയനാണു്. അവൻ എന്തു സങ്കല്പിക്കുന്നുവോ, അതാണു് സംഭവിക്കുന്നതു്. ഈ ലോകത്തെ സങ്കല്പങ്ങളാണു് അവൻ പരലോകത്തനുഭവിക്കുന്നതു്. അതിനാൽ സങ്കല്പം എപ്പോഴും സത്യമായിരിക്കണം. എങ്കിലേ അനുഭവം നന്നാവൂ എന്നു്. ഈ മന്ത്രത്തിൽ പരബ്രഹ്മസ്വരൂപിയും, ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു കാരണഭൂതനും, പരമപുരുഷനുമായ ഈശ്വരൻെറ ഉപാസ്യതയെ വ്യക്തമായി ഉപന്യസിച്ചിരിക്കുന്നു. ഇതുപോലെ എല്ലാ ശ്രുതികളിലും പറഞ്ഞിരിക്കുന്നു എന്ന കാരണത്താൽ എല്ലാ ജീവികൾക്കും പരമോപാസ്യനായിട്ടിരിക്കുന്നതു് ഈശ്വരൻ മാത്രമാണു്.

സൂ:—വിവക്ഷിതഗുണോപപത്തേശ്ച. 2

ശബ്ദാർത്ഥം:—വിവക്ഷിതഗുണോപപത്തേഃ ച=ശ്രുതികളിൽ കീർത്തിക്കപ്പെട്ട മഹിമകളുടെ ഉപപത്തി ബ്രഹ്മത്തിൽ മാത്രമാണുള്ളതെന്നതുകൊണ്ടും.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ മൂന്നാമധ്യായത്തിൽ പതിന്നാലാം ഖണ്ഡത്തിലെ പ്രഥമമന്ത്രമാണല്ലോ പൂർവ്വസൂത്രത്തിൽ ബ്രഹ്മത്തിൻെറ ഉപാസ്യതയ്ക്കു പ്രമാണമായിക്കാണിച്ചതു്. അതിൻെറ തന്നെ അടുത്ത മന്ത്രം ശങ്കയ്ക്കു കാരണമാണെന്നതിനാൽ ആ ശങ്കാവിഷ



digitized by www.sreyas.in

യത്തെ പരിഹരിക്കലാണു് ഈ സൂത്രത്തിന്റെ ഉദ്ദേശം. "മനോമയഃ പ്രാണശരീരോ ഭാരൂപസ്സത്യസങ്കല്പ ആകാശാത്മാ സർവ്വകർമ്മാ സർവ്വകാമഃ സർവ്വഗന്ധഃ സർവ്വരസഃ സർവ്വമിദമഭ്യാത്തോ വാക്യനാദരഃ" ഇതാണു് പ്രസ്തുത മന്ത്രം. ഇതിൽ ഉപാസ്യദേവനാകുന്ന ഈശ്വരൻ മനോമയനും, പ്രാണസ്വരൂപശരീരനും, പ്രകാശരൂപനും, സത്യസങ്കല്പനും, ആകാശംപോലെ സർവ്വവ്യാപിയും, ജഗത്തിന്റെ കർത്താവും, പൂർണ്ണകാമനും, സർവ്വഗന്ധനും, സർവ്വരസനും, ജഗത്തിന്റെ സകലവശത്തും നിറഞ്ഞവനും, വാക്യശൂന്യനും, നിശ്ചലനുമാണെന്നും പറഞ്ഞിരിക്കുന്നു. ഈ വക ലക്ഷണങ്ങൾ ജീവനുണ്ടാവാമെന്നതിനാൽ ഉപാസ്യദേവൻ ജീവനായിക്കൂടേ എന്നാണു് ശങ്ക. അതു ശരിയല്ല. പറയപ്പെട്ട എല്ലാ ലക്ഷണങ്ങളും ജീവനുണ്ടാവാൻ വയ്യ. ഈശ്വരന്നാകട്ടെ പ്രസ്തുത എല്ലാ ഗുണങ്ങളും ഉണ്ടെന്നു് അന്യശ്രുതികളിൽ പറഞ്ഞിട്ടുണ്ടു്. കൂടാതെ ജീവൻ ഉപാസകനായിരിക്കേ ഉപാസ്യദേവൻ താനാവാൻ വയ്യാത്തതിനാലും ഇവിടെ ഉപാസ്യദേവനെക്കുറിച്ചു ശങ്ക ജനിക്കുന്നില്ല. അതിനാൽ ഉപാസ്യദേവൻ ജഗത്തിന്നു കാരണഭൂതനായി പരമപുരുഷനായ ഈശ്വരൻതന്നെ.

സൂ:—അനുപപത്തേസ്തു ന ശാരീരഃ. 3

ശബ്ദാർത്ഥം:—തു=അത്രയല്ല. അനുപപത്തേഃ=ശ്രുതിവർണ്ണിതങ്ങളായ മററുപാസ്യധർമ്മങ്ങളും ജീവങ്കൽ യോജിക്കാത്തതിനാൽ. ശാരീരഃ ന=ജീവാത്മാവു് ഉപാസ്യനല്ല.

digitized by www.sreyas.in

സാരം:—ഉപാസനാസൌകര്യത്തിനുവേണ്ടി സത്യസങ്കല്പത്വം, സർവ്വവ്യാപകത്വം, സർവ്വജ്ഞത്വം, സർവ്വശക്തിമത്ത തുടങ്ങിയ ഗുണങ്ങളൊന്നുംതന്നെ ജീവാത്മാവിനു യോജിക്കാത്തതാകയാൽ ജീവനെയല്ല, ഈശ്വരനെത്തന്നെയാണു് ഉപാസ്യദേവനായി പറഞ്ഞതെന്നു ധരിക്കാം.

സൂ:—കർമ്മകർത്തൃവ്യപദേശാച്ച. 4

ശബ്ദാർത്ഥം:—കർമ്മകർത്തൃവ്യപദേശാൽ ച=ജഗൽസൃഷ്ട്യാദികർമ്മങ്ങളും, കർത്തൃത്വഭാവവുംകൊണ്ടു് ഈശ്വരൻതന്നെ ഉപാസ്യനെന്നു തെളിയുന്നു.

സാരം:—ജഗൽസൃഷ്ട്യാദിലീലകളും, എല്ലാററിൻേറയും കർത്തൃത്വവും ഈശ്വരങ്കൽ മാത്രമേ യോജിക്കയുള്ളു എന്നതുകൊണ്ടും, കൂടാതെ സകല ചരാചരങ്ങളുടേയും ഹൃദയകുഹരത്തിൽ ഈശ്വരൻ അണുസ്വരൂപേണ വർത്തിക്കുന്നുവെന്നും, സുകൃതിയായ ജീവൻ മരണാനന്തരം ആ ഈശ്വരനെ പ്രാപിക്കുന്നു എന്നുംകൂടി പറഞ്ഞിരിക്കുന്നതിനാലും ജീവനല്ല, ഈശ്വരനാണു് ഉപാസ്യദേവനെന്നു വ്യക്തമായി തെളിയുന്നു.

സൂ:—ശബ്ദവിശേഷാൽ. 5

ശബ്ദാർത്ഥം:—ശബ്ദവിശേഷാൽ = ഉപാസ്യനെന്നും, ഉപാസകനെന്നുമുള്ള ശബ്ദവിശേഷംകൊണ്ടും ഈശ്വരനാണുപാസ്യനെന്നു തെളിയുന്നു.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ മൂന്നാമധ്യായത്തിൽ "ഏഷ മ ആത്മാന്തർഹൃദയേണീയാൻ വ്രീഹേർവ്വാ യവാദ്വാ സർഷപാദ്വാ ശ്യാമാകാദ്വാ ശ്യാമാകതണ്ഡുലാൽ

digitized by www.sreyas.in

വൈഷ മ ആത്മാന്തർഹൃദയേ ജ്യായാൻ പൃഥിവ്യാ ജ്യായാനന്തരിക്ഷാജ്ജ്യായാൻ ദിവോ ജ്യായാനേഭ്യോ ലോകേഭ്യഃ" എന്ന മന്ത്രത്തിൽ ഉപാസ്യോപാസകന്മാരായ ഈശ്വരനെയും ജീവനെയും പ്രതിപാദിച്ചതു ഭിന്നശബ്ദങ്ങളെക്കൊണ്ടും, ഭിന്നവിഭക്തികളെക്കൊണ്ടുമാണു്. ഈശ്വരപ്രതിപാദകമായ 'ആത്മ'ശബ്ദം പ്രഥമാവിഭക്തിയിലും, ജീവപ്രതിപാദകമായ 'മേ' എന്ന ശബ്ദം ഷഷ്ഠീവിഭക്തിയിലുമാണുപയോഗിച്ചിരിക്കുന്നതു്. ഇങ്ങനെ ശബ്ദഭേദംകൊണ്ടും ശരീരാഭിമാനിയായ ജീവനല്ല, സർവ്വോപാധിവിനിർമ്മുക്തനും, അണുവിൽവെച്ചണുവും, മഹത്തിൽവെച്ചു മഹത്തും, എങ്ങും നിറഞ്ഞവനുമായ ഈശ്വരനാണു് ഉപാസ്യദേവനെന്നു വ്യക്തമായി.

സൂ:—സ്മൃതേശ്ച. 6

ശബ്ദാർത്ഥം:—സ്മൃതേഃ ച=സ്മൃതിപ്രമാണത്തിൽക്കൂടെയും ഉപാസ്യോപാസകഭേദം വ്യക്തമാക്കിട്ടുണ്ടു്.

സാരം:—ഗീതാദിസ്മൃതികളും ഈശ്വരന്റെ ഉപാസ്യതാഭാവത്തെ സമർത്ഥിച്ചിട്ടുണ്ടു്.

"മയ്യേവ മന ആധത്സ്വ
മയി ബുദ്ധിം നിവേശയ
നിവസിഷ്യസി മയ്യേവ
അത ഊർദ്ധ്വം ന സംശയഃ.
അന്തകാലേ ച മാമേവ
സ്മരൻ മുക്ത്വാ കളേബരം
യഃ പ്രയാതി സ മദ്ഭാവം
യാതി നാസ്ത്യത്ര സംശയഃ"

digitized by www.sreyas.in

ഇത്യാദി ശ്ലോകങ്ങളിൽക്കൂടെ. ഇങ്ങിനെ ഈ പ്രസംഗത്തിൽക്കൂടെ എല്ലാംകൊണ്ടും ഈശ്വരനാണു് ഉപാസ്യനായിട്ടിരിക്കുന്നതു്, ജീവനല്ല എന്നു തെളിയുന്നു.

സൂ:—അർഭകൌകസ്ത്വാത്തദ്വ്യപദേശാച്ച നേതി
ചേന്ന നിചായ്യത്വാദേവം വ്യോമവച്ച. 7

ശബ്ദാൎത്ഥം:—അർഭകൌകസ്ത്വാൽ ച=ശരീരത്തിലെ ഏകദേശസ്ഥാനമായ ഹൃദയത്തിൽ അധിവസിക്കുന്നു എന്നുള്ളതുകൊണ്ടും; തദ്വ്യപദേശാൽ=ഏററവും ചെറുതായി (അണുവിൽവെച്ചണുവായി) നിർദ്ദേശിച്ചതുകൊണ്ടും. ന= ഉപാസ്യദേവൻ ബ്രഹ്മമല്ല. ബ്രഹ്മം ഇത്ര ചെറുതല്ല. അതിനാൽ നിർദ്ദിഷ്ടദേവൻ ബ്രഹ്മമാവാൻ തരമില്ല. ഇതി ചേൽ=എന്നു സംശയിക്കുന്നു എങ്കിൽ. ന=അതു ശരിയല്ല. നിർദ്ദിഷ്ടോപാസ്യദേവൻ ബ്രഹ്മംതന്നെ. നിചായ്യത്വാൽ=ഹൃദയത്തിൽവെച്ചു സാക്ഷാൽക്കരിക്കാമെന്നുള്ളതുകൊണ്ടു്. ഏവം=ഇങ്ങിനെ പറഞ്ഞു എന്നേ ഉള്ളൂ. വ്യോമവൽ ച=പക്ഷേ അതേ സമയത്തുതന്നെ ആകാശംപോലെ സൎവ്വവ്യാപിയുമാണു്

സാരം:—ഏററവും ചെറിയ സ്ഥലമായ ഹൃദയാന്തൎഭാഗത്തൊതുങ്ങിയിരിക്കുന്നു ബ്രഹ്മമെന്നു പറയുന്നതു ശരിയല്ല. ബ്രഹ്മമെന്നു പറഞ്ഞാൽതന്നെ എങ്ങും നിറഞ്ഞതെന്നൎത്ഥമാണു്. ആ സ്ഥിതി ഹൃദയാന്തൎഭാഗത്തുള്ള ഉപാസ്യദേവൻ ബ്രഹ്മമാവാൻ വഴിയില്ലെന്നു വല്ലവരും ശങ്കിക്കുന്നു എങ്കിൽ അതു ശരിയല്ല. ഹൃദയത്തിൽവെച്ചു സാക്ഷാൽകരിക്കുന്നു എന്നുള്ളതുകൊണ്ടു ബ്രഹ്മത്തിൻെറ സൎവ്വവ്യാപിത്വത്തിന്നു ന്യൂനത വരുന്നില്ല. ദീപത്തിൽ

digitized by www.sreyas.in

ക്കുടെ സാക്ഷാൽക്കരിക്കപ്പെടുന്നു എന്നുള്ളതുകൊണ്ടു് അഗ്നിയുടെ സർവ്വവ്യാപിത്വത്തിന്നു ന്യൂനത വരുന്നില്ല. എങ്ങും നിറഞ്ഞ വായുവിനെ വിശറി തുടങ്ങിയ ഉപകരണങ്ങളിൽക്കൂടെ സാക്ഷാൽക്കരിക്കാറുണ്ടല്ലോ. അതുകൊണ്ടു വായുവിന്നു സർവ്വത്ര വ്യാപ്തിയില്ലെന്നും വരുന്നില്ല. ഇതുപോലെ എങ്ങും നിറഞ്ഞ ബ്രഹ്മത്തെത്തന്നെ ഹൃദയത്തിൽ സാക്ഷാൽകരിക്കുന്നു എന്നേ പറഞ്ഞതിനർത്ഥമുള്ളു. അതിനാൽ ഉപാസ്യദേവൻ ബ്രഹ്മമല്ലെന്നു വരുന്നില്ല. ബ്രഹ്മംതന്നെ.

സൂ:—സംഭോഗപ്രാപ്തിരിതി ചേന്ന വൈശേഷ്യാൽ. 8

ശബ്ദാർത്ഥം:—സംഭോഗപ്രാപ്തിഃ = പരബ്രഹ്മസ്വരൂപിയായ ഈശ്വരൻ എല്ലാ ജീവികളുടേയും ഹൃദയത്തിൽ വസിക്കുന്നു എന്നു വന്നാൽ സാധാരണജീവികളനുഭവിക്കാറുള്ള സുഖദുഃഖങ്ങളുടെ അനുഭൂതി ആ ദേവന്നും ഉണ്ടാവണം. ഇതി ചേൽ=എന്നു പറയുന്നു എങ്കിൽ. ന= അതു ശരിയല്ല. വൈശേഷ്യാൽ=ദുഃഖിയായ ജീവൻ സുഖത്തിന്നുവേണ്ടി ഈശ്വരനെ ആശ്രയിക്കുന്നു എന്നുള്ളതുതന്നെ ഈശ്വരൻെറ ജീവിസാമാന്യത്തിൽനിന്നുള്ള വിശേഷതയ്ക്കു തെളിവാണു്.

സാരം:—ആകാശം സർവ്വവ്യാപകമായിട്ടിരിക്കുന്നു എങ്കിലും കാലദേശാധീനമായ സുഖദുഃഖാനുഭവങ്ങളിൽ ഭാഗഭാക്കാകുന്നില്ല. കാരണം ആകാശം ജഡമാണു്. സുഖദുഃഖങ്ങളെ അനുഭവിക്കാനുള്ള പ്രജ്ഞയില്ല. അതു

digitized by www.sreyas.in

കൊണ്ടാണങ്ങിനെ വരുന്നതു്. എന്നാൽ ഈശ്വരൻ അങ്ങിനെയല്ല. ജഡനല്ല, ചേതനനാണു്. അതിനാൽ ജീവികളുടെ ഹൃദയത്തിന്നും, കാലദേശങ്ങൾക്കും അധീനങ്ങളായ സുഖദുഃഖാദ്യനുഭവങ്ങൾ അവശ്യം അനുഭവിച്ചേ തീരു. അങ്ങിനെ സുഖിയും, ദുഃഖിയുമായ ഈശ്വരനാണു് ഉപാസ്യദേവനെങ്കിൽ ദുഃഖിയായ ജീവനിൽനിന്നെന്താണു് വ്യത്യാസം? എന്നൊക്കെ സംശയിക്കുന്നു എങ്കിൽ അതു ശരിയല്ല. കാരണം ഈശ്വരൻ ചേതനനും, സർവ്വവ്യാപിയുമാണു്. സ്വയം ജ്ഞാനമയനായിരിക്കയാൽ തന്നിൽനിന്നന്യമായ മറ്റൊന്നിന്റെ പ്രതീതിയില്ല. അതിനാൽ ഒന്നിലും അജ്ഞനായ ജീവന്റെ മാതിരി അഭിമാനമില്ല. അഭിമാനമില്ലായ്മ കൊണ്ടു് ഒന്നിന്റേയും കർത്തൃത്വമാകട്ടെ ഭോക്തൃത്വമാകട്ടെ ഇല്ല. അതിനാൽ കർത്തൃത്വഭോക്തൃത്വാഭിമാനിയായി, അജ്ഞനായ ജീവനും, ജീവന്റെ എല്ലാ കർമ്മങ്ങൾക്കും അനുഭവങ്ങൾക്കും സാക്ഷിമാത്രനാണു്. ഈ കാരണത്താൽ സുഖദുഃഖാദിസംസാരധർമ്മങ്ങൾ ഈശ്വരനെ സ്പൃശിക്കുന്നില്ല. ഈ അവസ്ഥ മുണ്ഡകോപനിഷത്തിൽ പ്രതിപാദിച്ചിട്ടുമുണ്ടു്. "തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്നന്നന്യോ അഭിചാകശീതി" എന്നിങ്ങിനെ. 'ഈശ്വരനും ജീവനുമാകുന്ന രണ്ടാളുകളിൽ ജീവൻ സംസാരഫലങ്ങളെ അനുഭവിച്ചു ക്ഷയിക്കുന്നു. ഈശ്വരനാകട്ടെ ഒന്നും അനുഭവിക്കാതെതന്നെ രാജസ്വിയായിരിക്കുകയും ചെയ്യുന്നു' എന്നു്.

digitized by www.sreyas.in

സൂ:—അത്താ ചരാചരഗ്രഹണാൽ. 9

ശബ്ദാൎത്ഥം:—ചരാചരഗ്രഹണാൽ=ചരാചരസ്വരൂപമായ ജഗത്തിനെ തന്നിൽ ധരിക്കുന്നു എന്ന കാരണത്താൽ. അത്താ=പ്രളയകാലത്തിൽ എല്ലാം തന്നിൽ ലയിപ്പിക്കുകയും ചെയ്യുന്നു. അതിനാൽ ഈശ്വരൻ ജഗത്തിൻെറ ഭോക്താവെന്നു പറയാം.

സാരം:—കഠോപനിഷത്തിൽ "യസ്യ ബ്രഹ്മ ച ക്ഷത്രം ചോഭേ ഭവത ഓദനഃ മൃത്യുൎയ്യസ്യോപസേചനം ക ഇത്ഥാ വേദ യത്ര സഃ" എന്നൊരു മന്ത്രമുണ്ടു്. 'യാതൊരീശ്വരനു ബ്രഹ്മക്ഷത്രസ്വരൂപമായ ജഗത്തു് അന്നവും, സംഹാരസ്വരൂപമായ മൃത്യു വ്യഞ്ജനവുമാകുന്നുവോ, ആ ഈശ്വരനെ ആൎക്കാണറിയാൻ കഴിയുന്നതു്? എന്നാണു് മന്ത്രാൎത്ഥം. ഈ മന്ത്രത്തെ മുൻനിൎത്തി ഈശ്വരൻ അദോക്താവെന്നു പറയാൻ പാടില്ലെന്നു ശഠിക്കുന്നവരുടെ ശങ്കയ്ക്കു സമാധാനമാണി സൂത്രത്തിൻെറ പ്രയോജനം. ജഗത്തിനെ സംഹാരകാലത്തിൽ തന്നിൽ ലയിപ്പിക്കുന്നു എന്നുള്ളതിനെയാണിവിടെ ഭോക്തൃത്വത്തിൻെറ ലക്ഷണമായിപ്പറഞ്ഞതു്. പക്ഷേ അതു സുഖദുഃഖസ്വരൂപമായ സംസാരഫലങ്ങളെ അനുഭവിക്കുംപോലുള്ള ഭോക്തൃത്വമല്ല. നാനാത്വത്തിൻെറ സംഹാരമാണു്. ചമൽക്കാരത്തിന്നുവേണ്ടി ഭോക്തൃശബ്ദം പ്രയോഗിച്ചിരിക്കുന്നു എന്നേ ഉള്ളു. ഈശ്വരൻ അദോക്താവുതന്നെ.

സൂ:—പ്രകരണാച്ച. 10

ശബ്ദാൎത്ഥം:—പ്രകരണാൽ ച=പ്രകരണംകൊണ്ടും ഈ അൎത്ഥം സിദ്ധമാവുന്നു.

digitized by www.sreyas.in

സാരം:—കഠോപനിഷത്തിൽതന്നെ മേൽപറയപ്പെട്ട മന്ത്രത്തിന്നു മുമ്പ് ഇരുപതു മുതൽ ഇരുപത്തിനാലു കൂടിയ മന്ത്രങ്ങൾ പരബ്രഹ്മസ്വരൂപനായ ഈശ്വരനെ നിരൂപിക്കുന്ന പ്രകരണമാണു്. അതിൽ ഈശ്വരന്റെ മഹിമ, കാരുണ്യം, ദാതൃത്വം, ആശ്രിതവാത്സല്യം ഇത്യാദി ഗുണങ്ങളെ പ്രകാശിപ്പിച്ചിട്ടുണ്ടു്. ഇവിടെ പറഞ്ഞ മന്ത്രത്തിൽതന്നെ ഈശ്വരനെ അറിയാനുള്ള വിഷമവും, ഭഗവൽദർശനത്തിന്റെ ദുർല്ലഭതയും ഒക്കെ വെളിവാക്കീട്ടുണ്ടു്. ഈശ്വരന്റെതന്നെ കരുണകൊണ്ടും അനുഗ്രഹംകൊണ്ടും മാത്രമേ ഭഗവാനെ അറിയാൻ സാധിക്കു എന്നും സൂചിപ്പിച്ചിട്ടുണ്ടു്. ഇങ്ങിനെ പൂർവ്വാപരങ്ങളെ പരിശോധിക്കുമ്പോൾ പ്രകരണംതന്നെ ഈശ്വരന്റെ അഭോക്തൃത്വാദി മഹിമകൾ വ്യക്തമാക്കീട്ടുണ്ടെന്നു തെളിയും.

സൂ:—ഗുഹാം പ്രവിഷ്ടാവാത്മാനൌ ഹി തദ്ദർശനാൽ 11

ശബ്ദാർത്ഥം:—ഗുഹാം=ഹൃദയഗുഹയെ പ്രവിഷ്ടൌ=പ്രവേശിച്ച ആത്മാനൌ=രണ്ടാത്മാക്കൾ (ജീവാത്മാവും, പരമാത്മാവും) ഹി=ഉണ്ടല്ലോ തദ്ദർശനാൽ=എന്നാൽ ഇങ്ങിനെയും കാണുന്നുവല്ലോ.

സാരം:—ഈശ്വരൻ അഭോക്താവാണെന്നു സമർത്ഥിച്ചുവല്ലോ. എന്നാൽ അതേ ഉപനിഷത്തിൽതന്നെ മറെറാരു മന്ത്രവും പ്രസിദ്ധമാണു് "ഋതം പിബന്തൌ സുകൃതസ്യ ലോകേ ഗുഹാം പ്രവിഷ്ടൌ പരമേ പരാർദ്ധേ. ഛായാതപൌ ബ്രഹ്മവിദോ വദന്തി പഞ്ചാഗ്നയോ യേ

ച ത്രിണാചികേതാഃ” എന്നു്. ‘മനുഷ്യശരീരത്തിൽ ഹൃദയഗുഹാന്തർഭാഗത്തു നിഴലും വെയിലുമെന്നപോലെ അത്യന്തവിരുദ്ധധർമ്മത്തോടുകൂടി രണ്ടാം കർമ്മഫലങ്ങളെ അനുഭവിക്കുന്നതായി ബ്രഹ്മജ്ഞന്മാരും, ഗൃഹസ്ഥന്മാർകൂടിയും പറയുന്നു.’ ഇതാണു് മന്ത്രാർത്ഥം. ഹൃദയഗുഹാന്തർഭാഗത്തുള്ള രണ്ടാളുകൾ ഈശ്വരനും ജീവനുമായിരിക്കണമല്ലോ. അതിൽ ഈശ്വരൻ അഭോക്താവാണെങ്കിൽ പിന്നെ കർമ്മഫലം ഭുജിക്കുന്ന രണ്ടാളുകളാരാണു്? എന്ന ശങ്കയെ പരിഹരിക്കലാണു് ഈ സൂത്രത്തിന്റെ പ്രയോജനം. അകർത്താവും, അഭോക്താവുമായ ഈശ്വരൻതന്നെ എല്ലാ ദേവതാസ്വരൂപേണയും വിളങ്ങുന്നതു്. അതിനാൽ സുകൃതിയായ ജീവൻ അർപ്പിക്കുന്ന എല്ലാ യജ്ഞങ്ങളേയും അതാതു ദേവതാസ്വരൂപേണ ഭുജിക്കുന്നു എന്നർത്ഥത്തിലാണു് പ്രസ്തുത മന്ത്രത്തിന്റെ പ്രസിദ്ധി. ഈ വസ്തുത സ്മൃതികളിൽക്കൂടിയും അറിയാം. “ഭോക്താരം യജ്ഞതപസാം സർവ്വലോകമഹേശ്വരം. സുഹൃദം സർവ്വഭൂതാനാം ജ്ഞാത്വാ മാം ശാന്തിമൃച്ഛതി. അഹം ഹി സർവ്വയജ്ഞാനാം ഭോക്താ ച പ്രഭുരേവ ച.” എന്നിങ്ങനെ. തത്തൽദേവതാസ്വരൂപേണ അങ്ങനെ യജ്ഞങ്ങളെ ഭുജിക്കുന്നു എന്നു പറയുന്നതും ഒരു പ്രകാരത്തിൽ ഭോക്തൃത്വമല്ലേ? എന്നാണെങ്കിൽ അല്ല. കാരണം ഈശ്വരൻ ജീവനോടുള്ള കാരുണ്യം കൊണ്ടാണു് ദേവതാസ്വരൂപേണ യജ്ഞങ്ങളെ സ്വീകരിക്കുന്നതു്. അല്ലാതെ ഭുജിക്കാനുള്ള ഇച്ഛകൊണ്ടല്ല. ഇനി ഭുജിച്ചാലും ഈശ്വരനു ഭോക്തൃത്വാഭിമാനമുണ്ടാവുന്നില്ല. തന്റെ നൈർഗ്ഗുണ്യതാദിഭാവങ്ങൾക്കു ദോഷം

digitized by www.sreyas.in

സംഭവിക്കുന്നുമില്ല. "സര്വ്വേന്ദ്രിയഗുണാഭാസം, സര്വ്വേന്ദ്രിയവിവര്ജ്ജിതം. അസക്തം സര്വ്വഭൃച്ചൈവ നിര്ഗ്ഗുണം ഗുണഭോക്തൃ ച." എന്നിങ്ങനെ ഈശ്വരന്റെ സര്വ്വജ്ഞത്വനൈര്ഗ്ഗുണ്യത്വാദിമഹിമകള്ക്കെപ്പോഴും ദോഷം സംഭവിക്കുന്നില്ലെന്നു സ്മൃതികളും തെളിയിക്കുന്നു. അതിനാല് ഈശ്വരന് അകര്ത്താവും അഭോക്താവുംതന്നെ.

സൂ:—വിശേഷണാച്ച. 12

ശബ്ദാര്ത്ഥം:—വിശേഷണാല് ച=ഈശ്വരന്റെ വിവിധങ്ങളായ വിശേഷണശബ്ദങ്ങളെക്കൊണ്ടും മുന്പറയപ്പെട്ട തത്വം വെളിവാവുന്നു.

സാരം:—ജീവന്റെ പരമരക്ഷിതാവെന്നും, നിയാമകനെന്നുമൊക്കെ പ്രതിപാദിക്കുന്ന ഈശ്വരന്റെ വിശേഷണശബ്ദങ്ങളെക്കൊണ്ടും അകര്ത്തൃത്വാദിഭാവങ്ങളും മഹിമകളും വര്ണ്ണിക്കപ്പെട്ടിട്ടുണ്ട്.

സൂ:—അന്തര ഉപപത്തേഃ. 13

ശബ്ദാര്ത്ഥം:—അന്തരേ = നേത്രഗോളത്തിനുള്ളില് വിളങ്ങുന്ന ദര്ശനദായിയായ ചൈതന്യം ബ്രഹ്മമാണ്. ഉപപത്തേഃ=ഇപ്രകാരമുള്ള നിരൂപണത്തിലാണ് പൂര്വ്വാപരപ്രസംഗത്തിന്റെ ഔചിത്യമിരിക്കുന്നതു്.

സാരം:—ഛാന്ദോഗ്യോപനിഷത്തില് നാലാമദ്ധ്യായത്തില് പത്താം ഖണ്ഡത്തില് ഒരു കഥയുണ്ടു്. അതിങ്ങനെയാണ്: ഉപകോസലന് എന്ന ഒരു ബ്രഹ്മചാരിക്കുട്ടി സത്യകാമനെന്ന ഋഷിയുടെ ആശ്രമത്തില് ഗുരുസേവയും, അഗ്നിസേവയും ചെയ്തു വിദ്യാഭ്യാസം ചെയ്തു താമസിച്ചുവന്നു. അങ്ങിനെ പന്ത്രണ്ടു കൊല്ലം കഴിഞ്ഞു. എ

digitized by www.sreyas.in

ന്നിട്ടും ഗുരു ഉപകോസലന്നു ബ്രഹ്മവിദ്യ ഉപദേശിച്ചില്ല. സമാവൎത്തനം കഴിച്ചു ഗൃഹത്തിലേയ്ക്കു മടക്കിയയച്ചതുമില്ല. ബാക്കി കുട്ടികളെയൊക്കെ സമാവൎത്തനം ചെയ്യിച്ചു ഗൃഹത്തിലേയ്ക്കയച്ചു. ഇതു കണ്ടു് ഉപകോസലൻ വിഷണ്ണനായി. അതു കണ്ടു ഗുരുപത്നി സത്യകാമനോടു ശിഷ്യനെ സമാവൎത്തനം ചെയ്യിക്കാനപേക്ഷിച്ചു. അദ്ദേഹം ഒന്നും മിണ്ടാതെ ആശ്രമത്തിൽനിന്നു പുറത്തേയ്ക്കു പോയി. കുറച്ചു ദിവസത്തിന്നു മടങ്ങിവന്നതുമില്ല. ഉപകോസലൻ വളരെ വ്യസനിച്ചു. അവസാനം ആഹാരം വേണ്ടെന്നുവെച്ചു് ഉപവാസം തുടങ്ങി. അപ്പോൾ ഗുരുപത്നി എന്തുകൊണ്ടാണാഹാരം കഴിക്കാത്തതെന്നു ചോദിച്ചു. അതിന്നു് ആ കുട്ടി ഇങ്ങനെ മറുപടി പറഞ്ഞു: മനുഷ്യന്റെ മനസ്സിൽ പല ആഗ്രഹങ്ങളുമുണ്ടു്. അവ നിറവേറാതിരുന്നാൽ അവൻ ദുഃഖിക്കേണ്ടിവരും. അങ്ങിനെ ഞാനിപ്പോൾ ദുഃഖിയാണു്. അതുകൊണ്ടാണു് ആഹാരം കഴിക്കാത്തതെന്നു്. അതുവരെ ആ കുട്ടി ഭക്തിയോടെ സേവിച്ചിട്ടുണ്ടായിരുന്ന അഗ്നികൾ പ്രത്യക്ഷപ്പെട്ടു് അപ്പോൾ ഉപദേശം കൊടുത്തു. ആദിത്യമണ്ഡലത്തിൽ കാണുന്ന ചൈതന്യത്തെ 'ഞാനെ'ന്നറിഞ്ഞുപാസിക്കുന്ന ഗൃഹസ്ഥൻ മരണാനന്തരം ദിവ്യലോകത്തെ പ്രാപിക്കും എന്നൊരാൾ പറഞ്ഞപ്പോൾ മറെറാരഗ്നി ചന്ദ്രമണ്ഡലത്തിലെ ചൈതന്യത്തേയും, മൂന്നാമത്തെ അഗ്നി മിന്നൽപിണരിലുള്ള ചൈതന്യത്തേയും ഇതേ രൂപത്തിൽ ഉപാസിക്കാനുപദേശിച്ചപ്പോൾ സംശയാലുവായിത്തീൎന്ന ഉപകോസലനോടു മൂന്നു് അഗ്നിദേവന്മാരും ഒന്നിച്ചു് അതു മൂന്നും മൂന്നല്ല, ഒന്നുതന്നെ എന്നു

digitized by www.sreyas.in

പദേശിച്ചു. അതായത്തു ചൈതന്യത്തെ 'ഞാനെന്ന' ഭാവത്തിൽ ഉപാസിക്കാനുപദേശിച്ചു മറഞ്ഞു. അപ്പോഴേയ്ക്കും ഗുരു വന്നു. കുട്ടിയുടെ പ്രസന്നമുഖം കണ്ടു സന്തോഷിച്ചു. നീ ബ്രഹ്മജ്ഞനായമാതിരി തോന്നുന്നല്ലോ. എങ്ങിനെ? എന്നു ചോദിച്ചു. അതിനു മറുപടിയായി നടന്ന സംഗതികളൊക്കെ കുട്ടി പറകയും ചെയ്തു. അപ്പോഴാം ആചാര്യൻ പറഞ്ഞു. അവരുപദേശിച്ച വിദ്യകളൊക്കെ മരണാനന്തരം ഓരോ ലോകങ്ങളിൽ പോയി സുഖിക്കാൻ പറ്റുന്നവകളാണു്. അല്ലാതെ അജ്ഞാനം നശിക്കാൻ പറ്റുന്നതല്ല. കേട്ടാൽതന്നെ പാപം നശിക്കുന്ന സത്യമായ ബ്രഹ്മവിദ്യ ഞാനുപദേശിക്കാം. എന്നു പറഞ്ഞു്, ഇങ്ങിനെ ഉപദേശിച്ചു: ചൈതന്യത്തേയും ചൈതന്യമില്ലാത്തതിനെയുമൊക്കെ നിർണ്ണയിക്കുന്നതു കണ്ണിനുള്ളിലുള്ള ചൈതന്യമാണല്ലോ. അതുതന്നെ ആത്മാവു്. അതുതന്നെ അമൃതം. അതിനെ ഞാനെന്നുപാസിച്ചാൽ അജ്ഞാനം നശിച്ചു് അമൃതത്വത്തെ പ്രാപിക്കും എന്നു്.

കഥാസ്വരൂപമായ ഈ പ്രകരണത്തെ പരിശോധിച്ചാൽ ദ്ദഗന്തർജ്ജ്യോതിസ്സു ബ്രഹ്മമാണെന്നറിയാം. ഇവിടെ ബ്രഹ്മത്തെ ഉപന്യസിക്കാൻവേണ്ടി പറഞ്ഞ എല്ലാ വിശേഷണങ്ങളും ഈശ്വരന്റെ വിശേഷണങ്ങളാണു്. ഈശ്വരനുമാത്രം യോജിക്കുന്നവയുമാണു്. മുൻപറയപ്പെട്ട എല്ലാ ഗുണങ്ങളും അവകളിൽകൂടി ബോദ്ധ്യപ്പെടാം.

digitized by www.sreyas.in

സൂ: —സ്ഥാനാദിവ്യപദേശാച്ച. 14

ശബ്ദാർത്ഥം:—സ്ഥാനാദിവ്യപദേശാൽ ച=ശ്രുതികളിൽ അവിടവിടെ ബ്രഹ്മത്തിന്നു സ്ഥാനാദികല്പന ചെയ്തിട്ടുണ്ടെന്നതിനാൽ നേത്രാന്തഃസ്ഥാനകല്പനയും യോഗ്യം തന്നെ.

സാരം:—ശ്രുതികളിൽ അവിടവിടെ ബ്രഹ്മത്തിന്നു സ്ഥാനാദികല്പന ചെയ്തിട്ടുണ്ട്. ഉദാഹരണത്തിന്ന് അന്തര്യാമിബ്രാഹ്മണത്തിൽ ഭൂമി തുടങ്ങിയ പല സ്ഥാനങ്ങൾ കല്പിച്ചിട്ടുണ്ട്. അതിനാൽ ദൃഗന്തർഭാഗസ്ഥാനകല്പന ഉചിതംതന്നെ.

സൂ:—സുഖവിശിഷ്ടാഭിധാനാദേവ ച. 15

ശബ്ദാർത്ഥം:—സുഖവിശിഷ്ടാഭിധാനാൽ= നേത്രാന്തർവ്വർത്തിയായ പുരുഷന്ന് ആനന്ദയുക്തത്വം പറഞ്ഞിട്ടുള്ളതിനാൽ. ഏവ ച=ബ്രഹ്മംതന്നെ.

സാരം:—നേത്രാന്തർവ്വർത്തിയായ പുരുഷന്ന് ആനന്ദാത്മകത്വം നിർദ്ദേശിച്ചിട്ടുള്ളതിനാൽ ബ്രഹ്മമെന്നു നിസ്സംശയംതന്നെ.

സൂ:—ശ്രുതോപനിഷൽകഗത്യഭിധാനാച്ച. 16

ശബ്ദാർത്ഥം:—ശ്രുതോപനിഷൽക്കഗത്യഭിധാനാൽ ച=ഉപനിഷൽജ്ഞാനം ശ്രവിച്ച കരാളുടെ ഗതിയെത്തന്നെ ഇവിടേയും പറഞ്ഞതുകൊണ്ടും അക്ഷിചൈതന്യം ബ്രഹ്മംതന്നെ.

സാരം:—ഈ പ്രകരണത്തിന്റെ അവസാനത്തിൽ അക്ഷിപുരുഷജ്ഞാനം സിദ്ധിച്ചവൻ പുനരാവൃത്തിരഹി

digitized by www.sreyas.in

തമായ ദേവയാനത്തെ പ്രാപിക്കുന്നു എന്നു പറഞ്ഞതുകൊണ്ടും നേത്രാന്തർജ്ജ്യോതിസ്സു ബ്രഹ്മംതന്നെ എന്നു സിദ്ധമായി.

സൂ:—അനവസ്ഥിതേരസംഭവാച്ച നേതരഃ. 17

ശബ്ദാർത്ഥം:—അനവസ്ഥിതേഃ= മറെറാന്നിൻെറയും സ്ഥിതിയില്ലാത്തതുകൊണ്ടും, അസംഭവാൽ ച=ശ്രുതിപ്രസിദ്ധങ്ങളായ അമൃതത്വാദിഗുണങ്ങൾ പരമപുരുഷനൊഴിച്ചു മറെറാരാൾക്കില്ലാത്തതുകൊണ്ടും, ഇതരഃ ന=ബ്രഹ്മസ്വരൂപിയായ പരമപുരുഷനല്ലാതെ മററാരുമില്ല.

സാരം:—നേത്രാന്തർവ്വൃത്തിയായ പുരുഷൻ എന്നുകൊണ്ടു നേത്രേന്ദ്രിയാധിദേവതയോ അല്ലെങ്കിൽ ജീവനോ ആവാൻ പാടില്ല എന്ന ശങ്കയ്ക്കു സമാധാനമാണീ സൂത്രം. ഇന്ദ്രിയാഭിമാനിയായ അധിദേവത എപ്പോഴും നേത്രേന്ദ്രിയത്തെ അധിവസിക്കുന്നില്ല, രൂപഗ്രഹണസമയത്തുമാത്രമേ അധിവസിക്കുന്നുള്ളു, എന്നുള്ളതുകൊണ്ടു് എപ്പോഴും അധിവസിക്കുന്ന പുരുഷൻ ഇന്ദ്രിയാധിദേവതയാവാൻ വയ്യ. അങ്ങനെതന്നെ ജീവനും ഇന്ദ്രിയങ്ങളെ മാറിമാറി അധിവസിക്കുന്നതുകൊണ്ടും സ്വപ്നസുഷുപ്തികളിൽ ബാഹ്യേന്ദ്രിയങ്ങളിൽനിന്നു തീരെ അകന്നുപോവുന്നതുകൊണ്ടും, എപ്പോഴും നേത്രാന്തർവ്വൃത്തിയായ പുരുഷനല്ലെന്നു വ്യക്തമാവുന്നു. കൂടാതെ നേത്രാന്തർവ്വൃത്തിയായ പുരുഷന്നു് അമൃതത്വം, നിർഭയത തുടങ്ങിയ ഗുണങ്ങൾ ശ്രുതികളിൽ പറഞ്ഞിട്ടുണ്ടു്. അവയും ഇന്ദ്രിയാധിദേവതയിലോ ജീവനിലോ ഉണ്ടാകാവുന്ന ഗുണങ്ങളല്ല. ഈവക കാരണങ്ങളാൽ നേത്രാന്തർവ്വൃത്തിയായ പു

digitized by www.sreyas.in

രുഷൻ പരമപുരുഷനായ ബ്രഹ്മമല്ലാതെ മററാരുമല്ലെന്നു വ്യക്തമാണു്.

സൂ:—അന്തർയ്യാമ്യധിദൈവാദിഷു തദ്ധർമ്മവ്യപദേശാൽ. 18

ശബ്ദാർത്ഥം:— അധിദൈവാദിഷു = അധിദൈവം, അദ്ധ്യാത്മം, അധിഭൂതം എന്നിവകളിൽ. അന്തർയ്യാമീ= അന്തർയ്യാമിയായി വ്യപദേശിക്കപ്പെട്ട ബ്രഹ്മംതന്നെ. തദ്ധർമ്മവ്യപദേശാൽ=ഇവിടെയും അന്തർയ്യാമിയായിരിക്കുന്നവെന്നു് ആ ധർമ്മവ്യപദേശംകൊണ്ടു തിച്ചപ്പെടുത്താം.

സാരം:— ബൃഹദാരണ്യകോപനിഷത്തിൽ ഒരിടത്തു് ഉദ്ദാളകൻ യാജ്ഞവൽക്യനോടു് ആദ്യം സൂത്രാത്മാവിനെക്കുറിച്ചും, പിന്നീടു് അന്തർയ്യാമിയെക്കുറിച്ചും ചോദിക്കുന്നുണ്ടു്. അവിടെ യാജ്ഞവൽക്യാചാർയ്യൻ വായുവിനെ സൂത്രാത്മാവായി പറഞ്ഞു് അന്തർയ്യാമിയെ വളരെ വിസ്തരിച്ചുപന്യസിക്കുന്നുണ്ടു്. സമസ്തചരാചരപ്രപഞ്ചത്തിൻെറയും നിയന്താവും, കർത്താവുമാണു് അന്തർയ്യാമിയെന്നു സമർത്ഥിച്ചു് ഒടുവിൽ ഇങ്ങിനെ പറയുന്നു: ആർക്കും അദ്ദേഹത്തെ കാണ്മാൻ വയ്യെങ്കിലും എല്ലാവരെയും ഇദ്ദേഹം കാണുന്നു. ആർക്കും കേൾക്കാൻ വയ്യെങ്കിലും എല്ലാ ശബ്ദങ്ങളെയും കേൾക്കുന്നു. ആർക്കും വിചാരിച്ചറിയാൻ വയ്യെങ്കിലും എല്ലാവരുടെയും വിചാരത്തിന്നു കാരണമായിരിക്കുന്നു. ഒരാൾക്കും പ്രത്യേകമായറിയാൻ വയ്യെങ്കിലും എല്ലാവരെയും പ്രത്യേകമായറിയുന്നു എന്നിങ്ങനെ. ഈ വർണ്ണനംകൊണ്ടു ബ്രഹ്മത്തെത്തന്നെയാണു് അന്തർയ്യാമിയായി വർണ്ണിച്ചുകാണിച്ചതെന്നു വ്യക്തമാ

digitized by www.sreyas.in

ണ്ട്. ജീവാത്മാവിന്നോ, അധിദേവതയ്ക്കോ ഈ മഹിമ കറ യോജിക്കാൻ വയ്യ. അതിനാൽ നേത്രാന്തർവ്വർത്തിയായ പുരുഷനും പ്രസ്തുത അന്തര്യാമിയാണെന്നും അതിനാൽ ബ്രഹ്മമാണെന്നും ബോധിക്കാം.

സൂ:—ന ച സ്മാർത്തമതദ്ധർമ്മാഭിലാപാൽ. 19

ശബ്ദാർത്ഥം:—സ്മാർത്തം ച=സാംഖ്യമതപ്രസിദ്ധമായ പ്രധാനവും. ന=അന്തര്യാമിയല്ല. അതദ്ധർമ്മാഭിലാപാൽ=എന്തുകൊണ്ടെന്നാൽ ഈ പ്രകരണത്തിൽ പ്രകാശിപ്പിച്ച ധർമ്മങ്ങളൊന്നും പ്രകൃതിക്കുണ്ടാവാൻ വയ്യ.

സാരം:—പൂർവ്വസൂത്രത്തിൽ വിധിസ്വരൂപേണ അന്തര്യാമി ബ്രഹ്മമാണെന്നു കാണിച്ചു. ഈ സൂത്രംകൊണ്ടു നിഷേധസ്വരൂപേണയും അന്തര്യാമി ബ്രഹ്മമാണെന്നു കാണിക്കുന്നു. ബൃഹദാരണ്യകോപനിഷത്തിൽ അന്തര്യാമിപ്രകരണത്തിൽ വർണ്ണിച്ച മഹിമകളും, സാംഖ്യസ്മൃതിയിൽ പ്രധാനവർണ്ണനത്തിൽ പ്രകാശിപ്പിച്ച ധർമ്മങ്ങളും തമ്മിൽ വളരെ വ്യത്യാസമുണ്ടു്. അതിനാൽ സാംഖ്യശാസ്ത്രപ്രസിദ്ധമായ പ്രധാനം അന്തര്യാമിയാവാൻ വയ്യ.

സൂ:—ശാരീരശ്ചോഭയേപി ഹി ഭേദേനൈനമധീയതേ. 20

ശബ്ദാർത്ഥം:—ശാരീരഃ ച=ജീവനും. ന=അന്തര്യാമിയല്ല. ഹി=എന്തുകൊണ്ടെന്നാൽ. ഉഭയേ അപി=കാണ്വമാധ്യന്ദിനശ്രുതികറ രണ്ടും. ഏനം=ജീവനെ. ഭേദേന=അന്തര്യാമിയിൽനിന്നു വ്യത്യാസപ്പെടുത്തി. അധീയതേ=അധ്യയനംചെയ്യുന്നു.

സാരം:—കാണ്വമാദ്ധ്യംദിനശ്രുതികഠം രണ്ടും, ഒരു പോലെ അന്തൎയ്യാമിയെ നിയന്താവായും, ജീവനെ നിയമ്യനായും പറയുന്നു. അതിനാൽ ജീവനും അന്തൎയ്യാമിയല്ല. അന്തൎയ്യാമി സാക്ഷാൽ പരബ്രഹ്മംതന്നെ.

സൂ:—അദൃശ്യത്വാദിഗുണകോ ധൎമ്മോക്തേഃ. 21

ശബ്ദാൎത്ഥം:—അദൃശ്യത്വാദിഗുണകഃ = അദൃശ്യത്വാദിഗുണങ്ങഠം ബ്രഹ്മത്തിൻേറതുതന്നെ. ധൎമ്മോക്തേഃ=എങ്കിലും ജഗത്തിൽ സൎവ്വജ്ഞത്വാദിധൎമ്മങ്ങളുടെ വൎണ്ണനങ്ങളുണ്ടു്.

സാരം:—മുണ്ഡകോപനിഷത്തിൽ അദൃശ്യത്വാദി ലക്ഷണങ്ങളെക്കൊണ്ടു വൎണ്ണിക്കപ്പെട്ട തത്വം അന്ത്യത്തിൽ ജഗൽകാരണമായി നിർദ്ദേശിക്കപ്പെട്ടു. അതു പ്രകൃതിയാവാനേ വഴിയുള്ളൂ എന്ന ശങ്കയ്ക്കു സമാധാനമാണു് ഈ സൂത്രംകൊണ്ടു പറയുന്നതു്. മുണ്ഡകോപനിഷത്തിൽ ജിജ്ഞാസുവായ ശൌനകൻ അംഗിരസ്സമഹൎഷിയുടെ അടുക്കൽ ചെന്നു് "ഏതൊന്നിനെ അറിഞ്ഞാൽ എല്ലാം അറിയപ്പെട്ടതാകുമോ എങ്കിൽ അതു പറഞ്ഞുതരണ"മെന്നപേക്ഷിച്ചപ്പോഠം അംഗിരസ്സമഹൎഷി അറിയാനുള്ള ഉപകരണമാകുന്ന വിദ്യ പരയെന്നും, അപരയെന്നും, രണ്ടു തരത്തിലാണെന്നും, നാലു വേദങ്ങളും ആറു ശാസ്ത്രങ്ങളും കൂടിച്ചേൎന്നതു് അപരാവിദ്യയാണെന്നും, ഏതൊന്നുകൊണ്ടു് അക്ഷരത്തെ അറിയുന്നുവോ അതു പരാവിദ്യയാണെന്നും പറയുന്നു. അനന്തരം ആ അക്ഷരത്തിൻെറ ലക്ഷണങ്ങളായിട്ടാണു് "യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവൎണ്ണമചക്ഷുഃശ്രോത്രം. നിത്യം വിഭും സൎവ്വഗതം സുസൂക്ഷ്മം

തദവ്യയം തൽഭൂതയോനിം പരിപശ്യന്തി ധീരാഃ" എ ന്നിങ്ങനെ പറയുന്നതു്. അതിനാൽ അദൃശ്യതാദിലക്ഷണങ്ങളെക്കൊണ്ടും, ധമ്മനിദ്ദേശങ്ങളെക്കൊണ്ടും ബ്രഹ്മത്തെത്തന്നെയാണുപന്യസിച്ചിരിക്കുന്നതു്. അപ്പോഠം അന്തര്യാമി പ്രകൃതിയോ, ജീവനോ അല്ലെന്നും ബ്രഹ്മമാണെന്നും സിദ്ധമാവുന്നു.

സൂ:—വിശേഷണഭേദവ്യപദേശാഭ്യാം ച നേതരൌ. 22

ശബ്ദാത്ഥം:—വിശേഷണഭേദവ്യപദേശാഭ്യാം ച=ജീവപ്രകൃതികളുടെയും ബ്രഹ്മത്തിൻെറയും വിശേഷണങ്ങളിൽ കാണുന്ന വ്യത്യാസപ്രകടനംകൊണ്ടും. ഇതരൌ ന=ജീവാത്മാവോ പ്രകൃതിയോ അല്ല.

സാരം:—"സമാനേ വൃക്ഷേ പുരുഷോ നിമഗ്നോ/നീശയാ ശോചതി മുഹ്യമാനഃ. ജുഷ്ടം യദാ പശ്യത്യന്യമീശമസ്യ മഹിമാനമിതി വീതശോകഃ." ഇത്യാദി വിശേഷണങ്ങഠം ജീവനെയും, ഈശ്വരനെയും വേർതിരിച്ചു കാണിക്കുന്നതിനാലും ജഗൽകാരണം പ്രകൃതിയോ ജീവനോ അല്ല, ബ്രഹ്മംതന്നെ എന്നു വ്യക്തമായി.

സൂ:—രൂപോപന്യാസാച്ച. 23

ശബ്ദാത്ഥം:—രൂപോപന്യാസാൽ ച=ശ്രുതികളിൽ ബ്രഹ്മത്തിന്നു സകലലോകമയമായ വിരാട്സ്വരൂപവണ്ണനംകൊണ്ടും.

സാരം:—മുണ്ഡകോപനിഷത്തിൽ പരബ്രഹ്മസ്വരൂപിയായ പരമേശ്വരനെ സവ്വലോകമയനായ വിരാട് സ്വരൂപനായി വണ്ണിച്ചിട്ടുണ്ടു്.

digitized by www.sreyas.in

"അഗ്നിമൂർദ്ധാ ചക്ഷുഷീ ചന്ദ്രസൂര്യൌ ദിശഃ ശ്രോത്രേ വാഗ്വിവൃതാശ്ച വേദാഃ വായുഃ പ്രാണോ ഹൃദയം വിശ്വമസ്യ പദ്ഭ്യാം പൃഥിവീ ഹ്യേഷ സർവ്വഭൂതാന്തരാത്മാ." ഇങ്ങിനെ. (ദ്യുലോകം പരമേശ്വരന്റെ മൂർദ്ധാവും, ആദിത്യചന്ദ്രന്മാർ കണ്ണുകളും, ദിക്കുകൾ രണ്ടു ചെവികളും വേദങ്ങൾ വാക്കും, വായു പ്രാണനും, അന്തരിക്ഷലോകം ഹൃദയവും, ഭൂമി പാദങ്ങളുമാണ്. ഈ ദേവൻ എല്ലാ ചരാചരങ്ങളാകുന്ന പ്രാണികളുടേയും അന്തരാത്മാവുമാകുന്നു.) ഇങ്ങിനെ സർവ്വലോകാത്മകത്വവും, സർവ്വലോകാന്തര്യാമിത്വവും പരബ്രഹ്മസ്വരൂപിയായ ഈശ്വരങ്കൽ പ്രകടമാക്കി വർണ്ണിച്ചിരിക്കയാൽ ഇവിടെ പ്രകൃതത്തിലുള്ള ജഗൽകാരണത്വം ആ പരമേശ്വരനിൽമാത്രമേ നില്ക്കുകയുള്ളു എന്നു വ്യക്തമായി.

സൂ:—വൈശ്വാനരഃ സാധാരണശബ്ദവിശേഷാൽ. 24

ശബ്ദാർത്ഥം:—വൈശ്വാനരഃ=പരബ്രഹ്മത്തിനു പര്യായമായുപയോഗിച്ച വൈശ്വാനരശബ്ദം. സാധാരണശബ്ദവിശേഷാൽ=സാധാരണശബ്ദപ്രയോഗത്തിൽനിന്നു വ്യത്യാസപ്പെട്ടതാകയാൽ ജഠരാഗ്നി വാച്യമല്ല.

സാരം:—മുൻ സൂത്രാർത്ഥത്തിൽ ഉദാഹരണമായെടുത്തുകാണിച്ച മുണ്ഡകോപനിഷന്മന്ത്രത്തിലെ വിരാട്‌വർണ്ണനംപോലെതന്നെ ഛാന്ദോഗ്യോപനിഷത്തിലൊരു വർണ്ണനമുണ്ട്. അതു വൈശ്വാനരനെ അധികരിച്ചാണ്. വൈശ്വാനരശബ്ദം ജഠരാഗ്നിവാച്യമാണ്. അതിനാൽ അവിടെ ജഠരാഗ്നിയെയാണോ വർണ്ണിച്ചതു്? അങ്ങിനെ

digitized by www.sreyas.in

യാണെങ്കിൽ പ്രസ്തുത രണ്ടു വർണ്ണനങ്ങളും തമ്മിൽ വൈരുദ്ധ്യമുണ്ടല്ലോ എന്ന ശങ്കയെ പരിഹരിക്കലാണു് ഈ സൂത്രത്തിൻെറ പ്രയോജനം.

ഛാന്ദോഗ്യോപനിഷത്തിൽ അഞ്ചാം അദ്ധ്യായത്തിലെ പന്ത്രണ്ടാം ഖണ്ഡത്തിലാണീ വിഷയം വരുന്നതു്. പ്രാചീനശാലൻ, സത്യയജ്ഞൻ, ഇന്ദ്രദ്യുമ്നൻ, ജനൻ, ബുഡിളൻ എന്നീ അഞ്ചാളുകൾ വേദജ്ഞന്മാരായ ഉത്തമഗൃഹസ്ഥന്മാരും, എന്നാൽ തപസ്വികളുമായിരുന്നു. ഇവരഞ്ചാളും ഒരിക്കൽ ഒന്നിച്ചു കൂടിച്ചേർന്നു് ഒരിടത്തിരുന്നു "നമ്മുടെ ആത്മാവേതാണു്? ബ്രഹ്മത്തിൻെറ സ്വരൂപമെന്താണു്?" എന്നിങ്ങിനെ വിചാരംചെയ്തു. വളരെ നേരം വിചാരംചെയ്തു നോക്കീട്ടും ഒന്നും വ്യക്തമായി മനസ്സിലാക്കാൻ കഴിയാതെ വന്നപ്പോൾ അവർ 'ഉദ്ദാളക'ൻെറ അടുക്കലേയ്ക്കു പോവാൻ തീർച്ചപ്പെടുത്തി. ഇക്കാലത്തു ബ്രഹ്മജ്ഞന്മാരിൽവെച്ചു യോഗ്യനും, ബ്രഹ്മത്തെ ഉപന്യസിച്ചു പറഞ്ഞുതരാൻ പ്രാപ്തിയുള്ള ആളും ഉദ്ദാളകനാണു്. അതിനാൽ അദ്ദേഹത്തിൻെറ അടുത്തു പോയാൽ സംഗതി മനസ്സിലാവാതെ വരില്ലെന്നു തീർച്ചപ്പെടുത്തി അവരഞ്ചാളുകളുംകൂടി ഉദ്ദാളകനെ അന്വേഷിച്ചു പുറപ്പെട്ടു. ഇവരെ അഞ്ചാളുകളെയും കണ്ടപ്പോൾ ഉദ്ദാളകമഹർഷി വിചാരിച്ചു: ഇവരെന്തോ എന്നോടു ചോദിക്കാൻ വന്നിരിക്കയാണു്. അവരുടെ ചോദ്യങ്ങൾക്കു പൂർണ്ണമായ മറുപടി പറയാൻ എനിക്കു സാധിക്കുമെന്നു തോന്നുന്നില്ല. അതിനാൽ ചോദ്യം തുടങ്ങുന്നതിന്നുമുമ്പുതന്നെ പ്രാപ്തനായ മറെറാരുപദേഷ്ടാവിനെ ഇവക്കു കാണി

digitized by www.sreyas.in

ച്ചുകൊടുക്കാം. അതാണു് നല്ലതു് എന്നു്. അതിനാൽ അദ്ദേഹം അതിഥികളായ അവരെ സ്വാഗതം ചെയ്തു ഉടനെ പറഞ്ഞു, തപസ്വികളേ! ഇപ്പോഠം അശ്വപതി രാജാവു് ഒരാഠംമാത്രമേ വൈശ്വാനരബ്രഹ്മത്തെ അറിയുന്നതായിട്ടുള്ളു എന്നാണെന്റെ അറിവു്. അതിനാൽ നമുക്കെല്ലാവക്കുംകൂടി അദ്ദേഹത്തിന്റെ അടുക്കലേയ്ക്കു പോവാമെന്നു്. അങ്ങിനെ അവരെ അഞ്ചാളുകളെയും കൂട്ടി ഉദ്ദാളകമഹർഷി അശ്വപതിരാജാവിന്റെ അരമനയിൽ ചെന്നു. രാജാവവരെ യഥോചിതം സല്ക്കരിച്ചു പിറേറദിവസം യജ്ഞശാലയിൽ ചെന്നാൽ യഥാശക്തി ദ്രവ്യം ദാനംചെയ്യാമെന്നറിയിച്ചു. അപ്പോഠം അവർ. പറഞ്ഞു: ഞങ്ങഠം ധനേച്ഛുക്കളല്ല; ധനത്തിന്നുവേണ്ടി വന്നവരുമല്ല. അങ്ങയ്ക്കു വൈശ്വാനരബ്രഹ്മത്തെ അറിയാമെന്നു ഞങ്ങഠം കേട്ടു. ഞങ്ങഠംക്കതു വിവരിച്ചു പറഞ്ഞുതരണം. അതിനാണു് ഞങ്ങഠം വന്നതു്. രാജാവവരെ അന്നവിടെ താമസിപ്പിച്ചു. പിറേറന്നു് എല്ലാവരേയും വിളിച്ചു പ്രസ്തുത വൈശ്വാനരബ്രഹ്മവിഷയത്തിൽ നിങ്ങഠംക്കെന്തറിവുണ്ടെന്നു് ഓരോരുത്തരോടും പ്രത്യേകം ചോദിച്ചു. പ്രാചീനശാലൻ പറഞ്ഞു: "ഞാൻ ദ്യുലോകത്തെയാണു് വൈശ്വാനരാത്മാവായി ബോധിച്ചിരിക്കുന്നതു്. അതിനെ ആ രൂപത്തിൽ ഉപാസിക്കുന്നും ഉണ്ടു്." ഞാൻ സൂര്യനെയാണുപാസിക്കുന്നതെന്നാണു് സത്യയജ്ഞൻ പറഞ്ഞതു്. ഇന്ദ്രദ്യുമ്നൻ വായുവിനെ വൈശ്വാനരാത്മാവായുപാസിക്കുന്നുവെന്നു പറഞ്ഞു. ജനൻ ആകാശത്തേയും, ബുഡിളൻ ജലത്തേയുമാണു് വൈശ്വാനരാത്മാവായി കരുതി ഉപാസിക്കുന്നതെന്നും

പറഞ്ഞു. ഇവരുടെ മൊഴികളെക്കേട്ട രാജാവു പറഞ്ഞു: "നിങ്ങളെല്ലാവരും വിശ്വത്തിന്റെ ആത്മാവായിരിക്കുന്ന വൈശ്വാനരനെത്തന്നെയാണു് ഉപാസിക്കുന്നതു്. പക്ഷേ പൂർണ്ണമായിട്ടല്ല, അപൂർണ്ണമായിട്ടാണെന്നേ ഉള്ളൂ. നിങ്ങളുപാസിക്കുന്ന ഓരോന്നും, വൈശ്വാനരനായ ഈശ്വരന്റെ ഓരോ അവയവങ്ങൾ മാത്രമാണു്. എല്ലാം കൂടിച്ചേർന്നാൽ പൂർണ്ണമായി. പൂർണ്ണമായുപാസിച്ചാൽ പൂർണ്ണാനുഭൂതിയുണ്ടാകും." എന്നു പറഞ്ഞു് ആ പൂർണ്ണതാസ്വരൂപത്തെ വ്യക്തമാക്കുന്നു. ഇവിടെയാണു് പ്രസ്തുത വിരാട്വർണ്ണനം.

"തസ്യ ഹ വാ ഏതസ്യാത്മനോ വൈശ്വാനരസ്യ മൂർദ്ധൈവ സുതേജാശ്ചക്ഷുർവ്വിശ്വരൂപഃ പ്രാണഃ പൃഥഗ്വർത്മാത്മാ സന്ദേഹോ ബഹുലോ വസ്തിരേവ രയിഃ പൃഥിവ്യേവ പാദാവുരോ വേദിർല്ലോമാനി ബർഹിർഹൃദയം ഗാർഹപത്യോ മനോന്വാഹാര്യ്യപചന ആസ്യമാഹവനീയഃ" എന്നിങ്ങനെ. (വിശ്വത്തിന്റെ ആത്മാവായ ആ ഈ വൈശ്വാനരന്നു ദ്യുലോകം ശിരസ്സും, സൂര്യ്യൻ നേത്രവും, വായു പ്രാണനും, ആകാശം ശരീരത്തിന്റെ മദ്ധ്യഭാഗവും, ജലം വസ്തിസ്ഥാനവും, ഭൂമി കാലുകളും, മാർവ്വിടം വേദിയും, രോമം ദർഭയും, ഹൃദയം ഗാർഹപത്യാഗ്നിയും, മനസ്സു് അന്വാഹാര്യ്യപചനാഗ്നിയും, മുഖം ആഹവനീയാഗ്നിയുമാകുന്നു.) ഈ വർണ്ണനത്തിൽനിന്നു വൈശ്വാനരശബ്ദം ജഠരാഗ്നിവാചകമായിട്ടല്ല ഉപയോഗിച്ചിരിക്കുന്നതെന്നും, വിശ്വത്തിന്റെ മുഴുവൻ ആത്മാവും, പരബ്രഹ്മസ്വരൂപിയുമായ പരമേശ്വരന്റെ വാചകമായി

digitized by www.sreyas.in

ട്ടാണ് ഉപയോഗിച്ചിരിക്കുന്നതെന്നും വ്യക്തമായറിയു ന്നു. അതിനാൽ ജഠരാഗ്നിയുടെ സംശയമേ ഇവിടെ ഉത്ഭവിക്കുന്നില്ല.

സൂ:—സ്മയ്യമാണമനുമാനം സ്യാദിതി. 25

ശബ്ദാർത്ഥം:—സ്മയ്യമാണം=സ്മൃതികളിലുള്ള വിരാട്സ്വരൂപവർണ്ണനവും. അനുമാനം=മൂലഭൂതമായ ശ്രുതിവർണ്ണനത്തെ ദൃഢപ്പെടുത്തുന്നു. ഇതി സ്യാൽ=ഈ കാരണത്താൽ ഈ പ്രകരണത്തിൽ വൈശ്വാനരശബ്ദത്തിന്നു പരമാത്മാവെന്നുതന്നെ അർത്ഥം.

സാരം:—മഹാഭാരതം ശാന്തിപർവ്വത്തിൽ പറയുന്നു:—

"യസ്യാഗ്നിരാസ്യം ദ്യൌർമ്മൂർദ്ധാ ഖം നാഭിശ്ചരണൌ ക്ഷിതിഃ സൂര്യശ്ചക്ഷുർദ്ദിശഃ ശ്രോത്രം തസ്മൈ ലോകാത്മനേ നമഃ" എന്നു്. (ഏതൊരു ദേവന്നു് അഗ്നി മുഖവും, ദ്യുലോകം ശിരസ്സും, ആകാശം നാഭിയും ഭൂമി കാലുകളും, ആദിത്യൻ നേത്രവും, ദിക്കുകൾ കണ്ണുകളുമാകുന്നുവോ, ലോകസ്വരൂപിയായ ആ ഈശ്വരന്നായ്ക്കൊണ്ടു നമസ്കാരം) ഇപ്രകാരം ഈ സ്മൃതിയിൽ പരബ്രഹ്മസ്വരൂപിയായ ഈശ്വരനെ ലോകമയനായി വർണ്ണിച്ചിട്ടുണ്ടു്. സ്മൃതികൾക്കൊക്കെയും ശ്രുതിയാണാധാരമെന്ന കാരണത്താൽ സ്മൃതികളിൽ കാണുന്ന ഏതൊരു വിവരണത്തിന്നും ശ്രുതിയിൽ മൂലഭൂതമായിട്ടൊരു വാക്യമെങ്കിലുമുണ്ടായിരിക്കണം. ഈ നിലയ്ക്കു മുൻപറയപ്പെട്ട ഛാന്ദോഗ്യോപനിഷത്തിലെ വൈശ്വാനരവർണ്ണനമാണു്

digitized by www.sreyas.in

ഈ സ്മൃതിവാക്യത്തിന്നാധാരമായിട്ടിരിക്കുന്നതു്. അതിനാൽ പൂർവ്വോക്തശ്രുതിമന്ത്രത്തിൽ വിരാട്സ്വരൂപിയായ പരമേശ്വരനെയാണു് വൈശ്വാനരശബ്ദംകൊണ്ടുപന്യസിച്ചതെന്നു സ്മൃതികൊണ്ടും തെളിയുന്നു.

ഇതിന്നുപുറമേ മാണ്ഡൂക്യോപനിഷത്തിൽ ബ്രഹ്മത്തെ നാലു പാദങ്ങളാക്കി വേർതിരിച്ചുപന്യസിച്ചപ്പോഠം ആദ്യത്തെ പാദത്തിന്നു വൈശ്വാനരനെന്നാണു് പേരിട്ടതു്. അവിടേയും വൈശ്വാനരശബ്ദം ജഠരാഗ്നിയുടേയോ ജീവാത്മാവിൻേറയോ, പ്രകൃതിയുടേയോ വാചകമായിട്ടല്ല; വിരാട്സ്വരൂപിയായ ഈശ്വരൻെറ വാചകമായിട്ടാണു് പറഞ്ഞതെന്നു വ്യക്തമാണു്. അതിനാൽ ശ്രുതികളിൽ വൈശ്വാനരശബ്ദം ബ്രഹ്മവാചകമായുപയോഗിക്കാറുണ്ടെന്നു തെളിയുന്നു. അതിനാൽ പ്രസ്തുത ഛാന്ദോഗ്യോപനിഷന്മന്ത്രത്തിലെ വൈശ്വാനരശബ്ദം ബ്രഹ്മവാചകമാണു്. അല്ലാതെ ജഠരാഗ്നിയുടേയോ ജീവാത്മാവിൻേറയോ വാചകമല്ല.

സൂ—ശബ്ദാദിഭ്യോഽന്തഃപ്രതിഷ്ഠാനാച്ച നേതി ചേന്ന തഥാ ദൃഷ്ട്യുപദേശാദസംഭവാൽ പുരുഷമപി ചൈനമധീയതേ. 26

ശബ്ദാർത്ഥം:—ശബ്ദാദിഭ്യഃ = ശബ്ദങ്ങളെക്കൊണ്ടും, അന്യശ്രുതികളിൽ വൈശ്വാനരശബ്ദം അഗ്നിവാചകമായുപയോഗിച്ചിരിക്കകൊണ്ടും. അന്തഃപ്രതിഷ്ഠാനാൽ. ച= ശ്രുതികളിൽ വൈശ്വാനരശബ്ദാർത്ഥത്തെ ശരീരാന്തർഗ്ഗതമായി പ്രകാശിപ്പിച്ചിരിക്കുന്നു എന്നുള്ളതുകൊണ്ടും. ന ഇതി ചേൽ=വൈശ്വാനരശബ്ദം പരമാത്മവാചകമല്ല

എന്നു പറയുന്നുവെങ്കിൽ. ന=ആ അഭിപ്രായം ശരിയല്ല. തഥാ ദൃഷ്ട്യുപദേശാൽ=എന്തുകൊണ്ടെന്നാൽ വൈശ്വാനരനിൽ ബ്രഹ്മദൃഷ്ടിയെ ചെയ്യണമെന്നുള്ള ഉപദേശംകൊണ്ടും. അസംഭവാൽ ച=പ്രസ്തുത ഉപദേശം ജഠരാഗ്നിയെ സംബന്ധിച്ചാവാൻ വഴിയില്ലെന്നതുകൊണ്ടും ഏതം=വൈശ്വാനരശബ്ദത്തെ. പുരുഷം അപി=പരമപുരുഷനെന്ന അർത്ഥത്തിലും. അധീയതേ=പഠിച്ചുവരുന്നുണ്ടു്.

സാരം:— ശതപഥബ്രാഹ്മണത്തിൽ "സ യോഹൈതമേവാഗ്നിം വൈശ്വാനരം പുരുഷവിധം പുരുഷേന്തഃ പ്രതിഷ്ഠിതം വേദ." എന്നൊരു മന്ത്രമുണ്ടു്. (ആരു് ഈ വൈശ്വാനരാഗ്നിയെ പുരുഷാകാരമായി ശരീരാന്തർഗ്ഗതമായി അറിയുന്നുവോ) ഇവിടെ വൈശ്വാനരശബ്ദത്തെ അഗ്നിയുടെ വിശേഷസ്വരൂപമായി കീർത്തിച്ചിട്ടുള്ളതുകൊണ്ടും, അങ്ങിനെതന്നെ ഗാർഹപത്യാദി അഗ്നിത്രയം വൈശ്വാനരന്റെ അംശസ്വരൂപങ്ങളായി പറഞ്ഞിട്ടുള്ളതുകൊണ്ടും, അതുപോലെതന്നെ ഭഗവൽഗീതയിലും വൈശ്വാനരശബ്ദത്തെ ജഠരാഗ്നിവാചകമായുപയോഗിച്ചിട്ടുണ്ടെന്നുള്ളതുകൊണ്ടും മററും ആകപ്പാടെ നോക്കമ്പോഠം മുൻമന്ത്രത്തിലുള്ള വൈശ്വാനരശബ്ദം ബ്രഹ്മവാചകമാവാനല്ല, ജഠരാഗ്നിവാചകമാവാനാണു് വഴിയെന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ, ശതപഥബ്രാഹ്മണത്തിലെ പ്രസ്തുത മന്ത്രത്തിൽത്തന്നെ വൈശ്വാനരശബ്ദാർത്ഥത്തിൽ ബ്രഹ്മദൃഷ്ടിയെ ചെയ്യണമെന്ന ഉദ്ദേശത്തോടെയാണുപയോഗിച്ചിരിക്കുന്നതെന്നു

digitized by www.sreyas.in

പ്രത്യക്ഷമാണു്. അല്ലെങ്കിൽ 'പുരുഷാകാര'മെന്നു പറയേണ്ടതില്ല. അതുപോലെ ഭഗവൽഗീതയിലും വൈശ്വാനരശബ്ദം ഭഗവദ്വിഭൂതിസ്വരൂപമായിട്ടാണു് പറഞ്ഞിരിക്കുന്നതു്. മാത്രമല്ല, ബ്രഹ്മാണ്ഡത്തെ ഒട്ടാകെത്തന്നെയും വൈശ്വാനരാകാരമായി ശ്രുതിയിൽ വർണ്ണിച്ചിട്ടുണ്ടു്. ഇതു ജഠരാഗ്നിയെയാണെന്നൊരിക്കലും വിചാരിക്കാൻ വയ്യ. ഈ നിലയ്ക്കു ശതപഥബ്രാഹ്മണത്തിലും, പ്രകൃതത്തിലുള്ള ഛാന്ദോഗ്യോപനിഷന്മന്ത്രത്തിലും കാണുന്ന വൈശ്വാനരശബ്ദം ബ്രഹ്മവാചകമായിട്ടാണെന്നതിനു സംശയമില്ല.

സൂ:—അത ഏവ ന ദേവതാ ഭൂതം ച. 27

ശബ്ദാർത്ഥം:—അതഃ ഏവ=മുൻപറയപ്പെട്ട കാരണങ്ങളെക്കൊണ്ടുതന്നെ വൈശ്വാനരശബ്ദാർത്ഥം. ദേവതാ=ദ്യോവ്, സൂര്യൻ തുടങ്ങിയ ദേവതാഗണമോ. ഭൂതം ച=ആകാശാദിഭൂതസമുദായമോ. ന=അല്ലെന്നു പ്രത്യക്ഷമാണു്.

സാരം:—ഉക്തപ്രകരണത്തിൽത്തന്നെ ദ്യോവ്, സൂര്യൻ തുടങ്ങിയ ദേവതകളേയും, ആകാശാദിഭൂതങ്ങളേയും ആത്മത്വേന ഉപാസിക്കാൻ പറഞ്ഞിട്ടുണ്ടെങ്കിലും, അവയൊന്നും പൂർണ്ണസ്വരൂപങ്ങളല്ലെന്നു് ഇതിനു മുമ്പു തന്നെ പറഞ്ഞിട്ടുണ്ടു്. അതിനാൽ ഇവിടെ വൈശ്വാനരശബ്ദംകൊണ്ടും അങ്ങിനെ ഏതെങ്കിലും വിഭൂതികളെ സൂചിപ്പിച്ചതാണെന്നു വിചാരിക്കാൻ വയ്യ. കാരണം, ബ്രഹ്മാണ്ഡാകാരമായ വിരാട്സ്വരൂപത്തിന്റെ വാചക

digitized by www.sreyas.in

മായി വൈശ്വാനരശബ്ദത്തെ ഉപയോഗിച്ചിട്ടുണ്ടു്. അതു പരമാത്മാവായ പരമപുരുഷൻെറ സമ്പൂർണ്ണതയെക്കാണിക്കുന്നതാണു്. അതിനാൽ വൈശ്വാനരശബ്ദത്തിന്നു പരബ്രഹ്മസ്വരൂപിയായ പരമാത്മാവെന്നുതന്നെ അർത്ഥം.

സൂ:—സാക്ഷാദപ്യവിരോധം ജൈമിനിഃ. 28

ശബ്ദാർത്ഥം:—സാക്ഷാൽ=വൈശ്വാനരശബ്ദത്തിന്നു സാക്ഷാൽ പരബ്രഹ്മസ്വരൂപിയെന്നർത്ഥം പറയുന്നതിന്നു്. അവിരോധം=വിരോധമില്ലെന്നു്. ജൈമിനിഃ= ജൈമിനി എന്ന ആചാര്യനും പറഞ്ഞിട്ടുണ്ടു്.

സാരം:—മുമ്പു കഴിഞ്ഞ ഇരുപത്താറാമത്തെ സൂത്രത്തിൽ സൂചിപ്പിച്ച ശതപഥബ്രാഹ്മണത്തിലെ മന്ത്രാന്തർഗ്ഗതമായ വൈശ്വാനരശബ്ദം ജഠരാഗ്നിവാചകമാണെങ്കിലും, ജഠരാഗ്നിസ്വരൂപത്തിൽ പരമാത്മബുദ്ധിയെ ചെയ്യണമെന്നൽബോധിപ്പിച്ചുവല്ലോ. എന്നാൽ സാളഗ്രാമശിലയിൽ വിഷ്ണുസ്വരൂപത്തെ ഉപാസിക്കുന്ന മാതിരി ജഠരാഗ്നിയെ പരബ്രഹ്മമായുപാസിക്കാറുണ്ടോ എന്ന പൂർവ്വപക്ഷകാരൻെറ സംശയത്തിന്നു മറുപടി പറയലാണീ സൂത്രത്തിൻെറ പ്രയോജനം.

ജൈമിനി ആചാര്യനും പറയുന്നു, ജഠരാഗ്നിവാചകമായ വൈശ്വാനരശബ്ദത്തിന്നു പരബ്രഹ്മസ്വരൂപിയായ പരമപുരുഷനെന്നർത്ഥം പറയുന്നതിൽ ദോഷമില്ലെന്നു്. അതുകൊണ്ടു സാളഗ്രാമശിലയിൽ വിഷ്ണുസ്വരൂപോപാസന ചെയ്യുമ്പോഴും ജഠരാഗ്നിയിൽ ബ്രഹ്മോപാസന ചെയ്യേണ്ട ആവശ്യമില്ലതാനും.

digitized by www.sreyas.in

സൂ:—അഭിവ്യക്തേരിത്യാശ്മരഥ്യഃ. 29

ശബ്ദാൎത്ഥം:—അഭിവ്യക്തേഃ = ഭക്താനുഗ്രഹത്തിന്നു വേണ്ടി തത്തൽകാലദേശങ്ങളിൽ തത്തൽസ്വരൂപേണ പ്രകാശിക്കുന്നു ഈശ്വരനെന്നുള്ളതുകൊണ്ടു സാകാരഭാവ പ്രതിപാദനത്തിന്നു ദോഷമില്ല. ഇതി=എന്നു്. ആശ്മരഥ്യഃ=ആശ്മരഥ്യനെന്ന ആചാൎയ്യൻ അഭിപ്രായപ്പെടുന്നു.

സാരം:—നിൎഗ്ഗുണനിരാകാരനും, കാലദേശങ്ങളിൽ നിന്നതീതനുമായ പരബ്രഹ്മത്തിന്നു സഗുണസാകാരതാസ്വരൂപേണ കാലദേശങ്ങളിൽ ഒതുങ്ങിക്കൊണ്ടുള്ള വിരാട്സ്വരൂപവൎണ്ണനം അനുചിതമല്ലേ എന്ന സംശയത്തിന്നുള്ള മറുപടിയാണു് ഈ സൂത്രം മുതല്ക്കു പറയുന്നതു്, 29 മുതൽ 31 കൂടിയ മൂന്നു സൂത്രങ്ങളെക്കൊണ്ടു് ഈ വിഷയത്തിൽ അന്ന്യാചാൎയ്യന്മാരുടെ അഭിപ്രായത്തെ പറഞ്ഞു 32-ാമത്തെ സൂത്രംകൊണ്ടു് ആചാൎയ്യൻ സ്വാഭിപ്രായംകൊണ്ടു സിദ്ധാന്തം വെളിപ്പെടുത്തി ഈ ദ്വിതീയപാദത്തെ ഉപസംഹരിക്കുകയാണു് ചെയ്യുന്നതു്.

ആശ്മരഥ്യാചാൎയ്യൻ പറയുന്നു—ഭക്തന്മാരുടെ ഭാവനയ്ക്കനുരൂപമായി ഭഗവാൻ അപ്പഴപ്പോഠം അതാതു സ്വരൂപത്തിൽ പ്രത്യക്ഷപ്പെടുകയും, അവക്കു ദൎശനം കൊടുക്കുകയും, അവരെ അനുഗ്രഹിക്കുകയും ചെയ്യുന്നതുകൊണ്ടു് ഈശ്വരൻ നിൎഗ്ഗുണനും, നിരാകാരനുമാണെങ്കിലും സഗുണസാകാരവൎണ്ണനം ഉചിതമാണെന്നു്. ഇതു് ഉപനിഷത്തുകളിലും ഭഗവൽഗീതയിലും പറഞ്ഞിട്ടുമുണ്ടു്. കൂടാതെ മണ്ഡൂക്യോപനിഷത്തിൽ ബ്രഹ്മത്തിന്നുള്ള പാദവിഭജനം ഈ വിഷയത്തിൽ ദൃഷ്ടാന്തവുമാണു്.

digitized by www.sreyas.in

സൂ:—അനുസ്മൃതേർബ്ബാദരിഃ. 30

ശബ്ദാർത്ഥം:—അനുസ്മൃതേഃ = വിരാട്സ്വരൂപത്തിൽ നിരന്തരസ്മരണ മുറിവുകൂടാതെ നിലനിൽത്താൻ കാലദേശങ്ങളോടു കൂട്ടിയോജിപ്പിക്കുന്നതിൽ വിരോധമില്ലെന്നു്. ബാദരിഃ=ബാദരി എന്ന ആചാര്യൻ പറയുന്നു.

സാരം:—പരബ്രഹ്മപരമാത്മസ്വരൂപിയായ ഈശ്വരൻ കാലദേശങ്ങൾക്കും, നാമരൂപങ്ങൾക്കും, ഗുണകർമ്മങ്ങൾക്കും അതീതനാണെങ്കിലും, ഭക്തന്മാർക്ക പൂജിക്കാനും, ധ്യാനിക്കാനും, കീർത്തിക്കാനുംവേണ്ടി അതേ ഈശ്വരനെ കാലദേശങ്ങളിലും, നാമരൂപങ്ങളിലും, ഗുണകർമ്മങ്ങളിലും ഒതുക്കി വർണ്ണിക്കുന്നതിൽ തെററില്ല. കാരണം ഈശ്വരൻ സർവ്വസമർത്ഥനാണു്. ഈശ്വരനു കാലദേശാതീതനും, കാലദേശാന്തർഗ്ഗതനും, നിരാകാരനും, സാകാരനും ഒക്കെയാവാനും സാധിക്കുമെന്ന കാരണത്താൽ ഈശ്വരനെ എങ്ങിനേയും വാഴ്ത്താം. വാഴ്ത്തുന്നതിൽ തെററില്ലെന്നു മാത്രമല്ല, അപാരമായ സുകൃതമുണ്ടുതാനും. ഇതാണു് ബാദരി എന്ന ആചാര്യൻെറ അഭിപ്രായം.

സൂ:—സമ്പത്തേരിതി ജൈമിനിസ്തഥാ ഹി ദർശയതി. 31

ശബ്ദാർത്ഥം:—സമ്പത്തേഃ=അവസാനമില്ലാത്ത വിഭൂതികളെക്കൊണ്ടു സമ്പന്നനാണു് ഈശ്വരനെന്നുള്ളതിനാൽ കാലദേശാന്തർഗ്ഗതത്വവർണ്ണനത്തിൽ ദോഷമില്ല. ഇതി=എന്നാണു്. ജൈമിനിഃ_ജൈമിനി ആചാര്യൻെറ

digitized by www.sreyas.in

അഭിപ്രായം. തഥാ ഹി=അങ്ങിനെതന്നെ. ദശ്യതി= വേറെ ശ്രുതികളും ബോധിപ്പിക്കുന്നു.

സാരം:—ജൈമിനി ആചാര്യൻെറ അഭിപ്രായം ഈശ്വരൻ അനന്തങ്ങളായ വിഭൂതികളെക്കൊണ്ടു സമ്പന്നനെന്നാണു്; അതിനാൽ കാലദേശാതീതനും, നിർഗ്ഗുണനും, നിരാകാരനുമാണെങ്കിലും, കാലദേശാന്തർഗ്ഗതനും, സാകാരനുമായി വർണ്ണിക്കുന്നതിൽ ദോഷമില്ലെന്നാണു്. ഈ അഭിപ്രായം വേറെ ശ്രുതികളും പ്രകടമാക്കീട്ടുണ്ടു്. ഉദാഹരണത്തിന്നു മുണ്ഡകോപനിഷത്തിലെ 'അഗ്നിമൂർദ്ധാ' ഇത്യാദി മന്ത്രങ്ങൾ നോക്കുക.

സൂ:—ആമനന്തി ചൈനമസ്മിൻ. 32

ശബ്ദാർത്ഥം:—അസ്മിൻ=ഈ വേദാന്തശാസ്ത്രത്തിൽ. ഏനം=ഈശ്വരനെ. ച=ഇങ്ങിനെയും. ആമനന്തി=പ്രതിപാദിക്കുന്നു.

സാരം:—ആചാര്യൻ സ്വാഭിപ്രായപ്രകാരം സിദ്ധാന്തം അവതരിപ്പിക്കുന്നു. ഈ വേദാന്തശാസ്ത്രത്തിൽ ഈശ്വരനെ നിർഗ്ഗുണനായും, സഗുണനായും, നിരാകാരനായും, സാകാരനായും പ്രതിപാദിച്ചിരിക്കുന്നു. യുക്തിക്കും തർക്കത്തിന്നും അതീതനാണു് ഈശ്വരൻ. അതിനാൽ ശാസ്ത്രമാണു് പ്രമാണം. ശാസ്ത്രസിദ്ധാന്തപ്രകാരം ഈശ്വരൻ കാലദേശാന്തർഗ്ഗതനും, കാലദേശാതീതനുമാണു്. എല്ലാ കാലത്തിൻെറയും, ദേശത്തിൻെറയും അകത്തും പുറത്തും നിറഞ്ഞിരിക്കുന്നു. എല്ലാമായും, ഒന്നുമല്ലാതെയും ഇരിക്കുന്നു. അതിനാൽ ഈശ്വരനെ ആക്കും എവിടേയും, എപ്പോഴും ഏതു രൂപത്തിലും ധ്യാനിക്കാം, സേ

digitized by www.sreyas.in

വിക്കാം, സാക്ഷാൽക്കരിക്കാം. ഇതാണു് ശ്രുതിയുടെയും അഭിപ്രായം. ശ്വേതാശ്വതരോപനിഷത്തിൽ പറയുന്നു:

"അനാദ്യനന്തം കലിലസ്യ മദ്ധ്യേ
വിശ്വസ്യ സ്രഷ്ടാരമനേകരൂപം
വിശ്വസ്യൈകം പരിവേഷ്ടിതാരം
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈഃ.

ഒന്നാമദ്ധ്യായത്തിൽ രണ്ടാം പാദം കഴിഞ്ഞു.

digitized by www.sreyas.in

## മൂന്നാം പാദം

സൂ:—ദ്യുഭ്വാദ്യായതനം സ്വശബ്ദാൽ. 1

ശബ്ദാർത്ഥം:—ദ്യുഭ്വാദ്യായതനം=സ്വർഗ്ഗം ഭൂമി മുതലായ ലോകങ്ങൾക്കാധാരമെന്നു പറയപ്പെട്ടു. സ്വശബ്ദാൽ=ആത്മശബ്ദപ്രയോഗംകൊണ്ടു്.

സാരം:—കഴിഞ്ഞ രണ്ടു പാദങ്ങളെക്കൊണ്ടു ബ്രഹ്മത്തിൻെറ അല്ലെങ്കിൽ ഈശ്വരൻെറ സർവ്വവ്യാപകത്വത്തെ വിസ്തരിച്ചുപന്യസിച്ചു സമർത്ഥിച്ചുകഴിഞ്ഞു. സർവ്വാധാരത്വത്തെ പ്രകാശിപ്പിക്കാൻവേണ്ടി ഈ പാദം ആരംഭിക്കുന്നു.

മുണ്ഡകോപനിഷത്തിൽ "യസ്മിൻ ദ്യൗഃ പൃഥിവീ ചാന്തരിക്ഷമോതം മനഃ സഹ പ്രാണൈശ്ച സർവ്വൈഃ തമേവൈകം ജാനഥ ആത്മാനമന്യാ വാചാ വിമുഞ്ചഥാമൃതസ്യൈഷ സേതുഃ" എന്നൊരു മന്ത്രമുണ്ടു്. 'ഭൂമിയും സ്വർഗ്ഗവും, അവയ്ക്കു മദ്ധ്യത്തിലുള്ള അന്തരിക്ഷവും എല്ലാ പ്രാണങ്ങളുമടക്കം മനസ്സും ഏതൊന്നിൽ ഘടകസ്വരൂപേണ ചേർന്നിരിക്കുന്നുവോ, ആത്മാവാകുന്ന അതിനെ മാത്രം അറിയു; ബാക്കിയുള്ള അറിവുകളെയൊക്കെ വിട്ടേയ്ക്കൂ. ഇതാണു് അമൃതത്തിൻെറ അതിർത്തി' എന്നു പറയുന്ന ഈ മന്ത്രത്തിൽ സ്വർഗ്ഗഭൂമികൾക്കും പ്രാണമനസ്സുകൾക്കും ആധാരഭൂതമായി വ്യഷ്ടിയിലും സമഷ്ടിയിലും ഒരുപോലെ വ്യാപിച്ചിരിക്കുന്ന ഏതൊന്നിനെ 'ആത്മ' ശബ്ദംകൊണ്ടുൽബോധിപ്പിച്ചുവോ എങ്കിൽ അതു ജീവാത്മാവോ, പ്രകൃതിയോ അല്ല; പരബ്രഹ്മമൂർത്തിയായ പര

മേശ്വരൻതന്നെ. ഇവിടെ ആത്മശബ്ദം ബ്രഹ്മവാചക മാണ്. ബ്രഹ്മം എപ്രകാരം സർവ്വവ്യാപകമാണോ, അതു പോലെ സർവ്വാധാരവുമാണ്.

സൂ:—മുക്തോപസൃപ്യവ്യപദേശാൽ. 2

ശബ്ദാർത്ഥം:—മുക്തോപസൃപ്യവ്യപദേശാൽ = മുക്ത പുരുഷന്മാരുടെ പ്രാപ്യസ്ഥാനമായി ബ്രഹ്മത്തെ നിർദ്ദേശി ച്ചിരിക്കുന്നു എന്നതിനാൽ എല്ലാത്തിൽനിന്നും വിട്ടുപോ രുന്ന മുക്തനായ ഒരാൾക്കും ബ്രഹ്മം ആധാരമാണ്.

സാരം:—മുൻപറഞ്ഞ മുണ്ഡകോപനിഷത്തിൽത്ത ന്നെ വേറെയും ഒരു മന്ത്രമുണ്ട്, "യഥാ നദ്യഃ സ്യന്ദമാ നാഃ സമുദ്രേസ്തം ഗച്ഛന്തി നാമരൂപേ വിഹായ. തഥാ വിദ്വാൻ നാമരൂപാദ്വിമുക്തഃ പരാൽപരം പുരുഷ മുപൈതി ദിവ്യം" എന്നിങ്ങിനെ. 'ഒഴുകിക്കൊണ്ടിരിക്കു ന്ന നദികൾ സമുദ്രത്തിലെത്തി സമുദ്രത്തോടു ചേർന്നുക ഴിയുമ്പോൾ പിന്നെ സമുദ്രത്തിൽനിന്നു വേറെ പ്രത്യേക മായൊരു നാമമോ, രൂപമോ ഇല്ലാതിരിക്കുന്നതെപ്രകാര മോ, അതുപോലെ അഭിജ്ഞനായ പുരുഷൻ നാമരൂപ ങ്ങളെ വിട്ടു പരാൽപരമായ പരമപദത്തെ പ്രാപിച്ച് അതിൽ താദാത്മ്യം പ്രാപിക്കുന്നു. പിന്നെ പ്രത്യേകനാമ രൂപങ്ങളില്ലാതാകുന്നു' എന്നു താല്പര്യം. ഇതുകൊണ്ടു പ രമാത്മാവായ പരമപുരുഷൻ മുക്തപുരുഷന്മാർക്കുകൂടി ആ ധാരഭൂതനാണെന്നു വ്യക്തമാക്കി. അപ്പോൾ പൃഥിവ്യാ ദിലോകങ്ങൾക്കാധാരമായിപ്പറഞ്ഞ ആത്മശബ്ദസൂചിത വസ്തു ജീവനോ പ്രകൃതിയോ ആവാൻ വയ്യ. പരമാത്മാ

digitized by www.sreyas.in

വുതന്നെ. അതിനാൽ ഈ ജഗത്തിന്നു് ആധാരവും, ആശ്രയവും പരമാത്മാവുതന്നെ.

സൂ:—നാനുമാനമതച്ഛബ്ദാൽ. 3

ശബ്ദാൎത്ഥം:—അനുമാനം=കല്പിതമായ പ്രധാനം. അതച്ഛബ്ദാൽ=ഈ പ്രകരണത്തിൽ പറഞ്ഞിട്ടില്ലാത്തതിനാൽ. ന=സ്വൎഗ്ഗാദിലോകങ്ങൾക്കാധാരമല്ല.

സാരം:—ഈ പ്രകരണത്തിൽ പ്രകൃതിയെ അല്ലെങ്കിൽ പ്രധാനത്തെസ്സംബന്ധിച്ചു് ഒരു വാക്കും പറഞ്ഞിട്ടില്ലാത്തതിനാൽ അതു ജഗത്തിന്നാധാരമാണോ എന്ന ശങ്കയ്ക്കു അവകാശമില്ല. ജഗത്തിന്നാധാരം പരമാത്മാവുതന്നെ.

സൂ:—പ്രാണഭൃച്ച. 4

ശബ്ദാൎത്ഥം:—പ്രാണഭൃൽ ച=ജീവാത്മാവും ജഗത്തിന്നാധാരമല്ല.

സാരം:—എപ്രകാരം പ്രകൃതിവാചകമായ ശബ്ദം ഈ പ്രകരണത്തിൽ പ്രയോഗിച്ചിട്ടില്ലയോ, അതുപോലെ ജീവാത്മവാചകമായ ശബ്ദവും പ്രയോഗിച്ചിട്ടില്ല. അതിനാൽ ജീവാത്മാവുമല്ല ജഗത്തിന്നാധാരമെന്നു പ്രത്യക്ഷമാണു്. ആത്മശബ്ദം അന്യത്ര ജീവാത്മവാചകമായിട്ടു പ്രയോഗിച്ചിട്ടുണ്ടെങ്കിലും ഇവിടെ പരമാത്മവാചകമായിട്ടാണുപയോഗിച്ചിരിക്കുന്നതെന്നു വിശ്വസിക്കുന്നതിന്നു മതിയായ തെളിവുണ്ടു്. "ഏഷ അമൃതസ്യ സേതുഃ" എന്ന വിശേഷണം ജീവാത്മാവിന്നു യോജിക്കാത്തതും പരമാത്മാവിന്നു യോജിക്കുന്നതുമാകയാൽ ആത്മശബ്ദത്തി

digitized by www.sreyas.in

ന്നു് ഈ പ്രകരണത്തിൽ പരമാത്മാവെന്നുതന്നെ അർത്ഥം. അതിനാൽ ജഗത്തിന്നാധാരം പരമാത്മാവുതന്നെ.

സൂ:—ഭേദവ്യപദേശാൽ. 5

ശബ്ദാർത്ഥം:— ഭേദവ്യപദേശാൽ = ഭേദകല്പനഹേതുവായിട്ടും ജീവാത്മാവല്ല, പരമാത്മാവാണു് ജഗദാധാരമെന്നു വ്യക്തമാക്കിയിരിക്കുന്നു.

മുണ്ഡകോപനിഷത്തിൽ 2-2-5-ാമത്തെ മന്ത്രത്തിൽ 'ആ ആത്മാവിനെ അറിയൂ' എന്നു പറയുന്നുണ്ടു്. ജ്ഞാതാവായ ജീവാത്മാവിൽനിന്നു വേറെയാണു് ജ്ഞാതവ്യനായ ഈ പരമാത്മാവെന്നു് ഇതുകൊണ്ടുതന്നെ വ്യക്തമാണു്. പോരെങ്കിൽ അതേ ഉപനിഷത്തിൽത്തന്നെ 3-1-7-ാമത്തെ മന്ത്രത്തിൽ 'ആ ആത്മാവിനെ അറിഞ്ഞവൻ ഹൃദയഗുഹയിലെ രഹസ്യത്തെ അറിഞ്ഞു' എന്നും പറയുന്നുണ്ടു്. ഇതുകൊണ്ടു് ഈ പ്രകരണത്തിൽ ആത്മശബ്ദം പ്രാണധാരിയായ ജീവാത്മാവിനെ ലക്ഷ്യമാക്കിയല്ല, പരമാത്മാവിനെ ലക്ഷ്യമാക്കിയാണു് പ്രയോഗിച്ചിരിക്കുന്നതെന്നു പറയാതിരിക്കാൻ വയ്യ. അതിനാൽ ദ്യുലോകാദിബ്രഹ്മാണ്ഡത്തിൻെറ പരമാധാരം പരബ്രഹ്മസ്വരൂപിയായ പരമേശ്വരൻ തന്നെ.

സൂ:—പ്രകരണാൽ. 6

ശബ്ദാർത്ഥം:—ഇതു പരബ്രഹ്മത്തെ അധികരിച്ചുള്ള പ്രകരണമാണെന്നുള്ളതുകൊണ്ടും ആത്മശബ്ദം ജീവാത്മവാചകമാവാൻ വയ്യ.

digitized by www.sreyas.in

സാരം:—ഈ പ്രകരണത്തിൽ പ്രകൃതമന്ത്രത്തിന്റെ മുമ്പും പിമ്പുമുള്ള മന്ത്രങ്ങളെ നോക്കിയാലും പരമാത്മവൎണ്ണനമാണു്. സൎവ്വജ്ഞനും സൎവ്വശക്തനും ജീവാത്മാവിന്നു പ്രാപ്യനുമാണു് എന്നിങ്ങനെ വൎണ്ണിക്കുന്നു. ഈ നിലയ്ക്കു ജീവാത്മാവും പരമാത്മാവും വേറെയാണെന്നും ജീവാത്മാവു പരമാത്മാവിനെ അറിയേണ്ടവനും പ്രാപിക്കേണ്ടവനുമാണെന്നും വ്യക്തമാണു്. അതിനാൽ സ്വൎഗ്ഗാദിലോകങ്ങൾക്കാധാരം ജീവാത്മാവോ ജഡപ്രകൃതിയോ അല്ല, പരമാത്മാവുതന്നെ.

സൂ:—സ്ഥിത്യദനാഭ്യാം ച. 7

ശബ്ദാൎത്ഥം:—സ്ഥിത്യദനാഭ്യാം=പരമാത്മാവിന്നു ശരീരത്തിൽ സാക്ഷിരൂപേണയുള്ള സ്ഥിതിയും ജീവാത്മാവിന്നു സുഖാകാരമായ വിഷയഭുക്തിയും പറഞ്ഞിട്ടുണ്ടു്. ച=അതുകൊണ്ടും ജീവാത്മാവിന്നും പരമാത്മാവിന്നും ഭേദം സിദ്ധിക്കുന്നുണ്ടു്.

സാരം:—മുണ്ഡകോപനിഷത്തിൽ "ദ്വാ സുപൎണ്ണാ സയുജാ സഖായാ സമാനം വൃക്ഷം പരിഷസ്വജാതേ. തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്നന്നന്യോ അഭിചാകശീതി" എന്നൊരു മന്ത്രമുണ്ടു്. അതായതു ശരീരമാകുന്ന വൃക്ഷത്തിൽ ജ്ഞാനവും അജ്ഞാനവുമാകുന്ന രണ്ടു കൊമ്പുകളിൽ അന്യോന്യസഖ്യത്തോടുകൂടിയ രണ്ടു പക്ഷികൾ താമസിക്കുന്നുണ്ടു്. (പരമാത്മാവിനെയും ജീവാത്മാവിനെയുമാണു് ഇവിടെ പക്ഷികളായിക്കീൎത്തിച്ചിരിക്കുന്നതു്.) അതിൽ ഒന്നു് (സുഖദുഃഖാത്മകങ്ങളായ കൎമ്മഫലങ്ങളെ) ആസക്തിയോടുകൂടി ഭുജിക്കുന്നു. മ

digitized by www.sreyas.in

ററൊന്നു നോക്കിയിരിക്കമാത്രം ചെയ്യുന്നു. ജീവാത്മാവു കമ്മഫലങ്ങളെ ആസക്തിയോടുകൂടി ഭുജിച്ചു സുഖദുഃഖങ്ങളെ അനുഭവിക്കുന്നുവെന്നും പരമാത്മാവു സാക്ഷിമാത്രനായിരിക്കുന്നുവെന്നും ധരിക്കണം. ഇതാണു് മന്ത്രാത്ഥം. ഈ വണ്ണനത്തിൽക്കൂടെ ജീവാത്മാവിനും പരമാത്മാവിനും ഭേദം സ്പഷ്ടമാക്കീട്ടുണ്ടു്. അതിനാൽ ദ്യുലോകാദിലോകങ്ങൾക്കവലംബം ജീവാത്മാവല്ല, പരമാത്മാവുതന്നെ.

സൂ:—ഭൂമാ സംപ്രസാദാദധ്യുപദേശാൽ. 8

ശബ്ദാത്ഥം:—ഭൂമാ=ഭൂമാശബ്ദവാച്യനായ പരമാത്മാവു്. സംപ്രസാദാൽ=ജീവാത്മാവിനെക്കാൾ. അധി=വളരെ വലുതാണു്. ഉപദേശാൽ=എന്നു വ്യക്തമാക്കിയതുകൊണ്ടു്.

സാരം:—മുൻപ്രകരണംകൊണ്ടു സവ്വാധാരനായ പരമാത്മാവിൻെറ വാചകമാണു് ആത്മശബ്ദമെന്നു സമത്ഥിച്ചു. ശരി, അപ്പോൾ വേറെ ഒരു സംശയമുണ്ടാകുന്നു. ഛാന്ദോഗ്യോപനിഷത്തിൽ ഏഴാമദ്ധ്യായത്തിൽ നാരദമഹഷിയും സനൽകുമാരമഹഷിയും തമ്മിലുള്ള സംഭാഷണത്തിൽ ആത്മാവിൻെറ സ്വരൂപത്തെക്കുറിച്ചു ചോദിക്കുന്നുണ്ടു്. അപ്പോൾ വാക്കു്, വാഗിന്ദ്രിയശക്തി, മനസ്സു്, സങ്കല്പം, ചിത്തം, ധ്യാനം, വിജ്ഞാനം, ബലം, അന്നം, ജലം, തേജസ്സു്, ആകാശം ഇവകളെ ഉത്തരോത്തരം വലിയതും സൂക്ഷ്മങ്ങളുമായി ഉപാസിക്കാൻ പറഞ്ഞു് അവസാനം എല്ലാററിലുംവെച്ചു വലിയതായി പ്രാണനെ ഉപാസിക്കാനാണു് പറയുന്നതു്. അതിനെക്കേ

digitized by www.sreyas.in

ട്ട നാരദമഹർഷി യാതൊരു ചോദ്യവും പിന്നീട്ട ചോദി ക്കുന്നുമില്ല. അപ്പോഠം എല്ലാററിലുംവെച്ച് വലുതു പ്രാ ണനാണെന്നല്ലേ ധരിക്കേണ്ടതു്? 'ഭൂമാ'ശബ്ദവും ആത്മ ശബ്ദവുംകൂടി അവിടെ പ്രാണവാചകമായി ഉപയോ ഗിച്ചിട്ടുണ്ടു്. അതിനാൽ മുൻപ്രകരണത്തിൽ ആത്മ ശബ്ദം പരമാത്മവാചകമായി സമർത്ഥിച്ചെങ്കിലും അതു ശരിയല്ല; പ്രാണവാച്യനായ ജീവാത്മാവിൻെറ വാചക മായിട്ടല്ലേ ആത്മശബ്ദത്തെ ധരിക്കേണ്ടതു്? പോരെങ്കിൽ ശ്രുതി പറയുന്നു: "യഥാ വാ അരാ നാഭൌ സമർപ്പിതാ ഏവമസ്മിൻ പ്രാണേ സർവ്വം സമർപ്പിതം. പ്രാണഃ പ്രാ ണേന യാതി, പ്രാണഃ പ്രാണം ദദാതി, പ്രാണായ ദദാ തി. പ്രാണോ ഹ പിതാ, പ്രാണോ മാതാ, പ്രാണോ ഭ്രാതാ, പ്രാണഃ സ്വസാ, പ്രാണ ആചാര്യഃ, പ്രാണോ ബ്രാഹ്മണഃ" എന്നിങ്ങനെ. 'ചക്രത്തിൻെറ അഴികഠം മദ്ധ്യത്തിലുള്ള നാഭിയിൽ ഘടിപ്പിച്ചപോലെ എല്ലാം പ്രാണനിൽ സമർപ്പിക്കപ്പെട്ടിരിക്കുന്നു. പ്രാണൻ മറെറാ ന്നിനെ അവലംബിക്കാതെ പ്രാണനെക്കൊണ്ടുതന്നെ (തന്നത്താൻ) സഞ്ചരിക്കുന്നു. പ്രാണൻ പ്രാണനെ കൊ ടുക്കുന്നു. പ്രാണനായിക്കൊണ്ടു കൊടുക്കുന്നു. അച്ഛനും, അമ്മയും, സഹോദരനും, സഹോദരിയും, ആചാര്യനും, ബ്രാഹ്മണനും എല്ലാം പ്രാണനാണു്.' എന്നിപ്രകാരമു ള്ള വർണ്ണനത്തിൽ പ്രാണശബ്ദംകൊണ്ടു ജീവാത്മാവിനെ യാണു് വിവക്ഷിച്ചിരിക്കുന്നതെന്നു സ്പഷ്ടമാണു്. പ്രാണ ശബ്ദത്തിൻെറ പര്യായമെന്ന നിലയിൽ സംപ്രസാദശ ബ്ദംകൂടി ഉപയോഗിച്ചിട്ടുണ്ടു്. സംപ്രസാദശബ്ദം ജീവാ ത്മവാചകമാണെന്നതിന്നു സംശയമില്ലല്ലോ. ഈ സ്ഥി

digitized by www.sreyas.in

തിക്ക മുൻപ്രകരണത്തിലെ ആത്മശബ്ദം ജീവാത്മവാചകമല്ലെന്നെങ്ങനെ വിശ്വസിക്കാം? അങ്ങനെയാണെങ്കിൽ ദ്യുലോകാദിലോകങ്ങൾക്കവലംബം ജീവാത്മാവാണെന്നല്ലേ പറയേണ്ടതു് എന്ന സംശയത്തിന്നു മറുപടിപറയലാണു് ഈ സൂത്രത്തിന്റെ ആശയം.

ഛാന്ദോഗ്യോപനിഷത്തിലെ പ്രസ്തുത ചോദ്യോത്തരപ്രകരണത്തിലെ പൂർവ്വഭാഗം മാത്രമേ സംശയവിവരണത്തിൽ പ്രകാശിപ്പിച്ചിട്ടുള്ളൂ. അതിൽത്തന്നെ അവസാനം സനൽകുമാരമഹർഷി എല്ലാററിലുംവെച്ചു വലിയതായും, എല്ലാററിന്നും പരമാവലംബമായും, സത്യസ്വരൂപമായും ബ്രഹ്മത്തെ ഉപദേശിക്കുന്നുണ്ടു്. ആദ്യമാദ്യം ധരിക്കേണ്ടതിനെ ആദ്യമാദ്യം പറഞ്ഞുകൊടുത്തു എന്നേ അർത്ഥമുള്ളൂ. ബ്രഹ്മത്തെ ബോധിക്കാവുന്ന സംസ്കാരം ബുദ്ധിക്കുണ്ടാവാൻവേണ്ടിയാണു് അങ്ങിനെ ചെയ്തതു്. അതുണ്ടായപ്പോൾ ഉപദേശിക്കുകയും ചെയ്തു. അതിനാൽ ജീവാത്മാവാണു് ജഗദാധാരമെന്നൊന്നും പ്രസ്തുത പ്രകരണംകൊണ്ടു വന്നുചേരുന്നില്ല. ജഗദാധാരം പരമാത്മാവുതന്നെ. ഭൂമാശബ്ദം ബ്രഹ്മവാചകംതന്നെ.

സൂ:—ധർമ്മോപപത്തേശ്ച. 9

ശബ്ദാർത്ഥം:—ധർമ്മോപപത്തേഃ ച=ഭൂമാവിന്റെ ധർമ്മം വ്യക്തമാക്കീട്ടുണ്ടു്. അതു പരമാത്മാവിന്നുമാത്രം യോജിക്കുന്നതാണു്. അതുകൊണ്ടും ഭൂമാശബ്ദം ബ്രഹ്മവാചകമാണു്.

സാരം:—"യത്ര നാന്യൽ പശ്യതി, നാന്യൽ ശൃണോതി, നാന്യൽ വിജാനാതി, സ ഭൂമാഥ യത്രാന്യൽ

digitized by www.sreyas.in

പശ്യത്യന്യൽ ശൃണോത്യന്യൽ വിജാനാതി തദല്പം യോ വൈ ഭൂമാ തദമൃതമഥ, യദല്പം തന്മർത്ത്യം'' എന്നിങ്ങിനെ ഭൂമാവിന്റെ ധർമ്മത്തെ ശ്രുതി പ്രകാശിപ്പിച്ചിരിക്കുന്നു. 'ഏതൊന്നിൽ മറെറാന്നിന്റെ കാഴ്ചയോ, കേൾവിയോ, അറിവോ ഇല്ലയോ അതു ഭൂമാവു്. തന്നെ വിട്ടന്യത്തിന്റെ കാഴ്ചയും, കേൾവിയും, അറിവും അനുഭവിക്കുകയെന്നതു തുച്ഛമാണു്. 'ഭൂമാവു് അമൃതവും, മററുള്ളവ മൃത്യുവുമാണു്'' എന്നിപ്രകാരമുള്ള ഭൂമാധർമ്മപ്രകാശനം കൊണ്ടു ഭൂമാശബ്ദം ബ്രഹ്മവാചകമാണെന്നു പ്രത്യക്ഷമാണു്.

സൂ:—അക്ഷരമംബരാന്തധൃതേഃ. 10

ശബ്ദാർത്ഥം:—അക്ഷരം=ഉക്തപ്രകരണത്തിൽ അക്ഷരശബ്ദവും പരബ്രഹ്മവാചകമായിട്ടാണു് ഉപയോഗിച്ചിരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ, അംബരാന്തധൃതേഃ=ആകാശപര്യന്തമുള്ള ബ്രഹ്മാണ്ഡഘടകങ്ങളുടെ മുഴുവൻ പ്രതീതിയുണ്ടാവുന്നതുകൊണ്ടുതന്നെ.

സാരം:—ബൃഹദാരണ്യകോപനിഷത്തിൽ ഒരിടത്തു ഗാർഗ്ഗി യാജ്ഞവൽക്യനോടു ചോദിക്കയാണു്:—''സഹോവാച യദൂർദ്ധ്വം യാജ്ഞവൽക്യ! ദിവോ യദവാക് പൃഥിവ്യാഃ യദന്തരാ ദ്യാവാപൃഥിവീ ഇമേ യൽ ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷതേ കസ്മിൻ തദോതം ച പ്രോതം ചേതി'' അതായതു സ്വർഗ്ഗലോകത്തിന്നു മുകളിലും, ഭൂമിക്കു കീഴിലും, സ്വർഗ്ഗഭൂമികളുടെ മദ്ധ്യത്തിലും, സ്വർഗ്ഗഭൂമികളിലും വ്യാപ്തമായിരിക്കുന്ന ഭൂതവർത്തമാനഭവിഷ്യൽസ്വരൂപമായ കാലം ഏതൊന്നിലാണു് ഓതപ്രോതമായിട്ടി



digitized by www.sreyas.in

രിക്കുന്നതു്? എന്നാണു് ചോദ്യം. അതിനു യാജ്ഞവൽക്യൻ എല്ലാം ആകാശത്തിലാണു് ഓതപ്രോതമായിട്ടിരിക്കുന്നതെന്നാണു് മറുപടി പറയുന്നതു്. അപ്പോഴും ഗാൎഗ്ഗി വിടുന്നില്ല. ആ ആകാശം ഏതൊന്നിൽ ഓതപ്രോതമായിട്ടിരിക്കുന്നു എന്നാണു് പിന്നെ ചോദിക്കുന്നതു്. ഏതൊന്നിൽ ആകാശം ഓതപ്രോതമായിട്ടിരിക്കുന്നുവോ ആ തത്വത്തെ ബ്രഹ്മജ്ഞന്മാർ 'അക്ഷര'മെന്നാണു് പറയാറു് എന്നാണതിന്നു യാജ്ഞവൽക്യൻ മറുപടി പറയുന്നതു്. ഇപ്രകാരം അക്ഷരശബ്ദസൂചിതമായ തത്വം ആകാശമടക്കം എല്ലാററിൻേറയും വിധാരകശക്തിയായി പ്രതിപാദിച്ചിട്ടുണ്ടെന്നതിനാൽ അക്ഷരശബ്ദംകൊണ്ടു പരമാത്മാവിൻേറ വൎണ്ണനമാണു് ചെയ്തിരിക്കുന്നതെന്നു കരുതണം. അതിനാൽ അക്ഷരശബ്ദം ബ്രഹ്മവാചകമാണു്.

സൂ:—സാ ച പ്രശാസനാൽ. 11

ശബ്ദാൎത്ഥം:—ച=അത്രയല്ല. സാ=അതു്—ആകാശപൎയ്യന്തമുള്ള എല്ലാററിൻേറയും വിധാരകശക്തി—പ്രശാസനാൽ=മറെറല്ലാററിനേയും ശാസിക്കുന്നു എന്നുള്ളതുകൊണ്ടും അക്ഷരശബ്ദം പരബ്രഹ്മവാചകമാണു്.

സാരം:—ഇതേ പ്രകരണത്തിൽത്തന്നെ കുറച്ചുകൂടി മുന്നോട്ടു പോയാൽ പ്രസ്തുത അക്ഷരശബ്ദവാച്യമായ തത്വം കാലം തുടങ്ങിയ എല്ലാററിനേയും ശാസിക്കുന്നു എന്നും, ആ ശാസനംകൊണ്ടാണു് ഓരോന്നും അതതിൻേറ ധൎമ്മം തെററാതെ പ്രവൎത്തിക്കുന്നതെന്നും പറയുന്നുണ്ടു്. അതു ജഡയായ പ്രകൃതിയെ സംബന്ധിച്ചാവാൻ വയ്യ. അതിനാൽ അക്ഷരശബ്ദം ബ്രഹ്മവാചകംതന്നെ.

digitized by www.sreyas.in

സൂ:—അന്യഭാവവ്യാവൃത്തേശ്ച. 12

ശബ്ദാൎത്ഥം:—അന്യഭാവവ്യാവൃത്തേഃ = അക്ഷരശബ്ദ വാച്യമായ തത്വത്തിൽ പ്രധാനം തുടങ്ങിയ അന്യവസ്തുക്കളുടെ ഭാവങ്ങളെ നിരാകരിച്ചിട്ടുണ്ടു്. ച=അതുകൊണ്ടും അക്ഷരശബ്ദം ബ്രഹ്മവാചകമാണു്.

സാരം:—ഇതേ പ്രകരണത്തിൽത്തന്നെ ഇനിയും മുന്നോട്ടു പോവുമ്പോഠം പറയുന്നുണ്ടു്, "ഈ അക്ഷരത്തെ കാണാൻ വയ്യെങ്കിലും അതു് എല്ലാററിനേയും കാണുന്നു. കേഠക്കാൻ വയ്യെങ്കിലും അതു് എല്ലാററിനേയും കേഠക്കുന്നു. വിചാരിക്കാൻ വയ്യെങ്കിലും അതു് എല്ലാററിനേയും വിചാരിക്കുന്നു" എന്നിങ്ങിനെ. ഈ പ്രതിപാദനംകൊണ്ടു കാണാനും കേഠക്കാനും വിചാരിക്കാനും കഴിയാത്ത ജഡമായ പ്രധാനത്തിൻെറ ധൎമ്മങ്ങളെ നിരാകരിച്ചിട്ടുണ്ടു്. ഇതുകൊണ്ടും അക്ഷരശബ്ദം ബ്രഹ്മവാചകമാണു്.

സൂ:—ഈക്ഷതികൎമ്മവ്യപദേശാൽസഃ. 13

ശബ്ദാൎത്ഥം:—ഈക്ഷതികൎമ്മവ്യപദേശാൽ= ഇവിടെ പരമപുരുഷൻെറ ഈക്ഷതികൎമ്മവ്യപദേശവുമുണ്ടെന്നുള്ളതുകൊണ്ടും. സഃ=അക്ഷരശബ്ദം ബ്രഹ്മവാചകമാകുന്നു.

സാരം:—ഈ സൂത്രംകൊണ്ടു വിചാരം ചെയ്യപ്പെട്ടുന്ന മന്ത്രം ഇതാണു്:—"യഃ പുനരേതം ത്രിമാത്രേണോമിത്യേതേനൈവാക്ഷരേണ പരം പുരുഷമഭിദ്ധ്യായീയ സ തേജസി സൂൎയ്യേ സമ്പന്നഃ യഥാ പാദോദരസ്ത്വചാ വിനിൎമ്മുച്യത ഏവം ഹ വൈ സ പാപ്മനാ വിനിൎമ്മുക്തഃ സ സാമഭിരുന്നീയതേ ബ്രഹ്മലോകം സ ഏതസ്മാൽ ജീ

digitized by www.sreyas.in

വഷലനാൽ പരാൽപരം പുരിശയം പുരുഷമീക്ഷതേ." അതായതു്, ആര് ത്രിമാത്രാസ്വരൂപമായ പ്രണവാകാരമായ ഈ അക്ഷരോപാസനയിൽക്കൂടെ പരമപുരുഷനെ നിരന്തരം ധ്യാനിക്കുന്നുവോ, അവൻ തേജോമയമായ സൂര്യലോകത്തെത്തുന്നു. സർപ്പം ഉറ ഊരിയിടുന്നമാതിരി എല്ലാ പാപങ്ങളിൽനിന്നും അവൻ മുക്തനാകുന്നു. പാപമുക്തിക്കുശേഷം സൂര്യമണ്ഡലത്തേയും ഭേദിച്ച് ബ്രഹ്മലോകത്തെത്തുന്നു. അനന്തരം സർവ്വജീവന്മാരുടേയും സമഷ്ടിയും, പരമപുരുഷനുമായ പരമേശ്വരന്റെ സാക്ഷാല്ക്കാരത്തേയും പ്രാപിക്കുന്നു. ഇവിടെ ത്രിമാത്രാസ്വരൂപമായ പ്രണവംകൊണ്ടു് ഏതൊരക്ഷരത്തെയാണോ ഉപാസിക്കാൻ പറഞ്ഞതു്, അതു ബ്രഹ്മമാണെന്നു സംശയരഹിതമാണു്. അതിനാൽ അക്ഷരശബ്ദം ബ്രഹ്മവാചകമായാണുപയോഗിച്ചിരിക്കുന്നതു്.

സൂ:—ദഹര ഉത്തരേഭ്യഃ. 14

ശബ്ദാർത്ഥം:—ദഹരഃ=ഉക്തപ്രകരണത്തിൽ ദഹരശബ്ദംകൊണ്ടു് ഏതൊരു ജ്ഞേയതത്വത്തെയാണോ നിർദ്ദേശിച്ചിരിക്കുന്നതു്, അതു ബ്രഹ്മമാണു്. ഉത്തരേഭ്യഃ= എന്തുകൊണ്ടെന്നാൽ അതിനുശേഷം ഉപയോഗിച്ച ശബ്ദങ്ങളെക്കൊണ്ടതു വ്യക്തമാകുന്നു.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നു, "അഥ യദിദമസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരീകം വേശ്മ ദഹരോസ്മിന്നന്തരാകാശഃ തസ്മിൻ യദന്തസ്തദന്വേഷ്ടവ്യം തദ്വാ വ വിജിജ്ഞാസിതവ്യം" എന്നു്. അതായതു്, 'ബ്രഹ്മനഗരമാകുന്ന മനുഷ്യശരീരത്തിൽ, താമരയു

digitized by www.sreyas.in

ടെ ആകൃതിയിലുള്ള ഒരു ഗൃഹമുണ്ട്. ഹൃദയമെന്നത്ഥം. അതിനുള്ളിൽ അതിസൂക്ഷ്മമായ ആകാശമുണ്ട്. അതിനുള്ളിൽ യാതൊരു വസ്തുവുണ്ടോ അതിനെ അന്വേഷിക്കാനും അറിയാനും ശ്രമിക്ക.' ഈ വർണ്ണനത്തിൽ ഏതൊരു തത്വത്തെ ജ്ഞാതവ്യമായി വ്യപദേശിച്ചിരിക്കുന്നുവോ, 'ദഹര'ശബ്ദത്താൽ ലക്ഷ്യസ്വരൂപേണ പ്രതിപാദിക്കപ്പെട്ട ആ തത്വം ബ്രഹ്മമല്ലാതെ മറെറാന്നുമല്ല. മാത്രമല്ല, അതേ പ്രകരണത്തിൽ മേലോട്ടു പറഞ്ഞുപോവുമ്പോഠം ഇതിനുള്ളിൽ എല്ലാ ബ്രഹ്മാണ്ഡങ്ങളും ഒതുങ്ങിയിരിക്കുന്നു എന്നു പറയുന്നുണ്ട്. കൂടാതെ ഈ ആത്മാവ് എല്ലാ പാപങ്ങളിൽനിന്നും, ജരാമരണങ്ങളിൽനിന്നും, അതീതവും, ദുഃഖരഹിതവും, ക്ഷുൽപിപാസാവജ്ജിതവും, സത്യകാമവും, സത്യസങ്കല്പവുമാണെന്നുകൂടി പറയുന്നുണ്ട്. അവസാനമായി എന്നാൽ പറയപ്പെട്ട ഈ ആത്മാവ് അമൃതവും, അഭയവും, 'ബ്രഹ്മ'വുമാണ്. ഇതിൻെറ പേരാണ് സത്യമെന്ന് ഇത്രയും പറഞ്ഞതിൽനിന്നു ദഹരശബ്ദത്തിൻെറ അത്ഥം 'ബ്രഹ്മ'മെന്നാണെന്നു വ്യക്തമാവുന്നു.

സൂ:—ഗതിശബ്ദാഭ്യാം തഥാ ദൃഷ്ടം ലിംഗം ച. 15

ശബ്ദാത്ഥം:—ഗതിശബ്ദാഭ്യാം=ബ്രഹ്മത്തിൽ ഗതിവർണ്ണനംകൊണ്ടും, ബ്രഹ്മവാചകശബ്ദമുള്ളതുകൊണ്ടും. തഥാ ദൃഷ്ടം ച=ഇപ്രകാരം മററു ശ്രുതികളിലും വർണ്ണനം കാണുന്നതുകൊണ്ടും. ലിംഗം=ഈ വർണ്ണനത്തിലും വന്നുചേന്ന അത്ഥം ബ്രഹ്മമെന്നുതന്നെ. അതിനാൽ ദഹരശബ്ദം ബ്രഹ്മവാചകമാണ്.

digitized by www.sreyas.in

സാരം:—"ഇമാഃ സർവ്വാഃ പ്രജാ അഹരഹർഗ്ഗച്ഛന്ത്യ ഏതം ബ്രഹ്മലോകം ന വിന്ദന്ത്യനൃതേന ഹി പ്രത്യൂഢാഃ" എന്ന ഛാന്ദോഗ്യോപനിഷന്മന്ത്രമാണു് ഇവിടെ ചർച്ചാവിഷയമായിട്ടിരിക്കുന്നതു്. 'ഈ ജീവിസമുദായം മുഴുവനും പ്രതിദിനം സുഷുപ്തികാലത്തു ബ്രഹ്മലോകത്തു പോവുന്നുണ്ടെങ്കിലും, അസത്യത്തിന്റെ ആവരണം ഹേതുവായിട്ടതിനെ അറിയുന്നില്ല.' എന്ന പ്രസ്തുത മന്ത്രാർത്ഥത്തിൽ പ്രതിദിനം ബ്രഹ്മലോകത്തു പോകുന്നു എന്നതു ഗതിവർണ്ണനമാണു്. 'ദഹര'ശബ്ദത്തിന്നു ബ്രഹ്മലോകമെന്നുള്ള കല്പന ബ്രഹ്മവാചകവുമാണു്. ഈ രണ്ടു കാരണങ്ങളെക്കൊണ്ടു ദഹരശബ്ദം ബ്രഹ്മവാചകമാണെന്നു വ്യക്തമാവുന്നു. ഇതിന്നുപുറമേ വേറെയും ഇതുപോലുള്ള വർണ്ണനങ്ങളുണ്ടു്, "സതാ സോമ്യ തദാ സമ്പന്നോ ഭവതി." 'ഹേ സോമ്യ! സുഷുപ്ത്യവസ്ഥയിൽ ജീവൻ ബ്രഹ്മത്തോടു കൂടിച്ചേരുന്നു' എന്നിങ്ങനെ. ഈവക കാരണങ്ങളെക്കൊണ്ടു ദഹരശബ്ദം ബ്രഹ്മവാചകമാണെന്നു സുവിദിതമാവുന്നു.

സൂ:—ധൃതേശ്ച മഹിമ്നോസ്യാസ്മിന്നുപലബ്ധേഃ. 16

ശബ്ദാർത്ഥം:—ധൃതേഃ ച=ഈ ദഹരത്തിൽ എല്ലാ ലോകങ്ങളുടേയും ധാരണകർമ്മത്തെപ്പറഞ്ഞിട്ടുള്ളതുകൊണ്ടും. അസ്യ=ഇതിന്റെ. മഹിമ്നഃ=എല്ലാ ലോകങ്ങളേയും ധരിക്കാൻ കഴിയുന്ന എന്ന മഹിമയുടെ വ്യാപ്തി. അസ്മിൻ=പരബ്രഹ്മത്തിൽ മാത്രം ഉണ്ടാകാവുന്നതാണെന്നതുകൊണ്ടും. ഉപലബ്ധേഃ=മററു ശ്രുതികളിലും ഈ തത്വം കാണുന്നതുകൊണ്ടും ദഹരശബ്ദം ബ്രഹ്മവാചകമാകുന്നു.

digitized by www.sreyas.in

സാരം:—"അഥ യ ആത്മാ സ സേതുർവ്വിധൃതിരേഷാം ലോകാനാം" ഈ ആത്മാവു് എല്ലാ ലോകങ്ങളുടേയും ധാരണത്തിന്റെ അതിത്തിയാകുന്നു എന്നിങ്ങനെ. ഛാന്ദോഗ്യോപനിഷത്തിൽ ദഹരശബ്ദലക്ഷ്യമായ ആത്മാവിൽ എല്ലാ ലോകങ്ങളുടെ ധാരണസ്വരൂപമായ ശക്തിയെ വർണ്ണിച്ചിട്ടുണ്ടു്. അതിനാൽ ദഹരശബ്ദം പരമാത്മവാചകംതന്നെ എന്നു നിസ്സംശയം പറയാം. പോരെങ്കിൽ വേറെയും ശ്രുതികളിൽ ഇതേ ആശയത്തെ വ്യക്തമാക്കിട്ടുണ്ടു്. "ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗ്ഗി! സൂര്യാചന്ദ്രമസൌ വിധൃതൌ തിഷ്ഠതഃ" 'അല്ലേ ഗാർഗ്ഗി! അക്ഷരമാകുന്ന ഈ പരമാത്മാവിന്റെ ശാസനയ്ക്കു വിധേയന്മാരായിട്ടു് ആദിത്യചന്ദ്രന്മാർ ലോകങ്ങളെ ധരിക്കുന്നു' എന്നിങ്ങിനെ. ഇതിന്നുപുറമെ "ഏഷ സർവ്വേശ്വര ഏഷ ഭൂതാധിപതിരേഷ ഭൂതപാല ഏഷ സേതുർവ്വിധാരണ ഏഷാം ലോകാനാമസംഭേദായ" എന്നുകൂടി പറയുന്നു. അതായതു് ഇതു് എല്ലാററിന്നും ഈശ്വരനാണു്; ഇതു് എല്ലാ പ്രാണികളുടേയും അധിപതിയാണു്; ഇതു് എല്ലാ ജീവികളുടേയും പാലകനും, പോഷകനുമാണു്. ഈ എല്ലാ ലോകങ്ങളുടേയും വിധാരണത്തിന്റെ അതിത്തിയാണു്. പരബ്രഹ്മസ്വരൂപിയായ പരമേശ്വരനൊഴിച്ചു മററാക്കും ഈ വിശേഷണങ്ങൾ യോജിക്കാൻ വയ്യാത്തതാണല്ലോ. അതിനാൽ ഇവിടെ ദഹരശബ്ദം ബ്രഹ്മവാചകമാണെന്നതിന്നു സംശയമുണ്ടാവാൻ വയ്യ.

digitized by www.sreyas.in

സൂ:—പ്രസിദ്ധേശ്ച. 17

ശബ്ദാർത്ഥം:—പ്രസിദ്ധേഃ ച=പ്രസിദ്ധികൊണ്ടും—അതായതു് ആകാശശബ്ദം പരമാത്മാവു് എന്ന അർത്ഥത്തിൽ പ്രസിദ്ധിയുള്ളതായതുകൊണ്ടും—ദഹരശബ്ദം ബ്രഹ്മവാചകമാണു്.

സാരം:—ശ്രുതികളിൽ പലേടത്തും ആകാശശബ്ദം ബ്രഹ്മവാചകമായുപയോഗിച്ചിട്ടുണ്ടു്. അതിനാൽ ആകാശശബ്ദം പരമാത്മാവെന്നർത്ഥത്തിൽ പ്രസിദ്ധവുമാണു്. "കോ ഹ്യേവാന്യാൽ കഃ പ്രാണ്യാൽ യദേഷ ആകാശ ആനന്ദോ ന സ്യാൽ." ഈ ആകാശം (പരമാത്മാവ്) ആനന്ദമയമല്ലെങ്കിൽ ആരാണു് ജീവിക്കുന്നതു്? "സർവ്വാണി ഹ വാ ഇമാനി ഭൂതാന്യാകാശാദേവ സമുൽപദ്യന്തേ." ഈ എല്ലാ ജീവരാശികളും ആകാശത്തിൽ (പരമാത്മാവിൽ) നിന്നുതന്നെ ഉണ്ടാവുന്നു. എന്നിങ്ങിനെ പലേടത്തും ശ്രുതികളിൽ ആകാശശബ്ദം ബ്രഹ്മവാചകമായുപയോഗിച്ചിട്ടുണ്ടു്. ആ കാരണംകൊണ്ടും ഇവിടെ ദഹരശബ്ദം ബ്രഹ്മവാചകമാണു്.

സൂ:—ഇതരപരാമർശാൽ സ ഇതി ചേന്നാസംഭവാൽ. 18

ശബ്ദാർത്ഥം:—ചേൽ=എന്നാൽ. ഇതരപരാമർശാൽ=ജീവാത്മാവിന്നു സങ്കേതമാണെന്നുള്ളതുകൊണ്ടു്. സഃ=ദഹരശബ്ദാർത്ഥം ജീവാത്മാവാണെന്നു പറയുന്നു് എങ്കിൽ. ഇതി ന=അതു ശരിയല്ല. അസംഭവാൽ=ഇവിടെ പറയപ്പെട്ട ലക്ഷണങ്ങൾ ജീവാത്മാവിന്നു യോജിക്കാത്തതുകൊണ്ടുതന്നെ.

digitized by www.sreyas.in

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നു, "സ ബ്രൂയാൽ നാസ്യ ജരയൈതൽ ജീര്യതി ന വധേ നാസ്യ ഹന്യത ഏതൽ സത്യം ബ്രഹ്മപുരമസ്മിൻ കാമാഃ സമാഹിതാ ഏഷ ആത്മാ അപഹതപാപ്മാ വിജരോ വിമൃത്യുർവിശോകോ വിജിഘത്സോഽപിപാസഃ സത്യകാമ സ്സത്യസങ്കല്പോ യഥാ ഹ്യേവേഹ പ്രജാഃ അന്വാവിശന്തി യഥാനുശാസനം യം യമന്തമഭികാമാ ഭവന്തി യം ജനപദം യം ക്ഷേത്രഭാഗം തം തമേവോപജീവന്തി" എന്നു്. അതായതു്—'ശിഷ്യനോടു് ആചാര്യൻ പറയുകയാണു്. ഈ ശരീരത്തിൻെറ ജരാവസ്ഥകൊണ്ടു് അതു ജീർണ്ണിക്കുന്നില്ല; ഈ ബ്രഹ്മപുരം സത്യമാണു്; ഇതിൽ എല്ലാ ആഗ്രഹങ്ങളും വേണ്ടപോലെ നിറഞ്ഞിരിക്കുന്നുണ്ടു്. ഈ ആത്മാവു് പുണ്യപാപങ്ങളിൽനിന്നും, ജരാമൃത്യുക്കളിൽ നിന്നും, ക്ഷുൽപിപാസകളിൽ നിന്നും അതീതവും, ശോകരഹിതവും, സത്യകാമവും, സത്യസങ്കല്പവുമാണു്. ഈ ലോകത്തിൽ പ്രജകൾ രാജാവിൻെറ ആജ്ഞയെ പാലിക്കുന്നപോലെ അതാതു വസ്തുക്കളെയും, കാലദേശങ്ങളെയും, നാമരൂപങ്ങളെയും ആഗ്രഹിക്കുന്നു. അവയെ അനുഭവിച്ചു സുഖിക്കുകയും ചെയ്യുന്നു' എന്നുള്ള ഈ മന്ത്രാർത്ഥംകൊണ്ടു ജീവാത്മാവിനെയാണുപന്യസിച്ചിരിക്കുന്നതെന്നു ധരിക്കുന്നവർ ദഹരശബ്ദം ജീവാത്മവാചകമാണെന്നു പറഞ്ഞേയ്ക്കാം. എന്നാൽ അതു ശരിയല്ല; പ്രസ്തുതമന്ത്രംകൊണ്ടു ജീവാത്മാവിനെയല്ല, പരമാത്മാവിനെയാണുപന്യസിച്ചിരിക്കുന്നതു്. സത്യകാമൻ, സത്യസങ്കല്പൻ ഇത്യാദിമഹിമകൾ ജീവാത്മാവിന്നുണ്ടാവാൻ വയ്യാത്തതിനാൽ പരമാത്മാവിനെയാണുപന്യസി



digitized by www.sreyas.in

ച്ചിരിക്കുന്നതെന്നു വ്യക്തമാണു്. അതിനാൽ ദഹരശ ബ്ദം ജീവാത്മവാചിയാണോ എന്ന സംശയത്തിനു പ്ര സക്തിയുണ്ടാവുന്നില്ല.

സൂ:—ഉത്തരാച്ചേദാവിർഭൂതസ്വരൂപസ്തു. 19

ശബ്ദാൎത്ഥം:—ചേൽ=എന്നാൽ. ഉത്തരാൽ=അതി നുശേഷമുള്ള മന്ത്രംകൊണ്ടു ദഹരശബ്ദം ജീവാത്മവാചി യാണെന്നു ബോധപ്പെടുന്നു എന്നു പറയുന്നപക്ഷം. തു= ആ അഭിപ്രായം ശരിയല്ല. എന്തുകൊണ്ടെന്നാൽ, ആ വിർഭൂതസ്വരൂപഃ=ആ മന്ത്രത്തിൽ ആരുടെ വൎണ്ണനമു ണ്ടോ, അതു ശുദ്ധസ്വരൂപത്തിലുള്ള ആത്മാവിൻേറ താണു്.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നു, "അഥ യ ഏഷ സംപ്രസാദോ അസ്മാൽ ശരീരാൽ സ മുത്ഥായ പരം ജ്യോതീരൂപസംപദ്യ സ്വേന രൂപേണ അഭിനിഷ്പദ്യത ഏഷ ആത്മേതി ഹോവാചൈതദമൃതമ ഭയമേതൽ ബ്രഹ്മേതി തസ്യ ഹ വാ ഏതസ്യ ബ്രഹ്മണോ നാമ സത്യം" എന്നു്. അതായതു്, ഈ സംപ്രസാദൻ ഈ ശരീരത്തിൽനിന്നു വിട്ടാൽ പരം ജ്യോതിസ്സിൽ സ്വ രൂപാവസ്ഥയെ പ്രാപിക്കുന്നു. ഇതു് അമൃതവും, അഭയ വും, ബ്രഹ്മവുമാണു്. ഈ ബ്രഹ്മത്തിൻേറ പേരാണു് സത്യം എന്നു്. ഈ മന്ത്രത്തിൽ സംപ്രസാദശബ്ദംകൊ ണ്ടു ജീവാത്മാവിനെയാണു് സൂചിപ്പിച്ചിരിക്കുന്നതു്. ജീ വാത്മാവിനുതന്നെ അമൃതത്വവും, അഭയത്വവും, ബ്രഹ്മ ത്വവും എല്ലാം കല്പിച്ചിരിക്കുന്നു എന്നുള്ളതുകൊണ്ടു ദഹ രശബ്ദം ജീവാത്മവാചിയാവാൻ വിരോധമില്ല എന്നു ശ

digitized by www.sreyas.in

ങ്കിക്കുന്നു എങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ഇതേ മന്ത്രത്തിൽത്തന്നെ തന്റെ ശുദ്ധരൂപത്തെ പ്രാപിക്കുന്നു എന്നുള്ളതെങ്ങിനെ ജീവാത്മാവിന്റെ വിശേഷണമാവും? അതു വരാൻ വയ്യല്ലോ. അതിനാൽ ആ ഒരൊററ കാരണംകൊണ്ടുതന്നെ ദഹരശബ്ദം ജീവാത്മവാചിയല്ലെന്നും, പരമാത്മവാചിയാണെന്നും വ്യക്തമാവുന്നു.

സൂ:—അന്യാർത്ഥശ്ച പരാമർശഃ. 20

ശബ്ദാർത്ഥം:—പരാമർശഃ ച=ജീവാത്മാവിന്നു ലക്ഷ്യമാക്കിച്ചെയ്യപ്പെട്ട സങ്കേതവും. അന്യാർത്ഥഃ=മറെറാരാവശ്യത്തിന്നുവേണ്ടിയാണു്

സാരം:—പൂർവ്വോക്തപ്രകരണത്തിൽ ജീവാത്മാവിന്റെ ലക്ഷ്യസൂചകമായ ശബ്ദപ്രയോഗം ദഹരശബ്ദാർത്ഥത്തെ ജീവാത്മവാചിയായി ഗ്രഹിക്കാൻവേണ്ടിയല്ല, അതു മറെറാരാവശ്യത്തിന്നുവേണ്ടിയാണു്. പരമാത്മാവിന്റെ യഥാർത്ഥജ്ഞാനമുണ്ടാവുമ്പോഴേ ജീവാത്മാവിന്നു താദാത്മ്യം കൈവരു എന്നുള്ളതുകൊണ്ടാണു് അവിടെ ജീവാത്മാവിനെ ആ രൂപത്തിൽ വർണ്ണിച്ചതു്. അതിനാൽ ദഹരശബ്ദം ജീവാത്മവാചകമല്ല; പരമാത്മവാചകംതന്നെ.

സൂ:—അല്പശ്രുതേരിതി ചേത്തദുക്തം. 21

ശബ്ദാർത്ഥം:—അല്പശ്രുതേഃ=ശ്രുതികളിൽ അല്പമായിട്ടു ദഹരശബ്ദം ഉപയോഗിക്കപ്പെട്ടിട്ടുള്ള എന്നുള്ളതു ജീവാത്മവാചകമാണു്. ഇതി ചേൽ=എന്നാണഭിപ്രായമെ

digitized by www.sreyas.in

ങ്കിൽ അതു ശരിയല്ല. തൽ ഉക്തം=അതു പറയപ്പെട്ടി ട്ടും ഉണ്ടു്.

സാരം:—ദഹരശബ്ദം വളരെ കുറച്ചു മാത്രമേ ശ്രുതികളിൽ ഉപയോഗിച്ചിട്ടുള്ളു. അതുകൊണ്ടു പ്രസ്തുത ശബ്ദം പരമാത്മവാചകമാവാൻ വയ്യ. പരമാത്മവാചകമായിരുന്നു എങ്കിൽ ശ്രുതികളിൽ പലേടത്തും അതിന്റെ ഉപയോഗം വേണ്ടിവരുമായിരുന്നു. അങ്ങിനെ സംഭവിച്ചിട്ടില്ലാത്തതുകൊണ്ടു ജീവാത്മവാചകമാവാനേ വഴിയുള്ളു എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. ഈ വാദത്തിന്നു് ഇതിനുമുമ്പുതന്നെ രണ്ടാംപാദം ഏഴാംസൂത്രംകൊണ്ടു മറുപടി പറഞ്ഞിട്ടുണ്ടു്. പറഞ്ഞതിനെത്തന്നെ വീണ്ടും ആവൎത്തിച്ചു പറയേണ്ട ആവശ്യമില്ലാത്തതുകൊണ്ടിവിടെ പറയുന്നില്ല. അതിനാൽ ദഹരശബ്ദം ജീവാത്മവാചകമല്ല; പരമാത്മവാചകംതന്നെ.

സൂ:—അനുകൃതേസ്തസ്യ ച. 22

ശബ്ദാൎത്ഥം:—തസ്യ=ജീവാത്മാവിന്റെ. അനുകൃതേഃ ച=അനുകരണംകൊണ്ടും.

സാരം:—മനുഷ്യന്റെ ഹൃദയത്തിന്റെ വലുപ്പം ഒരു പെരുവിരൽ ചുററളവിൽ കൂടുതലുണ്ടാവാൻ വയ്യ. എന്നാൽ ജീവാത്മാവോടുകൂടി പരമാത്മാവു പ്രവേശിച്ചധിവസിക്കുന്നു എന്നു ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്, "ഋതം പിബന്തൌ സുകൃതസ്യ ലോകേ ഗുഹാം പ്രവിഷ്ടൌ പരമേ പരാൎദ്ധേ" എന്നിങ്ങനെ. അതായതു 'സുകൃതത്തിന്റെ ഫലമായ മനുഷ്യശരീരത്തിൽ പരമപുരുഷനായ

digitized by www.sreyas.in

ഈശ്വരൻെറ ആവാസസ്ഥാനമായ ഹൃദയാകാശത്തിന്നുള്ളിൽ ബുദ്ധിസ്വരൂപമായ ഗുഹയിൽ നിശ്ശബ്ദന്മാരായി സത്യത്തെ പാനംചെയ്തുകൊണ്ടിരിക്കുന്ന രണ്ടാളുകളുണ്ട്" എന്നു്. ഇവിടെ രണ്ടാളുകളെന്നതിന്നു ജീവാത്മാവെന്നും, പരമാത്മാവെന്നുമാണു് വിവക്ഷ. "തൽ സൃഷ്ട്വാ തദേവാനുപ്രാവിശൽ." പരമാത്മാവു ജഡമായ ജഗൽഗോളത്തെ സൃഷ്ടിച്ചു ജീവാത്മാവോടുകൂടി അതിൽ പ്രവേശിച്ചു. ഇങ്ങിനെ പലേടത്തും ശ്രുതികളിൽ പരമാത്മാവിന്നു ജീവാത്മാവിൻെറ അനുകരണത്തെ പ്രഖ്യാപിച്ചിരിക്കകൊണ്ടും, പരമാത്മാവിന്നു് അല്പപരിമാണം കല്പിക്കുന്നതു തെററല്ല. ഈ അഭിപ്രായത്തെ ഉള്ളിൽ വെച്ചുകൊണ്ടു ശ്രുതികളിൽ അവിടവിടെ 'അണോരണീയാൻ' അണുവിൽവെച്ചു് അണു അല്ലെങ്കിൽ ചെറുതിൽവെച്ചു ചെറുതെന്നു പറഞ്ഞിട്ടുണ്ടു്. അങ്ങിനെതന്നെ 'മഹതോ മഹീയാൻ' വലുതിൽവെച്ചു വലുതെന്നും പറഞ്ഞിട്ടുണ്ടു്. ഈവക ന്യായങ്ങളെക്കൊണ്ടും ദഹരശബ്ദം പരമാത്മവാചകമാവാൻ വിരോധമില്ല.

സൂ:—അപി ച സ്മര്യതേ. 23

ശബ്ദാർത്ഥം:—അപി ച=അത്രയല്ല; ഇതിനൊക്കെ പുറമെ. സ്മര്യതേ=സ്മൃതിയിലും പറയുന്നു.

സാരം:—പരബ്രഹ്മമാകുന്ന പരമേശ്വരൻ എല്ലാ ജീവികളുടേയും ഹൃദയാന്തർഭാഗത്തധിവസിക്കുന്നു എന്നും, അണുവിൽവെച്ചണുവാണെന്നും സ്മൃതിയിലും ഇങ്ങിനെ പറഞ്ഞിരിക്കുന്നു. "സർവ്വസ്യ ചാഹം ഹൃദി സന്നിവിഷ്ടഃ, ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേർജ്ജുന തിഷ്ഠതി,

digitized by www.sreyas.in

അവിഭക്തം ച ഭൂതേഷു വിഭക്തമിവ ച സ്ഥിതം, അ ണോരണീയാംസം" ഇത്യാദി. ഇപ്രകാരമുള്ള വർണ്ണന കൾ അസംഖ്യമുള്ളതുകൊണ്ടു പരമപുരുഷനായ ഈശ്വ രനെ സ്ഥാനകല്പനയെ അനുസരിച്ചു ചെറുതായി വർണ്ണി ക്കുന്നു എന്നുള്ളതുചിതംതന്നെ. അതിനാൽ ദഹരശ ബ്ദം പരമാത്മവാചകംതന്നെ; ജീവാത്മവാചകമല്ല.

സൂ:—ശബ്ദാദേവ പ്രമിതഃ. 24

ശബ്ദാർത്ഥം:—ശബ്ദാൽ ഏവ = ഉക്തപ്രകരണത്തി ലെ ശബ്ദംകൊണ്ടുതന്നെ പ്രമിതഃ=അളവു കല്പിച്ചിട്ടുണ്ടു്.

സാരം:—കഠോപനിഷത്തിൽ പറയുന്നു: "അംഗുഷ്ഠ മാത്രഃ പുരുഷഃ മദ്ധ്യേ ആത്മനി തിഷ്ഠതി" എന്നും "അം ഗുഷ്ഠമാത്രഃ പുരുഷോ ജ്യോതിരിവാധൂമകഃ. ഈശാനോ ഭൂത ഭവ്യസ്യ സ ഏവാദ്യ സ ഉ ശ്വഃ"എന്നും പറയുന്നു. അതാ യതു് അംഗുഷ്ഠമാത്രനായ പുരുഷൻ (പരമാത്മാവു്) ശരീ രമദ്ധ്യത്തിൽ അധിവസിക്കുന്നു. ഭൂതഭാവികളുടെ അധി പതിയായി പുകയില്ലാത്ത തേജസ്സുപോലുള്ള പുരു ഷൻ (പരമാത്മാവു്) പെരുവിരലോളംമാത്രം വലുപ്പമു ള്ളതാണു്. ഇന്നും നാളെയും സ്ഥിരമായുള്ളതു് അതുമാ ത്രമാണു് എന്നു്. ഇതിൽ അംഗുഷ്ഠമാത്രപരിമാണത്വം പറഞ്ഞതു പരമാത്മാവിനാണു്. മററു വിശേഷണങ്ങ ളെക്കൊണ്ടു് അതു വ്യക്തമാവുന്നുണ്ടു്. അതിനാൽ ദ ഹരശബ്ദം പരമാത്മവാചകംതന്നെ എന്നു വ്യക്തമാ വുന്നു.

സൂ:—ഹൃദ്യപേക്ഷയാ തു മനുഷ്യാധികാരത്വാൽ.

digitized by www.sreyas.in

ശബ്ദാൎത്ഥം:— തു=എന്നാൽ. ഹൃദി=ഹൃദയത്തിൽ. അപേക്ഷയാ=അപേക്ഷകൊണ്ടും. മനുഷ്യാധികാരത്വാൽ =മനുഷ്യാധികാരത്വംകൊണ്ടും അംഗുഷ്ഠമാത്രപ്രമിതനായി കല്പിക്കപ്പെട്ടിരിക്കുന്നു.

സാരം:— ഉപനിഷത്തുകളിൽ വൎണ്ണിക്കപ്പെട്ട ബ്രഹ്മവിദ്യയ്ക്കു് അധികാരി മനുഷ്യനാണു്. വിശേഷബുദ്ധിയോ വിവേകമോ ഇല്ലാത്ത തിൎയ്യക്ജീവികൾക്കതിനെ അറിയാനും പ്രവൎത്തിക്കാനും സാദ്ധ്യമല്ല. ഒരു മനുഷ്യൻ ഏതെല്ലാം യോനികളിൽ എത്രയൊക്കെ ജനിച്ചു മരിക്കേണ്ടിവന്നാലും അപ്പോഴൊന്നും പരമാത്മാവായ ഈശ്വരനെ അറിയാനോ സേവിക്കാനോ പ്രാപിക്കാനോ സാധിക്കുന്നില്ല. മനുഷ്യശരീരം കിട്ടുമ്പോൾ മാത്രമാണു് ഈശ്വരകാരുണ്യത്താൽ ധാൎമ്മികജീവിതവും സൽസംഗവും വേദാന്താഭ്യാസവുമൊക്കെ സാധിക്കുന്നതു്. അതൊക്കെ സാധിക്കുമ്പോഴാണു് ഹൃദയാന്തൎഗ്ഗതനായ ഈശ്വരനെ അറിയാനും സേവിക്കാനും സാക്ഷാൽക്കരിക്കാനും പ്രാപിക്കാനും കഴിയുന്നതു്. മനുഷ്യഹൃദയമാകട്ടെ അംഗുഷ്ഠമാത്രപരിമിതവുമാണു്. ബ്രഹ്മവിദ്യയ്ക്കധികാരിയായ മനുഷ്യന്റേയും, മനുഷ്യന്റെ ഹൃദയത്തിന്റേയും പ്രാധാന്യത്തെ മുൻനിൎത്തിയാണു് പരമാത്മാവും സൎവ്വത്രവ്യാപ്തിഹേതുവായിട്ടു പരിച്ഛിന്നനുമായ പരമപുരുഷനെ ശ്രുതികൾ അംഗുഷ്ഠമാത്രപ്രമിതനായി വൎണ്ണിക്കുന്നതു്.

സൂ:— തദുപൎയ്യപി ബാദരായണഃ സംഭവാൽ. 26

ശബ്ദാൎത്ഥം:— ബാദരായണഃ=ബാദരായണാചാൎയ്യൻ (വ്യാസമഹൎഷി). തദുപരി അപി=മനുഷ്യൎക്കുപരിയായ

digitized by www.sreyas.in

ദേവാദികൾക്കും. സംഭ വാൽ=സംഭവിക്കാവുന്നതുകൊണ്ടു ബ്രഹ്മജ്ഞാനത്തിന്നധികാരമുണ്ടെന്നു പറയുന്നു.

സാരം:—മനുഷ്യർക്കു താഴെയുള്ള പക്ഷിമൃഗാദികൾക്കു ബ്രഹ്മവിദ്യയ്ക്കധികാരമില്ലെന്നു പറഞ്ഞമാതിരി മനുഷ്യർക്കുപരിയായ ദേവാദികൾക്കും സ്ഥൂലശരീരമില്ലാത്തതുകൊണ്ടു ബ്രഹ്മജ്ഞാനത്തിന്നധികാരമില്ലെന്നു പറയാറുണ്ടു് ചില ആചാര്യന്മാർ. എന്നാൽ ബാദരായണാചാര്യന്റെ അഭിപ്രായത്തിൽ ദേവന്മാക്കും, ഉപദേവന്മാക്കും ബ്രഹ്മജ്ഞാനമുണ്ടാവാൻ വിരോധമില്ല. എന്തുകൊണ്ടെന്നാൽ സ്ഥൂലശരീരമില്ലെന്ന കുറവാണല്ലോ ദേവന്മാക്കു ബ്രഹ്മവിദ്യയ്ക്കധികാരമില്ലെന്നു പറയാൻ കാണിക്കുന്ന കാരണം. സ്ഥൂലശരീരംകൊണ്ടല്ല; സൂക്ഷ്മശരീരംകൊണ്ടാണു് ജ്ഞാനം സമ്പാദിക്കുന്നതു്. അതു് അവക്കുണ്ടുതാനും. സൂക്ഷ്മശരീരത്തിന്റെ ശുദ്ധിക്കു സ്ഥൂലശരീരത്തിന്റെ കമ്മം ആവശ്യമാണു്. എന്നാൽ സ്വാഭാവികമായിത്തന്നെ സൂക്ഷ്മശരീരം നിമ്മലമാണെങ്കിൽ അവക്കു ബ്രഹ്മജ്ഞാനമുണ്ടാവാം; മുക്തന്മാരുമാവാം എന്നാൽ സവ്വസാധാരണമായി അങ്ങിനെ സംഭവിക്കാറില്ല. സ്ഥൂലസൂക്ഷ്മങ്ങളാകുന്ന രണ്ടു ശരീരങ്ങൾ സ്വതന്ത്രങ്ങളായിട്ടുണ്ടായിട്ടും എല്ലാ മനുഷ്യർക്കും ബ്രഹ്മജ്ഞാനമുണ്ടാവാറില്ലല്ലോ. ദുല്ലഭം ചിലക്കല്ലേ സാധിക്കാറുള്ളു. ഇതുപോലെ എല്ലാ ദേവന്മാക്കും ബ്രഹ്മജ്ഞാനമുണ്ടാവാറില്ലെങ്കിലും അഹതയുള്ളവക്കുണ്ടായിക്കൂടാഴ്കയില്ല. പക്ഷേ അങ്ങിനെയുള്ളവർ ചുരുങ്ങുന്നു എന്നുമാത്രം.

സൂ:—വിരോധഃ കമ്മണീതി ചേന്നാനേകപ്രതിപത്തേദ്ദശനാൽ. 27

ശബ്ദാർത്ഥം:—കർമ്മണി=ദേവന്മാക്ക മനുഷ്യാദികളെ പ്പോലെ ശരീരധാരിത്വം കല്പിച്ചാൽ യജ്ഞാദികർമ്മത്തിൽ. വിരോധഃ = വിരോധം സംഭവിക്കും. ഇതി ന്മേൽ ന=എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. അനേകപ്രതിപത്തേഃ=എന്തുകൊണ്ടെന്നാൽ ദേവാദികൾക്കു് ഒരേ സമയത്തു് അനേകസ്വരൂപത്തിൽ പ്രകാശിക്കാൻ കഴിയുമെന്നു്. ദർശനാൽ=ശ്രുതിയിലും ശാസ്ത്രങ്ങളിലും കാണുന്നതുകൊണ്ടുതന്നെ.

സാരം:—ദേവന്മാർ മനുഷ്യരുടെ മാതിരി പ്രത്യേക ശരീരധാരികളാണെന്നു ധരിക്കുന്നപക്ഷം യജ്ഞാദികർമ്മങ്ങളിൽ അവരുടെ സാന്നിദ്ധ്യമുണ്ടെന്ന നിർദ്ദേശത്തിന്നു വിരോധം സംഭവിക്കും. ഒരേ ദേവനെ അധികരിച്ചു് ഒരേ സമയത്തുതന്നെ പല സ്ഥലത്തും പല യജ്ഞങ്ങളും നടക്കുന്നുവെന്നു വരുമ്പോൾ ഒരാൾതന്നെ പല സ്ഥലത്തും ഒരേ സമയത്തു് എങ്ങിനെ സന്നിധാനം ചെയ്യും? അപ്പോൾ ചിലേടത്തു പോവുന്നു; ചിലേടത്തു പോവുന്നില്ലെന്നു പറയേണ്ടിവരും. അതു യുക്തിക്കും ശ്രുതിക്കും വിരുദ്ധവുമാണു്. അതിനാൽ ദേവന്മാർ പ്രത്യേകസ്വരൂപികളല്ല; സർവ്വവ്യാപകസ്വരൂപന്മാരാണെന്നു ധരിക്കുന്നതായിരിക്കും നല്ലതു് എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. കാരണം, ദേവന്മാക്ക യോഗികളെന്നപോലെ ഒരേ സമയത്തു് അനേകം സ്വരൂപത്തിൽ പല സ്ഥലത്തും പ്രകാശിക്കാൻ കഴിയുമെന്നു ശ്രുതികളും ശാസ്ത്രങ്ങളും നിർദ്ദേശിക്കുന്നുണ്ടു്. ബൃഹദാരണ്യകോപനിഷത്തിൽ ഈ വിഷയം പറയാനിടയാവുന്നുണ്ടു്, ശാകല്യനും യാ



digitized by www.sreyas.in

ജ്ഞവൽക്യനും തമ്മിലുള്ള സംവാദത്തിൽ. ശാകല്യൻ യാജ്ഞവൽക്യനോടു ചോദിക്കയാണു്, ദേവന്മാർ എത്ര യാണെന്നു്. യാജ്ഞവൽക്യൻ ആദ്യം മൂന്നൂററിമൂന്നെന്നും, പിന്നെ മൂവ്വായിരത്തിമൂന്നെന്നും പറയുന്നുണ്ടു്. പിന്നെയും ശാകല്യൻ ചോദിച്ചപ്പോഠം യാജ്ഞവൽക്യൻ നിസ്സംശയത്രുപേണ മുപ്പത്തിമൂന്നെന്നു പറയുന്നു. വീണ്ടും വീണ്ടും ശാകല്യൻ ചോദിക്കുമ്പോഠം യാജ്ഞവൽക്യൻ ദേവന്മാർ പ്രഭാവശാലികളാണെന്നും അവക്കു് ഒരേ സമയത്തു് അനവധി സ്വത്രുപത്തിൽ പല സ്ഥലത്തും പ്രകാശിക്കാൻ കഴിയുമെന്നുമാണു് പറയുന്നതു്. ഇങ്ങിനെ ശ്രുതി ദേവന്മാക്കു് അനവധി സ്വത്രുപത്തെ ധരിക്കാൻ കഴിയുമെന്ന തത്വത്തെ വെളിവാക്കീട്ടുണ്ടു്. യോഗികളിലും ഇങ്ങിനെയുള്ള ശക്തി കാണാറുണ്ടു്. അതിനാൽ യാതൊരു വിരോധവും സംഭവിക്കുന്നില്ല.

സൂ:—ശബ്ദ ഇതി ചേന്നാതഃ പ്രഭവാൽ പ്രത്യക്ഷാനുമാനാഭ്യാം. 28

ശബ്ദാത്ഥം:—ശബ്ദേ=ദേവന്മാർ ശരീരധാരികളാണെന്നു ധരിക്കുന്നപക്ഷം വൈദികശബ്ദത്തിന്നു വിരോധം സംഭവിക്കും. ഇതി ചേൽ ന=എന്നാണെങ്കിൽ അതു ശരിയല്ല. അതഃ പ്രഭവാൽ=അതേ വേദോക്തശബ്ദം കൊണ്ടുതന്നെ. ദേവാദികളുടെ ഉൽപത്തിയെ കല്പവണ്ണനത്തിൽ. പ്രത്യക്ഷാനുമാനാഭ്യാം=പ്രത്യക്ഷമായ വേദപ്രമാണംകൊണ്ടും, അനുമാനപ്രമാണംകൊണ്ടും ബോധിക്കാൻ കഴിയും.

digitized by www.sreyas.in

സാരം:—ദേവന്മാക്ക് അനേകശരീരധാരണശക്തിയുണ്ടെന്നു പറയുന്നതുകൊണ്ടു യജ്ഞാദികമ്മങ്ങൾക്കു വിരോധം സംഭവിക്കുന്നില്ല എന്നതു ശരിതന്നെ. എന്നാൽ അങ്ങിനെ പറയുന്നതുകൊണ്ടു നിത്യമായ വേദോക്തശബ്ദത്തിന്നു വിരോധം സംഭവിക്കുന്നു. എങ്ങിനെയെന്നാൽ, ശരീരധാരിയാണെന്നു ബോധിക്കുമ്പോൾ ജനനമരണങ്ങളുണ്ടെന്നും ബോധിക്കണം. അങ്ങിനെ വരുമ്പോൾ അവർ നിത്യന്മാരല്ലെന്നു വരും. അപ്പോൾ നിത്യമായ വൈദികശബ്ദത്തിന്നു് അവരുടെ നാമരൂപങ്ങളോടുള്ള സംബന്ധം ഇല്ലാതായിത്തീരും എന്നു സംശയിക്കുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ, കല്പത്തിന്റെ ആദിയിൽ വേദാദികളുടെ ഉൽപ്പത്തിയുടെ വർണ്ണനമുണ്ടു്. അതിൽ ഏതേതു് ഐശ്വര്യവും രൂപവുമുള്ള ദേവന്നു് എന്തെന്തു പേരാണെന്നു പറഞ്ഞിട്ടുണ്ടു്. ഇങ്ങിനെ വേദോക്തശബ്ദംതന്നെ ഓരോ ദേവന്റെയും ഐശ്വര്യത്തെയും, സ്വരൂപത്തെയും, പേരിനെയും പറഞ്ഞിട്ടുണ്ടു്. അതു് ഒരു കല്പത്തിലേയ്ക്കു മാത്രമുള്ള കല്പനയല്ല; എല്ലാ കല്പങ്ങളിലേയ്ക്കുംകൂടിയാണു്. ഈ വത്തമാനകല്പത്തിലും അത്രയും ദേവന്മാർ അതേ ഐശ്വര്യത്തോടും, സ്വരൂപത്തോടും പേരോടുംകൂടി ഉല്പന്നന്മാരായിട്ടുണ്ടു്. ഇതിൽനിന്നു മനസ്സിലാക്കാൻ കഴിയുന്നു, ഓരോ കല്പത്തിലും ദേവന്മാർ മാറുമെന്നും എന്നാൽ അവരുടെ നാമരൂപൈശ്വര്യങ്ങൾക്കു മാററമില്ല എന്നും. അപ്പോൾ ദേവന്മാരെന്നതു് ഒരു പദവിയാണു് അതു കിട്ടിയാൽ കല്പകാലംമുഴുവൻ നില്ക്കും. കല്പാന്തരത്തിൽ ജീ

വന്മാർ മാറും. എന്നാലും സ്ഥാനത്തിന്നും പദവിക്കും മാററമൊട്ടില്ലതാനും. ഇതു ശ്രുതിയിലും സ്മൃതിയിലും പറഞ്ഞിട്ടുണ്ടു്. അതിനാൽ ശ്രുതിസ്മൃതിപ്രമാണങ്ങളെക്കൊണ്ടു മനസ്സിലാക്കാനും കഴിയും. ഉദാഹരണത്തിന്നു തൈത്തിരീയബ്രാഹ്മണത്തിൽ ഇങ്ങിനെ പറയുന്നുണ്ടു്: "സ ഭൂരിതി വ്യാഹരൽ സ ഭൂമിമസൃജത." "സ ഭുവരിതി വ്യാഹരൽ, സോന്തരിക്ഷമസൃജത." അതായതു്, അദ്ദേഹം ഭൂവെന്നു മനസ്സിൽ വ്യാഹരിച്ചു. അനന്തരം ഭൂമിയെ സൃഷ്ടിച്ചു. അദ്ദേഹം ഭുവ എന്നു മനസ്സിൽ പറഞ്ഞു. അനന്തരം അന്തരിക്ഷത്തെ സൃഷ്ടിച്ചു. ഇവിടെ സൃഷ്ടിക്കു മുമ്പുതന്നെ നാമകരണം ചെയ്യുന്നതു് അവയുടെ നാമരൂപങ്ങറം നിത്യങ്ങളാണെന്നുള്ളതുകൊണ്ടാണല്ലോ. ഇതുപോലെ മനുസ്മൃതിയിലും,

"സർവ്വേഷാം തു സ നാമാനി
കർമ്മാണി ച പൃഥക് പൃഥക്,
വേദശബ്ദേഭ്യ ഏവാദൌ
പൃഥക് സംസ്ഥാശ്ച നിർമ്മമേ."

എന്നു പറയുന്നു. അതായതു സൃഷ്ടികർത്താവായ പരമാത്മാവു സൃഷ്ടിക്കു മുമ്പുതന്നെ അവരുടെ എല്ലാവരുടേയും പേരുകളേയും, കർമ്മങ്ങളേയും, സ്ഥാനങ്ങളേയും വേദശബ്ദങ്ങറക്കനുസരിച്ചു രൂപീകരിച്ചു. ഇതിൽനിന്നു ദേവന്മാർ ജനനമരണങ്ങളോടുകൂടിയവരാണെന്നും, എന്നാൽ ദേവത്വമാകുന്ന പദവി നിത്യമാണെന്നും വ്യക്തമാവുന്നുണ്ടല്ലോ.

digitized by www.sreyas.in

സൂ:—അത ഏവ ച നിത്യത്വം. 29

ശബ്ദാർത്ഥം:—അതഃ ഏവ=ഇതുകൊണ്ടുതന്നെ. നിത്യത്വം ച=വേദത്തിന്നു നിത്യത്വവും സിദ്ധമാവുന്നുണ്ടല്ലോ.

സാരം:—സൃഷ്ടികർത്താവായ പരമേശ്വരൻ വൈദികശബ്ദങ്ങളെ അനുസരിച്ചാണു് എല്ലാ ലോകങ്ങളെയും സൃഷ്ടിക്കുന്നതെന്നു പറയുന്നതുകൊണ്ടു വേദങ്ങൾക്കു നിത്യത്വം സ്വതസ്സിദ്ധമായിത്തീരുന്നു. എന്നാൽ പ്രത്യേക കല്പങ്ങളിൽ വേദങ്ങളെപ്പോലും പുതുക്കി സൃഷ്ടിക്കുന്നു എന്നുള്ളതിവിടെ പറഞ്ഞിട്ടില്ല.

സൂ:—സമാനനാമരൂപത്വാച്ചാവൃത്താവപ്യവിരോധോ ദർശനാൽ സ്മൃതേശ്ച. 30

ശബ്ദാർത്ഥം:—ച=അങ്ങിനെതന്നെ. സമാനനാമരൂപത്വാൽ=കല്പാന്തരങ്ങളിലും ദേവാദികൾക്കു തുല്യനാമരൂപത്വംഹേതുവായി. ആവൃത്തൌ=പുനരാവൃത്തിയിലും. അവിരോധഃ=വിരോധം സംഭവിക്കുന്നില്ല. ദർശനാൽ=ശ്രുതിയിൽനിന്നും. സ്മൃതേഃ ച=സ്മൃതിയിൽനിന്നും ഇതു ബോധിക്കാൻ കഴിയുകയും ചെയ്യുന്നു.

സാരം:—ഋഗ്വേദത്തിൽ പറയുന്നു: "സൂര്യാചന്ദ്രമസൌ ധാതാ യഥാപൂർവ്വമകല്പയൽ." അതായതു്, ധാതാവു് ആദിത്യചന്ദ്രന്മാരെ ആദ്യത്തെ മാതിരി സൃഷ്ടിച്ചു എന്നു്. ശ്വേതാശ്വതരോപനിഷത്തിൽ "യോ ബ്രഹ്മാണം വിദധാതി പൂർവ്വം, യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ. തം ഹ ദേവമാത്മബുദ്ധിപ്രകാശം മുമുക്ഷുർവൈ ശരണമഹം പ്രപദ്യേ" എന്നു പറയുന്നു. അതായ

digitized by www.sreyas.in

ത്ത്, ആര് ആദ്യം ബ്രഹ്മാവിനെ സൃഷ്ടിക്കുകയും അദ്ദേഹത്തിന്നു വേദങ്ങളെ ഉപദേശിക്കുകയും ചെയ്യുവോ, ആത്മബുദ്ധിപ്രകാശകനായ ആ ദേവനെ മോക്ഷേച്ഛുവായ ഞാൻ ശരണം പ്രാപിക്കുന്നു എന്നു്. ഇങ്ങിനെ സ്മൃതികളിലും പറയുന്നു. ഉദാഹരണത്തിന്നു മഹാഭാരതത്തിൽ:—

"തേഷാം യേ യാനി കർമ്മാണി
പ്രാക്‌സൃഷ്ട്യാം പ്രതിപേദിരേ
താന്യേവ തേ പ്രപദ്യന്തേ
സൃജ്യമാനാഃ പുനഃ പുനഃ."

എന്നു പറയുന്നു. അതായതു്, പൂർവ്വസൃഷ്ടിയിൽ ഒരു ജീവി ഏതൊരു കർമ്മത്തിൽ വ്യാപൃതനായിരുന്നുവോ, പുനഃസൃഷ്ടിയിലും അതേ കർമ്മത്തെത്തന്നെ പ്രാപിക്കുന്നു എന്നു്. ഇപ്രകാരം ശ്രുതിസ്മൃതികളുടെ വർണ്ണനങ്ങളിൽനിന്നു കല്പംതോറും ദേവാദികൾ മാറുന്നുണ്ടെങ്കിലും, അവരുടെ സ്ഥാനമാനങ്ങൾക്കോ, നാമരൂപങ്ങൾക്കോ മാററമില്ലെന്നു ധരിക്കാൻ കഴിയുന്നു.

സൂ:—മധ്വാദിഷ്വസംഭവാദനധികാരം ജൈമിനിഃ. 31

ശബ്ദാർത്ഥം:—ജൈമിനിഃ=ജൈമിനി എന്നു പ്രസിദ്ധനായ ആചാര്യൻ. മധ്വാദിഷു=മധുവിദ്യ തുടങ്ങിയവയിൽ. അനധികാരം=ദേവാദികൾക്കു് അധികാരമില്ലെന്നു പറഞ്ഞിട്ടുണ്ടു് അസംഭവാൽ=എന്തുകൊണ്ടെന്നാൽ അതു സംഭവിക്കാത്തതുകൊണ്ടുതന്നെ.

digitized by www.sreyas.in

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ മൂന്നാമദ്ധ്യായത്തിൽ ഒന്നുമുതൽ പതിനൊന്നു ഖണ്ഡങ്ങൾ മധുവിദ്യയുടെ പ്രകരണമാണു്. അതിൽ ആദിത്യൻ ദേവന്മാൎക്കു സ്വയം മധു കൊടുക്കുന്നതായി പറയുന്നുണ്ടു്. മനുഷ്യൎക്കു സാധനാനുഷ്ഠാനംകൊണ്ടുമാത്രം കിട്ടാവുന്ന വസ്തു ദേവന്മാൎക്കു് ഒന്നും ചെയ്യാതെതന്നെ കിട്ടുന്നു. ഈ കാരണത്താൽ ദേവന്മാൎക്കു മധുവിദ്യയുടെ ആവശ്യം നേരിടുന്നില്ല. അതിനാൽ ദേവന്മാൎക്കു മധുവിദ്യയിൽ അധികാരമില്ലെന്നു പറഞ്ഞാൽ തെററില്ല. അങ്ങിനെതന്നെ സ്വൎഗ്ഗാദിലോകങ്ങളിൽ പോവാനും, അവിടുത്തെ ഭോഗാനുഭവങ്ങളെ അനുഭവിപ്പാനും വേദോക്തങ്ങളായ യജ്ഞങ്ങൾമുഖേന ദേവന്മാരെ സകാമോപാസന ചെയ്കയെന്നതും മനുഷ്യൎക്കേ ആവശ്യമുള്ളു; ദേവന്മാൎക്കാവശ്യമില്ല. അതിനാൽ യജ്ഞാദികൾക്കു മനുഷ്യരാണു് അധികാരികൾ. ദേവന്മാൎക്കു യജ്ഞാദികൾക്കധികാരമില്ല. വേദോക്തമായ കൎമ്മയോഗത്തിനും, ഉപാസനയ്ക്കും ഏതുപ്രകാരം ദേവന്മാൎക്കധികാരമില്ലയോ അതുപോലെ ബ്രഹ്മവിദ്യയിലും അതായതു ജ്ഞാനയോഗത്തിനും അവൎക്കധികാരമില്ല. ഇതാണു് ജൈമിനി ആചാൎയ്യന്റെ വാദം. അദ്ദേഹം സൎവ്വഥാ ദേവന്മാൎക്കു ബ്രഹ്മജ്ഞാനത്തിന്നധികാരമില്ലെന്നുതന്നെ സമൎത്ഥിക്കുന്നു.

സൂ:—ജ്യോതിഷി ഭാവാച്ച. 32

ശബ്ദാൎത്ഥം:—ജ്യോതിഷി=ജ്യോതിൎമ്മയലോകത്തിൽ. ഭാവാൽ ച=ദേവന്മാൎക്കു സ്ഥിതിയുള്ളതുകൊണ്ടും യജ്ഞാ

digitized by www.sreyas.in

ദികമ്മയോഗത്തിന്നും, ബ്രഹ്മജ്ഞാനത്തിന്നും അധികാരമില്ല.

സാരം:—ദേവന്മാർ സ്വതവേതന്നെ ജ്യോതിമ്മയ ലോകത്തിൽ താമസിക്കുന്നവരാണ്. എല്ലാ ഐശ്വയ്യങ്ങളുടേയും പരിപൂത്തി അവിടെ അവക്കുണ്ടുതാനും. അപ്പോഠം യജ്ഞാദികമ്മങ്ങളെക്കൊണ്ടോ സകാമോപാസനകൊണ്ടോ അവക്കു പുതുതായിട്ടൊന്നും സാധിക്കേണ്ടതായിട്ടില്ല. അതിനാൽ ദേവന്മാക്കു കമ്മത്തിലും, ഉപാസനയിലും അധികാരമില്ല. കമ്മോപാസനകളിൽ അധികാരമില്ലാത്തവക്കു ജ്ഞാനത്തിന്നും അധികാരമുണ്ടാവാൻ വയ്യ. അതിനാൽ ദേവാദികഠംക്കു ബ്രഹ്മജ്ഞാനത്തിന്നധികാരമില്ല.

സൂ:—ഭാവം തു ബാദരായണോസ്തി ഹി. 33

ശബ്ദാത്ഥം:—തു=എന്നാൽ. ബാദരായണഃ=ബാദരായണാചാൎയ്യൻ. യജ്ഞാദി കമ്മത്തിലും ബ്രഹ്മവിദ്യയിലും ദേവാദികഠംക്കധികാരമുണ്ടെന്നു്. ഭാവം=ബോധിക്കുന്നു. ഹി=എന്തുകൊണ്ടെന്നാൽ. അസ്തി=ശ്രുതിയിൽ, അവയുടെ അധികാരത്തിൻെറ വണ്ണനമുള്ളതുകൊണ്ടു്.

സാരം:—എന്നാൽ ബാദരായണാചാൎയ്യൻ തൻെറ മതത്തെ ദൃഢതയോടെ വെളിപ്പെടുത്തുന്നു, ദേവന്മാക്കു യജ്ഞാദികമ്മത്തിലും ബ്രഹ്മവിദ്യയിലും അധികാരമുണ്ടെന്നു്. അതിൻെറ ന്യായം വേദപ്രാമാണ്യതയ്യമാണു്. ശ്രുതിയിൽ അങ്ങിനെ വണ്ണിച്ചിട്ടുണ്ടു്. അതിനാൽ അവക്കധികാരമുണ്ടെന്നുതന്നെ പറയണമെന്നാണു് ബാദരാ

digitized by www.sreyas.in

യണമതം. "പ്രജാപതിരകാമയത പ്രജായേയേതി സ ഏതദഗ്നിഹോത്രം മിഥുനമപശ്യൽ. തദുദിതേ സൂര്യേ ജുഹോൽ" എന്നു തൈത്തിരീയ ബ്രാഹ്മണത്തിലും, "ദേവാ വൈ സത്രമാസത" എന്നു തൈത്തിരീയസംഹിതയിലും പറഞ്ഞിട്ടുണ്ടു്. ഇതുപോലെ മററനേകം ശ്രുതികളിലും ദേവന്മാരുടെ കർമ്മജ്ഞാനാധികാരത്തെ പ്രകാശിപ്പിക്കുന്ന മന്ത്രങ്ങഠം ധാരാളമുണ്ടു്. ബൃഹദാരണ്യകോപനിഷത്തിൽ "തൽ യോ ദേവാനാം പ്രത്യബുദ്ധ്യത സ ഏവ തദഭവൽ" എന്നു പറയുന്നു. ഇതിനൊക്കെ പുറമെ ഛാന്ദോഗ്യോപനിഷത്തിൽ ഇന്ദ്രനും, വിരോചനനും വളരെക്കാലം ബ്രഹ്മചര്യവ്രതത്തോടുകൂടി ബ്രഹ്മദേവനെ ശുശ്രൂഷിച്ചുവെന്നും, അതിൻെറ ഫലമായി വളരെ കൊല്ലങ്ങഠംക്കുശേഷം അവക്കു ബ്രഹ്മവിദ്യ ലഭിച്ചു എന്നും പറഞ്ഞിട്ടുണ്ടു്. ഇങ്ങിനെ ശ്രുതികളിൽ അവിടവിടെയുള്ള പ്രമാണങ്ങളെ മുഴുവൻ നോക്കുമ്പോഠം ദേവാദികഠംക്കു കർമ്മജ്ഞാനങ്ങഠംക്കധികാരമുണ്ടെന്നാക്കും ബോധിക്കാൻ കഴിയും. അതിനാൽ ദേവാദികഠംക്കു കർമ്മത്തിനും ജ്ഞാനത്തിനും അധികാരമുണ്ടു്. ദേവനു ബ്രഹ്മവിദ്യയും ബ്രഹ്മജ്ഞാനവുമുണ്ടാവാം.

സൂ:—ശുഗസ്യ തദനാദരശ്രവണാത്തദാദ്രവണാൽ സൂച്യതേ ഹി. 34

ശബ്ദാർത്ഥം:—തദനാദരശ്രവണാൽ = ഹംസമുഖത്തിൽനിന്നു തൻെറ അനാദരവിനെക്കേട്ടിട്ടു്. അസ്യ= ജാനശ്രുതിരാജാവിൻെറ മനസ്സിൽ ശുക്=ശോകം ഉല്പന്നമായി. തൽ=അതിനുശേഷം ആദ്രവണാൽ=രൈ



digitized by www.sreyas.in

ക്വമുനിയിൽനിന്നു ബ്രഹ്മവിദ്യാപ്രാപ്തിക്കുവേണ്ടി കാടിച്ചെന്നു. ഈ കാരണത്താൽ രൈക്വമുനി അദ്ദേഹത്തെ ശൂദ്രനെന്നുപഹസിച്ചു. ഹി=അതിനാൽ. സൂച്യതേ=രൈക്വമുനിയുടെ സർവ്വജ്ഞത സൂചിപ്പിക്കപ്പെട്ടു.

സാരം:—ഈ പ്രകരണത്തിൽ രൈക്വമഹർഷി ജാനശ്രുതിമഹാരാജാവിനെ ശൂദ്രനെന്നു സംബോധനചെയ്തുപഹസിച്ചതു് അദ്ദേഹം ശൂദ്രജാതിയിൽ ജാതനെന്ന അർത്ഥത്തിലല്ല, ശോകത്തിൻെറ പിന്നാലെ ഓടുന്നവനെന്ന അർത്ഥത്തിലാണു്. ഈ തത്വം പ്രസ്തുത പ്രകരണത്തെ നിരൂപിക്കുമ്പോൾ മനസ്സിലാകയും ചെയ്യും.

“ശുചം ആദ്രവതി ഇതി ശൂദ്രഃ” ഇതാണു് ശൂദ്രശബ്ദത്തിൻെറ വ്യുൽപത്തി. അതായതു വ്യസനത്തിൻെറ പിന്നാലെ പായുന്നവനെന്നർത്ഥം.

ഛാന്ദോഗ്യോപനിഷത്തിലുള്ളതാണു് പ്രസ്തുത പ്രകരണം. അതിനെ വിവരിക്കാം. “ജാനശ്രുതിയെന്നു പ്രസിദ്ധനായൊരു രാജാവുണ്ടായിരുന്നു. അദ്ദേഹം വളരെ വലിയ ദാനശീലനുമായിരുന്നു. അതിഥികൾക്കും പാന്ഥന്മാർക്കും വിശ്രമിക്കാൻ അനവധി ഗൃഹങ്ങൾ അദ്ദേഹം നിർമ്മിച്ചിട്ടുണ്ടായിരുന്നു. ധാരാളം അന്നപാനീയങ്ങളും അവർക്കു ഭുജിക്കാനായി കൊടുത്തുകൊണ്ടിരുന്നു. അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം രാത്രി ആഹാരമൊക്കെക്കഴിഞ്ഞു് അരമനയിൽ നിലാമുററത്തിരിക്കുമ്പോൾ ഒരു സംഘം ഹംസങ്ങൾ അദ്ദേഹത്തിൻെറ ഉപരിഭാഗത്തുള്ള ആകാശമണ്ഡലത്തിൽ പറന്നു കളി

digitized by www.sreyas.in

ക്കാൻ തുടങ്ങി. അതിൽ ഒരു ഹംസം മറ്റൊരു ഹംസത്തോടു പറഞ്ഞു: 'എടോ ഹംസമേ, പതുക്കെ പറക്ക. മഹാനായ ജാനശ്രുതിരാജാവിൻെറ തേജസ്സ് ഈ ആകാശത്തിൽ വ്യാപിച്ചിട്ടുണ്ട്. അതിനെ തൊടണ്ട. അദ്ദേഹം നിന്നെ ഭസ്മമാക്കും.' ഇതു കേട്ടു മുമ്പിൽ പോവുന്ന ഹംസം പറഞ്ഞു: 'എടോ സഹോദര! താൻ എന്തൊരു മഹത്വത്തെക്കണ്ടിട്ടാണ് ഈ രാജാവിനെ ഇത്ര വലിയ മഹാനെന്നു മാനിക്കുന്നത്? താനിദ്ദേഹത്തെ ആ വണ്ടിക്കാരൻ രൈക്വനോടു തുല്യനായിട്ടോ മറ്റോ കാണുന്നുണ്ടോ?' അപ്പോൾ പിന്നിലെ ഹംസം ചോദിച്ചു: 'രൈക്വനെന്താ വിശേഷം?' മുന്നിലുള്ള ഹംസം അതിനു മറുപടി പറഞ്ഞു: 'ഓഹോ, രൈക്വൻെറ വിശേഷം മനസ്സിലായിട്ടില്ലേ? ഈ ലോകത്തിൽ ഏതൊരു ജീവി എന്തൊരു സല്ക്കർമ്മം ചെയ്താലും അതിൻെറയൊക്കെ ഫലം രൈക്വനു കിട്ടുന്നു. രൈക്വനെന്തറിവുണ്ടോ ആ അറിവു മററുള്ളവക്കുണ്ടായാൽ അവരും ഇതേ ഫലത്തെ പ്രാപിക്കും.' ഇപ്രകാരം ഹംസങ്ങൾ തമ്മിലുള്ള സംഭാഷണത്തിൽക്കൂടെ കേൾക്കാനിടവന്ന തൻെറ തുച്ഛതയെക്കുറിച്ചോർത്തപ്പോൾ രാജാവിനു മനസ്സിൽ വ്യസനമുണ്ടായി. പിന്നെ രൈക്വനെക്കുറിച്ചന്വേഷിച്ചറിഞ്ഞു് അദ്ദേഹത്തിൻെറയടുക്കലേയ്ക്കു വിദ്യാഗ്രഹണത്തിനു പോയി. രൈക്വമുനി സവ്വജ്ഞനായിരുന്നു. അതിനാൽ രാജാവിൻെറ തല്ക്കാലത്തെ മനസ്ഥിതിയെക്കുറിച്ചറിഞ്ഞു. അദ്ദേഹം അടുത്തു വന്ന രാജാവിനെ ശ്രദ്ധയുണ്ടാവാൻവേണ്ടി ഈർഷ്യകൊണ്ടെന്നപോലെ ദൂരത്തകററി. അനന്തരം താൻ സവ്വജ്ഞനാണെന്നു വെളിപ്പെടുത്താൻ അദ്ദേഹ

digitized by www.sreyas.in

ത്തെ 'ശൂദ്ര'നെന്നു് അപഹസിക്കുകയും ചെയ്തു." ജാന ശ്രുതിരാജാവു ക്ഷത്രിയനാണെന്നറിയാതെയല്ല, രൈ കചൻ അദ്ദേഹത്തെ ശൂദ്രനെന്നു വിളിച്ചതു്. ശോകത്തി ന്നു വശീഭൂതനായി ഓടിവന്നവനെന്നർത്ഥത്തിലാണു് അ ദ്ദേഹം ശൂദ്രനെന്നു വിളിച്ചതു്. അതിനാൽ ഈ പ്രകര ണംകൊണ്ടു വേദവിദ്യയ്ക്കു ശൂദ്രന്നധികാരമുണ്ടെന്നു വരു ന്നില്ല.

സൂ:—ക്ഷത്രിയത്വാവഗതേശ്ച ഉത്തരത്ര ചൈത്ര രഥേന ലിംഗാൽ. 35

ശബ്ദാർത്ഥം:—ക്ഷത്രിയത്വാവഗതേഃ=ജാനശ്രുതി ക്ഷ ത്രിയനാണെന്ന തത്വം ഉക്തപ്രകരണംകൊണ്ടറിയാൻ കഴിയുന്നതുകൊണ്ടും. ച=അങ്ങനെതന്നെ. ഉത്തരത്ര= വാദത്തിൽ പറഞ്ഞിട്ടുള്ളതുകൊണ്ടും. ലിംഗാൽ=ക്ഷത്രി യസൂചകമായ അടയാളംകൊണ്ടും, അദ്ദേഹം ക്ഷത്രിയ നാണെന്നു വ്യക്തമാണു്.

സാരം:—ഉക്തപ്രകരണത്തിൽ എല്ലാ പ്രകാരത്തി ലും ജാനശ്രുതി ക്ഷത്രിയനാണെന്നു വ്യക്തമാവുന്നുണ്ടു്. അദ്ദേഹം അനവധി ദാനങ്ങൾ ചെയ്തിരുന്നുവെന്നും പല രും അദ്ദേഹത്തിന്റെ ഗൃഹത്തിൽ പോയി ആഹാരം ക ഴിച്ചിരുന്നുവെന്നും പറയുന്നുണ്ടു്. ശൌനകനും ചൈത്ര രഥനുമാകുന്ന രണ്ടതിഥികൾ ആഹാരം കഴിച്ചുകൊണ്ടി രിക്കുമ്പോൾ ഒരു ബ്രഹ്മചാരി ഭിക്ഷയ്ക്കു വന്നു എന്നും മ റ്റുമൊക്കെ പ്രസംഗവശാൽ പറയുന്നുണ്ടു്. അതിൽ ശൌനകൻ ബ്രാഹ്മണനും ചൈത്രരഥൻ ക്ഷത്രിയനുമാ

digitized by www.sreyas.in

ണ്ട്. അവർ ശൂദ്രഗൃഹത്തിൽ ആഹാരം കഴിക്കാൻ കാരണമില്ല. ഇങ്ങനെ അനവധി ലക്ഷണങ്ങളെക്കൊണ്ടു ജാനശ്രുതി ക്ഷത്രിയനാണെന്നു തെളിയുന്നുണ്ട്. എന്നാൽ രൈക്വൻ അദ്ദേഹത്തെ ശൂദ്രനെന്നു സംബോധനചെയ്തതു ജാതിശൂദ്രനെന്ന അർത്ഥത്തിലല്ല. അതിനാൽ ഈ പ്രകരണംകൊണ്ടു ജാതിശൂദ്രനു വേദവിദ്യയ്ക്കധികാരമുണ്ടെന്നു തെളിയുന്നില്ല.

സൂ:—സംസ്കാരപരാമർശാത്തദഭാവാഭിലാപാച്ച.

ശബ്ദാർത്ഥം:—സംസ്കാരപരാമർശാൽ = ശ്രുതിയിൽ വേദവിദ്യാഗ്രഹണത്തിനുമുമ്പ് ഉപനയനാദിസംസ്കാരങ്ങൾ അവശ്യം ചെയ്തിരിക്കേണ്ടതാണെന്നു പറഞ്ഞിട്ടുള്ളതുകൊണ്ടും. ച=അങ്ങനെതന്നെ. തദഭാവാഭിലാപാൽ= ശൂദ്രന് ഉപനയനാദി സംസ്കാരങ്ങളുടെ അഭാവത്തെ പറഞ്ഞിട്ടുള്ളതുകൊണ്ടും ജാതിശൂദ്രനു വേദവിദ്യയ്ക്കധികാരമുണ്ടെന്നു വരുന്നില്ല.

സാരം:—ഉപനിഷത്തുക്കളിൽ അവിടവിടെ വേദവിദ്യയുടെ അദ്ധ്യയനസമ്പ്രദായത്തെ കീർത്തിക്കുന്നുണ്ട്. അവിടെയൊക്കെപ്പറയുന്നു, ആചാര്യൻ ആദ്യം ശിഷ്യനു് ഉപനയനാദിസംസ്കാരങ്ങളെ ചെയ്തു വേദവിദ്യയെ ഉപദേശിക്കണമെന്ന്. "തേഷാമേവൈതാം ബ്രഹ്മവിദ്യാം വദേത ശിരോവ്രതം വിധിവദ്യൈസ്തു ചീർണ്ണം." 'ഉപ ത്വാ നേഷ്യേ' 'തം ഹോപനിന്യേ' എന്നിങ്ങനെ വേദവിദ്യയുടെ പ്രാരംഭത്തിൽ ഉപനയനാദിസംസ്കാരങ്ങൾ അവശ്യം ചെയ്യേണ്ടതാണെന്നു വ്യക്തമാക്കിയിട്ടുണ്ട്. ഇ

digitized by www.sreyas.in

തുകൊണ്ടു വ്യക്തമാവുന്നു, ജാതിശ്ശൂദ്രന്നു വേദവിദ്യയ്ക്കധികാരമില്ലെന്നു്.

സൂ:—തദഭാവനിർദ്ധാരണേ ച പ്രവൃത്തേഃ. 37

ശബ്ദാൎത്ഥം:—തദഭാവനിർദ്ധാരണേ=ശിഷ്യനിൽ ശൂദ്രത്വാഭാവനിശ്ചയത്തിലും. പ്രവൃത്തേഃ ച=പ്രവൃത്തിയിൽനിന്നും ശൂദ്രന്നു വേദാദ്ധ്യയനത്തിന്നധികാരമില്ലെന്നു തെളിയുന്നു.

സാരം:—ജാനശ്രുതിയുടേയും, രൈക്വന്റേയും കഥയ്ക്കു പുറമെ ഛാന്ദോഗ്യോപനിഷത്തിൽ ഇതേ വിഷയത്തെ അധികരിച്ചുതന്നെ മറ്റൊരു കഥയുണ്ടു്. ജാബാലയുടെ പുത്രനായ സത്യകാമൻ എന്ന കുമാരൻ ഒരിക്കൽ ഗൌതമനെന്നു പേരായ ആചാൎയ്യന്റെ അടുത്തു ചെന്നു് അദ്ദേഹത്തെ ശരണംപ്രാപിച്ചു തന്നെ ബ്രഹ്മചൎയ്യദീക്ഷ വരിപ്പിച്ചു വേദം പഠിപ്പിക്കണമെന്നപേക്ഷിച്ചു. ഗൌതമൻ കുട്ടിയുടെ വൎണ്ണനിശ്ചയത്തിന്നുവേണ്ടി ഗോത്രമെന്തെന്നു ചോദിച്ചു. അതിന്നു് ആ കുട്ടി വ്യക്തമായ ഭാഷയിൽ ഉത്തരം പറഞ്ഞു, "എന്റെ ഗോത്രമേതാണെന്നറിഞ്ഞുകൂടെ"ന്നു്. അമ്മയോടു ചോദിച്ചപ്പോഠം അമ്മയും അങ്ങിനെയാണു് പറഞ്ഞതെന്നും അതിനാൽ ഗോത്രമറിഞ്ഞുകൂടെന്നും കുട്ടി സ്പഷ്ടമായിപ്പറഞ്ഞു. അവജ്ഞാസൂചകമായ ആ വാക്ക ലജ്ജകൂടാതെ ജനമദ്ധ്യത്തിൽവെച്ചു് ഉച്ചത്തിൽപ്പറയാൻ കഴിഞ്ഞതു സത്യത്തിലുള്ള നിഷ്ഠകൊണ്ടാണു്. അതേ കാരണംകൊണ്ടുതന്നെ ആചാൎയ്യൻ ആ കുട്ടിയെ ബ്രാഹ്മണക്കുട്ടിയെന്നു തിരിച്ചറിയുകയും സ്വീകരിച്ചുപനയിക്കുകയും ചെയ്തു.

digitized by www.sreyas.in

ഇങ്ങിനെ ഉപനിഷത്തുകളിൽ അവിടവിടെ കാണു ന്ന പല പ്രകരണങ്ങളിൽനിന്നു ജാതിശൂദ്രനു വേദവിദ്യാധികാരമില്ലെന്നു തെളിയുന്നു.

സൂ:—ശ്രവണാധ്യയനാർത്ഥപ്രതിഷേധാൽ സ്മൃ തേശ്ച. 38

ശബ്ദാർത്ഥം:—ശ്രവണാദ്ധ്യയനാർത്ഥപ്രതിഷേധാൽ= വേദത്തിൽ ശൂദ്രനു വേദത്തിൻെറ ശ്രവണവും അദ്ധ്യയനവും, അർത്ഥചിന്തനവും പ്രതിഷേധിച്ചിട്ടുള്ളതുകൊണ്ടും. സ്മൃതേഃ ച=സ്മൃതിയിലും അങ്ങിനെ പറഞ്ഞിട്ടുള്ളതുകൊണ്ടും ജാതിശൂദ്രനു വേദവിദ്യയ്ക്കധികാരമില്ലെന്നു തെളിയുന്നു.

സാരം:—ശ്രുതിയിൽ ശൂദ്രനു വേദശ്രവണവും വേദാദ്ധ്യയനവും വേദാർത്ഥചിന്തനവും നിഷേധിച്ചിട്ടുണ്ട്. "ഏതൽ ശ്മശാനം യൽ ശൂദ്രഃ തസ്മാൽ ശൂദ്രസ്യ സമീപേ നാദ്ധ്യേതവ്യം." 'ശൂദ്രൻ ശ്മശാനത്തിന്നു തുല്യം അശുചിയാകുന്നു. അതിനാൽ ശൂദ്രൻെറ സമീപത്തിരുന്നു വേദാധ്യയനം ചെയ്യരുതു്' എന്നിങ്ങിനെ. ഇതുകൊണ്ടു ശൂദ്രനു വേദാധികാരം നിഷേധിക്കപ്പെട്ടിരിക്കുന്നു. ശ്രവിക്കാൻതന്നെ അധികാരമില്ലെന്നു പറഞ്ഞാൽ പിന്നെ അധ്യയനത്തിനും അർത്ഥചിന്തനത്തിന്നും അധികാരമില്ലെന്നു പറയേണ്ടതില്ലല്ലോ. ഇങ്ങിനെതന്നെ സ്മൃതിയും ഈ വിഷയത്തെ സ്മരിച്ചിട്ടുണ്ടു്. പരശുരാമസ്മൃതിയിൽ പറയുന്നു: "വേദാക്ഷരവിചാരേണ ശൂദ്രഃ പതതി തൽക്ഷണാൽ." 'വേദാക്ഷരവിചാരംകൊണ്ടു ശൂദ്രൻ പെട്ടെന്നു് അധഃപതിക്കാൻ ഇടയായിത്തീരുന്നു' എന്നി

digitized by www.sreyas.in

ങ്ങിനെ. ഇങ്ങിനെ ജാതിശ്ശൂദ്രന്നു വേദാധികാരത്തെ നിഷേധിച്ചിരിക്കുന്നു ശ്രുതിസ്മൃതികൾ.

ഇവിടെ ജാതിശ്ശൂദ്രനെന്നു വ്യാഖ്യാനിക്കുന്നുണ്ടെങ്കിലും ജന്മംകൊണ്ടോ അഥവാ സംസ്കാരംകൊണ്ടോ ശൂദ്രത്വമെന്നു ശ്രുതിയോ സ്മൃതിയോ വ്യക്തമാക്കീട്ടില്ല എന്നും ബോധിക്കേണ്ടതാണ്.

ദേവന്മാൎക്ക ബ്രഹ്മവിദ്യയ്ക്കധികാരമുണ്ടോ എന്ന ചിന്തയായിരുന്നു ഇവിടെ പ്രകൃതവിഷയം. പ്രസംഗവശാൽ ശൂദ്രന്റെ വേദാധികാരത്തേയും നിരൂപിച്ചു. ശൂദ്രന്നു വേദാധികാരമില്ലെന്നും ദേവന്നു വേദാധികാരമുണ്ടെന്നും സിദ്ധാന്തിച്ചുകൊണ്ടു് ഈ പ്രകരണം ഇവിടെ അവസാനിപ്പിച്ചു പൂൎവ്വവിഷയത്തിലേയ്ക്കു തന്നെ കടക്കുന്നു അടുത്ത സൂത്രംകൊണ്ടു്.

സൂ:—കമ്പനാൽ. 39

ശബ്ദാൎത്ഥം:—(അംഗുഷ്ഠമാത്രപുരുഷൻ പരമാത്മാവു തന്നെ എന്നാണു് പൂൎവ്വോക്തപ്രകരണവിഷയം) കമ്പനാൽ=എന്തുകൊണ്ടെന്നാൽ അതിനെ ഭയന്നു് എല്ലാം വിറയ്ക്കുന്നുവെന്നുള്ളതുകൊണ്ടും, അംഗുഷ്ഠമാത്രപുരുഷൻ പരമാത്മാവാകുന്നു.

സാരം:—കഠോപനിഷത്തിൽ രണ്ടാമദ്ധ്യായത്തിലെ പ്രഥമവല്ലിയിൽനിന്നു തുടങ്ങി തൃതീയവല്ലിവരെ അംഗുഷ്ഠമാത്രപുരുഷനെ നിരൂപിക്കുന്ന പ്രകരണമാണു്. അവിടെ അംഗുഷ്ഠമാത്രപുരുഷനായി വൎണ്ണിച്ചിരിക്കുന്നതു പരബ്രഹ്മസ്വരൂപിയായ പരമാത്മാവിനെയാണു്. പ്രഭാവവൎണ്ണനംകൊണ്ടു് അതു വ്യക്തമാവുന്നു. “യദിദം കി

digitized by www.sreyas.in

ഞ്ച ജഗൽ സൎവ്വം പ്രാണ ഏജതി നിസ്സൃതം. മഹൽ ഭയം വജ്രമുദ്യതം യ ഏതൽ വിദുരമൃതാസ്തേ ഭവന്തി. ഭയാദസ്യാഗ്നിസ്തപതി, ഭയാത്തപതി സൂൎയ്യഃ. ഭയാദിന്ദ്രശ്ച വായുശ്ച മൃത്യുൎദ്ധാവതി പഞ്ചമഃ" 'ഈ ജഗത്തു മുഴുവൻ ആ പരമാത്മാവിൽനിന്നാണുണ്ടായതു്. പ്രാണസ്വരൂപിയായ അതിലാണു് ഈ ജഗത്തു ചേഷ്ടിക്കുന്നതു്. വജ്രധാരിയെപ്പോലെ ഭയസ്വരൂപനായ ആ പരമാത്മാവിനെ അറിയുന്നവർ അമൃതസ്വരൂപന്മാരായിത്തീരുന്നു. ഇതിനെ ഭയപ്പെട്ടാണു് അഗ്നി തപിക്കുന്നതു്; സൂൎയ്യൻ തപിക്കുന്നതു്. ഇതിനെ ഭയപ്പെട്ടാണു് ഇന്ദ്രൻ വായു മൃത്യു എന്നിവർ അവരവരുടെ കൎമ്മങ്ങളിൽ വ്യാപരിക്കുന്നതു്.' എന്നുള്ള വൎണ്ണനംകൊണ്ടു് അംഗുഷ്ഠമാത്രപുരുഷൻ പരബ്രഹ്മസ്വരൂപിയായ പരമാത്മാവാണെന്നു വ്യക്തമാവുന്നു. സകലജഗത്തും ഏതൊന്നിൽ വ്യാപരിക്കുന്നുവോ, ഏതിനെ ഭയപ്പെട്ടു് എല്ലാ ദേവതകളും തങ്ങളുടെ കൃത്യങ്ങളെ ചെയ്യുന്നുവോ, അതു പ്രാണനോ ഇന്ദ്രനോ ഒന്നുമാവാൻ വയ്യ. ഇന്ദ്രവായ്വാദികൾ സ്വയം അതിന്റെ കല്പനയ്ക്കു വശംവദന്മാരായിരിക്കുന്നു. അതിനാൽ ഈ അംഗുഷ്ഠമാത്രപുരുഷൻ പരമാത്മാവുതന്നെയാവണം. ഇതിൽ അല്പംപോലും സംശയത്തിന്നവകാശമില്ല.

ഈ പാദത്തിൽ 14-ാം സൂത്രം മുതൽ 23-ാം സൂത്രംവരെ ദഹരാകാശത്തിന്റെ നിരൂപണപ്രകരണമായിരുന്നു. പിന്നെ 24-ാം സൂത്രം മുതൽ കഠോപനിഷത്തിലെ അംഗുഷ്ഠമാത്രപുരുഷന്റെ നിരൂപണം ആരംഭിച്ചു.



digitized by www.sreyas.in

എന്നാൽ ദഹരാകാശത്തിന്റെ വിഷയം അതിന്നിടയി ലും നിരൂപിക്കാനിടയായി. ആ പ്രകരണത്തിൽ ദേവ ന്മാർക്ക ബ്രഹ്മവിദ്യയ്ക്കധികാരമുണ്ടോ എന്ന വിഷയം പ്ര സംഗവശാൽ നിരൂപിക്കാനിടയായി. 38-ാം സൂത്ര ത്തോടെ ആ വിഷയം അവസാനിച്ചു. പിന്നെ 39-ാം സൂത്രത്തിൽ ആദ്യം വിട്ടുപോന്ന അംഗുഷ്ഠമാത്രപുരുഷ ന്റെ നിരൂപണംതന്നെ ആരംഭിച്ചു. ഇങ്ങിനെ മദ്ധ്യ ത്തിൽ കടന്നുകൂടിയ വിഷയങ്ങളെ നിരൂപിച്ചവസാനി പ്പിച്ചു. വീണ്ടും 40-ാം സൂത്രംമുതൽ ആദ്യം അവസാ നിപ്പിച്ചിട്ടില്ലാത്ത ദഹരാകാശത്തെത്തന്നെ നിരൂപി ക്കാൻ തുടങ്ങുന്നു.

സൂ:—ജ്യോതിർദ്ദർശനാൽ. 40

ശബ്ദാർത്ഥം:—ജ്യോതിഃ=ഇവിടെ ജ്യോതിശ്ശബ്ദം ബ്ര ഹ്മവാചകമാകുന്നു. എന്തുകൊണ്ടെന്നാൽ, ദർശനാൽ=ശ്രു തിയിൽ പലേടത്തും ജ്യോതിശ്ശബ്ദം ബ്രഹ്മവാചകമായി ഉപയോഗിച്ചു കാണുന്നതുകൊണ്ടുതന്നെ.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ ദഹരാകാശ വിഷയമായ പ്രകരണത്തിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ട്. "യ ഏഷ സമ്പ്രസാദോസ്മാച്ഛരീരാൽ സമുത്ഥായ പരം ജ്യോതിരുപസമ്പദ്യ സ്വേന രൂപേണാഭിനിഷ്പദ്യതേ." 'ജീവാത്മാവ് ഈ ശരീരത്തിൽനിന്നു വേറിട്ടു പരമജ്യോ തിസ്സിനോടു കൂടിച്ചേർന്നു താദാത്മ്യത്തെ പ്രാപിക്കുന്നു.' ഈ വർണ്ണനത്തിലുള്ള ജ്യോതിശ്ശബ്ദം പരമാത്മവാചകമാണ്. എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ പലേടത്തും ഇതുപോ ലെ ജ്യോതിശ്ശബ്ദം ബ്രഹ്മവാചകമായുപയോഗിച്ചിട്ടുണ്ട്.

digitized by www.sreyas.in

മാത്രമല്ല ജ്യോതിശ്ശബ്ദം ഉപയോഗിച്ച മിക്ക സ്ഥലത്തും പരമശബ്ദംകൂടി ഉപയോഗിച്ചിരിക്കുന്നു എന്ന കാരണത്താൽ പരബ്രഹ്മവാചകംതന്നെയാണ് ജ്യോതിശ്ശബ്ദമെന്നു പ്രത്യേകമായും വ്യഞ്ജിക്കുന്നു.

സൂ:— ആകാശോൎത്ഥാന്തരത്വാദിവ്യപദേശാൽ.

ശബ്ദാൎത്ഥം:— ആകാശഃ=അവിടെ ആകാശശബ്ദം ബ്രഹ്മവാചകംതന്നെ. അൎത്ഥാന്തരത്വാദിവ്യപദേശാൽ= എന്തുകൊണ്ടെന്നാൽ നാമരൂപാത്മകമായ പ്രപഞ്ചത്തിൽനിന്നതീതമായിട്ടതിനെ പറഞ്ഞിട്ടുണ്ട്.

സാരം:— മുമ്പിലത്തെ സൂത്രജ്യോതിശ്ശബ്ദം ബ്രഹ്മവാചകമാണെന്നു നിൎണ്ണയിക്കാൻ ദഹരാകാശവിഷയമായ പ്രകരണമാണല്ലോ അവതരിപ്പിച്ചതു്. ആകാശശബ്ദം ബ്രഹ്മവാചകമാണെന്നു സമൎത്ഥിക്കയാണ് ഈ സൂത്രംകൊണ്ടു ചെയ്യുന്നതു്.

ഛാന്ദോഗ്യോപനിഷത്തിൽ ദഹരാകാശവിഷയമായ പ്രകരണത്തിൽ ഇങ്ങിനെ പറഞ്ഞിട്ടുണ്ട്: "ആകാശോ വൈ നാമ നാമരൂപയോൎന്നിൎവ്വഹിതാ തേ യദന്തരാ തൽ ബ്രഹ്മ തദമൃതം സ ആത്മാ." 'ആകാശമെന്ന തത്വം നാമരൂപങ്ങളുടെ ധാരകമാണ്. ആകാശമദ്ധ്യത്തിലാണ് അവ നില്ക്കുന്നതു്. പ്രസ്തുത ആകാശം ബ്രഹ്മവും, അമൃതവും, ആത്മാവുമാണ്.' ഈ വൎണ്ണനത്തിൽ ആകാശത്തെ നാമരൂപാത്മകജഗത്തിന്റെ ധാരകതത്വമായിപ്പറഞ്ഞിരിക്കുന്നുവല്ലോ. അങ്ങിനെ നാമരൂപങ്ങളുടെ ധാരകവസ്തുവാകണമെങ്കിൽ അതു നാമരൂപങ്ങളിൽനിന്നു വേറെയായിരിക്കണമല്ലോ. ഈ കാരണത്താൽ ഇ

digitized by www.sreyas.in

വിടെ ആകാശശബ്ദംകൊണ്ടു ഭൂതാകാശത്തെയോ ജീവനെയോ അല്ല, പരമാത്മാവിനെയാണ് പറഞ്ഞിരിക്കുന്നതെന്നു വ്യക്തമാണ്. അങ്ങനെതന്നെ അമൃതം, ആത്മാവ് ഇത്യാദി വിശേഷണങ്ങളും പരമാത്മാവിന്നുമാത്രം യോജിക്കുന്നതാണെന്നു പറയേണ്ടതില്ലല്ലോ. ഈവക കാരണങ്ങളാൽ ആകാശശബ്ദം ബ്രഹ്മവാചകംതന്നെ.

സൂ:—സുഷുപ്ത്യുൽക്രാന്ത്യോർഭേദേന. 42

ശബ്ദാർത്ഥം:—സുഷുപ്ത്യുൽക്രാന്ത്യോഃ = സുഷുപ്തിയിലും മരണത്തിലും. ഭേദേന=ജീവാത്മപരമാത്മക്കൾ തമ്മിൽ ഭേദമുള്ളതുകൊണ്ട്, ഇവിടെ ആകാശശബ്ദം ബ്രഹ്മവാചകംതന്നെ.

സാരം:—മുക്തനായ ജീവാത്മാവു ബ്രഹ്മത്തോടു ചേരുന്നു. ബ്രഹ്മത്തിന്റെ എല്ലാ ലക്ഷണങ്ങളും മുക്താത്മാവിലുണ്ടാവുകയും ചെയ്യുന്നു. എന്നാൽ പ്രസ്തുത ആകാശശബ്ദത്തിന്നു മുക്താത്മാവെന്ന് അർത്ഥമായിക്കൂടേ എന്ന ശങ്കയ്ക്കു മറുപടിയാണ് ഈ സൂത്രംകൊണ്ടു പറയുന്നത്. സുഷുപ്തിയിൽ ജീവൻ സത്തിനോടു സമ്പന്നനാവുന്നു എന്നും, സമ്പ്രസാദൻ ഈ ശരീരത്തെ വിട്ടു പരമജ്യോതിസ്സിനോടു ചേരുന്നു എന്നും സുഷുപ്തിയിലും മരണത്തിലും ജീവാത്മപരമാത്മാക്കളെ വേർതിരിച്ചു പറഞ്ഞിരിക്കുന്നുവെന്നതിനാൽ മുക്താത്മാവിന്നു ബ്രഹ്മത്തിന്റെ എല്ലാ ലക്ഷണങ്ങളുമുണ്ടെങ്കിലും, മുക്താത്മാവെന്നും ബ്രഹ്മമെന്നും രണ്ടു ശബ്ദം വ്യവഹാരസ്വരൂപമായിട്ടുള്ളേടത്തോളംകാലം ആകാശശബ്ദം ബ്രഹ്മവാചകമായിട്ടല്ലാതെ മുക്താത്മവാചകമാവാൻ വയ്യ.

digitized by www.sreyas.in

സൂ:—പത്യാദിശബ്ദേഭ്യഃ. 43

ശബ്ദാൎത്ഥം:—പത്യാദിശബ്ദേഭ്യഃ=പരബ്രഹ്മത്തിന്നു ശ്രുതിയിൽ പതി, പരമപതി, പരമമഹേശ്വരൻ ഇത്യാദി വിശേഷണശബ്ദങ്ങൾ പ്രസിദ്ധങ്ങളായിരിക്കയാലും ജീവാത്മപരമാത്മാക്കൾക്കു തമ്മിൽ ഭേദമുണ്ടെന്നു പ്രത്യക്ഷമാണു്.

സാരം:—ശ്വേതാശ്വതരോപനിഷത്തിൽ പരമാത്മാവിൻെറ സ്വരൂപത്തെ ഇങ്ങിനെ വൎണ്ണിച്ചിട്ടുണ്ടു്:

"തമീശ്വരാണാം പരമം മഹേശ്വരം
തം ദേവതാനാം പരമം ച ദൈവതം
പതിം പതീനാം പരമം പരസ്താൽ
വിദാമ ദേവം ഭുവനേശമീഡ്യം."

ഈ മന്ത്രംകൊണ്ടു ജീവാത്മപരമാത്മാക്കളുടെ ഭേദം പ്രത്യക്ഷമാണു്. അതിനാൽ ഇവിടെ ആകാശശബ്ദം ബ്രഹ്മവാചകം തന്നെ.

ഒന്നാമധ്യായത്തിൽ മൂന്നാം പാദം കഴിഞ്ഞു.

digitized by www.sreyas.in

## ചതുർത്ഥപാദം

കഴിഞ്ഞ മൂന്നു പാദങ്ങളെക്കൊണ്ടു ബ്രഹ്മത്തിൽനിന്നു ജഗത്തിന്റെ ഉൽപത്തിയെ വേദവാക്യപ്രമാണസഹിതം സമർത്ഥിച്ചു. ശ്രുതിയിൽ അവിടവിടെ ബ്രഹ്മവാചകമായുപയോഗിച്ച ആകാശം, ആനന്ദമയം, ജ്യോതിസ്സ്, പ്രാണൻ തുടങ്ങിയ ശബ്ദങ്ങൾ ജീവവാചകങ്ങളോ പ്രകൃതിവാചകങ്ങളോ അല്ല, ബ്രഹ്മവാചകങ്ങൾതന്നെ എന്നു സമർത്ഥിക്കുകയും ചെയ്തു. പ്രസംഗവശാൽ അപ്പഴപ്പോൾ നിരൂപിക്കേണ്ടിവന്ന വിഷയങ്ങളെ നിരൂപിക്കുകയും ചെയ്തു. ഈ ചതുർത്ഥപാദത്തിൽ സാംഖ്യശാസ്ത്രപ്രസിദ്ധമായ പ്രകൃതിതത്വത്തിന്നു വേദപ്രാമാണ്യതയില്ലെന്നു സമർത്ഥിക്കാൻ തുടങ്ങുന്നു. കഠോപനിഷത്തിലെ 'അവ്യക്ത'മെന്ന ശബ്ദം പ്രകൃതിവാചകമാണോ എന്നു നിരൂപിച്ചുകൊണ്ടാണു് വിഷയം ആരംഭിക്കുന്നതു്.

സൂ:—ആനുമാനികമപ്യേകേഷാമിതി ചേന്ന ശരീരരൂപകവിന്യസ്തഗൃഹീതേർദ്ദർശയതി ച. 1

ശബ്ദാർത്ഥം:—ആനുമാനികം അപി=അനുമാനകല്പിതയായ ജഡപ്രകൃതിയും. ഏകേഷാം ചേൽ=ചിലക്കു വേദപ്രതിപാദിതമാണു് എന്നു് അഭിപ്രായമുണ്ടെങ്കിൽ. ഇതി ന=അതു ശരിയല്ല. ശരീരരൂപകവിന്യസ്തഗൃഹീതേഃ=എന്തുകൊണ്ടെന്നാൽ ശരീരത്തെത്തന്നെയാണു് ഇവിടെ രഥത്തിന്റെ രൂപത്തിൽ 'അവ്യക്ത'ശബ്ദംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നതെന്നതുകൊണ്ടുതന്നെ. ദർശയതി ച=ഈ കാര്യം ശ്രുതിതന്നെ വെളിവാക്കുന്നുമുണ്ടു്.

digitized by www.sreyas.in

സാരം:—കഠോപനിഷത്തിൽ പ്രസിദ്ധമായ അവ്യക്തശബ്ദം അനുമാനകല്പിതവും സാംഖ്യപ്രതിപാദിതവുമായ പ്രകൃതിയുടെ വാചകമല്ല. ആത്മാവ്, ശരീരം, ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ, വിഷയങ്ങൾ തുടങ്ങിയവയെ രഥം, രഥി, സാരഥി തുടങ്ങിയവയായി കല്പിച്ചിട്ടുണ്ട്. ഈ കല്പനയിൽ ശരീരത്തെയാണ് രഥമാക്കിക്കല്പിച്ചിരിക്കുന്നതു്. എന്നാൽ അതിൽ ശരീരത്തിന്റെ പര്യായമായി അവ്യക്തമെന്ന ശബ്ദമാണുപയോഗിച്ചിരിക്കുന്നതെന്നു മാത്രം. പ്രസ്തുതമന്ത്രത്തിൽ ആത്മാവിനെ രഥിയായും, ശരീരത്തെ രഥമായും, ബുദ്ധിയെ സാരഥിയായും, മനസ്സിനെ കടിഞ്ഞാണായും,ഇന്ദ്രിയങ്ങളെ കുതിരകളായും, വിഷയങ്ങളെ കുതിരകൾക്കോടാനുള്ള വീഥികളായും കല്പിച്ചിട്ടുണ്ട്. ഈ ഉപകരണങ്ങളെക്കൊണ്ടും പരമപദത്തെ പ്രാപിക്കാമെന്നാണ് മന്ത്രാഭിപ്രായം. ഇങ്ങിനെ ഏഴു വസ്തുക്കളുടെ കല്പനയുണ്ട്, പ്രസ്തുത മന്ത്രത്തിൽ. അവ ഉത്തരോത്തരം ബലവത്തരങ്ങളാണെന്നു കാണിച്ചുകൊണ്ടുമാണ്. ഇന്ദ്രിയങ്ങളെ അപേക്ഷിച്ചു വിഷയങ്ങൾ ബലവത്തരങ്ങളാണ്. പുല്ല് കുതിരയെ ആകർഷിക്കുംപോലെ വിഷയങ്ങൾ ഇന്ദ്രിയങ്ങളെ ആകർഷിക്കുന്നു. വിഷയങ്ങളേയും ഇന്ദ്രിയങ്ങളേയും അപേക്ഷിച്ചു മനസ്സു കൂടുതൽ ബലവത്തരമാണ്. കടിഞ്ഞാൺ വലിച്ചാൽ എപ്രകാരം കുതിരകൾക്കിളകാൻ വയ്യയോ, അതുപോലെ മനസ്സു പിൻതിരിഞ്ഞാൽ ഇന്ദ്രിയങ്ങൾക്കിളകാൻ വയ്യ. മനസ്സിനെ അപേക്ഷിച്ചു ബുദ്ധിയും ബലവത്തരയാണ്. മനസ്സു കടിഞ്ഞാണും, ബുദ്ധി സാരഥിയുമാണ്. സാരഥിയുടെ നിയന്ത്രണത്തിലാ

digitized by www.sreyas.in

ണല്ലോ കടിഞ്ഞാണിന്റെ നിൽപുതന്നെ. ബുദ്ധിയേക്കാൾ ബലവത്തരമാണു് മഹാനായിരിക്കുന്ന ആത്മാവു്; അതായതു ജീവൻ. ജീവനാണു് രഥി, രഥത്തിൽ ഇരുന്നു യാത്ര ചെയ്യുന്ന ആൾ. അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരമാണല്ലോ രഥത്തിന്റെ ചംക്രമണം തന്നെ. "മഹതഃ പരമവ്യക്തം" എന്നാണു് മന്ത്രത്തിലെ ബാക്കി ഭാഗം. മഹാനായ ആത്മാവിനേക്കാൾ— ജീവനേക്കാൾ—ബലവത്തരമാണു് അവ്യക്തം എന്നൎത്ഥം. ഇവിടെ അവ്യക്തശബ്ദത്തെ ഭഗവാന്റെ മായാശക്തി എന്നൎത്ഥത്തിലാണുപയോഗിച്ചിരിക്കുന്നതു്. അതുതന്നെയാണല്ലോ കാരണശരീരം. അതിനെത്തന്നെയാണിവിടെ രഥമാക്കിക്കല്പിച്ചിരിക്കുന്നതും. അതിനാൽ ഇവിടെ അവ്യക്തശബ്ദം സാംഖ്യശാസ്ത്രകല്പിതമായ പ്രകൃതിവാചകമായിട്ടല്ല, ഭഗവാന്റെ മായാശക്തിയെ—കാരണശരീരത്തെ — വ്യഞ്ജിപ്പിച്ചുകൊണ്ടാണുപയോഗിച്ചിരിക്കുന്നതു്. മായാശക്തി എന്ന അൎത്ഥത്തിൽ അവ്യക്തശബ്ദം അനുചിതവുമല്ല.

സൂ:—സൂക്ഷ്മം തു തദൎഹത്വാൽ. 2

ശബ്ദാൎത്ഥം:—സൂക്ഷ്മം തു=ഈ പ്രകരണത്തിൽ ശരീരശബ്ദത്തിനു സൂക്ഷ്മശരീരഗ്രഹണമാകട്ടെ. തദൎഹത്വാൽ=അതു് അൎഹിക്കുന്നതുകൊണ്ടുതന്നെയാണുതാനും.

സാരം:—പരമാത്മാവിന്റെ ശക്തിസ്വരൂപിണിയായ പ്രകൃതി അത്യന്തസൂക്ഷ്മസ്വരൂപിണിയാണു്. കാണാനോ, തൊടാനോ, വൎണ്ണിക്കാനോ പററാത്ത നിലയിൽ അത്യന്തസൂക്ഷ്മയാണു്. അതിന്റെ അംശമാണു്

digitized by www.sreyas.in

കാരണശരീരം. അപ്പോൾ കാരണശരീരത്തെ അവ്യക്തമെന്ന ശബ്ദംകൊണ്ടുപന്യസിച്ചതു് ഒട്ടും അസ്ഥാനത്തല്ല; തികച്ചും ഉചിതമായിട്ടുണ്ടു്.

സൂ:—തദധീനത്വാദർത്ഥവൽ. 3

ശബ്ദാർത്ഥം:—തദധീനത്വാൽ = പരമാത്മാവിൻെറ അധീനത്തിലാണെന്ന കാരണത്താൽ. അർത്ഥവൽ=ശക്തിസ്വരൂപിണിയെന്ന പേരു് അർത്ഥവത്തുമാണു്.

സാരം:—സാംഖ്യമതക്കാർ പ്രകൃതിയെ സ്വതന്ത്രയായും, ജഗത്തിന്നു കാരണമായും വിശ്വസിച്ചുവരുന്നു. എന്നാൽ വൈദികസിദ്ധാന്തം അങ്ങിനെയല്ല. വേദങ്ങൾ പ്രകൃതിയെ പരമപുരുഷനായ പരമേശ്വരൻെറതന്നെ ഒരു ശക്തിവിശേഷമായും അവിടെയ്ക്കധീനയായുമാണു് സ്മരിച്ചിരിക്കുന്നതു്. ശക്തങ്കൽനിന്നു വേറെയല്ല ശക്തി. അതിനാൽ പ്രകൃതിക്കു സ്വതന്ത്രമായ അസ്തിത്വമില്ല. പരമേശ്വരൻെറതന്നെ അംശഭൂതയായ ശക്തിയെന്ന നിലയ്ക്കാണു് പ്രകൃതിക്കു് അസ്തിത്വംതന്നെ ഉണ്ടായതു്. ശക്തനായ പുരുഷൻ തൻെറ ശക്തികൊണ്ടു കാൎയ്യങ്ങൾ ചെയ്യുന്നുവെന്നതു സ്വാഭാവികമാണു്. ഈ നിലയ്ക്കു പരമപുരുഷനായ ഈശ്വരൻ തൻെറ ശക്തിയാകുന്ന പ്രകൃതിയെക്കൊണ്ടു ജഗൽസൃഷ്ട്യാദിവ്യാപാരങ്ങളെ ചെയ്യുന്നുവെന്നതു സാൎത്ഥവും, സമുചിതവുമാണു്. ശക്തിഹീനനാണു് പരമേശ്വരനെന്നു ധരിക്കുന്നുവെങ്കിൽ ഈ ജഗത്തിൻെറ കൎത്താവും, ധൎത്താവുമാവുന്നതെങ്ങിനെ? പിന്നെ സൎവ്വശക്തനെന്നുള്ള പേരും എങ്ങിനെ നിലനില്ക്കും? ശ്വേതാശ്വതരോപനിഷത്തിൽ സ്പഷ്ടമായിപ്പറയു



digitized by www.sreyas.in

നു: "തേ ധ്യാനയോഗാനുഗതാ അപശ്യൻ ദേവാത്മശക്തിം സ്വഗുണൈർന്നിഗൂഢാം." ഋഷികൾ ധ്യാനയോഗംകൊണ്ടു്, നിഗൂഢയായ ഈശ്വരശക്തിയെ സാക്ഷാല്കരിച്ചു. അതിനാൽ കഠോപനിഷത്തിലെ അവ്യക്തശബ്ദംകൊണ്ടു പ്രകൃതിതത്ത്വത്തെ അല്ല ഗ്രഹിക്കേണ്ടതു്.

സൂ:—ജ്ഞേയത്വാവചനാച്ച. 4

ശബ്ദാർത്ഥം:—ജ്ഞേയത്വാവചനാൽ ച=വേദത്തിൽ പ്രകൃതിയെ ജ്ഞേയവസ്തുവായിപ്പറഞ്ഞിട്ടില്ലാത്തതുകൊണ്ടും അവ്യക്തശബ്ദം പ്രകൃതിവാചകമല്ല.

സാരം:—സാംഖ്യശാസ്ത്രം പ്രകൃതിയെ ജ്ഞേയവസ്തുവായിപ്പറയുന്നു. "ഗുണപുരുഷാന്തരജ്ഞാനാൽ കൈവല്യം" എന്നാണവരുടെ പ്രമാണം. അതായതു ഗുണമയിയായ പ്രകൃതിയുടേയും, പുരുഷന്റേയും വേർതിരിച്ചുള്ള അറിവുകൊണ്ടു മോക്ഷം എന്നു്. പ്രകൃതിയുടെ സ്വരൂപത്തെ നല്ലവണ്ണം അറിയാതെ പുരുഷനെ അതിൽനിന്നു വേർതിരിച്ചറിയാനെങ്ങിനെ കഴിയും? അതിനാൽ അവരുടെ അഭിപ്രായത്തിൽ പ്രകൃതിയും ഒരു ജ്ഞേയവസ്തുതന്നെ. എന്നാൽ ശ്രുതിയിൽ എവിടേയും പ്രകൃതിയെ ജ്ഞേയവസ്തുവായോ, ഉപാസ്യവസ്തുവായോ പറഞ്ഞിട്ടില്ല. ഏകവും, അദ്വിതീയവുമായ നിർഗ്ഗുണബ്രഹ്മം മാത്രമാണു് ജ്ഞേയമായും, ഉപാസ്യമായും പറയപ്പെട്ടിരിക്കുന്നതു്. ഇതുകൊണ്ടു് മനസ്സിലാക്കാൻ കഴിയുന്നതു വേദപ്രസിദ്ധമായ പ്രകൃതിതത്ത്വം സാംഖ്യന്മാരുടെ പ്രധാനത്തിൽനിന്നു വേറെയാണെന്നാണു്.

digitized by www.sreyas.in

സൂ:—വദതീതി ചേന്ന പ്രാജ്ഞോ ഹി പ്രകരണാൽ. 5

ശബ്ദാൎത്ഥം:—വദതി ഇതി ചേൽ=ശ്രുതിയും പ്രകൃതിയെ ജ്ഞേയവസ്തുവായിപ്പറയുന്നു എന്നാണെങ്കിൽ. ന=അതു ശരിയല്ല; അങ്ങിനെ പറയുന്നില്ല. ഹി=എന്തുകൊണ്ടെന്നാൽ. പ്രാജ്ഞഃ=പരമാത്മാവുമാത്രമാണു് ജ്ഞേയനായിപ്പറയപ്പെട്ടിരിക്കുന്നതെന്നു്. പ്രകരണാൽ=പ്രകരണംകൊണ്ടു വ്യക്തമാവുന്നു.

സാരം:—കഠോപനിഷത്തിൽ 'അവ്യക്ത'ശബ്ദത്തിന്റെ ചൎച്ചാവിഷയകമായ പ്രകരണത്തിന്റെ അവസാനത്തിൽ പറയുന്നു:

"അശബ്ദമസ്പൎശമരൂപമവ്യയം
തഥാരസം നിത്യമഗന്ധവച്ച യൽ
അനാദ്യനന്തം മഹതഃ പരം ധ്രുവം
നിചായ്യ തന്മൃത്യുമുഖാൽ പ്രമുച്യതേ."

ശബ്ദസ്പൎശരൂപരസഗന്ധരഹിതവും, അവിനാശിയും, നിത്യവും, അനാദിയും, അനന്തവും, മഹത്തിൽനിന്നു പരവും, നിശ്ചലവുമായ തത്വത്തെ അറിയുമ്പോൾ മൃത്യുവിൽനിന്നു രക്ഷപ്പെടുന്നു എന്നു്. ഈ മന്ത്രത്തിൽ ജ്ഞേയവസ്തുവിന്നെന്തെല്ലാം ലക്ഷണങ്ങൾ പറഞ്ഞിട്ടുണ്ടോ, അതൊക്കെ സാംഖ്യശാസ്ത്രോക്തമായ പ്രധാനത്തിന്നുമുണ്ടു്. അതിനാൽ പ്രധാനത്തെയാണിവിടെ ജ്ഞേയവസ്തുവായിക്കാണിച്ചിരിക്കുന്നതെന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. കാരണം ഈ പ്രകരണത്തിലെ ഈ മന്ത്രംകൊണ്ടു പരമപുരുഷനായ പരമേശ്വ

digitized by www.sreyas.in

രന്റെ വർണ്ണനമാണു് ചെയ്തിരിക്കുന്നതു്. അതു് ഈ മന്ത്രത്തിന്റെ അപ്പുറത്തും, ഇപ്പുറത്തുമുള്ള മന്ത്രങ്ങളെക്കൊണ്ടു ബോധിക്കുകയും ചെയ്യാം. മാത്രമല്ല, പ്രകൃതമന്ത്രത്തിലെ എല്ലാ ലക്ഷണങ്ങളും യഥാർത്ഥമായി പ്രകാശിക്കുന്നതു പരമപുരുഷനായ ഈശ്വരങ്കൽമാത്രവുമാണു്. അതുകൊണ്ടു പ്രകരണത്തിന്റെ താല്പര്യം പരമാത്മാവുമാത്രമാണു് ജ്ഞേയവസ്തുവെന്നും, പരമാത്മജ്ഞാനംകൊണ്ടു മൃത്യുമുഖത്തിൽനിന്നു രക്ഷപ്പെടാമെന്നുള്ളതു് അതിന്റെ പരമഫലവുമാണെന്നതാണു്. അതിനാൽ പ്രകൃതമന്ത്രം പ്രകൃതിവർണ്ണനമല്ല; പരമാത്മവർണ്ണനമാണു്.

സൂ:—ത്രയാണാമേവ ചൈവമുപന്യാസഃ പ്രശ്നശ്ച. 6

ശബ്ദാർത്ഥം:—ത്രയാണാം ഏവ=അഗ്നി, ജീവാത്മാവു്, പരമാത്മാവു് എന്നീ മൂന്നെണ്ണത്തിന്റെ മാത്രം. ഉപന്യാസഃ=ഉപന്യാസമാണു് കഠോപനിഷത്തിലുള്ളതു്. പ്രശ്നഃ ച ഏവം ച=ചോദ്യവും അതിനെപ്പററിമാത്രമാണുതാനും.

സാരം:—കഠോപനിഷത്തിൽ നചികേതസ്സു യമനോടു മൂന്നു വിഷയത്തെക്കുറിച്ചേ ചോദിക്കുന്നുള്ളു. അഗ്നി, ജീവാത്മാവു്, പരമാത്മാവു് ഇവയാണു് പ്രസ്തുത മൂന്നു വിഷയങ്ങളും. ഇവയെക്കുറിച്ചുള്ള ഉപന്യാസമേ അതിലുള്ളുതാനും. പ്രധാനത്തെക്കുറിച്ചോ, പ്രകൃതിയെക്കുറിച്ചോ നചികേതസ്സു ചോദിക്കയാകട്ടെ യമൻ പറകയാകട്ടെ ചെയ്യുന്നില്ല. പിന്നെ പ്രധാനവർണ്ണനം അതിലെങ്ങിനെ വരും? അതിനാൽ പ്രസ്തുതമന്ത്രം പരമാത്മവർണ്ണനംതന്നെയാണു്.

digitized by www.sreyas.in

സൂ:—മഹദ്വച്ച. 7

ശബ്ദാർത്ഥം:—മഹദ്വൽ വ=മഹൽശബ്ദംപോലെ ഇതും വേറെ അർത്ഥത്തിലായിക്കൂടായ്കയില്ല.

സാരം:—മഹൽശബ്ദത്തിന്നു സാംഖ്യശാസ്ത്രത്തിൽ മഹത്തത്വമെന്നർത്ഥമാണു്. എന്നാൽ കഠോപനിഷത്തിൽ അതേ ശബ്ദത്തെ ആത്മാവെന്നർത്ഥത്തിലപയോഗിച്ചിട്ടുണ്ടു്. ഇതുമാതിരി അവ്യക്തശബ്ദവും വേറെ അർത്ഥത്തിലായിക്കൂടായ്കയില്ല. ശ്രുതിയിൽ അവിടവിടെ മഹൽശബ്ദം സാംഖ്യശാസ്ത്രസിദ്ധാന്തത്തിന്നു വിരുദ്ധമായ നിലയിൽ ഉപയോഗിച്ചിട്ടുണ്ടു്. ആ സ്ഥിതിക്കു് അവ്യക്തശബ്ദവും സാംഖ്യസിദ്ധാന്തപ്രകാരം പ്രധാനമെന്ന അർത്ഥത്തിലാവണമെന്നില്ല. എന്നു മാത്രമല്ല; അങ്ങിനെ വിശ്വസിക്കുന്നതിൽ ഔചിത്യവുമുണ്ടു്.

സൂ:—ചമസവദവിശേഷാൽ. 8

ശബ്ദാർത്ഥം:—അവിശേഷാൽ=പ്രത്യേകവിവരണമില്ലാത്തതുകൊണ്ടു്. ചമസവൽ = ചമസശബ്ദംപോലെ, അജാശബ്ദത്തിന്നും സന്ദർഭോചിതമായ അർത്ഥമെടുക്കാം.

സാരം:—ശ്വേതാശ്വതരോപനിഷത്തിൽ 'അജാ' ശബ്ദത്തിൻെറ വർണ്ണനവുമുണ്ടു്. വാസ്തവത്തിൽ അതു പരബ്രഹ്മസ്വരൂപിയായ പരമേശ്വരൻെറ ശക്തിയുടെ പേരാണു്. അതേ ഉപനിഷത്തിൽത്തന്നെ അതിനെ വ്യക്തമാക്കീട്ടുണ്ടു്. ജഗത്തിൻെറ കാരണമെന്താണെന്ന ചർച്ചയുണ്ടു് പ്രസ്തുത ഉപനിഷത്തിൽ. തത്വാന്വേഷകരായ ഋഷികൾ പരമപുരുഷനായ ഈശ്വരനെയും, ആ ഈശ്വരങ്കൽ അഭേദസ്വരൂപേണ നില്ക്കുന്ന ശക്തിയെയും

digitized by www.sreyas.in

ധ്യാനത്തിൽക്കൂടെ സാക്ഷാൽക്കരിച്ചു. ആ ശക്തിയാണു് ജഗൽകാരണമെന്നവർ പ്രത്യക്ഷത്തിൽ ബോധിച്ചു. പ്രസ്തുതശക്തിയാകട്ടെ പരമേശ്വരങ്കൽനിന്നു് അല്പംപോലും കന്നുകൊണ്ടും വേറെയൊട്ടല്ലതാനും. അതിനെയാണു് അജാശബ്ദംകൊണ്ടുപന്യസിച്ചിരിക്കുന്നതു്. അല്ലാതെ സാംഖ്യന്മാർ പറയുന്ന സ്വതന്ത്രമായ പ്രധാനത്തെയല്ല അജാശബ്ദംകൊണ്ടും സൂചിപ്പിച്ചിരിക്കുന്നതു്. അതെങ്ങിനെ തീച്ചപ്പെടുത്താമെന്നാണെങ്കിൽ അതിന്നാണു് സൂത്രത്തിൽ 'ചമസവൽ' എന്ന ശബ്ദം പ്രയോഗിച്ചിരിക്കുന്നതു്. ചമസശബ്ദത്തിന്നു സ്വതവേ സോമപാനം ചെയ്യാനുള്ള പാത്രമെന്നത്ഥമാണു്. എന്നാൽ ബൃഹദാരണ്യകോപനിഷത്തിൽ ഇതേ ചമസശബ്ദത്തെത്തന്നെ ശിരസ്സെന്ന അത്ഥത്തിലുപയോഗിച്ചിട്ടുണ്ടു്. ഇതുപോലെ ശ്വേതാശ്വതരോപനിഷത്തിലെ അജാശബ്ദവും പരമേശ്വരന്റെ അംശവും അഭേദസ്വരൂപിണിയുമായ ശക്തിയെന്നത്ഥം ധരിക്കുന്നതിൽ തെറ്റില്ല.

സൂ:—ജ്യോതിരുപക്രമാ തു തഥാ ഹ്യധീയത ഏകേ. 9

ശബ്ദാത്ഥം:—ജ്യോതിരുപക്രമാ=ഇവിടെ അജാശബ്ദം തേജസ്സു തുടങ്ങിയ മൂന്നുവിധതത്വങ്ങളുടെ കാരണമായ പരമേശ്വരശക്തിയുടെ വാചകംതന്നെയാണു്. തു ഹി=അങ്ങിനെയാണെന്നു തീച്ചപ്പെടുത്തിപ്പറയുന്നതെന്തുകൊണ്ടെന്നാൽ. ഏകേ=ഒരു ശാഖക്കാർ. തഥാ=അങ്ങിനെ. അധീയതേ=പഠിക്കുന്നു.

സാരം:— ഛാന്ദോഗ്യോപനിഷത്തിൽ ഈശ്വരങ്കൽനിന്നുണ്ടായ അഗ്നി, വായു, അന്നം അല്ലെങ്കിൽ ഭൂമി എ

digitized by www.sreyas.in

ന്നി മൂന്നു തത്വങ്ങളുടെ ഉല്പത്തിയുടെ വർണ്ണനമുണ്ട്. യാതൊരു പരമേശ്വരശക്തിയിൽനിന്നാണോ പ്രസ്തുതതത്വങ്ങളുണ്ടായതായി വർണ്ണിക്കുന്നതു്, ആ ശക്തിയെയാണു് അജയെന്നു കീർത്തിച്ചിരിക്കുന്നതെന്നു കരുതുന്നതിൽ തെററില്ല. അഗ്നിയിൽ കാണുന്ന ചുകപ്പുവർണ്ണം അഗ്നിയുടേയും, വെളുപ്പുവർണ്ണം ജലത്തിൻേറയും, കറുപ്പുവർണ്ണം ഭൂമിയുടേതുമാണെന്നും മററും മൂന്നു തത്വങ്ങളുടെ വർണ്ണനവിഷയത്തിൽ ഛാന്ദോഗ്യോപനിഷത്തിൽ പറഞ്ഞിട്ടുണ്ടു്. ഏതാണ്ടിതുപോലെ ശ്വേതാശ്വതരോപനിഷത്തിലും അജാശക്തിയുടെ വർണ്ണനത്തിൽ വർണ്ണത്രയത്തിൻെറ കഥ പറയുന്നുണ്ടു്. ഈവക കാരണങ്ങളെക്കൊണ്ടും ക്ഷരാക്ഷരങ്ങളായ തത്വങ്ങളുടെയും രണ്ടിൻേറയും അധിപതിയായ ഈശ്വരൻേറയും വർണ്ണനംകൊണ്ടും മററും അജാശബ്ദം പരമേശ്വരശക്തിയുടെ വാചകമാണെന്നു സ്പഷ്ടമാണു്. അല്ലാതെ സാംഖ്യന്മാർ സ്വതന്ത്രമെന്നും, തത്വങ്ങളുടെ സമുച്ചയമെന്നും പറയുന്ന പ്രധാനത്തെയല്ല അജാശബ്ദംകൊണ്ടു വർണ്ണിച്ചിരിക്കുന്നതു്.

സൂ:—കല്പനോപദേശാച്ച മധ്വാദിവദവിരോധഃ.

ശബ്ദാർത്ഥം:—കല്പനോപദേശാൽ ച = അജാശബ്ദത്തിന്നു മൂന്നു രൂപത്തിൽ സ്വരൂപകല്പന ചെയ്തിട്ടുണ്ടെന്നുള്ളതുകൊണ്ടും. മധ്വാദിവൽ=മധ്വാദിശബ്ദംപോലെ. അവിരോധഃ=അർത്ഥകല്പനയ്ക്കു വിരോധമില്ലാത്തതാകുന്നു.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ മധുശബ്ദത്തിന്നു സൂര്യനെന്നും ബൃഹദാരണ്യകോപനിഷത്തിൽ ധേനുശബ്ദത്തിന്നു വാണിയെന്നും, ദ്യുലോകത്തിന്നു് അ

digitized by www.sreyas.in

ഗ്നിയെന്നും അൎത്ഥകല്പനം ചെയ്തിട്ടുണ്ടു്. അതുപോലെ ഇവിടെയും അജാശബ്ദത്തിന്നു പരമേശ്വരശക്തി എന്ന അൎത്ഥകല്പനം ചെയ്യുന്നതു തെററല്ല. ജിജ്ഞാസുക്കളുടെ രുചിക്കനുസരിച്ചു രൂപകല്പനം ചെയ്യുന്നതു സമുചിതംതന്നെ. അതിനാൽ അജാശബ്ദത്തിന്നു പരമേശ്വരശക്തിയെന്ന അൎത്ഥകല്പനത്തിൽ യാതൊരു വിരോധവുമില്ല.

സൂ:—ന സംഖ്യോപസംഗ്രഹാദപി നാനാഭാവാ
ദതിരേകാച്ച. 11

ശബ്ദാൎത്ഥം:—സംഖ്യോപസംഗ്രഹാൽ അപി=സംഖ്യാഗ്രഹണംകൊണ്ടും. ന=സംഖ്യോക്തതത്വങ്ങളുടെ ഗണന ശരിയല്ല. നാനാഭാവാൽ ച=എന്തുകൊണ്ടെന്നാൽ വേറെ അനേകഭാവങ്ങളെ വ്യക്തമാക്കുന്നതുകൊണ്ടും. അതിരേകാൽ=അധികരിച്ച വൎണ്ണനമുള്ളതുകൊണ്ടും.

സാരം:—“യസ്മിൻ പഞ്ച പഞ്ചജനാഃ ആകാശശ്ച പ്രതിഷ്ഠിതഃ തമേവമന്യ ആത്മാനം വിദ്വാൻ ബ്രഹ്മാമൃതോമൃതം” എന്ന ഒരു മന്ത്രമുണ്ടു് ബൃഹദാരണ്യകോപനിഷത്തിൽ. യാതൊന്നിൽ അഞ്ചു പഞ്ചജനങ്ങളും ആകാശവും പ്രതിഷ്ഠിതമായിരിക്കുന്നു, ആ ആത്മാവിനെ വിദ്വാൻ അമൃതസ്വരൂപമായിരിക്കുന്ന ബ്രഹ്മമായിട്ടറിയുന്നു എന്നാണതിൻെറ അൎത്ഥം. ഇവിടെ അഞ്ചു്-അഞ്ചു് എന്നുള്ള സംഖ്യാവാചകത്തെക്കണ്ടിട്ടു തത്വങ്ങൾ ഇരുപത്തഞ്ചെന്നു കണക്കാക്കുന്നതു ശരിയല്ല. കാരണം ഇവിടെ സംഖ്യാവാചകം പ്രത്യേകഭാവങ്ങളെ വ്യക്തമാക്കാൻ വേണ്ടിയുള്ളതാണു്. ഇതിന്നു പുറമെ മന്ത്രത്തിൽ അഞ്ചു്-അഞ്ചു് എന്ന കല്പനയ്ക്കു പുറമേ ആകാശവും ആ

digitized by www.sreyas.in

ത്മാവും വേറെ പറയപ്പെട്ടിട്ടും ഉണ്ടു്. അഃപ്പാഠം ആകെ ഇരുപത്തേഴായി തത്വങ്ങൾ. ആ നിലയ്ക്കു നോക്കുമ്പോഴും സംഖ്യാക്രമം ശരിയല്ല. അതിനാൽ ഈ മന്ത്രത്തെ മുൻനിത്തി സാംഖ്യസിദ്ധാന്തപ്രകാരമുള്ള ഇരുപത്തഞ്ചു തത്വങ്ങളുടെ സമവായമായ സ്വതന്ത്രപ്രധാനത്തിൻെറ വൎണ്ണനമുണ്ടു്, ശ്രുതിയിലെന്നു പറയുന്നതു ശരിയല്ല. ശ്വേതാശ്വതരോപനിഷത്തിലെ അജാശബ്ദത്തിന്നു പരമേശ്വരശക്തിയെന്നു് അൎത്ഥകല്പനം ചെയ്തപോലെ ഇവിടേയും പഞ്ച-പഞ്ച എന്ന ശബ്ദത്തിന്നു വിവിധങ്ങളായ പരമേശ്വരശക്തികളെന്നേ അൎത്ഥമുള്ളൂ.

സൂ:—പ്രാണാദയോ വാക്യശേഷാൽ 12

ശബ്ദാൎത്ഥം:—വാക്യശേഷാൽ=വാദവിഷയമായ പൂൎവ്വോക്തമന്ത്രത്തിലെ വാക്യശേഷംകൊണ്ടു്. പ്രാണാദയഃ=പ്രാണാദികളാണു് പഞ്ച-പഞ്ച സംഖ്യാകൃതവസ്തുക്കളെന്നു തെളിയുന്നും ഉണ്ടു്.

സാരം:—പൂൎവ്വോക്തമന്ത്രത്തിന്നുശേഷം അതേ പ്രകരണത്തിൽ വരുന്ന മന്ത്രംകൊണ്ടു പഞ്ചപ്രാണങ്ങളും, പഞ്ചജ്ഞാനേന്ദ്രിയങ്ങളും, പഞ്ചകൎമ്മേന്ദ്രിയങ്ങളും, മനസ്സു്, ബുദ്ധി എന്നിവയുമാണു് പഞ്ച-പഞ്ചസംഖ്യാശബ്ദത്താൽ നിൎദ്ദേശിക്കപ്പെട്ട തത്വങ്ങളെന്നു തെളിയുന്നുമുണ്ടു്.

സൂ:—ജ്യോതിഷൈകേഷാമസത്യന്നേ. 13

ശബ്ദാൎത്ഥം:—ഏകേഷാം=ഒരു ശാഖക്കാൎക്കു്. അന്നേ=അന്നത്തിൻെറ വൎണ്ണനം. അസതി=ഇല്ലാതിരി



digitized by www.sreyas.in

കെ. ജ്യോതിഷാ=പൂർവ്വവർണ്ണിതജ്യോതിശ്ശബ്ദംകൊണ്ടു് എ ങ്ങിനെ സംഖ്യ പൂർണ്ണമാവും?

സാരം:—മാദ്ധ്യംദിനശാഖക്കാരുടെ പാഠപ്രകാരം 'പ്രാണസ്യ പ്രാണം' എന്നു തുടങ്ങുന്ന മന്ത്രത്തിൽ അന്ന ത്തിൻെറക്കൂടി വർണ്ണനമുള്ളതുകൊണ്ടു പ്രാണൻ, ചക്ഷു സ്സ്, ശ്രോത്രം, മനസ്സ്, അന്നം എന്നിങ്ങിനെ പഞ്ചശ ബ്ദത്തിൻെറ അഞ്ചു സംഖ്യ പൂർണ്ണമായിത്തീരുന്നു. എ ന്നാൽ കാണ്വശാഖക്കാരുടെ പാഠപ്രകാരം അതേ മന്ത്ര ത്തിൽ അന്നത്തിൻെറ വർണ്ണനമില്ല. അപ്പോഠം അവ രുടെ പാഠപ്രകാരം പരമേശ്വരൻെറ അഞ്ചു കാര്യശക്തി കളുടെ സംഖ്യ എങ്ങിനെ പൂർണ്ണമാവുമെന്ന പൂർവ്വപക്ഷ ത്തിൻെറ സമാധാനമാണു് ഈ സൂത്രംകൊണ്ടു പറയു ന്നതു്.

മാദ്ധ്യംദിനശാഖക്കാരുടെ പാഠപ്രകാരം 'പ്രാണസ്യ പ്രാണ'മെന്ന മന്ത്രത്തിൽ 'അന്നസ്യ അന്ന'മെന്നുകൂടി യുണ്ടു്. എന്നാൽ കാണ്വശാഖക്കാരുടെ പാഠപ്രകാരം 'അന്നസ്യ അന്ന'മെന്ന ശബ്ദമില്ല. അപ്പോഠം മാദ്ധ്യം ദിനശാഖക്കാക്കു പ്രസ്തുത മന്ത്രത്തിൽ പറഞ്ഞ പരമേശ്വ രശക്തി അഞ്ചും, കാണ്വശാഖക്കാക്കു നാലുമായിത്തീരും. എങ്കിലും കാണ്വശാഖക്കാരുടെ പാഠത്തിൽ 'ജ്യോതിഷഃ ജ്യോതിഃ' എന്ന പാഠമുള്ളതുകൊണ്ടു സംഖ്യ അഞ്ചുതന്നെ യായിത്തീരുന്നു. പക്ഷേ അന്നത്തിൻെറ സ്ഥാനത്തു ജ്യോതിസ്സാണെന്നു മാത്രമേ ഉള്ളു. പിന്നെ പ്രസ്തുത മ ന്ത്രം ഒരു സാങ്കേതികകല്പനം മാത്രമാണെന്നതിനാൽ

digitized by www.sreyas.in

സംഖ്യ ശരിയായിട്ടുള്ളണമെന്നുമില്ല. എങ്കിലും ഗ്രന്ഥകാരൻ പൂർവ്വപക്ഷത്തെ സമാധാനിപ്പിക്കാൻവേണ്ടി ഈ സൂത്രം ഉപയോഗിച്ചുവെന്നേ ഉള്ളൂ.

സൂ:—കാരണത്വേന ചാകാശാദിഷു യഥാവ്യപദിഷ്ടോക്തേഃ. 14

ശബ്ദാർത്ഥം:—ആകാശാദിഷു=ആകാശാദിക്രമത്തിൽ ഉണ്ടായ പദാർത്ഥങ്ങളിൽ. കാരണത്വേന ച=കാരണസ്വരൂപേണയും. യഥാവ്യപദിഷ്ടോക്തേഃ = എല്ലായിടത്തും ഒരുപോലെ വേദാന്തവർണ്ണിതമായ ബ്രഹ്മത്തിൻെറ പ്രതിപാദനം ചെയ്തിട്ടുണ്ട്.

സാരം:—വേദവാക്യങ്ങളിൽക്കൂടെ ജഗത്തിൻെറ കാരണത്തെ നിരൂപിക്കുന്ന കൊണ്ടുക്ക നിശ്ചിതമായ ഒരഭിപ്രായം കിട്ടാൻ വിഷമം. ചിലേടത്ത് സത്തിൽനിന്നാണ് പ്രപഞ്ചമുണ്ടായതെന്നും, മററു ചിലേടത്തു് അസത്തിൽനിന്നാണ് ജഗത്തുണ്ടായതെന്നും പറഞ്ഞുകാണാം. അങ്ങിനെതന്നെ ചിലേടത്തു് ആകാശമാണ് ആദ്യമുണ്ടായതെന്നും, മററു ചിലേടത്തു ജ്യോതിസ്സാണാദ്യമുണ്ടായതെന്നും, പിന്നെ ചിലേടത്തു പ്രാണനാണെന്നും മററും പറഞ്ഞുകാണാം. ഈ നിലയ്ക്കു ജഗത്തെങ്ങനെയുണ്ടായിയെന്നും ഏതു ക്രമത്തിലാണുണ്ടായതെന്നും എന്താണ് ജഗത്തിൻെറ കാരണമെന്നും നിഷ്കൃഷ്ടമായ ഒരഭിപ്രായം ശ്രുതിയിൽനിന്നു കിട്ടുന്നില്ലെന്ന പൂർവ്വപക്ഷത്തിനു സമാധാനമാണ് ഈ സൂത്രംകൊണ്ടു പറയുന്നതു്.

വേദാന്തത്തിൽ ജഗത്തിൻെറ കാരണത്തേയും, ഉല്പത്തിയേയും പല പ്രകാരത്തിൽ പറഞ്ഞിട്ടുണ്ടു്. എങ്കി

digitized by www.sreyas.in

ലും എന്തിനെയൊക്കെ ജഗൽകാരണമായിപ്പറയുന്നുവോ അവയൊക്കെയും പരബ്രഹ്മസ്വരൂപമായി വർണ്ണിക്കപ്പെട്ടിട്ടുണ്ടെന്ന കാരണത്താൽ ജഗത്തിന്നു് അനിഷേദ്ധ്യവും, ഏകവുമായ കാരണം പരബ്രഹ്മസ്വരൂപിയായ പരമേശ്വരൻതന്നെ. അങ്ങനെതന്നെ ഉല്പത്തിക്രമത്തിലും ന്യായഭംഗമില്ല. ഏകനായ പരമേശ്വരൻതന്നെയാണു് പലതായി ജഗൽസ്വരൂപമായിത്തീരുന്നതെന്ന കാരണത്താൽ ആദ്യം ഏതേതു തത്വങ്ങളുണ്ടായി എന്നു പറഞ്ഞാലും ശരിതന്നെ. ബ്രഹ്മത്തിൽനിന്നു് അന്യമായി മറെറാന്നില്ലെന്നിരിക്കെ ഏതു രൂപത്തിലൊക്കെ കാണപ്പെടുന്നതും ബ്രഹ്മംതന്നെ. അതിനാൽ ഏകമായ ബ്രഹ്മംതന്നെ പല രൂപത്തിൽ വീക്ഷിക്കപ്പെടുന്നു എന്നേ ഉള്ളു. ആയതു് ഏതു രൂപത്തിലാണെന്നു പറഞ്ഞാലും തെററല്ലതാനും. അതിനാൽ ശ്രുത്യഭിപ്രായത്തിൽ ജഗൽകാരണം ബ്രഹ്മംതന്നെ.

**സൂ:—സമാകർഷാൽ. 15**

**ശബ്ദാർത്ഥം:—സമാകർഷാൽ=മുമ്പും പിമ്പും പറഞ്ഞതായ വാക്യങ്ങളെ പൂർണ്ണമായാകർഷിച്ചു കൂട്ടിയോജിപ്പിക്കുന്നതുകൊണ്ടും ജഗൽകാരണം പരബ്രഹ്മസ്വരൂപിയായ പരമപുരുഷൻതന്നെ.**

സാരം:—തൈത്തിരീയോപനിഷത്തിൽ 'അസദ്വാ ഇദമഗ്ര ആസീൽ. തതോ വൈ സദജായത.' ആദ്യത്തിൽ ഇതു് അസത്തായിരുന്നു. അതിൽനിന്നാണു് സത്തുണ്ടായതു്, എന്നു പറയുന്നുണ്ടു്. ഇവിടെ 'അസൽ' ശബ്ദം അഭാവത്തിൻെറയോ മിഥ്യാത്വത്തിൻെറയോ വാ

digitized by www.sreyas.in

ചകമല്ല. ഒന്നാമത്തെ അനുവാകത്തിൽ ബ്രഹ്മത്തെ സത്യജ്ഞാനാനന്തലക്ഷണങ്ങളോടുകൂടിയതായും പിന്നീട് അതിൽനിന്ന് ആകാശാദിഭൂതങ്ങളുണ്ടായതായും കീർത്തിക്കുന്നുണ്ട്. അനന്തരം ആറാമത്തെ അനുവാകത്തിൽ 'സോകാമയത' എന്നു പറയുന്നിടത്തു 'സഃ' എന്ന തച്ഛബ്ദംകൊണ്ടു പൂർവ്വോക്തബ്രഹ്മത്തെ ആകർഷിക്കുന്നുണ്ട്. അനന്തരം ആ അനുവാകത്തിൻെറ അവസാനത്തിൽ ഇവിടെ എന്തുണ്ടോ അതെല്ലാം സത്യമാണെന്നും സത്യം ബ്രഹ്മമാണെന്നും കീർത്തിക്കുന്നുണ്ട്. ഇതിനുശേഷം ഈ വിഷയത്തിൽ ഒരു ശ്ലോകത്തെ പറയാമെന്നു പ്രതിജ്ഞയും ചെയ്തുവെച്ചാണ് ഏഴാമത്തെ അനുവാകത്തിൽ വീണ്ടും 'അസദ്വാ ഇദമഗ്ര ആസീൽ' എന്നിങ്ങനെ കീർത്തിക്കുന്നതു്. ഇങ്ങനെ പൂർവ്വാപരശബ്ദങ്ങളെ പരിശോധിക്കുമ്പോഠം ഇവിടെ 'അസൽ'ശബ്ദം അഭാവത്തിൻെറയോ മിത്ഥ്യാത്വത്തിൻെറയോ വാചകമല്ലെന്നു പ്രസ്പഷ്ടമാണ്. അതിനാൽ ഇവിടെ 'അസൽ'ശബ്ദത്തിന്നു അപ്രകടബ്രഹ്മമെന്നും 'സൽ'ശബ്ദത്തിനു പ്രകടബ്രഹ്മമെന്നും അത്ഥം ധരിക്കാവുന്നതാണ്. ഈ നിലയ്ക്കു് ഇവിടെ അത്ഥാന്തരകല്പന അനാവശ്യമാണ്.

ഇതുപോലെ ഛാന്ദോഗ്യോപനിഷത്തിലും ഇതുപോലുള്ള വർണ്ണനമുണ്ട്. "ആദിത്യോ ബ്രഹ്മേത്യാദേശഃ തസ്യോപവ്യാഖ്യാനമസദേവേദമഗ്ര ആസീൽ." ആദിത്യൻ ബ്രഹ്മമാണ്; ഇതു് ഉപദേശമാണ്; അതിൻെറ വിസ്താരമാണ് ഇതു്; ആദ്യത്തിൽ ഇതു് അസത്തായിരുന്നു. എന്നിങ്ങനെ. ഇവിടേയും തൈത്തിരീയോപനിഷ

ത്തിലേതെന്നപോലെ 'അസൽ'ശബ്ദം അപ്രകടബ്രഹ്മ വാചകമാണു്. പോരെങ്കിൽ ഇതിന്നുമുമ്പിലെ മന്ത്രത്തിൽ 'തൽ സദാസീൽ' എന്നു പറഞ്ഞു് അതിലെ 'സൽ' എന്ന ശബ്ദത്തെ അവലംബിച്ചുകൊണ്ടാണു് ആരംഭിച്ചിരിക്കുന്നതെന്നുകൂടി ധരിക്കണം. അപ്പോഠം അസൽശബ്ദത്തിന്നു് അപ്രകടബ്രഹ്മമെന്നല്ലാതെ മറെറന്താണത്ഥം? ഇതിന്നുപുറമേ ബൃഹദാരണ്യകോപനിഷത്തിൽ 'അസൽ'ശബ്ദത്തിന്റെ സ്ഥാനത്തു് 'അവ്യാകൃത'ശബ്ദത്തെത്തന്നെ പ്രയോഗിച്ചിട്ടുണ്ടു്. അവ്യാകൃതശബ്ദം അപ്രകടശബ്ദത്തിന്റെ പൎയ്യായവുമാണു്. ഇങ്ങനെ വിട്ടുരത്തുള്ള പൂൎവ്വാപരശബ്ദങ്ങളെ ഏകത്ര അദ്ധ്യാഹരിച്ചുനായിക്കുന്നപക്ഷം പല ശ്രുതികളിലും ഭിന്നശബ്ദങ്ങളിൽക്കൂടെ ജഗൽകാരണമായവതരിപ്പിച്ചതു് ഒരേ തത്വത്തെയാണെന്നും അതു പരബ്രഹ്മസ്വരൂപിയായ പരമപുരുഷനാണെന്നും ബോദ്ധ്യമാവും. അതൊഴിച്ചു മറെറാരു സ്വതന്ത്രവസ്തു ജഗത്തിലില്ലതാനും.

സൂ:—ജഗദ്വാചിത്വാൽ. 16

ശബ്ദാത്ഥം:—ജഗദ്വാചിത്വാൽ=സൃഷ്ടി അല്ലെങ്കിൽ രചനാത്മകകൎമ്മം ജഡമായ ജഗത്തിനെ അധികരിച്ചേ ആവാൻ വയ്യ. അതു സ്വതന്ത്രസചേതനശക്തിയെ അവലംബിച്ചേ നില്ക്കാനും വയ്യ. അതുകൊണ്ടും ജഗൽ കാരണം പരബ്രഹ്മസ്വരൂപിയായ പരമപുരുഷൻതന്നെ.

സാരം: — കൌഷീതകിബ്രാഹ്മണോപനിഷത്തിൽ അജാതശത്രുവും ബലാകിയും തമ്മിൽ നടന്ന സംവാദത്തിന്റെ ഒരു വൎണ്ണനമുണ്ടു്. അതിൽ ബലാകി ആദി

digitized by www.sreyas.in

ത്യബിംബത്തിൽ യാതൊരു പുരുഷനെ കാണുന്നുവോ, അതിനെ ഞാനുപാസിക്കുന്നു എന്നു തുടങ്ങി പതിനാറു പുരുഷസ്വരൂപങ്ങളെ ഉപന്യസിക്കുന്നുണ്ടു്. അതിൽ അവസാനത്തേതാണു് വലത്തു കണ്ണിൽ കാണുന്ന പുരുഷസ്വരൂപത്തെ ഞാനുപാസിക്കുന്നു എന്നതു്. ഈ ഉപാസനാക്രമങ്ങളൊക്കെ കേട്ട അജാതശത്രു വലാകിയോടു പറയുന്നുണ്ടു്, 'അല്ലേ വലാകീ, നീ ബ്രഹ്മസ്വരൂപത്തെ അറിഞ്ഞിട്ടില്ല. നീ പറഞ്ഞതൊന്നുമല്ല ബ്രഹ്മം. അതുകൊണ്ടു ഞാനുപദേശിക്കാം. നീ വെളിപ്പെടുത്തിയ പതിനാറു പുരുഷസ്വരൂപത്തേയും ആർ സൃഷ്ടിച്ചുവോ, അവ ആർക്കുവേണ്ടി കർമ്മംചെയ്യുന്നുവോ അതാണു് ബ്രഹ്മം. അതിനെ ഉപാസിക്കു' എന്നു്. ഇതിൽക്കൂടെ പുരുഷശബ്ദവാച്യമായ ജീവാത്മാവും ശരീരവും രണ്ടും ബ്രഹ്മത്തിന്റെ കർമ്മമായുപന്യസിച്ചിരിക്കുന്നു. അതുകൊണ്ടു കർമ്മമെന്നോ കാര്യമെന്നോ ഉള്ള ശബ്ദം സമ്പൂർണ്ണജഗത്തിന്റെ വാചകമാണെന്നു പ്രത്യക്ഷമായി. അതിനാൽ ജഡയായ പ്രകൃതി ജഗത്തിന്നു കാരണമാവാൻ വയ്യ. പരബ്രഹ്മസ്വരൂപിയായ പരമപുരുഷൻതന്നെയാണു് ജഗത്തിന്നു കാരണമെന്നു് ഇതുകൊണ്ടും വ്യക്തമാവുന്നു.

സൂ:—ജീവമുഖ്യപ്രാണലിംഗാന്നേതി ചേത്തൽ വ്യാഖ്യാതം. 17

ശബ്ദാർത്ഥം:—ജീവമുഖ്യപ്രാണലിംഗാൽ = പൂർവ്വസൂത്രത്തിൽ ഉദ്ധരിച്ച മന്ത്രത്തിലെ വാക്യശേഷംകൊണ്ടു ജീവനേയും മുഖ്യപ്രാണനേയും സൂചിപ്പിക്കുന്നതുകൊണ്ടു്

digitized by www.sreyas.in

ന=ജഗൽകാരണം ബ്രഹ്മമല്ല. ഇതി ചേൽ=എന്നാണെങ്കിൽ. തൽ=ആ വിഷയം. വ്യാഖ്യാതം=ഇതിനു മുമ്പുതന്നെ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ടു്.

സാരം:—പൂർവ്വസൂത്രത്തിൽ അദ്ധ്യാഹരിക്കപ്പെട്ട മന്ത്രത്തിലെ വാക്യശേഷം ജീവനേയും മുഖ്യപ്രാണനേയും സൂചിപ്പിച്ചിരിക്കുന്നു എന്നുള്ളതുകൊണ്ടു ജഗൽകാരണം ബ്രഹ്മമല്ല, ജീവനോ മുഖ്യപ്രാണനോ പ്രകൃതിയോ ആണു് ജഗൽകാരണമെന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. കാരണം, ആ വിഷയം ഇതിനുമുമ്പുതന്നെ വ്യാഖ്യാനിക്കപ്പെട്ടതാണു്. ഒന്നാം പാദത്തിലെ മുപ്പത്തൊന്നാം സൂത്രംകൊണ്ടു ബ്രഹ്മം സർവ്വകാരണവും സർവ്വാധാരവുമാണെന്നു സമർത്ഥിച്ചിട്ടുണ്ടു്. അതിനാൽ പ്രസ്തുത ശങ്കയ്ക്കിവിടെ പ്രസക്തിതന്നെയില്ല. ഈ കാരണത്താൽ സർവ്വകാരണവും സർവ്വാധാരവുമായ ബ്രഹ്മംതന്നെ ജഗൽകാരണം. ജീവാദിതത്വങ്ങളുടെ ധർമ്മത്തെ ബ്രഹ്മത്തിലോ ബ്രഹ്മധർമ്മത്തെ ജീവാദിതത്വങ്ങളിലോ ആരോപിക്കുന്നതിൽ പക്ഷേ തെററില്ല എന്നാൽ ജ്ഞേയത്വം ബ്രഹ്മത്തിനു മാത്രമാണുള്ളതു്. അതിനാൽ സർവ്വജ്ഞേയവും സർവ്വാധാരവും സർവ്വകാരണവുമായ ബ്രഹ്മംമാത്രമേ ജഗൽകാരണമാവാൻ വയ്യ. ഈ അഭിപ്രായം പറയപ്പെട്ട മുപ്പത്തൊന്നാം സൂത്രത്തിൽക്കൂടെ വ്യക്തമായുപന്യസിക്കപ്പെട്ടിട്ടുണ്ടു്. അതിനാൽ ഇവിടെ ഉന്നയിക്കപ്പെട്ട ശങ്കതന്നെ അസ്ഥാനത്താണു്. സർവ്വാധാരവും സർവ്വകാരണവുമായ ബ്രഹ്മംതന്നെ ജഗൽകാരണം.

digitized by www.sreyas.in

സൂ:—അന്യാർത്ഥം തു ജൈമിനിഃ പ്രശ്നവ്യാഖ്യാ
നാഭ്യാമപി ചൈവമേകേ. 18

ശബ്ദാർത്ഥം:—ജൈമിനിഃ=ജൈമിനി എന്ന ആചാര്യൻ. അന്യാർത്ഥം=മറെറാരാവശ്യത്തിന്നുവേണ്ടിയാണു് ഈ പ്രകരണത്തിൽ ജീവാത്മാവിൻേറയും, മുഖ്യപ്രാണൻേറയും വൎണ്ണനമെന്നു പറയുന്നു. പ്രശ്നവ്യാഖ്യാനാഭ്യാം=ചോദ്യോത്തരങ്ങളെക്കൊണ്ടു് ഈ വസ്തുത വ്യക്തമാവുന്നുണ്ടു്. ഏവം=ഇങ്ങിനെതന്നെ. ഏകേ ച=ചില ശാഖക്കാരും പറയുന്നുണ്ടു്.

സാരം:—പ്രകരണത്തിലെ ജീവാത്മാവിൻേറയും, മുഖ്യപ്രാണൻേറയും വൎണ്ണനം ജഗൽകാരണപ്രതിപാദനവിഷയമേ അല്ല; മറെറാരാവശ്യത്തിന്നുവേണ്ടിയാണെന്നാണു് ജൈമിനി എന്ന ആചാൎയ്യന്റെ അഭിപ്രായം. സുഷുപ്തിയും, ജാഗ്രത്തുമാകുന്ന അവസ്ഥകളിൽക്കൂടെ ജീവാത്മാവിന്റെ ഭാവത്തെ ഉദാഹരിച്ചു ജഗത്തിന്റെ സൃഷ്ടിയുടേയും, പ്രളയത്തിൻേറയും സ്വഭാവത്തെക്കാണിക്കാൻ വേണ്ടിയാണെന്നു പറയുന്നു. ഈ വസ്തുത അതേ പ്രകരണത്തിലെത്തന്നെ ചോദ്യോത്തരങ്ങളെക്കൊണ്ടു വ്യക്തമാവുകയും ചെയ്യുന്നുണ്ടു് എന്നാണു് ജൈമിനി പറയുന്നതു്. ചില ശാഖക്കാൎക്കും ഇതേ അഭിപ്രായമുണ്ടു്. ഉദാഹരണത്തിന്നു കാണ്വശാഖക്കാർ ഇതേ അഭിപ്രായത്തെയാണു് പറയുന്നതു്. അതിനാൽ ഇവിടെ ജഗൽകാരണം ജീവാത്മാവോ, മുഖ്യപ്രാണനോ ആണെന്ന ശങ്ക സ്ഫുരിക്കുന്നേ ഇല്ല. ബ്രഹ്മംതന്നെ ജഗൽകാരണം.



digitized by www.sreyas.in

സൂ:—വാക്യാന്വയാൽ. 19

ശബ്ദാൎത്ഥം:—വാക്യാന്വയാൽ=പ്രകരണത്തിലെ പൂൎവ്വാപരവാക്യങ്ങളുടെ സമന്വയത്തിലും ജീവാത്മാവിൻേറയും മുഖ്യപ്രാണൻേറയും ലക്ഷണകഥനം ജഗൽകാരണത്തെ സമൎത്ഥിക്കാനല്ല, മററൊരാവശ്യത്തിന്നുവേണ്ടിയാണെന്നു വ്യക്തമാവുന്നുണ്ടു്.

സാരം:—പ്രകരണത്തിൻെറ ആരംഭത്തിൽ ബ്രഹ്മത്തിൻെറ ജ്ഞേയത്വത്തെ ഉപന്യസിച്ചു് അവസാനത്തിൽ ബ്രഹ്മത്തെ അറിയുന്നവൻെറ മഹിമയെ വൎണ്ണിച്ചിട്ടുണ്ടു്. ഇങ്ങിനെ പൂൎവ്വാപരവാക്യങ്ങളെ സമന്വയിക്കുമ്പോൾ മദ്ധ്യത്തിലുള്ള ജീവാത്മാവിൻേറയും, മുഖ്യപ്രാണൻേറയും വൎണ്ണനം പരമാത്മാവായ പരബ്രഹ്മത്തിൻെറ ജഗൽകാരണഭാവത്തെ വ്യക്തമാക്കാൻവേണ്ടിയാണെന്നു കൂടി വ്യഞ്ജിക്കുന്നുണ്ടു്.

സൂ:—പ്രതിജ്ഞാസിദ്ധേൎല്ലിംഗമിത്യാശ്മരഥ്യഃ.

ശബ്ദാൎത്ഥം:—ലിംഗം=ഉക്തപ്രകരണത്തിൽ ജീവാത്മാവിൻേറയും, മുഖ്യപ്രാണൻേറയും ലക്ഷണവൎണ്ണനം ബ്രഹ്മത്തിൻെറ ജഗൽകാരണത്വത്തെ വ്യക്തമാക്കാൻവേണ്ടിയാണു്. എന്തുകൊണ്ടെന്നാൽ, പ്രതിജ്ഞാസിദ്ധേഃ=അങ്ങിനെ കരുതുമ്പോൾ മാത്രമേ പൂൎവ്വകൃതമായ പ്രതിജ്ഞയുടെ സിദ്ധിയുണ്ടാവുന്നുള്ളു. ഇതി=എന്നു്. ആശ്മരഥ്യഃ=ആശ്മരഥ്യനെന്ന ആചാൎയ്യൻ പറയുന്നു.

സാരം:—അജാതശത്രുവിനോടു 'നിനക്കു ബ്രഹ്മത്തെ പറഞ്ഞുതരുന്നുണ്ടു്" എന്ന ആദ്യത്തെ പ്രതിജ്ഞ

digitized by www.sreyas.in

നിറവേറിയതായിക്കണക്കാക്കണമെങ്കിൽ ഇവിടെ ജീവാത്മാവിൻേറയും, മുഖ്യപ്രാണൻേറയും ലക്ഷണകഥനംകൂടി ബ്രഹ്മത്തിൻെറ ജഗൽകാരണത്വം വ്യക്തമാക്കാൻവേണ്ടിയാണെന്നു കരുതണം. എങ്കിലേ പ്രതിജ്ഞ നിറവേറിയതായി മാനിക്കാൻ പററു. എന്നു് ആശ്മരഥ്യനെന്ന ആചാര്യനും അഭിപ്രായപ്പെടുന്നു. അതിനാൽ ജഗൽകാരണം ജീവാത്മാവോ മുഖ്യപ്രാണനോ പ്രകൃതിയോ അല്ല; ബ്രഹ്മംതന്നെ.

സൂ:—ഉൽക്രമിഷ്യത ഏവംഭാവാദിത്യൗഡുലോമിഃ. 21

ശബ്ദാർത്ഥം:—ഉൽക്രമിഷ്യതഃ=ശരീരത്തെ വിട്ടു പരലോകത്തെ പ്രാപിക്കുന്ന ജീവാത്മാവു്. ഏവംഭാവാൽ=ഇന്നപ്രകാരത്തിൽ ബ്രഹ്മത്തിൽ ലയിക്കുന്നു എന്നു് അന്യശ്രുതികളിൽ വർണ്ണനമുള്ളതുകൊണ്ടു് ഇവിടെ ജീവാത്മാവിൻേറയും മുഖ്യപ്രാണൻേറയും വർണ്ണനം ബ്രഹ്മത്തിൻെറ ജഗൽകാരണത്വത്തെ പ്രതിപാദിക്കാൻവേണ്ടി മാത്രമാണു്. ഇതി=എന്നു്. ഔഡുലോമിഃ=ഔഡുലോമി എന്ന ആചാര്യൻ പറയുന്നു.

സാരം:—സുഷുപ്തിഗതനായ ജീവാത്മാവു് എപ്രകാരം എല്ലാ കരണങ്ങളോടുംകൂടി പരമാത്മാവിൽ ലയിക്കുന്നതായി ഈ പ്രകരണത്തിൽ വർണ്ണിച്ചിരിക്കുന്നുവോ അതുപോലെ, ശരീരത്തെ വിട്ടുയരുന്ന ബ്രഹ്മജ്ഞാനിയായ ജീവാത്മാവു ബ്രഹ്മത്തിൽ ലയിക്കുന്നതായ സമ്പ്രദായത്തെ വർണ്ണിച്ചിട്ടുണ്ടു് മുണ്ഡകോപനിഷത്തിൽ—"ഗതാഃ കലാഃ പഞ്ചദശ" എന്നിങ്ങനെ. അതുകൊണ്ടു് ഈ പ്ര

digitized by www.sreyas.in

കരണത്തിൽ ജീവാത്മാവിൻേറയും മുഖ്യപ്രാണൻേറയും ലക്ഷണവൎണ്ണനം സമ്പൂൎണ്ണജഗൽകാരണത്വവും ബ്രഹ്മത്തിലാണെന്നു കാണിക്കാനാണെന്നാണ് ഔഡുലോമി എന്ന ആചാൎയ്യൻെറ അഭിപ്രായം.

ആചാൎയ്യോപദിഷ്ടമായ വേദാന്തമാൎഗ്ഗത്തിൽക്കൂടെ ശ്രവണവും, മനനവും സാധിച്ചാൽ വളരെ വേഗത്തിൽ ആത്മതത്വത്തിൽ ഉപസ്ഥിതി വരും. സുദൃഢയായ ഉപസ്ഥിതി വന്ന ഒരാൾക്ക് നിദിധ്യാസത്തിന്നു വിഷമമില്ല. നിദിദ്ധ്യാസംകൊണ്ട് ആത്മഭാവവും, ആത്മബോധവും പരിപക്വമായിത്തീരുമ്പോൾ പഞ്ചകോശങ്ങളാകുന്ന ആവരണങ്ങളും, അവയ്ക്കാസ്പദമായ അഹങ്കാരഗ്രന്ഥിയും ഇല്ലാത്തവയാണെന്ന അനുഭവത്തിൽക്കൂടെ ഇല്ലാത്തവതന്നെയായിത്തീൎന്ന് ഉള്ളതായ ആത്മസ്വരൂപത്തെ നിരുപാധികമാകുംവൎണ്ണം ദൎശിച്ചു കൃതകൃത്യതയെ പ്രാപിക്കുന്നു. കാലംകൊണ്ടു ജ്ഞാതാവായ താനും, ജ്ഞേയമായ ആത്മാവും രണ്ടല്ലാതായിത്തീൎന്നു കേവലം ജീവന്മുക്തനാവുന്നു. അങ്ങിനെ ജീവന്മുക്താവസ്ഥയെ പ്രാപിക്കാൻ കഴിഞ്ഞ അത്യന്തസുകൃതിയായ മഹാത്മാവു തൻെറ ജീവിതംകൊണ്ടുതന്നെ ഈ ജഗത്തിനെ ശുദ്ധീകരിക്കുന്നു. പാവനമായ ആ ദിവ്യാവസ്ഥയാണ് ഓരോ മനുഷ്യൻെറയും ജീവിതലക്ഷ്യം. വിവേകിയായ ഒരാൾക്ക് ഈ സത്യത്തെ അറിഞ്ഞു് ഇതേ ജന്മത്തിൽത്തന്നെ പ്രായോഗികമാക്കിത്തീൎക്കാനും കഴിയുന്നു.

സൂത്രം:— അവസ്ഥിതേരിതി കാശകൃൽസ്നഃ. 22

ശബ്ദാൎത്ഥം:— അവസ്ഥിതേഃ=പ്രളയകാലത്തു് എല്ലാ ബ്രഹ്മാണ്ഡങ്ങളും പരമാത്മാവിൽ സ്ഥിതിചെയ്യുന്നു

digitized by www.sreyas.in

എന്നുള്ളതുകൊണ്ടു് ഉക്തപ്രകരണത്തിൽ ജീവാത്മാവി ൻെറയും മുഖ്യപ്രാണൻെറയും വണ്ണനം പരമാത്മാവി ൻെറ ജഗൽകാരണത്വത്തെ വ്യക്തമാക്കാൻവേണ്ടിയാ ണു്. ഇതി=എന്നു്. കാശകൃൽസ്നഃ=കാശകൃൽസ്നനെന്ന ആചാൎയ്യൻ പറയുന്നു.

സാരം:—പ്രളയകാലത്തു് എല്ലാ ബ്രഹ്മാണ്ഡങ്ങളും പരബ്രഹ്മസ്വരൂപിയായ പരമാത്മാവിൽ ലയിക്കുകയും, അവ സ്ഥിതിചെയ്യുകയും ചെയ്യുന്നു എന്നു പ്രശ്നോപനി ഷത്തിൽ പറയുന്നു. ആ സ്ഥിതിക്കു് ഇവിടെ പ്രകൃത വിഷയത്തിൽ മുഖ്യപ്രാണനും ജീവാത്മാവും സുഷുപ്തികാ ലത്തു പരമാത്മാവിൽ ലയിക്കുന്നു എന്നുള്ള വണ്ണനം പ രമാത്മാവിൻെറ ജഗൽകാരണത്വത്തെ വ്യക്തമാക്കാൻ വേണ്ടിത്തന്നെയാണെന്നു കാശകൃൽസ്നനെന്ന ആചാൎയ്യൻ അഭിപ്രായപ്പെടുന്നു.

സൂ:—പ്രകൃതിശ്ച പ്രതിജ്ഞാദൃഷ്ടാന്താനുപരോ ധാൽ. 23

ശബ്ദാൎത്ഥം:—പ്രതിജ്ഞാദൃഷ്ടാന്താനുപരോധാൽ= ശ്രുതികളിലെ പ്രതിജ്ഞാവാക്യങ്ങളോ, ദൃഷ്ടാന്തവാക്യങ്ങ ളോ തടസ്ഥമില്ലെന്നതിനാൽ. പ്രകൃതിഃ ച=ഉപാദാന കാരണവും ബ്രഹ്മംതന്നെ

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ ശ്വേതകേതൂ പാഖ്യാനത്തിൽ ശ്വേതകേതു വിദ്യാഭ്യാസം കഴിഞ്ഞു മടങ്ങിവന്നപ്പോഠം പിതാവു ചോദിക്കയാണു്: "ശ്വേ തകേതോ, നീ ഏതൊന്നിനെ അറിഞ്ഞാൽ കേഠംക്കാ

digitized by www.sreyas.in

തെതന്നെ കേൾവിയും, വിചാരിക്കാതെതന്നെ വിചാരഫലവും, അറിയാതെതന്നെ അറിഞ്ഞ ഫലവും ഉണ്ടായിത്തീരുമോ, ആ തത്വത്തെക്കുറിച്ചു ചോദിക്കുകയോ ഉപദേശം വാങ്ങുകയോ ചെയ്തുവോ?" അപ്പോൾ ശ്വേതകേതു ചോദിക്കയാണു്: "പിതാവേ, അങ്ങിനെയൊരുപദേശമുണ്ടോ? അതെങ്ങനെയാണു്? അതു സാദ്ധ്യമാണെന്നു വിഷമംകൂടാതെ ഒരുദാഹരണംകൊണ്ടു വ്യക്തമാക്കുന്നു പിതാവു്: "ഒരു ചെറിയ മണ്ണിൻകട്ട കൊണ്ടു മണ്ണുമയമായ എല്ലാററിനേയും അറിയാൻ കഴിയുന്നതുപോലെത്തന്നെ." ഈ പിതൃപുത്രസംഭാഷണത്തിൽ ആദ്യത്തെ വാക്യം—അതായതു്, ഏതൊന്നിനെ അറിഞ്ഞാൽ കേൾക്കാത്ത കേൾവിയും, വിചാരിക്കാതെ വിചാരഫലവും, അറിയാതെ അറിവും ഉണ്ടാവുമെന്നതു്—പ്രതിജ്ഞാവാചകമാണു്. രണ്ടാമത്തെ—ഒരു മണ്ണിൻ കഷണംകൊണ്ടു മണ്ണുമയമായ എല്ലാററിനേയും അറിയാൻ കഴിയുന്നപോലെ എന്നതു—ദൃഷ്ടാന്തവാക്യവുമാണു്. ജഗത്തിന്റെ ഉപാദാനകാരണമായി പ്രധാനത്തേയോ മറെറന്തെങ്കിലും പദാർത്ഥത്തേയോ അംഗീകരിക്കുകയും ബ്രഹ്മമല്ലെന്നു സമർത്ഥിക്കുകയും ചെയ്യുന്നപക്ഷം ദൃഷ്ടാന്തത്തിന്റെ ഒരംശംകൊണ്ടുതന്നെ പ്രധാനത്തിന്റെ അറിവു പൂർണ്ണമായിത്തീരുകയും ബ്രഹ്മത്തിന്റെ അറിവു് അപൂർണ്ണമാവുകയും ചെയ്യും. ബ്രഹ്മത്തിന്റെ അറിവുണ്ടാവാനുവേണ്ടിയാണു് പ്രതിജ്ഞാദൃഷ്ടാന്തവാക്യങ്ങളിൽക്കൂടെ തത്വത്തെ പ്രതിപാദിച്ചിരിക്കുന്നതു്. സ്വർണ്ണത്തിന്റെ അറിവുകൊണ്ടു് ആഭരണങ്ങളുടേയും, മണ്ണി

digitized by www.sreyas.in

ൻെറ അറിവുകൊണ്ടു മൺപാത്രങ്ങളുടേയും, നൂലിൻെറ അറിവുകൊണ്ടു വസ്ത്രങ്ങളുടേയും അറിവിനെ ദൃഷ്ടാന്ത ത്വേന ഉപപാദിച്ചതു ജഗത്തിൻെറ ഉപാദാനകാരണം ബ്രഹ്മംതന്നെ എന്നുള്ള അർത്ഥത്തിലാണ്. ഇങ്ങിനെ ഛാന്ദോഗ്യോപനിഷത്തിൽ ഒരിടത്തു മാത്രമല്ലേ ഈ രൂപത്തിലുള്ള പ്രതിപാദനമുള്ളു എന്നു വിചാരിക്കേണ്ട. മറ്റു ശ്രുതികളിലുമുണ്ട്. ഉദാഹരണത്തിന്നു മുണ്ഡകോപനിഷത്തിലും ബൃഹദാരണ്യകോപനിഷത്തിലും ഈ രൂപത്തിൽ പ്രതിജ്ഞാദൃഷ്ടാന്തവാക്യങ്ങളിൽക്കൂടെ ഉൽബോധിപ്പിക്കുന്നുണ്ട്. ശ്രോതാവിന്നു ബ്രഹ്മജ്ഞാനമുണ്ടാവാൻ വേണ്ടിയാണ് ഈ രീതിയേയും അംഗീകരിച്ചിരിക്കുന്നതു്. ജഗത്തിന്നു് ഉപാദാനകാരണം പ്രധാനമാണെന്നു ബോധിക്കുന്നപക്ഷം ശ്രുതികളിലെ പറയപ്പെട്ട പ്രതിജ്ഞാദൃഷ്ടാന്തവാക്യങ്ങളിൽക്കൂടിയുള്ള ഉപദേശങ്ങൾ പ്രയോജനശൂന്യങ്ങളായിത്തീരും. ഉപാദാനകാരണം ബ്രഹ്മംതന്നെയെന്നു ബോധിക്കുമ്പോൾ മാത്രമേ പ്രസ്തുത ഉപദേശങ്ങൾ സാർത്ഥങ്ങളാവുന്നുള്ളു. ശ്വേതാശ്വതരോപനിഷത്തിൻെറ ആദിയിൽ അജാ, മായാ, ശക്തി എന്നീ പേരുകളിൽക്കൂടെ അവതരിപ്പിച്ച തത്വം ഒരു സ്വതന്ത്ര ശക്തിയോ തത്വമോ അല്ല. ജഗൽകാരണനായ പരമേശ്വരൻെറതന്നെ ശക്തിവിശേഷമല്ലാതെ മറെറാരു പ്രത്യേകപദാർത്ഥമല്ല. പൂർവ്വാപരവാക്യങ്ങളെ നിരൂപിക്കുക്കുമ്പോൾ ഈ സംഗതി ബോദ്ധ്യപ്പെടാനും സാധിക്കും.

'രാമൻെറ ശക്തി' എന്നു പറഞ്ഞാൽ എപ്രകാരം രാമനും ശക്തിയും രണ്ടല്ലയോ ഇതുപോലെ പരമേശ്വര

digitized by www.sreyas.in

ന്റെ ശക്തിയാണു് ജഗൽസൃഷ്ടിക്ക കാരണമെന്നു പറഞ്ഞാൽ പരമേശ്വരനിൽനിന്നു് അന്യമായ മറെറാരു പദാർത്ഥമാണു് സൃഷ്ടിധർമ്മത്തെ നടത്തുന്നതെന്നർത്ഥമില്ല. മാത്രമല്ല, പരമേശ്വരൻതന്നെ എന്നു വ്യക്തമാവുകയും ചെയ്യുന്നു. അഗ്നിയുടെ ഉഷ്ണത്വം എപ്രകാരം അഗ്നിയിൽനിന്നു വേറെയല്ലയോ, അതുപോലെ ഇച്ഛ, ക്രിയ, ജ്ഞാനം ഇത്യാദിശബ്ദങ്ങൾ. അവിടവിടെ പറഞ്ഞാലും അവയൊക്കെയും സർവ്വശക്തനായ പരമപുരുഷന്റെതന്നെ ശക്തിവിശേഷങ്ങളല്ലാതെ മറെറാന്നുമല്ല. കാണുക, കേൾക്കുക തുടങ്ങിയ ഇന്ദ്രിയവ്യാപാരങ്ങൾ കണ്ണു്, ചെവി തുടങ്ങിയ ഇന്ദ്രിയങ്ങൾവഴിക്കാണു് നടക്കുന്നതെങ്കിലും അവയുടെയെല്ലാം കർത്താവും ഭോക്താവുമായിട്ടിരിക്കുന്നതു ജീവൻമാത്രമാണല്ലോ. ജീവന്നു വിഷയവ്യാപാരത്തിന്നുള്ള ഉപകരണങ്ങൾമാത്രമാണു് ഇന്ദ്രിയങ്ങൾ. ഇതുപോലെ പരമേശ്വരന്നു് ജഗൽസൃഷ്ട്യാദിലീലയ്ക്കുള്ള ഉപകരണങ്ങൾമാത്രമാണു് ഇച്ഛാദിശക്തികൾ. അതുകൊണ്ടു് അവയെല്ലാം പ്രത്യേകം സ്വതന്ത്രശക്തികളാണെന്നോ അവയാണു് ജഗൽസൃഷ്ടിയെ നടത്തുന്നതെന്നോ, അവ ജഗത്തിന്നുപാദാനകാരണമെന്നോ വരുന്നില്ല. സർവ്വതന്ത്രസ്വതന്ത്രനും, സർവ്വശക്തനുമായ പരമപുരുഷൻതന്നെ എല്ലാററിന്നും പരമകാരണം.

ഭഗവൽഗീതയിലും ഈ തത്വം വ്യക്തമാക്കീട്ടുണ്ടു്. "മയാദ്ധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം" എന്നാണു് പറഞ്ഞതു്. പരമേശ്വരന്റെ അദ്ധ്യക്ഷതയിൻകിഴിലും, നിയന്ത്രണത്തിൻകീഴിലും മാത്രമാണു് ജഡമായാ

digitized by www.sreyas.in

യ പ്രകൃതി ജഗത്തിനെ സൃഷ്ടിക്കുന്നതു്. അല്ലാതെ ജഡയായ പ്രകൃതിക്കു ജഗത്തിനെ സൃഷ്ടിക്കാനോ സംഹരിക്കാനോ ഉള്ള കഴിവില്ല. പരമേശ്വരന്റെ അദ്ധ്യക്ഷതയില്ലാത്തിടത്തു പ്രകൃതി ഒന്നുംതന്നെ ചെയ്യാൻ ശക്തയാവുന്നില്ല. അതിനാൽ അവിടുത്തെ ആദ്ധ്യക്ഷ്യമാണു് എല്ലാം നടത്തുന്നതെന്നു വ്യക്തമാവുന്നു. ഈ വർണ്ണനത്തിൽ നിന്നു പ്രകൃതി ഭഗവാന്റെതന്നെ അംശമാണെന്നാണു് തെളിയുന്നതു്. കൂടാതെ പ്രകൃതിയെത്തന്നെ പരയെന്നും അപരയെന്നും രണ്ടായി തരം തിരിച്ചു കാണിക്കുന്നുണ്ടു്. തന്നിൽ നില്ക്കുന്നതായി ഉൽബോധിപ്പിക്കുന്നുമുണ്ടു്. എല്ലാററിന്റെയും പരമകാരണം അല്ലെങ്കിൽ മഹാകാരണം താനാണെന്നു വ്യക്തമാക്കുന്നുമുണ്ടു്.

ഈവക നിരൂപണങ്ങളെക്കൊണ്ടു ശ്രുതിസ്മൃതികളുടെ പരമമായ അഭിപ്രായം ജഗത്തിന്റെ നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളും പരമപുരുഷനായ പരമേശ്വരൻ മാത്രമാണെന്നാണു്.

സൂ:—അഭിധ്യോപദേശാച്ച. 24

ശബ്ദാർത്ഥം:—അഭിധ്യോപദേശാൽ ച=ശ്രുതികളിൽ സൃഷ്ടി സങ്കല്പപൂർവ്വകമാണെന്നു പറഞ്ഞിട്ടുള്ളതുകൊണ്ടും ജഗത്തിന്റെ നിമിത്തോപാദാനകാരണങ്ങളും പരമപുരുഷനായ പരമേശ്വരൻതന്നെ.

സാരം:—ശ്രുതികളിൽ സൃഷ്ടിവിഷയമായ പ്രകരണങ്ങളിൽ പലേടത്തും പരമപുരുഷനായ ഈശ്വരൻ "താൻതന്നെ പലതായിത്തീരുമാറാകട്ടെ" എന്നു സങ്കല്പിച്ചതായി പറഞ്ഞുകാണാം. "സോകാമയത ബഹു



digitized by www.sreyas.in

സ്യാം പ്രജായേയ", "തദൈക്ഷത ബഹു സ്യാം പ്രജായേയ", "ഏകോഹം ബഹുധാ സ്യാം" എന്നിങ്ങിനെ. ഏകനും അദ്വിതീയനുമായ പരമപുരുഷൻതന്നെ പലതായിപ്പരിണമിച്ചു. അതാണു് ജഗത്തു് എന്നാണല്ലോ പ്രസ്തുത ഉപദേശങ്ങളിൽനിന്നു മനസ്സിലാക്കേണ്ടതു്. അങ്ങിനെയാണെങ്കിൽ ജഗത്തിൻെറ നിമിത്തോപാദാനങ്ങളായ രണ്ടു കാരണവും പരമപുരുഷനായ ഈശ്വരനല്ലാതെ മറെറന്താണു്! കൂടാതെ "സർവ്വം ഖല്വിദം ബ്രഹ്മ തജ്ജലാനിതി ശാന്ത ഉപാസീത." കാണപ്പെടുന്ന ഈ ജഗത്തെല്ലാം ബ്രഹ്മമയംതന്നെ. ബ്രഹ്മത്തിൽനിന്നന്യമായി മറെറാന്നില്ലെന്നു ബോധിച്ചു ശാന്തനായി ഉപാസിക്കു എന്നും ശ്രുതി ഉപദേശിക്കുന്നു. ഈവക കാരണങ്ങളെക്കൊണ്ടും മുൻ പറഞ്ഞ കാര്യം പൂർണ്ണമായും വ്യക്തമാവുന്നു.

സൂ:—സാക്ഷാച്ചോഭയാമ്നാനാൽ. 25

ശബ്ദാർത്ഥം:—സാക്ഷാൽ ച=ശ്രുതി പ്രത്യക്ഷമായിത്തന്നെ. ഉഭയാമ്നാനാൽ=നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളും ബ്രഹ്മംതന്നെയെന്നു പ്രതിപാദിച്ചിരിക്കകൊണ്ടും ജഗത്തിൻെറ ഏകകാരണം ബ്രഹ്മംതന്നെ.

സാരം:—ശ്വേതാശ്വതരോപനിഷത്തിൽ ഒരു ഋഷിയുടെ തത്വനിരൂപണത്തിൻെറയും തത്വദർശനത്തിൻെറയും സ്വരൂപത്തെ വർണ്ണിച്ചിട്ടുണ്ടു്. അതിങ്ങിനെയാണു്. ഒരിക്കൽ ഒരു തപസ്വി ചിന്തിക്കാൻ തുടങ്ങി. ഈ ജഗത്തെങ്ങിനെയാണുണ്ടായതു്? ആരാണിതിൻെറ കർത്താവു്? ആരാണു് നിയന്താവു്? ജീവിസമുദായമോ, ജീവ

digitized by www.sreyas.in

നോ, സ്വഭാവമോ, പഞ്ചഭൂതങ്ങളോ, കാലമോ, കർമ്മമോ ആരാണ്? ഞാൻ ജനിച്ചതാരുടെ പ്രേരണകൊണ്ടാണ്? എനിക്കിഷ്ടമില്ലെങ്കിലും സുഖദുഃഖങ്ങളെ അനുഭവിക്കേണ്ടിവരുന്നതെന്തുകൊണ്ടാണ്? ജീവിസമുദായമല്ല ജഗത്തിനെ സൃഷ്ടിക്കുന്നത്. എന്തുകൊണ്ടെന്നാൽ അവതന്നെ സൃഷ്ടിക്കപ്പെട്ട പദാർത്ഥങ്ങളുടെ വകുപ്പിൽ ഒതുങ്ങുന്നു. അപ്പോൾ അവരിൽനിന്നും അതീതമായ ഒരു ശക്തിയാണ് ഈ ജഗത്തിനെ നിയന്ത്രിക്കുന്നതെന്നു തെളിയുന്നു. കാലം, കർമ്മം, സ്വഭാവം, പഞ്ചഭൂതങ്ങൾ മുതലായവ കേവലം ജഡങ്ങളാണ്. അവയ്ക്കും സ്വാതന്ത്ര്യശക്തിയില്ല. അതിനാൽ അവയുമൊന്നുമാവാൻ വയ്യ. പിന്നെ ആരാണീ ജഗത്തിന്റെ കർത്താവ്? ഇതിന്റെ നിമിത്തോപാദാനങ്ങളായ കാരണങ്ങൾ എന്താണ്? എന്നിങ്ങനെ ചിന്തിച്ചു ചിന്തിച്ച് വ്യക്തമായ ഒരു തീർപ്പും കിട്ടാതെ വിഷണ്ണനായി ധ്യാനത്തിന്നിരുന്നു. ധ്യാനയോഗത്തിൽ എല്ലാ കരണങ്ങളും ഗുണാതീതനും പരമപുരുഷനുമായ ആത്മാവിൽ കേവലം ലയിക്കുന്നതും, വീണ്ടും അതിൽനിന്നുതന്നെ രണ്ടാമതും ഉണ്ടായി വികസിക്കുന്നതും വ്യക്തമായി കണ്ടു. അപ്പോൾ ബോദ്ധ്യമായി, ഈ ജഗത്തിന് ഏകവും അനിഷേദ്ധ്യവുമായ ഏകകാരണം പരമപുരുഷനായ പരമേശ്വരൻ മാത്രമാണെന്ന്. അതോടെ എല്ലാ സംശയങ്ങളും തീർന്നു ശാന്തനാവുകയും ചെയ്തു.

ഈ വർണ്ണനത്തിൽനിന്നു ജഗത്തിന്റെ നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളും പരമപുരുഷനായ പ

digitized by www.sreyas.in

രമേശ്വരൻമാത്രമാണെന്നു വ്യക്തമായി തെളിയുന്നു. ഇതുപോലെ മററു ശ്രുതികളിലും അവിടവിടെ ജഗൽക്കാരണം പരമപുരുഷനാണെന്നു വ്യക്തമാക്കീട്ടുണ്ട്. അതിനാൽ ജഗത്തിന്റെ നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളും പരമപുരുഷനായ ഈശ്വരൻ മാത്രമാണു്.

സൂ:—ആത്മകൃതേഃ. 26

ശബ്ദാർത്ഥം:—ആത്മകൃതേഃ=ശ്രുതിയിൽ ബ്രഹ്മം തന്നത്താൻ ജഗത്തായി പരിണമിക്കുന്നതിന്റെ വർണ്ണനമുള്ളതുകൊണ്ടും ജഗൽക്കാരണം പരമേശ്വരൻതന്നെ.

സാരം:—“സദേവ സോമ്യേദമഗ്ര ആസീൽ” ജഗത്തായി പ്രകടമാവുന്നതിന്നുമുമ്പു് ഇതു ബ്രഹ്മംമാത്രമായിരുന്നു. ഇത്യാദി ഉപദേശങ്ങൾ ശ്രുതികളിൽ പ്രസിദ്ധങ്ങളും സുലഭങ്ങളുമാണു്. ഇങ്ങിനെയുള്ള വർണ്ണനങ്ങളിൽനിന്നും ജഗത്തിന്റെ നിമിത്തോപാദാനകാരണങ്ങൾ ബ്രഹ്മംതന്നെ എന്നു വ്യക്തമായിത്തെളിയുന്നു.

സൂ:—പരിണാമാൽ. 27

ശബ്ദാർത്ഥം:—പരിണാമാൽ=ബ്രഹ്മംതന്നെ ജഗത്തായി പരിണമിച്ചു എന്ന വർണ്ണനമുള്ളതുകൊണ്ടും ജഗൽക്കാരണം ബ്രഹ്മംതന്നെ.

സാരം:—തൈത്തിരീയോപനിഷത്തിൽ “തൽ സൃഷ്ട്വാ തദേവാനുപ്രാവിശൽ. തദനുപ്രവിശ്യ സച്ചാസച്ചാഭവൽ. നിരുക്തം ചാനിരുക്തം ച. നിലയനം ചാനിലയനം ച. വിജ്ഞാനം ചാവിജ്ഞാനം ച. സത്യം ചാനൃതം ച. സത്യമഭവൽ യദിദം കിഞ്ച തൽ സ

digitized by www.sreyas.in

ത്ര്യമിത്യാചക്ഷതേ" എന്നു പറയുന്നു. അതായതു്, പരമാത്മാവു ജഗത്തിനെ സൃഷ്ടിച്ചിട്ടു് ഓരോന്നിലും പ്രത്യേകം പ്രത്യേകം പ്രവേശിച്ചു. പ്രവേശിച്ച പരമാത്മാവുതന്നെ മൂർത്തവും അമൂർത്തവുമായിപ്പരിണമിച്ചു. അനന്തരം വസ്തുക്കളും അവയുടെ പ്രകടനകർത്താവും അപ്രകടനകർത്താവും, ആശ്രയവും അനാശ്രയവും, ജഡവും ചൈതന്യവും, സത്യവും മിത്ഥ്യയുമെല്ലാമായിത്തീൎന്നു എന്നു്. ഇവിടെ എന്തു കാണുന്നുവോ, അതെല്ലാം സത്യമായ ബ്രഹ്മമാണു്. ഇത്യാദിവൎണ്ണനങ്ങളെക്കൊണ്ടു പരമപുരുഷനായ ഈശ്വരൻമാത്രമാണു് എല്ലാമായി പരിണമിച്ചതെന്നറിയാൻ കഴിയുന്നതിനാൽ ജഗത്തിൻെറ നിമിത്തോപാദാനകാരണങ്ങഠം ബ്രഹ്മമല്ലാതെ മറെറന്താണു്? മാത്രമല്ല, പരിണാമവൎണ്ണനത്തെ നിരൂപിക്കുമ്പോഠം സ്വൎണ്ണത്തിൽനിന്നന്യമായി ആഭരണമെന്ന വസ്തു ഉണ്ടായിട്ടില്ലെന്നു ബോധിക്കുംപോലെ ബ്രഹ്മത്തിൽനിന്നന്യമായി ജഗത്തെന്ന വസ്തുതന്നെ ഉണ്ടായിട്ടില്ലെന്നു ബോധിക്കാൻ കഴിയും. അപ്പോഠം പിന്നെ ജഗൽക്കാരണത്തെക്കുറിച്ചു പറയേണ്ടതില്ലല്ലോ. അതിനാൽ ജഗത്തിൻെറ നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളും പരമപുരുഷനായ ഈശ്വരൻതന്നെ.

### സൂ:—യോനിശ്ച ഹി ഗീയതേ 28

ശബ്ദാൎത്ഥം:—യോനിഃ ച=വേദാന്തശാസ്ത്രത്തിൽ ബ്രഹ്മത്തെ ജഗത്തിൻെറ കാരണമായും—ഉൽപ്പത്തിസ്ഥാനമായും. ഗീയതേ=പറയപ്പെടുന്നുണ്ടല്ലോ. ഹി=ഇതു പ്രസിദ്ധമാണല്ലോ.

digitized by www.sreyas.in

സാരം:—യോനിശബ്ദത്തിന്നു് ഉപാദാനകാരണമെന്നർത്ഥമാണു്. ഉപനിഷത്തുക്കളിൽ അനേകം സ്ഥലത്തു പരബ്രഹ്മമാകുന്ന പരമപുരുഷനെ യോനിയെന്നു പറഞ്ഞിട്ടുണ്ടു്. "കർത്താരമീശം പുരുഷം ബ്രഹ്മയോനിം", "ഭൂതയോനിം പരിപശ്യന്തി ധീരാഃ" എന്നിങ്ങിനെ. പരമപുരുഷനായ ഈശ്വരൻ സർവ്വചരാചരജീവകോടികളുടേയും ഉപാദാനകാരണമാണെന്നു ജ്ഞാനികൾ അവരുടെ ജ്ഞാനദൃഷ്ടികൊണ്ടു പ്രത്യക്ഷത്തിൽ കാണുന്നു. "യഥോർണ്ണനാഭിഃ സൃജതേ ഗൃഹ്ണതേ ച" ഇത്യാദിമന്ത്രങ്ങളെക്കൊണ്ടും ജഗത്തിൻെറ അഭിന്നനിമിത്തോപാദാനകാരണമാണു് പരബ്രഹ്മമെന്നു വ്യക്തമാവുന്നു. എട്ടുകാലി തന്നിൽനിന്നുതന്നെ നൂലെടുത്തു വലകെട്ടി അവസാനം വലയഴിച്ചെടുത്തു നൂലു തന്നിൽത്തന്നെ ലയിപ്പിക്കുംപോലെ പരബ്രഹ്മമൂർത്തിയായ പരമേശ്വരൻ തന്നിൽനിന്നുതന്നെ ഈ ജഗത്തിനെ പ്രകടമാക്കുകയും തന്നിൽത്തന്നെ ലയിപ്പിക്കുകയും ചെയ്യുന്നു എന്നു പറയുമ്പോൾ ജഡചേതനാത്മകമായ ഈ ജഗത്തു മുഴുവൻ പരമേശ്വരൻെറതന്നെ രൂപവിശേഷമല്ലാതെ മററെന്താണു്? അതിനാൽ ജഗത്തുമുഴുവൻ ഈശ്വരാത്മകമാണു്. ജഗത്തിൻെറ നിമിത്തവും, ഉപാദാനവുമായ രണ്ടു കാരണങ്ങളും പരബ്രഹ്മസ്വരൂപിയായ ഈശ്വരൻ മാത്രമാണു്. ഈശ്വരൻതന്നെ ജഗത്തായി പരിണമിച്ചിരിക്കയാണെന്നതിനാൽ കാണുന്നതും കേൾക്കുന്നതുമായ എല്ലാം ഈശ്വരൻെറതന്നെ മഹിമയേറിയ സ്വരൂപവിശേഷമല്ലാതെ മററൊന്നുമല്ലതാനും. ഏതൊന്നിനെ അറിയുമ്പോഴും ഏതൊന്നിനെ കാണുമ്പോഴും അവയെ

digitized by www.sreyas.in

ല്ലാം ഈശ്വരൻെറതന്നെ പ്രത്യക്ഷസ്വരൂപമാണെന്നു ബോധിക്കുകയും വേണം. ഈ കാൎയ്യം എപ്പോഴും നിലനില്ക്കുന്നുവെങ്കിൽ രാഗദ്വേഷാദി വികാരങ്ങളോ, ദുഷ്ടകൎമ്മവാസനകളോ പൊന്തിനിടവരികയില്ല.

സൂ:—ഏതേന സൎവ്വേ വ്യാഖ്യാതാഃ വ്യാഖ്യാതാഃ.

ശബ്ദാൎത്ഥം:—ഏതേന=ഈ നിരൂപണംകൊണ്ടു്. സൎവ്വേ വ്യാഖ്യാതാഃ=എല്ലാവരുടേയും എല്ലാ രൂപത്തിലുമുള്ള പൂൎവ്വപക്ഷങ്ങൾക്ക മുഴുവൻ മറുപടി പറഞ്ഞുകഴിഞ്ഞു; വ്യാഖ്യാതാഃ=മറുപടി പറഞ്ഞുകഴിഞ്ഞു.

സാരം:—ഇപ്രകാരമുള്ള വിവേചനംകൊണ്ടു സാംഖ്യന്മാരുടെയും, നൈയായികന്മാരുടെയും എല്ലാ പൂൎവ്വപക്ഷങ്ങൾക്കും മറുപടി പറയുകയും ജഗത്തിൻെറ കാരണം പ്രധാനമോ അല്ലെങ്കിൽ പരമാണുവോ അല്ല പരബ്രഹ്മസ്വരൂപിയായ പരമേശ്വരൻ മാത്രമാണു് ജഗത്തിൻെറ നിമിത്തവും ഉപാദാനവുമായ രണ്ടു കാരണവും എന്നു നിസ്സംശയസ്വരൂപേണ സിദ്ധാന്തിച്ചു സ്ഥാപിക്കുകയും ചെയ്തു. എന്നിങ്ങനെ സൂത്രകാരൻതന്നെ ഉൽഘോഷിച്ചുകൊണ്ടാണു് അദ്ധ്യായമവസാനിപ്പിക്കുന്നതു്. വ്യാഖ്യാതാഃ എന്ന ശബ്ദം രണ്ടു പ്രാവശ്യം പറഞ്ഞതു് അദ്ധ്യായാവസാനത്തെ സൂചിപ്പിക്കാനാണു്.

ഒന്നാമദ്ധ്യായം കഴിഞ്ഞു.

digitized by www.sreyas.in

# രണ്ടാമദ്ധ്യായം

**പ്രഥമപാദം**

ഒന്നാമദ്ധ്യായത്തിൽ എല്ലാ വേദാന്തവാക്യങ്ങളും ഒരേ സ്വരത്തിൽ ജഗത്തിൻെറ നിമിത്തോപാദാനകാരണം പരബ്രഹ്മം മാത്രമാണെന്നു നിസ്സംശയരൂപേണ പറഞ്ഞു സ്ഥാപിക്കയാണ് ചെയ്തതു്. ശ്രുതികളും അവയിലെ വാക്യങ്ങളും ഭിന്നഭിന്നങ്ങളാണെങ്കിലും ഈ ഒരു കാര്യത്തെ എല്ലാ ശ്രുതികളും ഒരുപോലെ ഒരേ സ്വരത്തിൽത്തന്നെ ഉൽഘോഷിക്കുന്നു. അതിനെയാണ് ഒന്നാമദ്ധ്യായത്തിൽ എടുത്തു കാണിച്ചതു്. ശ്രുതിസമൎത്ഥനത്തിന്നു വിരുദ്ധങ്ങളായ സാംഖ്യനൈയായികമതങ്ങളെ ഖണ്ഡിച്ചു സിദ്ധാന്തത്തെ സമൎത്ഥിക്കുകയും ചെയ്തു. അതിനാൽ ഈ പ്രഥമാദ്ധ്യായത്തിന്നു സമന്വയാദ്ധ്യായമെന്നു പറയുന്നു. പൂൎവ്വാദ്ധ്യായത്തിൽ എടുത്തു കാണിച്ച ശ്രുതിവാക്യങ്ങൾക്ക് അന്യോന്യവൈരുദ്ധ്യമില്ലെന്നു കാണിക്കലാണ് ഇനി തുടങ്ങാൻപോകുന്ന രണ്ടാമദ്ധ്യായത്തിലെ മുഖ്യവിഷയമെന്ന കാരണത്താൽ അതിന് 'അവിരോധി' അദ്ധ്യായമെന്നും പറയുന്നു. പൂൎവ്വാദ്ധ്യായത്തിലെ സിദ്ധാന്തത്തിന്നു വൈരുദ്ധ്യം തടസ്ഥമല്ലെന്നൎത്ഥം. സാംഖ്യസ്മൃതിയെ മാനിച്ചില്ലെന്ന ആക്ഷേപത്തിന്നു സമാധാനം പറഞ്ഞുകൊണ്ടാണ് ആദ്യംതന്നെ അദ്ധ്യായമാരംഭിക്കുന്നതു്.

digitized by www.sreyas.in

സൂ:—സ്മൃത്യനവകാശദോഷപ്രസംഗ ഇതി ചേ
ന്നാന്യസ്മൃത്യനവകാശദോഷപ്രസംഗാൽ. 1

ശബ്ദാൎത്ഥം: — സ്മൃത്യനവകാശദോഷപ്രസംഗഃ = സാംഖ്യസ്മൃതിയുടെ അവകാശമായ ജഗൽകാരണം 'പ്രധാന'മാണെന്ന വാദത്തെ അംഗീകരിച്ചിട്ടില്ലെന്ന ദോഷമുണ്ടു് ഒന്നാമദ്ധ്യായത്തിനു്. ഇതി ചേൽ ന=എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ, അന്യസ്മൃത്യനവകാശദോഷപ്രസംഗാൽ = സാംഖ്യസ്മൃതിയുടെ പ്രധാനവാദത്തെ അംഗീകരിക്കുന്നപക്ഷം മററനവധി സ്മൃതികളുടെ അവകാശങ്ങളെ നിഷേധിക്കേണ്ടിവരും.

സാരം:—സൎവ്വജ്ഞനും ഈശ്വരാവതാരസ്വരൂപിയുമായ ഭഗവൻ കപിലവാസുദേവനാൽ രചിതയായ സാംഖ്യസ്മൃതിയെ മാനിക്കേണ്ടതിന്നുപകരം, ജഗൽകാരണസമൎത്ഥനത്തിൽ, സാംഖ്യസ്മൃതിയിലെ പ്രധാനവാദത്തെ ഖണ്ഡിക്കയാണു് സമന്വയാദ്ധ്യായംകൊണ്ടു ചെയ്തതു്. അതു ശരിയായിട്ടില്ല എന്നു പറയുന്നുവെങ്കിൽ സാംഖ്യസ്മൃതിയുടെ അഭിപ്രായത്തെ മാനിക്കുന്നുവെങ്കിൽ മററനേകം സ്മൃതികളെ നിഷേധിക്കേണ്ടിവരും. പിന്നെ ഒരു സ്മൃതിയുടെ കൎത്താവാരെന്നു നോക്കിയല്ല സ്വീകരിക്കലും നിഷേധിക്കലും. ശ്രുതിസിദ്ധാന്തങ്ങൾക്കനുസരിച്ചാണോ സ്മൃതി നിലക്കൊള്ളുന്നതെന്നു നോക്കിയാണു്. അങ്ങിനെ നോക്കുമ്പോൾ സാംഖ്യസ്മൃതിസിദ്ധാന്തം ശ്രുതികൾക്കു വിരുദ്ധമായും, മററു സ്മൃതികൾ ശ്രുതികളെ അനുസരിച്ചും നില്ക്കുന്നതായിക്കാണാം.



digitized by www.sreyas.in

സ്മൃതികൾക്കവലംബം ശ്രുതികളാണ്. അതിനാൽ ശ്രുതിയും സ്മൃതിയും യോജിക്കാത്തിടത്തു സ്മൃതിയെയാണ് തള്ളേണ്ടതു്. അതാണ് സാംഖ്യസ്മൃതിയുടെ പ്രധാനവാദത്തെ അംഗീകരിക്കാതിരിക്കുകയും, ഖണ്ഡിക്കുകയും ചെയ്തതു്. സ്മൃതികാരന്മാൎക്കു ശ്രുതികളാണ് പ്രമാണമെന്നിരിക്കേ ശ്രുതികളെ മാനിക്കാതെ എഴുതപ്പെട്ടുന്ന സ്മൃതി ആരുടേതായാലും അംഗീകരിക്കാൻ വയ്യ. ശ്രുതികളോടു യോജിച്ച സ്മൃതികളെ മാനിക്കാതിരിക്കാനും വയ്യ. അതാണ് മനുസ്മൃതി, വിഷ്ണുപുരാണം, ഭഗവൽഗീത എന്നീ സ്മൃതികളെ അംഗീകരിക്കാനും, സാംഖ്യസ്മൃതിയെ അംഗീകരിക്കാതിരിക്കാനും കാരണം.

സൂ:— ഇതരേഷാം ചാനുപലബ്ധേഃ. 2

ശബ്ദാൎത്ഥം:— ഇതരേഷാം=അന്യസ്മൃതികളുടെ അഭിപ്രായത്തിൽ. അനുപലബ്ധേഃ ച=ജഗൽകാരണം പ്രധാനമാണെന്ന അഭിപ്രായം കണ്ടിട്ടില്ലെന്നതും സാംഖ്യസ്മൃതിയുടെ പ്രധാനവാദത്തെ തള്ളിക്കളയാൻ ഒരു കാരണമാണ്.

സാരം:— മനു തുടങ്ങിയ മററു സ്മൃതികാരന്മാരാരും തന്നെ ജഗൽക്കാരണമായി ഒരു പ്രധാനത്തെ അവതരിപ്പിക്കുകയോ അംഗീകരിക്കുകയോ ചെയ്തുകാണുന്നില്ല. ശ്രുത്യഭിപ്രായത്തെ മാനിച്ചുകൊണ്ടു പരമപുരുഷനായ ഈശ്വരനാണ് ജഗൽക്കാരണമെന്നു സമൎത്ഥിക്കുന്നുമുണ്ടു്. അതും ഒരു കാരണമാണ് പ്രധാനവാദത്തെ തള്ളിക്കളയാൻ.

digitized by www.sreyas.in

സൂ:—ഏതേന യോഗഃ പ്രത്യുക്തഃ. 3

ശബ്ദാർത്ഥം:—ഏതേന=ഇതുകൊണ്ടുതന്നെ. യോഗഃ =യോഗശാസ്ത്രവും. പ്രത്യുക്തഃ=നിരാകരിക്കപ്പെട്ടു.

സാരം:—പതഞ്ജലിപ്രോക്തമായ യോഗശാസ്ത്രം സാംഖ്യത്തിലെ ജഗൽക്കാരണപ്രക്രിയയെ അംഗീകരിക്കുന്നുണ്ടല്ലോ. ആ സ്ഥിതിക്ക് എന്തുകൊണ്ടു സാംഖ്യപ്രക്രിയയെ അംഗീകരിച്ചുകൂടാ? എന്നു ചോദിക്കുന്നപക്ഷം പതഞ്ജലിയുടെ യോഗശാസ്ത്രത്തേയും അംഗീകരിച്ചിട്ടില്ല; നിഷേധിച്ചിട്ടുണ്ടുതാനും. യോഗശാസ്ത്രത്തെ പ്രത്യേകമായി എവിടേയും നിഷേധിച്ചുകാണുന്നില്ല. എന്നാണെങ്കിൽ അങ്ങിനെ പ്രത്യേകമായി നിഷേധിക്കേണ്ട ആവശ്യമില്ല. ജഡയായ പ്രകൃതിയെയാണ് യോഗശാസ്ത്രം ജഗത്തിൻെറ കാരണമായവതരിപ്പിച്ചിരിക്കുന്നതു്. സാംഖ്യത്തിലെ പ്രധാനവാദത്തെ ഖണ്ഡിച്ചപ്പോൾത്തന്നെ യോഗത്തേയും ഖണ്ഡിച്ചുകഴിഞ്ഞു. അതു പ്രത്യേകമായി പറയേണ്ട ആവശ്യമില്ല. പരമപുരുഷനായ ഈശ്വരനൊഴിച്ചു മറ്റൊന്നുംതന്നെ ജഗത്തിന്നു കാരണമാവാൻ വയ്യെന്ന സമർത്ഥനംകൊണ്ടുതന്നെ അതല്ലാത്ത സിദ്ധാന്തങ്ങളെയൊക്കെ ഖണ്ഡിച്ചുകഴിഞ്ഞിരിക്കുന്നു. അതിനാൽ പ്രധാനപ്രക്രിയാസ്വരൂപമായ സാംഖ്യവാദത്തെ ഖണ്ഡിക്കുകയും, പ്രകൃതിപ്രക്രിയാസ്വരൂപമായ യോഗശാസ്ത്രത്തെ അംഗീകരിക്കുകയും ചെയ്തിരിക്കുന്നു എന്നു വരുന്നില്ല. രണ്ടിനേയും ഒരുപോലെ ഖണ്ഡിച്ചിരിക്കുന്നു.

digitized by www.sreyas.in

സൂ:—ന വിലക്ഷണത്വാദസ്യ തഥാത്വം ച ശബ്ദാൽ. 4

ശബ്ദാൎത്ഥം:—അസ്യ=ഈ ജഗത്തിൻെറ. വിലക്ഷണത്വാൽ=വിലക്ഷണത്വംകൊണ്ടു്. ന=ചേതനബ്രഹ്മം ഇതിന്നു കാരണമാവാൻ വയ്യ. തഥാത്വം=ഇതിൻെറ ജഡത്വം. ശബ്ദാൽ ച=പ്രമാണപൂൎവ്വം സിദ്ധവുമാണു്.

സാരം:—ശ്രുതികളിൽ ചേതനബ്രഹ്മസ്വരൂപത്തെ സത്യജ്ഞാനാനന്താദിലക്ഷണങ്ങളെക്കൊണ്ടുപന്യസിച്ചിട്ടുണ്ടു്. ഈ ജഗത്തിനെ ജ്ഞാനരഹിതമായും ജഡമായും പറഞ്ഞിട്ടുണ്ടു്. അതിനാൽ ശ്രുതിപ്രമാണത്തിൽക്കൂടെത്തന്നെ ജഗത്തു പരമേശ്വരനിൽനിന്നു വിലക്ഷണമാണെന്നു പ്രത്യക്ഷമാണു്. കാൎയ്യത്തിന്നു കാരണത്തിൽനിന്നുള്ള വൈലക്ഷണ്യം യുക്തിസംഗതമല്ല. അതിനാൽ ചേതനബ്രഹ്മസ്വരൂപിയായ പരമേശ്വരൻ ജഡപ്രപഞ്ചത്തിന്നു കാരണമാണെന്നു പറയുന്നതു ശരിയല്ല.

സൂ:—അഭിമാനിവ്യപദേശസ്തു വിശേഷാനുഗതിഭ്യാം. 5

ശബ്ദാൎത്ഥം:—തു=അത്രയുമല്ല. വിശേഷാനുഗതിഭ്യാം=വിശേഷശബ്ദപ്രയോഗംകൊണ്ടു്. അഭിമാനിവ്യപദേശഃ=അഭിമാനിവ്യപദേശവും സിദ്ധമാവുന്നു.

സാരം:—ശ്രുതികളിൽ ജലം, അഗ്നി തുടങ്ങിയ ജഡതത്വങ്ങൾക്കു ചൈതന്യത്തെ ആരോപിച്ചുകൊണ്ടുള്ള വൎണ്ണനമുണ്ടു്. അതു തത്വങ്ങളിൽ അഭിമാനികളായ ദേവതകളെ അധികരിച്ചുമാണു് ഇതു് അവിടവിടെ പ്രയോഗിച്ചിട്ടുള്ള വിശേഷശബ്ദങ്ങളെക്കൊണ്ടു വ്യക്തമാ

digitized by www.sreyas.in

വുന്നമുണ്ടു്. ഛാന്ദോഗ്യോപനിഷത്തിൽ തേജസ്സു്, അപ്പു്, അന്നം ഇവ മൂന്നിന്റെറയും ഉൽപ്പത്തിയുടെ വർണ്ണനത്തിനുശേഷം അവയെ ദേവതകളായി പറയുന്നുണ്ടു്. അങ്ങിനെതന്നെ ഐതരേയോപനിഷത്തിൽ അഗ്നി വാഗ്രൂപേണ മുഖത്തും, വായു പ്രാണസ്വരൂപേണ നാസികയിലും സ്ഥിതിചെയ്തു എന്നിങ്ങിനെ വർണ്ണിച്ചിട്ടുണ്ടു്. ഇങ്ങിനെ വിശേഷങ്ങളായ വർണ്ണനങ്ങളെക്കൊണ്ടു് അധിദേവതകളെ ജഡതത്വങ്ങളിൽ ആരോപിച്ചിരിക്കുന്നു എന്നു വ്യക്തമാവുന്നുണ്ടു്. ഈ കാരണത്താൽ ജഗത്തിന്റെ ഉപാദാനകാരണം ബ്രഹ്മമാണെന്നു പറയുന്നതിൽ യുക്തിഭംഗമുണ്ടു്. എന്തുകൊണ്ടെന്നാൽ ആകാശാദി ജഡതത്വങ്ങളും ഈ ജഗത്തിൽ ഉൾപ്പെടുന്നു. അവയാകട്ടേ ചേതനബ്രഹ്മത്തിന്നു് അത്യന്തവിരുദ്ധങ്ങളായ ധർമ്മങ്ങളോടുകൂടിയവയുമാണു്.

സൂ:—ദൃശ്യതേ തു. 6

ശബ്ദാർത്ഥം:—തു = എന്നാൽ. ദൃശ്യതേ=കാണുന്നുണ്ടല്ലോ.

സാരം:—മുകളിൽ അവതരിപ്പിച്ച പൂർവ്വപക്ഷത്തിന്നു സൂത്രകാരൻ മറുപടി പറയുന്നു. ഉപാദാനത്തിൽനിന്നു വിരുദ്ധമായ ധർമ്മം കാര്യത്തിലുണ്ടായിരിക്കാൻ വയ്യെന്ന വാദം ശരിയല്ല. മനുഷ്യൻ തുടങ്ങിയ ജീവികൾ ചേതനവ്യക്തികളാണു്. ചേതനവ്യക്തികളായ ജീവികളിൽനിന്നുതന്നെ ജഡങ്ങളായ നഖം രോമം മുതലായവയുണ്ടാവുന്നതായി കാണുന്നുണ്ടു്. അവ ജഡങ്ങളാണെന്നതിന്നു സംശയമില്ല. പുരുഷൻ സചേതനനാണെന്നതും വ്യ

digitized by www.sreyas.in

കതമാണു്. നഖലോമാദിജഡവസ്തുക്കൾക്കു് ഉപാദാന കാരണം പുരുഷനാണെന്നതും പ്രത്യക്ഷമാണു്. ആ സ്ഥിതിക്കു ചേതനാസ്വരൂപത്തിൽനിന്നു ജഡവസ്തുക്കളുണ്ടാവാമെന്നു തെളിയുന്നു. അതിനെത്തന്നെ എടുത്തു കാട്ടി ശ്രുതി വർണ്ണിച്ചിട്ടുമുണ്ടു്. "യഥാ സതഃ പുരുഷാൽ കേശലോമാനി, തഥാക്ഷരാൽ സംഭവതീഹ വിശ്വം" എന്നിങ്ങിനെ സചേതനനായ പുരുഷങ്കൽനിന്നു ജഡങ്ങളായ നഖലോമങ്ങളുടെ ഉൽപ്പത്തിയെ അംഗീകരിക്കാമെങ്കിൽ അതുപോലെ സചേതനമായ അക്ഷരബ്രഹ്മത്തിൽനിന്നു ജഡമായ ഈ ജഗത്തിന്റെ ഉൽപ്പത്തിയേയും അംഗീകരിക്കാം. അതിനു യുക്തിഭംഗമോ, അസാംഗത്യമോ ഇല്ല.

**സൂ:—അസദിതി ചേന്ന പ്രതിഷേധമാത്രത്വാൽ.**

ശബ്ദാർത്ഥം:—അസൽ ഇതി ചേൽ=അങ്ങിനെ പറയുന്നതിൽ അസൽകാര്യവാദമുണ്ടു് എന്നു വിചാരിക്കുന്നുവെങ്കിൽ. ന=അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ, പ്രതിഷേധമാത്രത്വാൽ=എല്ലാ പ്രകാരത്തിലും ഇല്ലാത്ത ഒരു വസ്തുവിനെ ബോധിപ്പിക്കാൻമാത്രമാണു് അസൽശബ്ദം ഉപയോഗിച്ചിരിക്കുന്നതു്.

സാരം:—അവയവരഹിതമായ ബ്രഹ്മത്തിൽനിന്നു സാവയവമായിരിക്കുന്ന ജഗത്തുണ്ടായി എന്നു പറയുന്നതു് അസൽകാര്യവാദമായിത്തീരും. എങ്ങിനെയെന്നാൽ സാവയവമായ ജഗത്തു സാവയവമായ ബ്രഹ്മത്തിൽനിന്നാണുണ്ടാവേണ്ടതു്. എന്നാൽ സാവയവബ്രഹ്മമെന്നതു് അസൽപദാർത്ഥമാണു്. സാവയവജഗത്തെന്നതു്

digitized by www.sreyas.in

സൽപദാത്ഥവുമാണു്. അപ്പോഠം ഇല്ലാത്ത സാവയവ ബ്രഹ്മത്തിൽനിന്നു് ഉള്ള സാവയവജഗത്തുണ്ടായി എന്നാണു് ധരിക്കേണ്ടതു്. അസത്തിൽനിന്നു സത്തുണ്ടായി എന്നത്ഥം. അതു സംഭവിക്കാൻ വയ്യ. അസത്തിൽനിന്നു സത്തുണ്ടാവാൻ വയ്യെന്നു വേദംതന്നെ നിഷേധിച്ചിട്ടുണ്ടു്. ആ സ്ഥിതിക്കു നിരവയവബ്രഹ്മത്തിൽനിന്നു സാവയവജഗത്തിൻെറ ഉൽപ്പത്തിവാദത്തിന്നു ശ്രുതിപ്രാമാണ്യതയില്ല എന്നു വിചാരിക്കുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ഒരിക്കലും ഇല്ലാത്ത ഒന്നിൽനിന്നു് ഉള്ളതായ ഒരു വസ്തു ഉണ്ടാവാൻ വയ്യെന്നേ വേദം പറഞ്ഞിട്ടുള്ളൂ. കാരണത്തിൽനിന്നു വിലക്ഷണമായ കാൎയ്യവസ്തു ഉണ്ടാവാൻ വയ്യെന്നു ശ്രുതി പറഞ്ഞിട്ടില്ല. ബ്രഹ്മം ഉള്ളതാണു്. അതിനാൽ അസൽവസ്തുവല്ല. ബ്രഹ്മത്തിൽനിന്നു ജഗത്തുണ്ടായി എന്നു പറഞ്ഞാൽ പിന്നെ എങ്ങിനെ അസൽകാൎയ്യവാദമുണ്ടാവും? എന്നാൽ ബ്രഹ്മം നിരവയവും ജഗത്തു സാവയവുമാണു്. അതു കാരണത്തിൽനിന്നു കാരണത്തിനുള്ള വിലക്ഷണതയാണു്. കാരണത്തിൽനിന്നു വിലക്ഷണമായ കാൎയ്യമുണ്ടാവാൻ വയ്യെന്നു ശ്രുതി പറയുന്നില്ല. അതിനാൽ നിരവയവബ്രഹ്മത്തിൽനിന്നു സാവയവജഗത്തുണ്ടായി എന്നു പറഞ്ഞാൽ അസൽകാൎയ്യവാദം സംഭവിക്കുന്നില്ല. ശ്രുതിപ്രാമാണ്യതയില്ലാതാവുന്നുമില്ല.

സൂ:—അപീതൌ തദ്വൽ പ്രസംഗാദസമഞ്ജസം.

ശബ്ദാത്ഥം:—അപീതൌ=പ്രളയകാലത്തിൽ. തദ്വൽ പ്രസംഗാൽ=എല്ലാം ബ്രഹ്മത്തിൽ ലയിക്കുന്നതി

digitized by www.sreyas.in

നാൽ, സംസാരത്തിൻെറ ജഡത്വം, സുഖദുഃഖത്വം തുട ങ്ങിയ എല്ലാ ദോഷങ്ങളും ബ്രഹ്മത്തിനുണ്ടെന്നു പറയേണ്ടി വരും. അസമഞ്ജസം=അതു ശരിയല്ല.

സാരം:—ജഡമായ ജഗത്തിൻെറ ഉപാദാനകാര ണം ബ്രഹ്മംതന്നെ എന്നു സമൎത്ഥിക്കുന്നതുകൊണ്ടു പ്രള യകാലത്തു് എല്ലാം ബ്രഹ്മത്തിൽ ലയിക്കുമ്പോൾ പ്രകൃ തിയുടെ ജഡത്വം, ജീവന്മാരുടെ സുഖദുഃഖാദിദ്വന്ദ്വ ങ്ങൾ, കൎമ്മവാസനകൾ എന്നിവയെല്ലാം ബ്രഹ്മത്തോടു ചേരുന്നുവെന്നും, അവയെല്ലാം ബ്രഹ്മത്തിൽ വികസിക്കു ന്നുവെന്നും പറയേണ്ടിവരും. അതു ശ്രുതിക്കു ഹിതമല്ല. ബ്രഹ്മത്തെ നിൎഗ്ഗുണമായും ജഡത്വാദിധൎമ്മങ്ങളില്ലാത്ത തായുമാണു് ശ്രുതി എപ്പോഴും വൎണ്ണിക്കുന്നതു്. അതി നാൽ മുകളിൽ പറയുന്ന യുക്തി ശരിയല്ല. നിരവയവ ബ്രഹ്മത്തിൽനിന്നു സാവയവജഗത്തുണ്ടാകാമെന്ന വൈ ലക്ഷണ്യം അനുവദനീയമല്ല.

സൂ:—ന തു ദൃഷ്ടാന്തഭാവാൽ. 9

ശബ്ദാൎത്ഥം:—ദൃഷ്ടാന്തഭാവാൽ = ദൃഷ്ടാന്തമുള്ളതുകൊ ണ്ടു്. (കാൎയ്യവസ്തു കാരണത്തിൽ ലയിച്ചുകഴിഞ്ഞാൽ കാ ൎയ്യധൎമ്മങ്ങൾ പ്രകാശിക്കില്ലെന്നതിനു്) ന തു=തീൎച്ചയാ യും ഈ സംശയം ശരിയല്ല.

സാരം:—കാൎയ്യവസ്തു കാരണത്തിൽ ലയിച്ചുകഴി ഞ്ഞാൽ പിന്നെയും കാൎയ്യധൎമ്മങ്ങൾ പ്രകാശിക്കുമെ ന്നതിനു യാതൊരു നിയമവുമില്ല. ഇല്ലെന്നതിനു ധാ രാളം ദൃഷ്ടാന്തങ്ങളുണ്ടുതാനും. കാൎയ്യവസ്തു ലയിക്കുന്ന തോടൊപ്പം അതിൻെറ ധൎമ്മങ്ങളും കാരണത്തിൽ ലയി

digitized by www.sreyas.in

ക്കുന്നു. അവ വീണ്ടും പ്രകാശിക്കലില്ല. ആഭരണങ്ങൾ അവയുടെ കാരണമായ സ്വർണ്ണത്തിൽ ലയിച്ചുകഴിഞ്ഞാൽ പിന്നെ ആഭരണധമ്മങ്ങൾ പ്രകാശിക്കാറില്ല. പാത്രങ്ങൾ അവയുടെ കാരണമായ മണ്ണിൽ ലയിച്ചുകഴിഞ്ഞാൽ പിന്നെയും പാത്രധമ്മങ്ങൾ പ്രകാശിക്കാറില്ല. ഇതുപോലെ മററുള്ളവയിലും കാണാവുന്നതാണ്. അതിനാൽ ജഗത്ത് കാരണമായ ബ്രഹ്മത്തിൽ ലയിച്ചാൽ പിന്നെയും പ്രപഞ്ചധമ്മങ്ങളുണ്ടാവുമെന്നു പറയുന്നതു ശരിയല്ല. ഈ കാരണംകൊണ്ടു ജഗത്തിൻെറ ഉപാദാനകാരണം ബ്രഹ്മമല്ലെന്നു വരുന്നില്ല. പ്രപഞ്ചത്തിൻെറ നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളും ബ്രഹ്മം തന്നെ.

സൂ:—സ്വപക്ഷദോഷാച്ച. 10

ശബ്ദാത്ഥം:—സ്വപക്ഷദോഷാൽ=വാദിയുടെ പക്ഷത്തിൽ പറയപ്പെട്ട എല്ലാ ദോഷങ്ങളും വന്നുചേരുന്നുമുണ്ട്. ച=ആ കാരണത്താലും പ്രപഞ്ചകാരണം പ്രധാനമല്ല.

സാരം:—അവയവരഹിതവും, അവ്യക്തവും, അഗ്രാഹ്യവുമായ പ്രധാനമാണ് ജഗത്തിന്നു കാരണമെന്നു ധരിക്കുന്ന സാംഖ്യമതാവലംബികൾ. നിരാകാരവും, അവ്യക്തവും, ജഡവുമായ പ്രധാനത്തിൽനിന്നു സാകാരവും, വ്യക്തവും, ദശനശ്രവണാദിശക്തികളോടുകൂടിയതുമായ ജഗത്തിൻെറ ഉൽപത്തിയെ ബോധിക്കുന്നപക്ഷം കാരണത്തിന്നു വിലക്ഷണമായ കായ്യത്തിൻെറ ഉൽപത്തിയെന്ന ദോഷം നേരിടും. ദശനശ്രവണാദിശക്തി



digitized by www.sreyas.in

കൾ കാരണമായ പ്രധാനത്തിലില്ലെന്നിരിക്കേ കാൎയ്യമായ ജഗത്തിലെങ്ങിനെ വന്നുചേരും? അങ്ങിനെ പറയുന്നതുകൊണ്ടു് അസത്തിൽനിന്നു സത്തിൻെറ ഉൽപത്തിയെന്ന സ്വീകാൎയ്യമല്ലാത്ത മറെറാരു ദോഷവും പറയാം. കൂടാതെ പ്രളയകാലത്തു ജഗത്തു കാരണമായ പ്രധാനത്തിൽ ലയിക്കുമ്പോൾ കാൎയ്യധൎമ്മങ്ങളായ ദൎശനശ്രവണാദിശക്തികൾ എവിടെ ലയിക്കും എന്ന സംശയവും ബാക്കിയാവും. ഇങ്ങിനെ അനേകം ദോഷങ്ങൾ ഒരേ സമയത്തു വന്നുചേരുന്നു, പ്രധാനത്തെ ജഗൽക്കാരണമായി മാനിക്കുന്നതുകൊണ്ടെന്നതിനാൽ ഒരിക്കലും ജഗൽക്കാരണം ജഡമായ പ്രധാനമാവാൻ വയ്യ.

സൂ: — തൎക്കാപ്രതിഷ്ഠാനാദപ്യന്യഥാനുമേയമിതി ചേദേവമപ്യനിൎമ്മോക്ഷപ്രസംഗഃ. 11

ശബ്ദാൎത്ഥം:—തൎക്കാപ്രതിഷ്ഠാനാൽ അപി=വാദപ്രതിവാദങ്ങൾക്കു സ്ഥിരതയില്ലാത്തതുകൊണ്ടും. അന്യഥാ=മറേറതെങ്കിലും പ്രകാരത്തിൽ. അനുമേയം=അനുമാനങ്ങളെക്കൊണ്ടു കാൎയ്യം തീൎച്ചപ്പെടുത്തണം. ഇതി ചേൽ=എന്നാണെങ്കിൽ. ഏവം അപി=അങ്ങിനെയായാലും. അനിൎമ്മോക്ഷപ്രസംഗഃ=മോക്ഷാനുഭൂതിയുടെ പ്രസംഗം സംഭവിക്കുന്നില്ല.

സാരം:—വാദപ്രതിവാദങ്ങൾക്കവസാനമില്ല. ഒരാൾ ഒരു യുക്തിയെ അവതരിപ്പിക്കുമ്പോൾ മറേറ ആൾ അതിനെ ഖണ്ഡിച്ചു്, സ്വാഭിപ്രായത്തെ സ്ഥാപിക്കാൻ ശ്രമിക്കും. ഇങ്ങിനെ രണ്ടാളും അന്യോന്യം അഭിപ്രായങ്ങളെ ഖണ്ഡിച്ചുകൊണ്ടേ ഇരിക്കുന്നതുകൊണ്ടു കാൎയ്യം

digitized by www.sreyas.in

വെളിവാവാൻ പോകുന്നില്ല; മാത്രമല്ല, രണ്ടാളുടെ അഭിപ്രായങ്ങളും സത്യത്തിൽനിന്നു വളരെയധികം അകന്നു പോവാനേ ഇടയുള്ളൂ. അതുകൊണ്ടു വാദപ്രതിവാദങ്ങൾ നിൽക്കട്ടെ. അനുമാനംകൊണ്ടു കാര്യം തീർച്ചപ്പെടുത്താം. അനുമാനംകൊണ്ടു നോക്കുമ്പോൾ പ്രധാനമാണു് ജഗൽക്കാരണമെന്നു പറയാനേ അർഹതയുള്ളൂ, എന്നാണഭിപ്രായമെങ്കിൽ അതും ശരിയല്ല. എന്തുകൊണ്ടെന്നാൽ അജ്ഞാനനാശമാണു് മോക്ഷകാരണം. അജ്ഞാനം നശിക്കുന്നതാകട്ടേ തത്വജ്ഞാനംകൊണ്ടുമാണു്. വേദോക്തതത്വങ്ങളുടെ വിചാരംകൊണ്ടുണ്ടാവുന്ന ജ്ഞാനമാണു് തത്വജ്ഞാനം. വേദോക്തതത്വങ്ങളെ നിരസിച്ചുകൊണ്ടുള്ള വിചാരത്താൽ ആർക്കും ഇതുവരെ തത്വജ്ഞാനമുണ്ടാവുകയോ അജ്ഞാനം നശിക്കുകയോ ഉണ്ടായിട്ടില്ല. വേദോക്തതത്വമല്ല പ്രധാനം. അതിനാൽ പ്രധാനനിരൂപണംകൊണ്ടു തത്വജ്ഞാനമുണ്ടാവാൻ പോവുന്നില്ല. തത്വജ്ഞാനമുണ്ടാവാതെ അജ്ഞാനം നശിക്കാനോ മോക്ഷാനുഭൂതിയുണ്ടാവാനോ വയ്യ. അപ്പോൾ ആ നിലയിലും സാംഖ്യമതാവലംബികൾക്കു മോക്ഷാനുഭൂതിയില്ലെന്നു പറയേണ്ടിവരും. അതിനാൽ ജഗൽക്കാരണമാണു് പ്രധാനമെന്ന അനുമാനം ശരിയല്ല.

സൂ:—ഏതേന ശിഷ്ടാപരിഗ്രഹാ അപി വ്യാഖ്യാതാഃ. 12

ശബ്ദാർത്ഥം:—ഏതേന=നിരൂപിക്കപ്പെട്ട സിദ്ധാന്തംകൊണ്ടു്. ശിഷ്ടാപരിഗ്രഹാഃ അപി=മററു മതാവ

digitized by www.sreyas.in

ലംബികളുടെ അവതരിപ്പിക്കപ്പെടാത്ത വാദങ്ങളുംകൂടി. വ്യാഖ്യാതാഃ=വ്യാഖ്യാനിക്കപ്പെട്ടു; ഖണ്ഡിക്കപ്പെട്ടു.

സാരം:— ഈ പാദത്തിൽ അഞ്ചുമുതൽ പതിനൊന്നുകൂടിയ സൂത്രങ്ങളെക്കൊണ്ടു സാംഖ്യമതാവലംബികളുടെ വാദങ്ങളെ ഖണ്ഡിച്ചു വേദോക്തസിദ്ധാന്തങ്ങളെ സ്ഥാപിക്കയാണു് ചെയ്തതു്. ഇതുകൊണ്ടു സാംഖ്യമതാവലംബികളുടെ അഭിപ്രായങ്ങളെ മാത്രമേ ഖണ്ഡിച്ചിട്ടുള്ളു എന്നു വരുന്നില്ല. വേദോക്തസിദ്ധാന്തത്തിന്നു വിരുദ്ധമായി ആരുടെയെല്ലാം അഭിപ്രായങ്ങളുണ്ടെങ്കിലും അവയെല്ലാംതന്നെയും ഇതുകൊണ്ടു ഖണ്ഡിച്ചുകഴിഞ്ഞു.

സൂ:— ഭോക്ത്രാപത്തേരവിഭാഗശ്ചേൽ സ്യാല്ലോകവൽ. 13

ശബ്ദാർത്ഥം:— ഭോക്ത്രാപത്തേഃ = ഭോജ്യഭോക്താക്കൾക്കും, ജഡചൈതന്യങ്ങൾക്കും തമ്മിൽ. അവിഭാഗഃ= വേർതിരിവില്ലായ്മ. ചേൽ=സംഭവിക്കുമെന്നാണെങ്കിൽ, അതു ശരിയല്ല. ലോകവൽ=ലോകത്തിൽ സാധാരണ കണ്ടുവരാറുള്ളതുപോലെ. സ്യാൽ=ധരിക്കാൻ സാധിക്കും.

സാരം:— ജഗൽക്കാരണമായി ബ്രഹ്മത്തെ ബോധിക്കുന്നപക്ഷം ബ്രഹ്മത്തിന്നു കർത്തൃത്വ-ഭോക്തൃത്വങ്ങളുണ്ടെന്നു പറയേണ്ടിവരും. ബ്രഹ്മംതന്നെയാണു് ജീവനായിപ്പരിണമിച്ചു പല കർമ്മങ്ങളേയും ചെയ്യുകയും സുഖദുഃഖാകാരങ്ങളായ ഫലങ്ങളെ അനുഭവിക്കുകയും ചെയ്യുന്നതു്. കൂടാതെ ഭോജ്യങ്ങളായ വിഷയവസ്തുക്കളും ഭോക്താവായ ജീവനും രണ്ടും ബ്രഹ്മാംശങ്ങളാണെന്ന കാരണ

digitized by www.sreyas.in

ത്താൽ രണ്ടും തമ്മിൽ ഭേദമില്ലെന്നും വരും. അപ്പോഠം ജഡവസ്തുക്കളേയും സചേതനവസ്തുവേയും തിരിച്ചറിയുക യെന്നതും വിഷമമായിത്തീരും എന്നും മററുമുള്ള ശങ്ക ശരിയല്ല. ജീവൻ ബ്രഹ്മാംശമാണെങ്കിലും ജീവൻെറ സുഖദുഃഖങ്ങളോ പുണ്യപാപങ്ങളോ ബ്രഹ്മത്തെ ബാധിക്കുന്നില്ല. ഈ ലോകാനുഭവങ്ങളെ മുൻനിത്തി നോക്കിയാൽ ഈ കാര്യം വെളിവാവും. പിതാവിൻെറ അംശം തന്നെയാണു് പുത്രൻ. എങ്കിലും പുത്രൻെറ അനുഭവങ്ങഠം പിതാവിനേയോ പിതാവിൻെറ അനുഭവങ്ങഠം പുത്രനേയോ ബാധിക്കുന്നില്ല. അതുപോലെ ജഡങ്ങളായ ഘടപടാദിവസ്തുക്കളും അവയുടെ ഭോക്താവായ ജീവനും തമ്മിൽ ഒരിക്കലും വേർതിരിയപ്പെടാതിരിക്കുന്നുമില്ല. അതിനാൽ പ്രസ്തുതശങ്കകഠം കേവലം അസ്ഥാനത്താണു്. ജഗൽകാരണം ബ്രഹ്മംതന്നെ എന്നു സമത്ഥിക്കുന്നതിൽ ദോഷമില്ല.

സൂ:—തദനന്യത്വമാരംഭണശബ്ദാദിഭ്യഃ. 14

ശബ്ദാത്ഥം:—ആരംഭണശബ്ദാദിഭ്യഃ = ആരംഭണശബ്ദം തുടങ്ങിയ മന്ത്രവണ്ണങ്ങളെക്കൊണ്ടു്. തദനന്യത്വം= ജഗത്തിനു ബ്രഹ്മത്തിൽനിന്നുള്ള അഭേദത്വം സിദ്ധമാണു്.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നു, "യഥാ സോമ്യൈകേന മൃൽപിണ്ഡേന സവ്വം മൃന്മയം വിജ്ഞാതം സ്യാൽ. വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം" എന്നു്. അതായതു ഹേ സോമ്യ! ഒരു മൺകട്ടയുടെ അറിവുകൊണ്ടു മണ്ണിൽനിന്നു

digitized by www.sreyas.in

ങ്ങളാവുന്ന മൺമയങ്ങളായ എല്ലാ പദാൎത്ഥങ്ങളേയും അ
റിഞ്ഞുകഴിഞ്ഞു. നാമരൂപങ്ങളുടെ വ്യത്യാസം വ്യവഹാ
രസൌകൎയ്യത്തിന്നുവേണ്ടിമാത്രമുള്ളതാണു് എന്നു്. മൺ
മയങ്ങളായ ഓരോ പദാൎത്ഥങ്ങൾക്കും നാമരൂപങ്ങൾ മാ
റീട്ടുണ്ടെങ്കിലും മണ്ണുമാത്രമാണെന്നുള്ളതാണു് സത്യം.
ഈ നിലയ്ക്കു കാൎയ്യരൂപമായ ഈ ജഗത്തും കാരണസ്വരൂ
പമായ ബ്രഹ്മംതന്നെയാണു്. ഈ പ്രതിപാദനംകൊണ്ടു
ജഗത്തിന്നു ബ്രഹ്മത്തിൽനിന്നു് അനന്യത സിദ്ധമാവു
ന്നുണ്ടു്. കൂടാതെ അതേ പ്രകരണത്തിൽത്തന്നെ മററു
മന്ത്രവൎണ്ണങ്ങളെക്കൊണ്ടും ഈ തത്വത്തെ ദൃഢമാക്കി സ
മൎത്ഥിക്കുന്നുണ്ടു്. ഇങ്ങിനെ ശ്രുതി ജഗത്തിനെ ബ്രഹ്മ
ത്തിൽനിന്നു് അഭേദമാക്കി സമൎത്ഥിക്കുന്നുണ്ടു്. എന്നി
രുന്നാലും അതു ബ്രഹ്മം ജഗദാകാരമാണെന്ന അൎത്ഥത്തി
ലല്ല. അതും ശ്രുതിതന്നെ സമൎത്ഥിക്കുന്നുണ്ടു്. കടകവും
സ്വൎണ്ണവും ഒന്നാണെന്നു പറഞ്ഞാൽ സ്വൎണ്ണം കടകാകാ
രമാണെന്നൎത്ഥമില്ല. കടകമാവുന്നതിന്നു മുമ്പും കടക
ഭാവം വിടുമ്പോഴും സ്വൎണ്ണം മാത്രമാണു്. സ്വൎണ്ണം കടക
മായിത്തീരുക അല്ലെങ്കിൽ സ്വൎണ്ണത്തിൽ കടകഭാവത്തെ
വ്യഞ്ജിപ്പിക്കുകയെന്നതു സ്വൎണ്ണത്തിന്റെ ശക്തിയാണു്.
ആ ശക്തി സ്വൎണ്ണത്തിൽത്തന്നെ ലീനയായും, പ്രകടയാ
യും വിലസുന്നു. ലീനയായിരിക്കുമ്പോൾ സ്വൎണ്ണംമാത്ര
മാണുള്ളതു്. എന്നാൽ പ്രകടയായിത്തീരുമ്പോൾ കട
കാദിനാമരൂപാകാരേണ വ്യഞ്ജിക്കപ്പെടുന്നു. ഇതുപോ
ലെ നാമരൂപാതീതമായ ബ്രഹ്മത്തിൽ തന്റെതന്നെ ശ
ക്തി ലീനയായിരിക്കുമ്പോൾ സന്മാത്രമായും പ്രകടയായി
രിക്കുമ്പോൾ നാമരൂപാത്മകജഗത്തായും വിളങ്ങുന്നു. പ്ര

digitized by www.sreyas.in

ളയത്തിലും ശക്തി ലയിച്ച്, കേവലം സന്മാത്രമായി വിളങ്ങുന്നു. "സദേവ സോമ്യേദമഗ്ര ആസീൽ" ഇത്യാദി മന്ത്രവർണ്ണങ്ങളെക്കൊണ്ട് ഈ തത്വത്തെ ശ്രുതിതന്നെ സമർത്ഥിച്ചിട്ടുമുണ്ട്. ശക്തനായ പുരുഷൻെറ ശക്തിയും പുരുഷനും വേറെയല്ല. എങ്കിലും ശക്തി വികസിക്കുമ്പോൾമാത്രമാണ് പ്രകടനങ്ങളുണ്ടാവുന്നതു്. ശക്തിപ്രകടനങ്ങളും പുരുഷനും വാസ്തവത്തിൽ രണ്ടല്ല; ഒന്നാണ്. എങ്കിലും ശക്തിപ്രകടനംകൊണ്ടുണ്ടാവുന്ന വിക്രിയകളല്ല അതടങ്ങുമ്പോൾ ശേഷിക്കുന്നതാണ് പുരുഷൻെറ യഥാർത്ഥരൂപം. ഇതുപോലെ ബ്രഹ്മശക്തിയുടെ പ്രകടഭാവമാണ് ജഗത്തു്. അതു ബ്രഹ്മത്തിൽനിന്നു വേറെയല്ല. ജഗത്തും ബ്രഹ്മവും ഒന്നുതന്നെ. എങ്കിലും ബ്രഹ്മസ്വരൂപം ജഗൽഭാവമല്ല. ജഗത്തടങ്ങുമ്പോൾ ശേഷിക്കുന്നതാണ്. ഈ നിലയ്ക്കു ജഗത്തിനെയും ബ്രഹ്മത്തെയും ഒന്നായി സമർത്ഥിക്കുന്നുണ്ട് ശ്രുതി. ഇതുപോലെ ഭഗവാനും പ്രകൃതിക്കും അനന്യത സിദ്ധമാവുന്നുണ്ട്. ഈ പ്രതിപാദനത്തെ ഓർമ്മിച്ചുകൊണ്ടാണ് എല്ലായിടത്തും ജഗൽബ്രഹ്മഭാവങ്ങളെ വീക്ഷിക്കേണ്ടതു്.

സൂ:— ഭാവേ ചോപലബ്ധേഃ. 15

ശബ്ദാർത്ഥം:— ഭാവേ ച=കാര്യം കാരണത്തിൽ ശക്തിസ്വരൂപേണ ലയിച്ചിരിക്കുമ്പോഴും. ഉപലബ്ധേഃ=സത്താസ്വരൂപേണ നിലനില്ക്കുന്നതുകൊണ്ടു ജഗത്തെപ്പോഴും ബ്രഹ്മത്തിൽനിന്ന് അഭേദംതന്നെ.

സാരം:— ജഗത്തു ലയിച്ചിരിക്കുമ്പോഴും ബ്രഹ്മത്തിൽ ശക്തിസ്വരൂപേണ നിലനില്ക്കുന്നു. അങ്ങിനെ

digitized by www.sreyas.in

യല്ലെങ്കിൽ പിന്നീടുണ്ടാവുന്നതെങ്ങനെ? ഇല്ലാത്ത ഒരു വസ്തു എപ്പോഴും ഇല്ലാത്തതുതന്നെ. മുയലിൻെറ കൊമ്പ് ആകാശകുസുമം ഇത്യാദി വസ്തുക്കറം എപ്പോഴും ഉള്ളതാവാൻ വയ്യ. എന്നാൽ ജഗത്തങ്ങിനെയല്ല. കാരണത്തിൽ ലയിച്ച് അപ്രകടമായും, ചിലപ്പോറം പ്രകടമായും ഇരിക്കുന്നുവെന്നുമാത്രം. അപ്രകടമായിരിക്കുന്ന സമയത്തും, ആഭരണശക്തി സ്വൎണ്ണത്തിൽ ലയിച്ചിരുന്നതുപോലെ കാരണമായ ബ്രഹ്മത്തിൽ ശക്തിസ്വരൂപേണ ലയിച്ചിരിക്കമാത്രമാണു് ചെയ്യുന്നതു്. അതിനാൽ അപ്പോഴും ജഗത്തുണ്ടു്. പക്ഷേ ശക്തിസ്വരൂപത്തിലാണെന്നുമാത്രം. ഈവക കാരണങ്ങളെക്കൊണ്ടു ജഗത്തെപ്പോഴും ബ്രഹ്മത്തിൽനിന്നു് അഭേദമായിത്തന്നെയിരിക്കുന്നു.

സൂ:—സത്വാച്ചാവരസ്യ. 16

ശബ്ദാൎത്ഥം:—അവരസ്യ=കാൎയ്യത്തിൻെറ. സത്വാൽ ച=സത്താകഥനംകൊണ്ടും അപ്രകടമാവത്തിലും ജഗത്തുണ്ടെന്നു സിദ്ധമാവുന്നു.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നു: 'സദേവ സോമ്യേദമഗ്ര ആസീൽ' എന്നു്. ഹേ സോമ്യ! ഈ ജഗത്തു പ്രകടമാവുന്നതിനു മുമ്പു സത്തായിത്തന്നെ ഇരുന്നു എന്നു്. ബൃഹദാരണ്യകോപനിഷത്തിൽ 'തദ്ധേദം തൎഹ്യവ്യാകൃതമാസീൽ' എന്നും പറയുന്നുണ്ടു്. അപ്പോറം ഇതു് അപ്രകടമായിരുന്നു എന്നു്. പ്രസ്തുതവൎണ്ണനങ്ങളെക്കൊണ്ടു സ്ഥൂലമായ ഈ ജഗത്തു് ഈ രൂപത്തിൽ പ്രകടമാവുന്നതിനു മുമ്പു കാരണമായ ബ്രഹ്മ

digitized by www.sreyas.in

ത്തിൽ ശക്തിസ്വരൂപേണ ലയിച്ചിരിക്കുന്നുവെന്നും സൃഷ്ടികാലത്തു പ്രകടമായിത്തീരുന്നുവെന്നും സിദ്ധമാവുന്നു.

സൂ:—അസദ്വ്യപദേശാന്നേതി ചേന്ന ധർമ്മാന്തരേണ വാക്യശേഷാൽ. 17

ശബ്ദാർത്ഥം:—അസദ്വ്യപദേശാൽ=സൃഷ്ടിക്കു മുമ്പു ജഗത്തിനെ അസത്തായി ശ്രുതിതന്നെ മറ്റൊരിടത്തു വ്യപദേശിച്ചിരിക്കയാൽ. ന=പറഞ്ഞതു ശരിയല്ല; കാര്യ്യവസ്തു പ്രകടമാവുന്നതിനുമുമ്പുതന്നെ കാരണത്തിൽ നിലനില്ക്കുന്നുണ്ടെന്നു വരുന്നില്ല. ഇതി ചേൽ=എന്നാണഭിപ്രായമെങ്കിൽ. ന=അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ, ധർമ്മാന്തരേണ=അസദ്വ്യപദേശം ധർമ്മാന്തരത്തിൽക്കൂടെ ഉണ്ടായതാണു്. വാക്യശേഷാൽ=അതേ മന്ത്രത്തിൻെറതന്നെ അന്തിമവാക്യംകൊണ്ടു് ഈ വസ്തുത വ്യക്തമാവുകയും ചെയ്യും.

സാരം:—തൈത്തിരീയോപനിഷത്തിൽ: "അസദ്വാ ഇദമഗ്ര ആസീൽ. തതോ വൈ സദജായത. തദാത്മാനം സ്വയമകുരുത. തസ്മാൽ തൽ സുകൃതമുച്യതേ." എന്നു പറയുന്നുണ്ടു്. അതായതു്, ആദ്യത്തിൽ ഈ ജഗത്തു് അതു തന്നത്താൻ തനിക്കു രൂപത്തെക്കല്പിച്ചു. അതുകൊണ്ടതിനെ സുകൃതമെന്നു പറയുന്നു. ഈ മന്ത്രത്തിൽ ജഗത്താദ്യം അസത്തായിരുന്നു എന്ന വർണ്ണനത്തിന്നു് ഉണ്ടായിരുന്നില്ല എന്നർത്ഥമല്ല. അപ്രകടമായിരുന്നു എന്നേ അർത്ഥമുള്ളൂ. പിന്നീടതിൽനിന്നു സത്തുണ്ടായി എന്നു പറയുമ്പോഴും ഇല്ലാത്തതിൽനിന്നുള്ളതുണ്ടായി എ



digitized by www.sreyas.in

നും അൎത്ഥമല്ല. അപ്രകടമായ ജഗത്തു പ്രകടമായിത്തീൎന്നു എന്നേ അതിന്നൎത്ഥമുള്ളു. അതിനാൽ ഈ മന്ത്രത്തിലെ 'അസൽ'ശബ്ദത്തെ മുൻനിൎത്തി കാൎയ്യം പ്രകടമാവുന്നതിനു മുമ്പു കാരണത്തിൽ ഇല്ലെന്നു വ്യവഹരിക്കുന്നതു ശരിയല്ല. ധൎമ്മാന്തരേണയാണിവിടെ അസൽശബ്ദം ഉപയോഗിച്ചിരിക്കുന്നതു്. ഇതേ വിഷയത്തെത്തന്നെ ഛാന്ദോഗ്യോപനിഷത്തു നിസ്സംശയസ്വരൂപേണ പ്രതിപാദിച്ചിട്ടുണ്ടു്; "തദ്ധൈക ആഹുരസദേവേദമഗ്ര ആസീദേകമേവാദ്വിതീയം തസ്മാദസതഃ സഞ്ജായത." എന്നിങ്ങനെ. അതായതു്, 'ഓരോരുത്തർ പറയുന്നു ഈ ജഗത്തു് ആദ്യത്തിൽ അസത്തായിരുന്നു; ഒന്നുമാത്രമായിരുന്നു; രണ്ടാമതൊന്നുമുണ്ടായിരുന്നില്ല; പിന്നീടു് ആ അസത്തിൽനിന്നു സത്തുണ്ടായി' എന്നു്. ഇത്രത്തോളം കേൾക്കുമ്പോൾതന്നെ കാൎയ്യം മനസ്സിലാവും. എന്നാൽ ഒരിക്കലും തെററിദ്ധാരണയുണ്ടാവരുതെന്നു കരുതി വീണ്ടും ശ്രുതി പറകയാണു്: "കുതസ്തു സോമ്യൈവം സ്യാദിതി ഹോവാച കഥമസതഃ സഞ്ജായതേതി." ഹേ സോമ്യ! ഇതെങ്ങിനെ സംഭവിക്കും? അസത്തിൽനിന്നു സത്തുണ്ടാവുകയെന്നതു്. ഇല്ലാത്തതിൽനിന്നു് ഉള്ളതുണ്ടാവാൻ വയ്യ. എന്താണിതുകൊണ്ടു കാണിക്കുന്നതു്? അപ്പോൾ അസത്തിൽനിന്നു സത്തുണ്ടായിയെന്നു പറഞ്ഞാൽ അപ്രകടമായ ജഗത്തു പ്രകടമായിത്തീൎന്നു എന്നേ അൎത്ഥമുള്ളു. ഈ നിലയ്ക്കു വാക്യശേഷംകൊണ്ടു പ്രകടമാവുന്നതിനു മുമ്പു്, ശക്തിസ്വരൂപേണ ജഗത്തു ബ്രഹ്മത്തിലുണ്ടായിരുന്നു എന്നു വരുന്നു.

digitized by www.sreyas.in

സൂ:—യുക്തേഃ ശബ്ദാന്തരാച്ച. 18

ശബ്ദാൎത്ഥം:—യുക്തേഃ=യുക്തികൊണ്ടും. ശബ്ദാന്തരാൽ ച=മററു ശബ്ദംകൊണ്ടും ഈ കാൎയ്യം വ്യക്തമാവുന്നുണ്ടു്.

സാരം:—ഇല്ലാത്ത ഒരു വസ്തു ഒരിക്കലും ഉള്ളതായിത്തീരാൻ വയ്യ. ചില സമയത്തു് ഒരു വസ്തു ഉള്ളതായിത്തീരുന്നുണ്ടെങ്കിൽ എപ്പോഴും അതു് ഉള്ളതുതന്നെ. പക്ഷേ പ്രകാരാന്തരേണയായിരിക്കും നില്ക്കുന്നതെന്നേ ഉള്ളു. അല്ലാതെ കേവലം ഇല്ലാത്തതാണൊരു വസ്തുവെങ്കിൽ പിന്നെ അതൊരിക്കലും ഉള്ളതാവാൻ പോവുന്നില്ല. ശശവിഷാണം, ആകാശകസുമം തുടങ്ങിയ ഇല്ലാത്ത വസ്തുക്കൾ ഒരിക്കലും ഉള്ളതായിത്തീൎന്നിട്ടില്ല. എന്നീ രൂപത്തിൽ യുക്തികൊണ്ടും, ബൃഹദാരണ്യകോപനിഷത്തിൽ ഈ ജഗത്തിനെ അവ്യാകൃതം തുടങ്ങിയ ശബ്ദങ്ങളെക്കൊണ്ടുപന്യസിച്ചിട്ടുണ്ടു്. അവ്യാകൃതമെന്നു പറഞ്ഞാൽതന്നെ അപ്രകടമെന്നൎത്ഥമാണല്ലോ. അപ്പോൾ ജഗത്തു് ഉല്പത്തിക്കു മുമ്പും അപ്രകടഭാവത്തിൽ ബ്രഹ്മത്തിൽ ലയിച്ചിരിക്കുന്നു എന്നൎത്ഥമാണല്ലോ. ഇങ്ങിനെ യുക്തികൊണ്ടും ശബ്ദംകൊണ്ടും ജഗത്തു സൃഷ്ടിക്കുമുമ്പും ബ്രഹ്മത്തിൽ ശക്തിസ്വരൂപേണ ലയിച്ചിരിക്കുന്നുവെന്നു ബോധിക്കാൻ കഴിയും.

സൂ:—പടവച്ച. 19

ശബ്ദാൎത്ഥം:—പടവൽ ച=വസ്ത്രമെന്നപോലെയും.

സാരം:—വസ്ത്രം പ്രകടമാവാതിരിക്കും കാലത്തോളം പരുത്തിയിൽ അപ്രകടമായി ശക്തിരൂപേണ ലയിച്ചിരി

digitized by www.sreyas.in

ക്കുന്നു. പ്രകടമായിത്തീരുമ്പോഠം മാത്രമാണു് വസ്ത്രമെന്നറിയപ്പെടാനിടയാവുന്നതു്. അതുകൊണ്ടു് അതുവരേയും വസ്ത്രത്തിന്നു് അസൽഭാവമാണുള്ളതെന്നു വരുന്നില്ല. പ്രകടമാവാതിരിക്കുമ്പോഴും വസ്ത്രത്തിൻെറ സത്ഭാവമുണ്ടു്. പക്ഷേ ശക്തിസ്വരൂപേണയാണെന്നുമാത്രം. ഇതുപോലെ ജഗത്തും പ്രകടമാവാതിരിക്കും കാലത്തോളം ശക്തിസ്വരൂപേണ നില്ക്കുന്നു എന്നു മാത്രം. ജഗത്തില്ലെന്നു വരുന്നില്ല. അതിനാൽ സൃഷ്ടിക്കുമുമ്പും ജഗത്തു ശക്തിസ്വരൂപേണ ബ്രഹ്മത്തിൽ ലയിച്ചിരിക്കുന്നു.

സൂ:—യഥാ ച പ്രാണാദി. 20

ശബ്ദാൎത്ഥം:—പ്രാണാദി=പ്രാണനും സ്ഥൂലേന്ദ്രിയങ്ങളും. യഥാ ച=എങ്ങനെയാണോ അതുപോലെയും ജഗത്തു കാരണമായ ബ്രഹ്മത്തിൽ ലയിച്ചിരിക്കുന്നു.

സാരം:—മരണസമയത്തു പ്രാണനും ഇന്ദ്രിയങ്ങളും ജീവനോടുകൂടി ഈ ശരിരത്തെ വിട്ടു മറെറാരിടത്തേയ്ക്കു പോവുന്നു. അതുകൊണ്ടു പ്രാണനും ഇന്ദ്രിയങ്ങളും ഇല്ലാതാവുന്നുണ്ടോ? പ്രകടമായി കാണപ്പെടുന്നില്ലെന്നുമാത്രം. മറെറാരു ശരീരത്തിൽക്കൂടെ പ്രകടമായിത്തീരുമ്പോഠം വീണ്ടും ഉള്ളതായി ബോധിക്കുന്നു. പ്രകടമായി കാണപ്പെടാത്ത സമയത്തും ഇല്ലാതാവുന്നില്ല. അതുപോലെ ജഗത്തും ശക്തിസ്വരൂപേണ കാരണമായ ബ്രഹ്മത്തിൽ ലയിച്ചിരിക്കമാത്രമാണു് ചെയ്യുന്നതു്. സൃഷ്ടിസമയത്തു വീണ്ടും പ്രകടമായിത്തീരുന്നു.

digitized by www.sreyas.in

സൂ:—ഇതരവ്യപദേശാദ്ധിതാകരണാദിദോഷപ്ര സക്തിഃ. 21

ശബ്ദാർത്ഥം:—ഇതരവ്യപദേശാൽ=ബ്രഹ്മംതന്നെ ജീവനായിത്തീരുന്നു എന്നു പറയുന്നതുകൊണ്ടു്. ഹിതാകരണാദിദോഷപ്രസക്തിഃ=ബ്രഹ്മത്തിൽ തനിക്കു ഹിതാഹിതങ്ങളെ ചെയ്യുന്നു എന്ന ദോഷത്തിന്റെ പ്രസക്തിയുണ്ടാവുന്നു.

സാരം:—ഒരു പൂർവ്വപക്ഷത്തെ അവതരിപ്പിക്കയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. അതിന്റെ ഉത്തരം അടുത്ത സൂത്രംകൊണ്ടാണു് പറയാൻ പോവുന്നതു്. ഛാന്ദോഗ്യോപനിഷത്തിലെ 'തത്ത്വമസി ശ്വേതകേതോ' എന്നും, 'സേയം ദേവതേമാസ്തിസ്രോ ദേവതാ അനേനൈവ ജീവേനാത്മനാനുപ്രവിശ്യ നാമരൂപേ വ്യാകരോൽ' എന്നും ബൃഹദാരണ്യകോപനിഷത്തിലെ 'അയമാത്മാ ബ്രഹ്മ' എന്നും മററുമുള്ള പ്രതിപാദനങ്ങളെക്കൊണ്ടു ബ്രഹ്മവും ജീവനും രണ്ടല്ലെന്നും ബ്രഹ്മംതന്നെയാണു് ജീവനായിപ്പരിണമിച്ചിരിക്കുന്നതെന്നും വ്യക്തമാവുന്നു. സാധാരണ സംസാരഭാഷയിൽത്തന്നെ 'നീ പുരുഷൻ, നീ സ്ത്രീ, നീ ബ്രാഹ്മണൻ' എന്നിത്യാദി കഥനങ്ങളിൽ 'നീ' എന്ന ശബ്ദംകൊണ്ടു മൂലവസ്തുവിനേയും, പുരുഷൻ, സ്ത്രീ, ബ്രാഹ്മണൻ ഇത്യാദി ശബ്ദവിശേഷങ്ങളെക്കൊണ്ടു തല്ക്കാല പരിണാമത്തെയുമാണല്ലോ സൂചിപ്പിക്കുന്നതു്. അപ്പോൾ ഏതോ ഒരു മൂലവസ്തു തത്തദാകാരേണ പരിണമിച്ചതാണു് ജഗത്തെന്നു വ്യക്തമാവുന്നുണ്ടല്ലോ. മൂലവസ്തു ബ്രഹ്മമല്ലാതെ മററെന്താണു്? അപ്പോൾ ബ്രഹ്മംത

നെയാണു് ജീവനായിത്തീൎന്നിരിക്കുന്നതെന്നു വ്യക്തമാണു്. അങ്ങിനെയാണെങ്കിൽ ജീവന്മാൎക്കു ദുഃഖമുണ്ടാവാൻ പാടില്ലാത്തതാണു്. ബ്രഹ്മം സൎവ്വജ്ഞനാണല്ലോ. ആ സ്ഥിതിക്കു ഹിതാഹിതങ്ങളായ കാൎയ്യങ്ങളെ തിരിച്ചറിയാതിരിക്കാൻ കാരണമില്ല. തനിക്കു് അഹിതങ്ങളായ പ്രവൃത്തികളെ ചെയ്യുന്നതുകൊണ്ടാണല്ലോ ദുഃഖം അനുഭവിക്കേണ്ടിവരുന്നതു്. അറിഞ്ഞുകൊണ്ടു താൻതന്നെ തനിക്കു ദുഃഖത്തെ വരുത്തി അനുഭവിച്ചു വിഷമിക്കുകയെന്നതാരും പതിവില്ലാത്തതാണു്. സൎവ്വജ്ഞനും സൎവ്വശക്തനുമായ ബ്രഹ്മം ദുർബ്ബലനും ദുഃഖിയുമായി ജനനമരണസ്വരൂപമായ സംസാരപ്രവാഹത്തിൽ മുഴുകുന്നുവെന്നതു ന്യായമാവാൻ വയ്യ. അതിനാൽ ജഗൽകാരണം ബ്രഹ്മമാണെന്ന സിദ്ധാന്തം ശരിയല്ല.

സൂ:—അധികം തു ഭേദനിൎദ്ദേശാൽ. 22

ശബ്ദാൎത്ഥം:—തു=എന്നാൽ; ബ്രഹ്മം ജീവനല്ല; പക്ഷേ അതിലും. അധികം=അധികമാണു്. ഭേദനിൎദ്ദേശാൽ=എന്തുകൊണ്ടെന്നാൽ ജീവാത്മാവിൽനിന്നു ബ്രഹ്മത്തിന്നു ഭേദം നിൎദ്ദിഷ്ടമായിട്ടുണ്ടു്.

സാരം:—ബൃഹദാരണ്യകോപനിഷത്തിൽ ജനകയാജ്ഞവല്ക്യസംവാദത്തിൽ ആദിത്യചന്ദ്രാഗ്നി ആദിയായ ബാഹ്യജ്യോതിസ്സിനേയും വാഗ്യാദി അദ്ധ്യാത്മജ്യോതിസ്സിനേയുംപററിപ്പറഞ്ഞു് അവസാനം അവയുടെയൊക്കെ അഭാവത്തിലും പ്രകാശിക്കുന്ന ആത്മജ്യോതിസ്സിനെ പറയുന്നുണ്ടു്. പിന്നെ ആത്മാവിൻെറ സ്വരൂപത്തെപ്പററി ചോദിച്ചപ്പോൾ വിജ്ഞാനസ്വരൂപനായ ജീവനെ

digitized by www.sreyas.in

ആത്മസ്വരൂപമായി പ്രഖ്യാപിച്ചു. എങ്കിലും ജാഗ്രദാദി അവസ്ഥകളുടെ നിരൂപണത്തിൽ സുഷുപ്ത്യവസ്ഥയിൽ ഈ ജീവൻ ബാഹ്യാഭ്യന്തരങ്ങളായ അറിവുകളൊന്നും കൂടാതെ പരബ്രഹ്മത്തിൽ കൂടിച്ചേൎന്നു ലയിക്കുന്നു എന്നും പറയുന്നു. പിന്നീടു മരണകാലത്തെ അവസ്ഥാവിശേഷത്തെ നിരൂപിക്കുമ്പോഠം പരബ്രഹ്മത്തിൽ അധിഷ്ഠിതനായ ജീവൻ മരണസമയത്തു് ഒരു ശരീരത്തെ വിട്ടു മറെറാരു ശരീരത്തെ പ്രാപിക്കുന്നു എന്നും പറയുന്നുണ്ടു്. ഈ വൎണ്ണനങ്ങളെക്കൊണ്ടു ജീവനും ബ്രഹ്മത്തിനും ഭേദമുണ്ടെന്ന കാൎയ്യം സ്പഷ്ടമാക്കീട്ടുണ്ടു്. ഇതുപോലെ ഛാന്ദോഗ്യോപനിഷത്തിലും "അനേന ജീവേനാത്മനാനുപ്രവിശ്യ" എന്നു തുടങ്ങിയ മന്ത്രങ്ങളെക്കൊണ്ടു ജീവനും ബ്രഹ്മത്തിനും ഭേദം വ്യക്തമാക്കപ്പെട്ടിട്ടുണ്ടു്. ശ്വേതാശ്വതരോപനിഷത്തിൽ ഒരു വൃക്ഷത്തിൻെറ രണ്ടു കൊമ്പുകളിൽ അധിവസിക്കുന്ന രണ്ടു പക്ഷികളായിട്ടു ജീവനേയും ഈശ്വരനേയും സ്മരിച്ചിട്ടുണ്ടു്.

കഠോപനിഷത്തിൽ ഹൃദയഗുഹയിൽ അധിവസിക്കുന്ന രണ്ടു തത്വങ്ങളായി ജീവേശ്വരന്മാരെ ദ്വിവചനം കൊണ്ടു പ്രകാശിപ്പിച്ചിട്ടുണ്ടു്. ഇങ്ങിനെ നോക്കിയാൽ ശ്രുതികളിൽ പലേടത്തും ജീവേശ്വരഭേദത്തെ വ്യക്തമായി പ്രകാശിപ്പിച്ചതായിക്കാണാം. അതിൽനിന്നൊക്കെ മനസ്സിലാവുന്നതു്, ഈ ജഗത്തിൻെറ സ്രഷ്ടാവും പാലകനുമായ ഈശ്വരൻ ജീവനല്ല, എന്നു മാത്രമല്ല, ജീവനേക്കാഠം എത്രയോ അധികം മാഹാത്മ്യവും ശക്തിയുമുള്ള പരമപുരുഷനാണു്, ജീവന്മാരുടെ നിയാമകനും സ്വാ

digitized by www.sreyas.in

മിഥ്യമാണെന്നാണു്. എന്നാൽ തത്വമസി തുടങ്ങിയ വാക്യങ്ങളെക്കൊണ്ടു ജീവനും ബ്രഹ്മത്തിന്നും അഭേദം കല്പിച്ചുവല്ലോ. അതെങ്ങിനെയെന്നാണെങ്കിൽ ഇതിനുമുമ്പു വർണ്ണിച്ചതുപോലെ കാരണത്തിൽനിന്നു കാൎയ്യത്തിന്നു് അഭേദത്വം പ്രകാശിപ്പിക്കുകമാത്രമേ ചെയ്തിട്ടുള്ളു. കാരണത്തിൻെറതന്നെ ശക്തിവിസ്താരമാണു് കാൎയ്യമെന്നു പറഞ്ഞാൽ തെററില്ല. അതിനാൽ കാൎയ്യകാരണങ്ങൾക്കു് അഭേദത്വം സിദ്ധമാണു്. ഈ നിലയ്ക്കു ജീവനും ബ്രഹ്മവും രണ്ടല്ല, ഒന്നാണു്. എങ്കിലും ഉപാധിഗതഭേദം ഈ നിലയിലും ഉണ്ടുതാനും. ബ്രഹ്മം സൎവ്വജ്ഞനാണു്; ജീവൻ അല്പജ്ഞനാണു്. ബ്രഹ്മം സൎവ്വശക്തനാണു്; ജീവൻ ദുൎബ്ബലനാണു്—ഇത്യാദി. ജീവൻ ഈശ്വരന്നധീനനാണു്. ഈശ്വരൻ എല്ലാററിൻേറയും നിയാമകനുമാണു്. ആ സ്ഥിതിക്കു ജീവേശ്വരന്മാൎക്കു് അത്യന്താഭേദം സിദ്ധമാവാൻ വയ്യല്ലോ. എങ്കിലും കാൎയ്യകാരണസ്വരൂപേണ അഭേദത്വമുണ്ടുതാനും. ഈ ദൃഷ്ടിയിൽക്കൂടെ നോക്കുമ്പോൾ ജഗൽകാരണം ബ്രഹ്മമാണെന്നും, ജീവനും ബ്രഹ്മവും രണ്ടല്ല, ഒന്നാണെന്നു പറയുന്നതു തെററല്ലെന്നും ബോദ്ധ്യമാവും.

സൂ:—അശ്മാദിവച്ച തദനുപപത്തിഃ. 23

ശബ്ദാൎത്ഥം:—അശ്മാദിവൽ ച=ജഡമായ കല്ലു മുതലായവയെന്നപോലെ, അല്പജ്ഞനായ ജീവാത്മാവും ബ്രഹ്മത്തിൽനിന്നു ഭിന്നംതന്നെയാണു്. അതിനാൽ, തദനുപപത്തിഃ=ജീവാത്മാവിന്നും ബ്രഹ്മത്തിന്നും തമ്മിൽ അത്യന്താഭേദം സിദ്ധമാവാൻ വയ്യ.

digitized by www.sreyas.in

സാരം:—സൎവ്വജ്ഞനും, സൎവ്വശക്തനുമായ ബ്രഹ്മവും അപരാപ്രകൃതിയുടെ വിസ്താരമായ കല്ല്, മണ്ണ്, ലോഹം തുടങ്ങിയ ജഡവസ്തുക്കളും എപ്രകാരം ബ്രഹ്മത്തിന്റെ കാൎയ്യങ്ങളാണെങ്കിലും അഭേദമാവത്തോടുകൂടിയവയല്ലയോ, അതുപോലെ പരാപ്രകൃതിയുടെ വിസ്താരമായ ജീവനും ജഡമല്ലെങ്കിലും ബ്രഹ്മത്തോട് അഭേദഭാവം സിദ്ധമാവാൻ വയ്യ.

സൂ:—ഉപസംഹാരദൎശനാന്നേതി ചേന്ന ക്ഷീരവദ്ധി. 24

ശബ്ദാൎത്ഥം:—ഉപസംഹാരദൎശനാൽ = ഘടാദിപദാൎത്ഥങ്ങളുണ്ടാക്കാൻ മണ്ണു മുതലായ സാമഗ്രികളെ കാണുന്നതുകൊണ്ടും പ്രപഞ്ചനിൎമ്മാണത്തിൽ ബ്രഹ്മത്തിന്നു് അതുപോലെ യാതൊരു സാമഗ്രികളും കാണാത്തതുകൊണ്ടും. ന=പ്രപഞ്ചകാരണം ബ്രഹ്മമല്ല. ഇതി ചേൽ=എന്നാണെങ്കിൽ. ന=അതു ശരിയല്ല. ഹി=എന്തുകൊണ്ടെന്നാൽ. ക്ഷീരവൽ=മററു യാതൊരുപകരണത്തിന്റെയും അപേക്ഷയില്ലാതെത്തന്നെ പാൽ തയിരാവുന്നുണ്ടല്ലോ. അതുപോലെ ബ്രഹ്മത്തിന്നും പ്രപഞ്ചനിൎമ്മാണത്തിന്നും മററുപകരണങ്ങളുടെ അപേക്ഷ ആവശ്യമില്ല.

സാരം:—ലോകത്തിൽ ഘടം, വസ്ത്രം തുടങ്ങിയ വസ്തുക്കളുടെ നിൎമ്മാണത്തിന്നു മണ്ണ്, വടി, നൂല് തുടങ്ങിയ ഉപകരണങ്ങൾ അത്യാവശ്യമാണു്. അങ്ങിനെയുള്ള ഉപകരണങ്ങളില്ലാതെ അതാതു പദാൎത്ഥങ്ങളെ നിൎമ്മിക്കാൻ സാദ്ധ്യമല്ലെന്നതു വ്യക്തമാണു്. എന്നാൽ ജഗന്നിൎമ്മാണവിഷയത്തിൽ ബ്രഹ്മത്തിന്നു് അങ്ങിനെയുള്ള



digitized by www.sreyas.in

യാതൊരുപകരണങ്ങളും ഉള്ളതായി അറിയുന്നില്ല. അതിനാൽ ജഗത്തിന്റെ കർത്താവു ബ്രഹ്മമാവാൻ വഴിയില്ലെന്ന അഭിപ്രായം ശരിയല്ല. ഏകനും അദ്വിതീയനും സർവ്വശക്തനും സർവ്വത്ര വ്യാപ്തനുമായ ബ്രഹ്മത്തിനു് ഏതു കാര്യത്തിന്നും താനൊഴിച്ച മറെറാരുപകരണത്തിന്റേയും അപേക്ഷയില്ല. മറെറാന്നിന്റേയും അപേക്ഷയില്ലാതെ തന്നത്താൻ എന്തും ചെയ്യാൻ സാധിക്കുന്നു ബ്രഹ്മത്തിന്നു്. പാൽ എപ്രകാരം മറെറാന്നിന്റേയും അപേക്ഷയില്ലാതെ തന്നത്താൻ തൈരായിത്തീരുന്നുവോ, അതുപോലെ ബ്രഹ്മവും തന്നത്താൻ എല്ലാമായിത്തീരുന്നു. അതിനാൽ ജഗൽകാരണം ബ്രഹ്മംതന്നെ.

സൂ:— ദേവാദിവദപി ലോകേ. 25

ശബ്ദാർത്ഥം:— ലോകേ=ലോകത്തിൽ. ദേവാദിവൽ അപി=ദേവതകൾ ഉപകരണങ്ങളില്ലാതെത്തന്നെ പല കാര്യങ്ങളും നടത്താറുണ്ടല്ലോ, അതുപോലെ.

സാരം:— സാധാരണ ദേവന്മാരോ അഥവാ യോഗീശ്വരന്മാരോ സിദ്ധന്മാരായ മററു ജ്ഞാനികളോ ഉപകരണങ്ങളില്ലാതെ പല കാര്യങ്ങളും ലോകത്തിൽ നടത്തുന്നതായി കാണാറുണ്ടു്. വെറും സങ്കല്പമാത്രംകൊണ്ടു് ഇല്ലാത്ത പല വസ്തുക്കളെയും ഉണ്ടാക്കുകയും ഉള്ള പലതിനെയും ഇല്ലാതാക്കിത്തീർക്കുകയും രൂപാന്തരപ്പെടുത്തുകയുമൊക്കെ ചെയ്യുകാണാറുണ്ടു്. അല്പശക്തന്മാരായ ദേവന്മാക്കും യോഗികൾക്കുംതന്നെ ഇങ്ങിനെ സാദ്ധ്യമാണെങ്കിൽ സർവ്വശക്തനായ ഈശ്വരൻ വെറും സങ്കല്പമാത്രംകൊണ്ടു ജഡചേതനാത്മകമായ ഈ ജഗത്തിനെ സൃഷ്ടിച്ചു, അ

digitized by www.sreyas.in

ല്ലെങ്കിൽ ജഗത്തായി പരിണമിച്ചു, എന്നു പറഞ്ഞാലെന്താണു് തെററു്? തീർച്ചയായും അതു സംഭവ്യമാണു്. അതിനാൽ ജഗൽകാരണം ബ്രഹ്മംതന്നെ.

സൂ: — കൃൽസ്നപ്രസക്തിർന്നിരവയവത്വശബ്ദകോപോ വാ. 26

ശബ്ദാർത്ഥം:— കൃൽസ്നപ്രസക്തിഃ = ജഗൽകാരണം ബ്രഹ്മമാണെന്നു ബോധിക്കുന്നതുകൊണ്ടു ബ്രഹ്മം മുഴുവൻ ജഗത്തായി പരിണമിച്ചു എന്നോ. വാ=അല്ലെങ്കിൽ. നിരവയവത്വശബ്ദകോപഃ=ബ്രഹ്മം നിരവയവമാണെന്ന ശ്രുതിവാക്യത്തിന്നു ഹാനിയോ ഏതെങ്കിലും രണ്ടിലൊരു ദോഷം സംഭവിക്കും. അതിനാൽ ജഗൽകാരണം ബ്രഹ്മമല്ലെന്നു ബോധിക്കുന്നതായിരിക്കും നല്ലതു്.

സാരം:— ജഗൽകാരണം ബ്രഹ്മമാണെന്ന സമർത്ഥനയ്ക്കു് ഒരു പൂർവ്വപക്ഷം അവതരിപ്പിക്കയാണു് ഈ സൂത്രം കൊണ്ടു ചെയ്യുന്നതു്. ജഗത്തിൻെറ കാരണം ബ്രഹ്മമാണെന്നു സമർത്ഥിക്കുന്നതുകൊണ്ടു് രണ്ടു ദോഷങ്ങൾ സംഭവിക്കാനുണ്ടു്. ഒന്നു്, ബ്രഹ്മം നിരവയവമാണെന്നുള്ളതിനാൽ സമ്പൂർണ്ണമായി ജഗത്തായിപ്പരിണമിച്ചു എന്നു പറയേണ്ടിവരും. അപ്പോൾ ജഗത്തിൽനിന്നു വേറെയായി ഒരു ബ്രഹ്മമുണ്ടെന്നുതന്നെ പറയാൻ വയ്യാതാവും. ബ്രഹ്മം സാവയവമായിരുന്നെങ്കിൽ ഒരംശംകൊണ്ടു ജഗത്തായി പരിണമിച്ചു എന്നു പറയാം. എന്നാൽ "നിഷ്ക്രിയം നിഷ്കളം ശാന്തം നിരവദ്യം നിരഞ്ജനം" എന്നും മററും ബ്രഹ്മത്തെക്കുറിച്ചു ശ്രുതി കീർത്തിക്കുന്നുമുണ്ടു്.

digitized by www.sreyas.in

ആ സ്ഥിതിക്ക സാവയവമെന്നു ബോധിക്കാൻ വയ്യ. എന്നാൽ നിരവയവമായ ബ്രഹ്മം പൂൎണ്ണമായും ജഗത്തായി പ്പരിണമിച്ചിരിക്കയാണു്. ജഗത്തിൽനിന്നു വേറെയായി ബ്രഹ്മമെന്നൊന്നില്ലെന്നുതന്നെ ബോധിക്കുന്നതുകൊണ്ടെന്താണു് ദോഷമെന്നാണെങ്കിൽ, ജഗത്തിൽനിന്നു വേറെയായി ബ്രഹ്മമില്ലെങ്കിൽ വേദാന്തശാസ്ത്രനിൎദ്ദിഷ്ടമായ ശ്രവണമനനനിദിധ്യാസങ്ങൾ കേവലം നിരൎത്ഥകങ്ങളാണെന്നു വരും. ഇതാണു് ഒരു ദോഷം. അല്ല, ഒഴികഴിവിന്നുവേണ്ടി ബ്രഹ്മം സാവയവമാണെന്നു ബോധിക്കുന്നു എന്നിരിക്കട്ടെ; അപ്പോൾ നിരവയവവാക്യങ്ങളായ ശ്രുതിമന്ത്രങ്ങളെ അനാദരിക്കേണ്ടിയും വരും. ഇതാണു് രണ്ടാമത്തെ ദോഷം. അതിനാൽ ജഗത്തിന്നു കാരണം ബ്രഹ്മമല്ലെന്നു വിചാരിക്കുന്നതായിരിക്കും ബുദ്ധിപൂൎവ്വകമായ പ്രവൃത്തി എന്ന പൂൎവ്വപക്ഷത്തിന്നു മറുപടി പറയുന്നു അടുത്ത സൂത്രംകൊണ്ടു്.

സൂ:—ശ്രുതേസ്തു ശബ്ദമൂലത്വാൽ. 27

ശബ്ദാൎത്ഥം:—തു=എന്നാൽ. (പറയപ്പെട്ട ദോഷങ്ങളുണ്ടാവുന്നില്ല; എന്തുകൊണ്ടെന്നാൽ). ശ്രുതേഃ=ശ്രുതിയിൽനിന്നു് (ജഗത്തിന്നു കാരണം ബ്രഹ്മമാണെന്നും, അതേ സമയത്തു നിൎവ്വികാരമായിരിക്കുന്നുവെന്നും സിദ്ധമാവുന്നു). ശബ്ദമൂലത്വാൽ=ബ്രഹ്മസ്വരൂപം എങ്ങിനെയെന്നതിന്നു ശ്രുതിതന്നെ പ്രമാണം (അല്ലാതെ ഇഷ്ടംപോലെ ഊഹിച്ചു തീൎച്ചപ്പെടുത്തേണ്ടതല്ല ബ്രഹ്മസ്വരൂപം).

digitized by www.sreyas.in

സാരം:—പൂർവ്വസൂത്രത്തിൽ പൂർവ്വപക്ഷം അവതരിപ്പിച്ച രണ്ടു ദോഷങ്ങളം സംഭവിക്കുന്നില്ല. ബ്രഹ്മം എങ്ങിനെയിരിക്കുന്നുവെന്നതിന്നും, ജഗത്തിന്നു നിമിത്തോപാദാനകാരണങ്ങളം എന്താണെന്നുള്ളതിന്നും പരമപ്രമാണം ശ്രുതിയാണ്. ശ്രുതികളം അസന്ദിഗ്ദ്ധമായ ഭാഷയിൽ അതിനെ വ്യക്തമാക്കുന്നുമുണ്ട്. ശ്വേതാശ്വതരോപനിഷത്തും മുണ്ഡകോപനിഷത്തും നോക്കിയാൽ വ്യക്തമായറിയുകയും ചെയ്യാം. സാവയവവും, നാമരൂപാത്മകവുമായ ജഗത്തിന്നു നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളും ബ്രഹ്മംതന്നെ. അതേസമയത്തു നിർഗ്ഗുണവും നിരവയവവുമായിരിക്കുകയും ചെയ്യുന്നു. സർവ്വാശ്ചര്യമയവും മനോബുദ്ധീന്ദ്രിയങ്ങൾക്ക് അവിഷയവുമായ ബ്രഹ്മത്തെ അപേക്ഷിച്ചേടത്തോളം അതൊരത്ഭുതമോ അസംഭവമോ അല്ലതാനും. അങ്ങിനെതന്നെ ബ്രഹ്മം പൂർണ്ണമായി ജഗത്തായിപ്പരിണമിച്ചിട്ടില്ല. നാലിലൊരംശം കൊണ്ടാണ് കോടാനുകോടി ബ്രഹ്മാണ്ഡങ്ങളായിപ്പരിണമിച്ചിരിക്കുന്നതു്. ത്രിപാദങ്ങൾ അമൃതങ്ങളായി ജഗത്തിന്ന് അതീതങ്ങളും അവിഷയങ്ങളുമായി നില്ക്കുന്നു. ഇതിനൊക്കെ പ്രമാണങ്ങൾ ശ്രുതികളാണ്. അല്ലാതെ ഇഷ്ടംപോലെ ഊഹിച്ചു തീർച്ചപ്പെടുത്തേണ്ടവയല്ല. അങ്ങിനെതന്നെ ഊഹാപോഹങ്ങളെക്കൊണ്ടോ തർക്കവ്യാഖ്യാനങ്ങളെക്കൊണ്ടോ വാദപ്രതിവാദങ്ങളെക്കൊണ്ടോ ബ്രഹ്മത്തെ അറിയാവുന്നതുമല്ല. ശ്രുതിപ്രമാണങ്ങളിൽക്കൂടെ മാത്രമേ കരാൾക്കു ബ്രഹ്മത്തെ അറിയാനും സാധിക്കു. അതിനാൽ ജഗത്തിന്നു നിമിത്തോപാദാനങ്ങളായ

digitized by www.sreyas.in

രണ്ടു കാരണങ്ങളും ബ്രഹ്മംതന്നെ. അങ്ങിനെ ബോധിക്കുന്നതുകൊണ്ടു യാതൊരു ദോഷവുമില്ലതാനും.

സൂ:— ആത്മനി ചൈവം വിചിത്രാശ്ച ഹി. 28

ശബ്ദാർത്ഥം:— ച=ഇതിനുപുറമെ (യുക്തികൊണ്ടാലോചിച്ചാലും, പൂർവ്വോക്തവിഷയം ബോധിക്കാൻ കഴിയും.) ഹി=എങ്ങിനെയെന്നാൽ. ആത്മനി ച=നിർവ്വികാരവും നിരവയവവുമായ ജീവാത്മാവിലും. ഏവം=ഇപ്രകാരം. വിചിത്രാഃ=വിചിത്രകളായ സൃഷ്ടികൾ നടക്കുന്നുണ്ടല്ലോ.

സാരം:— ശ്രുതിപ്രമാണംകൊണ്ടുമാത്രമാണു് പൂർവ്വസൂത്രത്തിൽ സിദ്ധാന്തിച്ചതു്. യുക്തികൊണ്ടും ഈ വിഷയം ബോധിക്കാൻ കഴിയുമെന്നു സമർത്ഥിക്കുന്നു ഈ സൂത്രത്തിൽ. നിർവ്വികാരവും നിരവയവവുമായ ജീവാത്മാവുതന്നെ തന്റെ സ്വരൂപാവസ്ഥയ്ക്കു മാററം വരാതെ എന്തെല്ലാം വിചിത്രസൃഷ്ടികളാണു് സ്വപ്നാവസ്ഥയിൽ ചെയ്യുന്നതു്! ഇതു് ഓരോരുത്തർക്കും അനുഭവമാണല്ലോ. കൂടാതെ യോഗികളും സിദ്ധന്മാരും വെറും സങ്കല്പമാത്രംകൊണ്ടു് എന്തെല്ലാം അത്ഭുതസൃഷ്ടികളെച്ചെയ്യുന്നില്ല? ആ സമയത്തൊന്നും അവരുടെ സ്വരൂപാവസ്ഥയ്ക്കു മാററം വരുന്നുമില്ല. സ്വപ്രകൃതിക്കു് അല്പംപോലും മാററം വരാതെതന്നെ അനേകം വിചിത്രകല്പനകൾ പലരും ചെയ്തതായി പുരാണേതിഹാസങ്ങളിൽനിന്നു ധാരാളം അറിയാൻ കഴിയുന്നു. വിശ്വാമിത്രൻ, വസിഷ്ഠൻ, ഭരദ്വാജൻ, പരാശരൻ തുടങ്ങിയവരുടെ ചരിത്രങ്ങളിൽ ഇ

digitized by www.sreyas.in

ങ്ങിനെയുള്ള അനുഭവങ്ങളോ സുലഭങ്ങളാണു്. വിഷ്ണുപുരാണത്തിൽ ചോദ്യോത്തരസ്വരൂപേണ ഈ വിഷയം വ്യക്തമായുപന്യസിക്കുന്നുമുണ്ടു്. അതിനാൽ യുക്തികൊണ്ടും ജഗൽകാരണം ബ്രഹ്മമാണെന്നു ബോധിക്കാൻ കഴിയും. അങ്ങിനെ ബോധിക്കുന്നതുകൊണ്ടു യാതൊരു ദോഷവും വരാനില്ലതാനും.

സൂ:—സ്വപക്ഷദോഷാച്ച. 29

ശബ്ദാർത്ഥം:—സ്വപക്ഷദോഷാൽ ച=സാംഖ്യമത സിദ്ധാന്തപ്രകാരം പ്രധാനമാണു് ജഗൽകാരണമെന്നു പറയുന്നപക്ഷം പ്രസ്തുത സിദ്ധാന്തത്തിന്നുതന്നെ ദോഷം വരുന്നതുകൊണ്ടും ജഗത്തിന്റെ നിമിത്തോപാദാനകാരണം ബ്രഹ്മംതന്നെ.

സാരം:—സാംഖ്യമതക്കാർ പ്രധാനമാണു് ജഗത്തിന്നു കാരണമെന്നു സിദ്ധാന്തിക്കുന്നു. പ്രസ്തുത സിദ്ധാന്തം ശ്രുതിക്കു ഹിതമല്ല, വിരുദ്ധമാണു്. വേദപ്രാമാണ്യമില്ലാത്ത ഒരു കാരണംകൊണ്ടുതന്നെ അതു ത്യാജ്യമാണു്. പോരെങ്കിൽ യുക്തിക്കും വിരുദ്ധമാണു്. പ്രധാനം ജഡവും നിരവയവവുമാണെന്നു സാംഖ്യമതംതന്നെ പറയുന്നു. എന്നാൽ ജഗത്താകട്ടെ, സജീവവും സാവയവവുമാണു്. ജഡവും നിരവയവവുമായ പ്രധാനത്തിൽനിന്നു സജീവവും സാവയവവുമായ ജഗത്തുണ്ടായിയെന്നു പറയുന്നതു യുക്തിക്കു യോജിക്കാൻ വയ്യ. ഇങ്ങനെ സാംഖ്യസിദ്ധാന്തം അവരുടെ മതത്തിന്നുതന്നെ ദോഷകരമായിരിക്കുന്നതിനാലും ജഗത്തിന്റെ നിമിത്തോപാദനകാരണം ബ്രഹ്മമാണെന്നു സമർത്ഥിക്കുന്നതാണു് എല്ലാംകൊണ്ടും ഹിതകരമായിരിക്കുന്നതു്.

digitized by www.sreyas.in

സൂ:—സർവ്വോപേതാ ച തദ്ദർശനാൽ. 30

ശബ്ദാർത്ഥം:—സർവ്വോപേതാ=ഇതിന്നു പുറമെ ബ്രഹ്മം എല്ലാ ശക്തികളോടും എല്ലാ മഹിമകളോടും കൂടിച്ചേർന്നതാണു്. അതിനാൽ വൈരുദ്ധ്യങ്ങളൊന്നും ബാധകമല്ല. തദ്ദർശനാൽ ച=അങ്ങനെയാണല്ലോ ശ്രുതികളിൽ വർണ്ണിച്ചുകാണുന്നതു്. അതുകൊണ്ടും ജഗൽകാരണം ബ്രഹ്മമാണെന്നു സമർത്ഥിക്കുന്നതു യുക്തംതന്നെ.

സാരം:—പരമാത്മാവു് എല്ലാ ശക്തികളോടും കൂടിച്ചേർന്നവനാണെന്നു ശ്രുതികളിൽ അവിടവിടെയായി അനേകം പ്രകാരത്തിൽ വർണ്ണിക്കുന്നുണ്ടു്. "സത്യസങ്കല്പാകാശാത്മാ സർവ്വകർമ്മാ സർവ്വകാമഃ സർവ്വഗന്ധഃ സർവ്വരസഃ സർവ്വമിദമഭ്യാത്തോ/വാക്യനാദരഃ" എന്നിങ്ങിനെ ഛാന്ദോഗ്യോപനിഷത്തിലും "യസ്സർവ്വജ്ഞഃ സർവ്വവിദ്യസ്യ ജ്ഞാനമയം തപഃ തസ്മാദേതൽ ബ്രഹ്മ നാമരൂപമന്നം ച ജായതേ" എന്നിങ്ങിനെ മുണ്ഡകോപനിഷത്തിലും ഇതുപോലെ മററനേകം ശ്രുതികളിലും വർണ്ണിച്ചിരിക്കുന്നതും പരമാത്മാവു സർവ്വശക്തിയുക്തനാണെന്നതിന്നുദാഹരണങ്ങളാണു്. ഇപ്രകാരം അനേകവിചിത്രശക്തികളോടുകൂടിയ പരമാത്മാവിൽനിന്നു വിചിത്രമായ ഈ ജഗത്തുണ്ടായിയെന്നു പറയുന്നതു് കട്ടുംതന്നെ അയുക്തമല്ല. അതിനാൽ ജഗത്തിൻെറ നിമിത്തോപാദാനകാരണം പരമാത്മാവായ പരബ്രഹ്മംതന്നെ എന്നു ബോധിക്കുന്നതാണു് യുക്തമായിട്ടിരിക്കുന്നതു്.

സൂ:—വികരണത്വാന്നേതി ചേത്തദുക്തം. 31

ശബ്ദാർത്ഥം:—വികരണത്വാൽ = ഇന്ദ്രിയമനോബുദ്ധ്യാദികരണങ്ങളില്ലാത്തതാണു് ബ്രഹ്മമെന്ന കാരണ

digitized by www.sreyas.in

ത്താൽ. ന=ജഗൽകാരണമാവാൻ വയ്യ. ഇതി ചേൽ= എന്നാണു് അഭിപ്രായമെങ്കിൽ. തൽ=ഈ ശങ്കയുടെ സമാധാനം. ഉക്തം=മുമ്പു പറഞ്ഞിട്ടുണ്ടു്.

സാരം:—ശരീരമനോബുദ്ധീന്ദ്രിയാദികരണങ്ങളില്ല ബ്രഹ്മത്തിനെന്ന കാരണത്താൽ ജഗൽ സാദ്ധ്യമല്ലെന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. വിചിത്രകളായ അനേകം ശക്തികളോടുകൂടിയതാണു് ബ്രഹ്മമെന്നു സമർത്ഥിച്ച അടുത്ത മുമ്പിലത്തെ സൂത്രംതന്നെ അതിനു സമാധാനമാണു്. പോരെങ്കിൽ കരചരണാദി അവയവങ്ങളില്ല ബ്രഹ്മത്തിനെങ്കിലും എല്ലാ കാര്യങ്ങളേയും ചെയ്യുന്നുവെന്നർത്ഥം വരുന്ന പല ശ്രുതിമന്ത്രങ്ങളും ഇതിനുമുമ്പു പലേടത്തും ഉദാഹരിച്ചിട്ടുമുണ്ടു്. അതിനാൽ ബ്രഹ്മം നിരവയവമാണെന്നതുകൊണ്ടു ജഗൽകാരണമെന്നു ബോധിക്കുന്നതിൽ യാതൊരാപത്തിയും വരാനില്ല.

സൂ:—ന പ്രയോജനവത്ത്വാൽ. 32

ശബ്ദാർത്ഥം:—ന=പരമാത്മാവു ജഗത്തിനു കാരണമാവാൻ വയ്യ; എന്തുകൊണ്ടെന്നാൽ പ്രയോജനവത്ത്വാൽ =ഏതൊരു കാര്യം ചെയ്യുന്നതും ഒരാവശ്യത്തിനുവേണ്ടിയാണല്ലോ. എന്നാൽ പരമാത്മാവു പൂർണ്ണകാമനാകയാൽ എന്തു ചെയ്തിട്ടും ഒന്നും സാധിക്കാനില്ല. പിന്നെ എന്തിനു ജഗത്തിനെ സൃഷ്ടിക്കണം? അതിനാൽ പരമാത്മസൃഷ്ടിയാണു് ജഗത്തെന്നു പറയാൻ വയ്യ.

സാരം:—പരമാത്മാവു പൂർണ്ണകാമനാണെന്നു ശ്രുതികളിൽ പ്രസിദ്ധമാണു്. അതിനാൽ തനിക്കൊന്നും സാധിക്കേണ്ടതില്ല. ആ സ്ഥിതിക്കു് ഈ വിചിത്രജഗ



digitized by www.sreyas.in

ത്തിന്റെ കർത്താവു പരമാത്മാവാണെന്നു പറയുന്നതു ശരിയല്ല. ഒരു പ്രയോജനവുമില്ലാതെ ആരും ഒരു കാര്യവും ചെയ്യുന്നതായി ലോകത്തിൽ കാണുന്നില്ല. എന്തെങ്കിലും ഒരു പ്രയോജനത്തെ കരുതീട്ടു മാത്രമേ ആരും എന്തും ചെയ്യുന്നുള്ളു. ആ സ്ഥിതിക്കു യാതൊരു പ്രയോജനവും ആവശ്യമില്ലാത്ത പരമേശ്വരൻ ജഗൽസൃഷ്ടിയെ ചെയ്യാൻ കാരണമില്ല. എന്നാൽ കരുണാമയനായ ഈശ്വരൻ ജീവന്മാരോടുള്ള കാരുണ്യംകൊണ്ടു് അവൎക്കു വേണ്ടി ജഗത്തിനെ സൃഷ്ടിച്ചു എന്നു പറയുന്നപക്ഷം അതും ശരിയല്ല. കാരണം, ജീവകാരുണ്യംകൊണ്ടാണു് ജഗൽസൃഷ്ടിയെച്ചെയ്തതെങ്കിൽ അതുകൊണ്ടു് എല്ലാ ജീവന്മാൎക്കും സുഖമല്ലേ ഉണ്ടാവേണ്ടതു്? എല്ലാ ജീവന്മാരും ജഗത്തിൽ ദുഃഖിക്കുകയല്ലാതെ ആരാണു് സുഖിക്കുന്നതു്? അതിനാൽ പരമാത്മാവാണു് ജഗൽകാരണമെന്നു വിശ്വസിക്കാൻ ന്യായമില്ല.

സൂ:—ലോകവത്തു ലീലാകൈവല്യം. 33

ശബ്ദാൎത്ഥം:—തു=എന്നാൽ, പരമാത്മാവിന്റെ ജഗൽസൃഷ്ട്യാദിവ്യാപാരം. ലോകവൽ=ലോകത്തിൽ ആപ്തകാമന്മാരായിട്ടുള്ള ആളുകളെന്നപോലെ. ലീലാകൈവല്യം=കേവലം ലീലാമാത്രമാണു്.

സാരം:—ആപ്തകാമന്മാരും യാതൊന്നിന്റെയും ആവശ്യമില്ലാത്തവരുമായ സിദ്ധപുരുഷന്മാർ ഒരു പ്രയോജനത്തിനും വേണ്ടിയല്ലാതെ കേവലം ലീലാമാത്രമായി ചിലതു ചെയ്യാറുണ്ടു്. അതുകൊണ്ടു് അവൎക്കു ഗുണമോ ദോഷമോ ഒന്നും ഉണ്ടാവാറും ഇല്ല. ഇതുപോലെ ആപ്തകാ

digitized by www.sreyas.in

മനം പൂൎണ്ണനമായ ഈശ്വരൻെറ ജഗൽസൃഷ്ടിസ്ഥിതി സംഹാരങ്ങളും അവതാരങ്ങളും അവതാരലീലകളും എല്ലാം കേവലം ലീലാമാത്രമാണു്. അതുകൊണ്ടു പരമേശ്വരനു ഗുണമോ ദോഷമോ ഒന്നും ഉണ്ടാവുന്നില്ല. ജഗൽ സൃഷ്ട്യാദികളെ ചെയ്യുന്നതുകൊണ്ടു് ആപ്തകാമനോ പൂൎണ്ണനോ അല്ലെന്നും വരുന്നില്ല. കേവലം ലീലാമാത്രമാണു് ഈശ്വരൻെറ എല്ലാ വ്യാപാരങ്ങളും.

സൂ:— വൈഷമ്യനൈൎഘൃണ്യേ ന സാപേക്ഷത്വാ ത്തഥാ ഹി ദൎശയതി 34

ശബ്ദാൎത്ഥം:—വൈഷമ്യനൈൎഘൃണ്യേ=പരമാത്മാവിൽ വിഷമതയുടെയോ നിൎദ്ദയത്വത്തിൻെറയോ. ന= പ്രബന്ധമുണ്ടാവില്ല. സാപേക്ഷത്വാൽ=എന്തുകൊണ്ടെന്നാൽ. ജീവികളുടെ ശുഭാശുഭകൎമ്മങ്ങളെ അപേക്ഷിച്ചാണു് ഈശ്വരൻെറ സൃഷ്ടി. തഥാ ഹി=എന്നാണല്ലോ. ദൎശയതി=ശ്രുതി കാണിച്ചുതരുന്നതു്.

സാരം:—"പുണ്യോ വൈ പുണ്യേന കൎമ്മണാ ഭവതി പാപേന പാപഃ", "സാധുകാരീ സാധുൎഭവതി പാപകാരീ പാപോ ഭവതി" ഇത്യാദി അനേകം മന്ത്രങ്ങൾ ശ്രുതികളിലുണ്ടു്. അവയിൽനിന്നൊക്കെ മനസ്സിലാവുന്നതു് ഓരോ ജീവനും തൻെറ കൎമ്മത്തിന്നനുരൂപമായ ഫലത്തെ പ്രാപിക്കുന്നു എന്നാണു്. ആ സ്ഥിതിക്കു് ഈശ്വരൻ ഒരാൾക്കു നന്മയോ മറെറാരാൾക്കു തിന്മയോ കൊടുക്കുന്നില്ല. ഉത്തമനായ ന്യായാധിപൻ എപ്രകാരമാണോ കൎമ്മത്തിന്നനുരൂപമായ ഫലം കൊടുക്കുന്നതു്,

digitized by www.sreyas.in

അതുപോലെ ഈശ്വരനും അതാതു ജീവികൾക്കനുരൂപമായ ഫലാനുഭവങ്ങളെക്കൊടുക്കുന്നു. ഒരാൾ സുഖിയോ ദുഃഖിയോ ആയിത്തീരുന്നതു് തന്റെതന്നെ കർമ്മംകൊണ്ടാണു്. അതിനു മററാരും ഉത്തരവാദിയല്ല. സ്മൃതികളും ഈ അഭിപ്രായത്തെ അനേകം പ്രകാരത്തിൽ പ്രകടമാക്കീട്ടുണ്ടു്. "നാദത്തേ കസ്യചിൽ പാപം ന ചൈവ സുകൃതം വിഭുഃ", "കർമ്മണഃ സുകൃതസ്യാഹുസ്സാത്വികം നിർമ്മലം ഫലം" എന്നീ രൂപത്തിൽ. ഈ സ്ഥിതിക്കു സൃഷ്ടികർത്താവായ പരമേശ്വരന്റെ സൃഷ്ടിധർമ്മത്തിനു വിഷമതയോ, ദയാഹീനത്വമോ സൂചിക്കുന്നില്ല.

സൂ:— ന കർമ്മാവിഭാഗാദിതി ചേന്നാനാദിത്വാൽ. 35

ശബ്ദാർത്ഥം:— കർമ്മാവിഭാഗാൽ=സൃഷ്ടിക്കുമുമ്പു കർമ്മവും ബ്രഹ്മവും രണ്ടല്ലാതെ അഭേദമായ തത്വം മാത്രമായിരുന്നതിനാൽ. ന=ജീവന്റെ കർമ്മത്തിന്നനുരൂപമാണു് സൃഷ്ടിയെന്നു പറയുന്നതു ശരിയല്ല. ഇതി ചേൽ ന =എന്നാണഭിപ്രായമെങ്കിൽ, അതു ശരിയല്ല. അനാദിത്വാൽ=എന്തുകൊണ്ടെന്നാൽ ജിവനും ജിവന്റെ കർമ്മങ്ങളും അനാദിയാണു്.

സാരം:—"സദേവ സോമ്യേദമഗ്ര ആസീൽ" എന്നിത്യാദി ശ്രുതിമന്ത്രങ്ങളെക്കൊണ്ടു സൃഷ്ടിക്കുമുമ്പു് ഏകാകാരമായ ചൈതന്യം മാത്രമായിരുന്നു എന്നറിയാൻ കഴിയുന്നു. ആ സ്ഥിതിക്കു സൃഷ്ടിക്കുമുമ്പു് ജീവന്മാരെന്ന ഒരു

digitized by www.sreyas.in

വർഗ്ഗമോ അവരുടെ കർമ്മമെന്ന ഒരു വിഭാഗമോ ഉണ്ടാവാൻ വയ്യ. 'ധാതാ യഥാപൂർവ്വമകല്പയൽ' എന്നും മററുമുള്ള മന്ത്രങ്ങളെക്കൊണ്ടു ജീവന്മാരുടെ കർമ്മമല്ല സൃഷ്ടിക്കാസ്പദമെന്നു വ്യക്തമാവുന്നുമുണ്ടു്. അതിനാൽ സൃഷ്ടിക്കുമുമ്പു ബ്രഹ്മത്തിൽനിന്നു വേറെയായി കർമ്മമെന്ന ഒന്നുണ്ടെന്നും അതാണു് സൃഷ്ടിയുടെ വൈചിത്ര്യത്തിന്നാസ്പദമെന്നും പറയുന്നതു ശരിയല്ല എന്ന അഭിപ്രായം സാധുവാകുന്നില്ല. എന്തുകൊണ്ടെന്നാൽ പ്രളയകാലത്തു ജഗത്തു പരമാത്മാവിൽ ലയിക്കുകയെന്നതിന്നു് ഉപ്പു വെള്ളത്തിലെന്നപോലെ ലയിക്കലെന്നേ അർത്ഥമുള്ളൂ. ലയിക്കുന്നു എന്നു പറഞ്ഞാൽ ഒന്നു മറെറാന്നിനോടു കൂടിച്ചേരുന്നു എന്നല്ലാതെ നശിക്കുന്നു എന്നർത്ഥമില്ല. 'ലീങ് ശ്ലേഷണേ' എന്ന ധാതുവിൽനിന്നാണു് ലയശബ്ദംതന്നെ ഉണ്ടായതു്. അതിനു നശിക്കുന്നു എന്നർത്ഥവുമില്ല. അപ്പോഠം പ്രളയകാലത്തു് എല്ലാ ജീവന്മാരും അവരുടെ കർമ്മങ്ങളും പരമാത്മാവിൽ ലയിച്ചു എന്നു പറഞ്ഞാൽ നശിച്ചു എന്നർത്ഥമില്ല. സൂക്ഷ്മരൂപത്തിൽ അപ്രകടമാംവണ്ണം ഇരിക്കുന്നു എന്നു മാത്രം. സൃഷ്ടികാലത്തു വീണ്ടും അവയെല്ലാം പ്രകടമായിത്തീരുകയും ചെയ്യുന്നു. ജലത്തിൽ ലയിച്ച ഉപ്പു് ഇല്ലാതാവുന്നില്ലല്ലോ. സൂക്ഷ്മരൂപത്തിൽ ജലത്തോടു ചേർന്നിരിക്ക മാത്രമല്ലേ ചെയ്യുന്നുള്ളൂ? വൃക്ഷം ബീജത്തിലെന്നപോലെയും ഉപ്പു വെള്ളത്തിലെന്നപോലെയും ജീവന്മാരും അവരുടെ കർമ്മങ്ങളും പ്രളയകാലത്തു സൂക്ഷ്മരൂപത്തിൽ ബ്രഹ്മത്തെ അധിവസിക്കുന്നു. കല്പാരംഭത്തിൽ വിത്തിൽനിന്നു വൃക്ഷമെന്നപോലെ അവ പ്രകടമാവത്തിൽ പുറത്തു വരികയും ചെയ്യുന്നു.

digitized by www.sreyas.in

അതിനാൽ സൃഷ്ടിക്കാസ്പദം ജീവന്മാരുടെ കർമ്മങ്ങളല്ലെന്നു വരുന്നില്ല. പരമാത്മാവിന്നു നിർദ്ദയത്വമുണ്ടെന്നും വരുന്നില്ല. അതുകൊണ്ടു സൃഷ്ടിയുടെ വൈചിത്ര്യത്തിന്നാസ്പദം ജീവന്മാരുടെ കർമ്മവൈചിത്ര്യംതന്നെ. ജീവന്മാരും അവരുടെ കർമ്മങ്ങളും അനാദിയാണുതാനും.

സൂ:—ഉപപദ്യതേ ചാപ്യുപലഭ്യതേ ച. 36

ശബ്ദാർത്ഥം:—ഉപപദ്യതേ ച=ജീവനും ജീവൻെറ കർമ്മപരമ്പരകളും അനാദിയാണെന്നു യുക്തികൊണ്ടു ബോധിക്കാൻ കഴിയുന്നുണ്ടെന്നു മാത്രമല്ല. ഉപലഭ്യതേ ച=ശ്രുതിസ്മൃതികളിൽനിന്നു പ്രമാണത്വേന ഗ്രഹിക്കാനും കഴിയുന്നു.

സാരം:—ജീവാത്മാവും ജീവാത്മാവിൻെറ കർമ്മങ്ങളും അനാദിയാണെന്നു യുക്തികൊണ്ടു തികച്ചും ബോധിക്കാൻ കഴിയും. അല്ല, പ്രളയാരംഭത്തിൽ എല്ലാ ജീവന്മാരും മുക്തന്മാരായി ബ്രഹ്മത്തോടു് ഐക്യം പ്രാപിക്കുന്നു എന്നു ബോധിക്കുന്നപക്ഷം ശ്രുതിസ്മൃതികളുടെ അഭിപ്രായങ്ങളും വിധികളും മുഴുവൻ മിത്ഥ്യയായിത്തീരും. അങ്ങിനെ വരാൻ വയ്യ. കൂടാതെ ജീവനും ജീവൻെറ കർമ്മങ്ങളും അനാദിയാണെന്നു ശ്രുതികളും സ്മൃതികളും അവിടവിടെ വീണ്ടുംവീണ്ടും പറയുകയും ചെയ്യുന്നു. ആ സ്ഥിതിക്കു ജീവന്മാരും അവരുടെ കർമ്മങ്ങളും അനാദിയാണെന്നും സൃഷ്ടിയുടെ വൈചിത്ര്യത്തിന്നാസ്പദം ജീവന്മാരുടെ കർമ്മങ്ങളുടെ വൈചിത്ര്യമാണെന്നും ബോധിക്കുന്നതിൽ യാതൊരനുപപത്തിയുമില്ല.

digitized by www.sreyas.in

സൂ:—സർവ്വധർമ്മോപപത്തേശ്ച. 37

ശബ്ദാർത്ഥം:—ച=കൂടാതെ. സർവ്വധർമ്മോപപത്തേഃ =ജഗൽകാരണമായ ബ്രഹ്മത്തിൽ സർവ്വധർമ്മങ്ങളുടെയും സങ്കീർണ്ണതയുണ്ടെന്നുള്ളതുകൊണ്ടും മുൻപറഞ്ഞതിന്നു വിരോധമില്ല.

സാരം:—ജഗൽകാരണമായ പരബ്രഹ്മം അല്ലെങ്കിൽ പരമേശ്വരൻ സർവ്വധർമ്മങ്ങൾക്കും ആശ്രയമാണു്. സർവ്വജ്ഞനും, സർവ്വശക്തനും, സർവ്വധർമ്മാവും, സർവ്വാധാരനുമാണു്. ഈ കാരണത്താൽ അവിടുന്നു സഗുണനും, നിർഗ്ഗുണനും; സാകാരനും, നിരാകാരനും; കർത്താവും, അകർത്താവുമെല്ലാമാണു്. അതൊന്നും പരമേശ്വരനെ അപേക്ഷിച്ചു് ഒരത്ഭുതവുമല്ല. അതിനാൽ അവിടെയ്ക്കു ദുഷ്കരമായിട്ടൊന്നുമില്ല. ഈ വീക്ഷണഗതിയിൽകൂടെ വീക്ഷിക്കുന്നപക്ഷം സർവ്വജ്ഞനായ ഈശ്വരൻ ജഗത്തിന്നു സർവ്വവിധ കാരണവുമാണെന്നു വിശ്വസിക്കുന്നതിൽ യാതൊരനുപപത്തിയുമില്ലെന്നു വ്യക്തമാണു്.

രണ്ടാമദ്ധ്യായത്തിൽ പ്രഥമപാദം കഴിഞ്ഞു.

digitized by www.sreyas.in

ദ്വിതീയപാദം.

രണ്ടാമദ്ധ്യായത്തിലെ പ്രഥമപാദംകൊണ്ടു സാംഖ്യാദിശാസ്ത്രങ്ങളുടെ സിദ്ധാന്തങ്ങളെ ഖണ്ഡിച്ചു ജഗത്തിന്റെ നിമിത്തവും ഉപാദാനവുമായ കാരണം ബ്രഹ്മമാണെന്നു സമർത്ഥിച്ചു. അനന്തരം അന്യശാസ്ത്രകാരന്മാർ ആരോപിക്കുന്ന ദോഷങ്ങളെ നിരാകരിച്ചു സിദ്ധാന്തത്തെ ബലവത്തരമാക്കാൻവേണ്ടി ഈ ദ്വിതീയപാദം ആരംഭിക്കുന്നു.

സൂ:—രചനാനുപപത്തേശ്ച നാനുമാനം. 1

ശബ്ദാർത്ഥം:—രചനാനുപപത്തേഃ ച=പലപ്രകാരത്തിലുള്ള രചനാസംഭവമില്ലാത്തതുകൊണ്ടും. അനുമാനം=വേദപ്രാമാണ്യതയില്ലാത്ത കേവലം അനുമാനം മാത്രമായ പ്രധാനം. ന=ജഗൽകാരണമാവാൻ വയ്യ.

സാരം:—പ്രധാനം അല്ലെങ്കിൽ പ്രകൃതി ജഗത്തിന്നു കാരണമാണെന്നു പറയുന്നതൊരിക്കലും ശരിയാവാൻ വയ്യ. കാരണം അതു ജഡമാണു്. ഏതേതു വസ്തക്കൾ എങ്ങിനെയെല്ലാം ഉൽപ്പാദിപ്പിക്കണമെന്ന ആലോചനയില്ലാതെ ഒരു വസ്തുവിന്റെ നിർമ്മാണം സാദ്ധ്യമല്ല. ജഡവസ്തുവിന്നു ബുദ്ധിപൂർവ്വകമായ ആലോചനയുണ്ടാവാൻ വയ്യല്ലോ. വെറും ശിലയിൽ ഒരു ചിത്രം നിർമ്മിക്കണമെങ്കിൽത്തന്നെ എന്തെല്ലാം സാധനങ്ങളൊരുക്കുകയും എത്രമാത്രം ബുദ്ധിപൂർവ്വകമായി പ്രവർത്തിക്കുകയും വേണം? ആ സ്ഥിതിക്കു പൃഥിവ്യാദിഭൂതങ്ങളോടും ആദിത്യചന്ദ്രാദിഗ്രഹങ്ങളോടും നക്ഷത്രങ്ങളോടും ദേവ

digitized by www.sreyas.in

മനുഷ്യപശുപക്ഷ്യാദിജീവികളോടും ഇന്ദ്രിയാദി അദ്ധ്യാത്മതത്വങ്ങളോടുംകൂടിയ അത്യത്ഭുതാകാരമായ ഈ ജഗത്തു് ഒരു വൈജ്ഞാനികനു മനസ്സുകൊണ്ടു സങ്കല്പിക്കാൻ കൂടി കഴിയില്ലെന്നിരിക്കേ കേവലം ജഡവസ്തുവായ പ്രധാനം സൃഷ്ടിച്ചതാണെന്നു പറഞ്ഞാൽ ആക്കും വിശ്വസിക്കാൻ വയ്യ. അതിനാൽ സാംഖ്യന്മാരുടെ സിദ്ധാന്തപ്രകാരമുള്ള പ്രധാനം ഈ ജഗത്തിന്നു കാരണമാവാൻ വയ്യ.

സൂ:—പ്രവൃത്തേശ്ച. 2

ശബ്ദാത്ഥം:—പ്രവൃത്തേഃ ച=ജഡയായ പ്രകൃതിക്കു പ്രവൃത്തിതന്നെ സാദ്ധ്യമല്ലെന്നുള്ളതുകൊണ്ടും, ജഗൽകാരണമാവാൻ വയ്യ.

സാരം:—സത്വരജസ്തമസ്സുകളാകുന്ന ഗുണങ്ങളുടെ സാമ്യാവസ്ഥയെയാണു് സാംഖ്യന്മാർ പ്രധാനം അല്ലെങ്കിൽ പ്രകൃതിയെന്നു പറയുന്നതു്. അതു കേവലം ജഡമായൊരു കല്പനയല്ലാതെ മറ്റെന്താണു്? ജഡമായ ആ കല്പിതസ്വരൂപത്തിന്നു് ഒരു ചൈതന്യത്തിന്റെ സഹായം കൂടാതെ പ്രവൎത്തിക്കാൻ സാധിക്കുമെന്നു പറഞ്ഞാൽ ആരാണു് വിശ്വസിക്കുന്നതു്! കല്ലു്, മണ്ണു് തുടങ്ങിയ ജഡവസ്തുക്കൾ ചൈതന്യത്തിന്റെ സഹായംകൂടാതെ യാതൊന്നും പ്രവൎത്തിക്കുന്നതായി കാണുന്നില്ല. ഏതെങ്കിലും ഒരു ജഡവസ്തു എന്തെങ്കിലും പ്രവൃത്തി ചെയ്തതായി കേൾവിയുമില്ല. അതിനാൽ പ്രധാനം ജഗൽകാരണമാവാൻ വയ്യ.



digitized by www.sreyas.in

സൂ:—പയോംബുവൽ ചേത്തത്രാപി. 3

ശബ്ദാൎത്ഥം:—പയോംബുവൽ=പശുവിൻെറ പാലു പോലെയും നദീജലംപോലെയുമാണു്. ചേൽ=പ്രധാന ത്തിൻെറ പ്രവൎത്തനമെന്നു പറയുന്നവെങ്കിൽ, അതു ശ രിയല്ല. തത്ര അപി=അവിടേയും, ചേതനാസംയോഗ മുണ്ടു്.

സാരം:—പശുവിൻെറ പാൽ ജഡമാണെങ്കിലും കു ട്ടിയുടെ രക്ഷയ്ക്കുവേണ്ടി തന്നത്താൻ അകിട്ടിൽക്കൂടെ ഒഴു കിവരാറുണ്ടല്ലോ. നദീജലം ജഡമാണെങ്കിൽക്കൂടി ലോ കക്ഷേമത്തിന്നുവേണ്ടി ദൂരദൂരം ഒഴുകാറുണ്ടല്ലോ. ഇതുപോ ലെയാണു് ജഡമാണെങ്കിലും പ്രധാനം പ്രപഞ്ചസൃഷ്ടി യെച്ചെയ്യുന്നതെന്നു പറയുന്നെങ്കിൽ അതു ശരിയല്ല. എ ന്തുകൊണ്ടെന്നാൽ നദീജലത്തിൻെറ പ്രവാഹത്തിലും പ ശുവിൻപാലിൻെറ ഒഴുകലിലും ചൈതന്യസംയോഗമു ണ്ടു്. പശുവിൻെറ വാത്സല്യവും കുട്ടിയുടെ കുടിക്കലും ഉണ്ടാവുമ്പോഴേ പാൽ ഒഴുകാറുള്ളു. അവ രണ്ടും ചേത നാസംയോഗമാണു്. ജലസ്ഥിതമായ ബ്രഹ്മചൈതന്യ ത്തിൻെറ സാന്നിദ്ധ്യംകൊണ്ടാണു് ജലം ഒഴുകുന്നതെന്നു ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. കൂടാതെ ജലം ആൎദ്രവസ്തു വായതിനാൽ കീഴ്പ്പോട്ടു പോവുകയെന്നതതിൻെറ പ്ര കൃതിയാണു്; അല്ലാതെ പ്രവൃത്തിയല്ല. ലോകക്ഷേമത്തി ന്നുവേണ്ടി ഒരു നദിയും മേൽപ്പോട്ടൊഴുകുന്നതു കാണാറി ല്ല. എന്നാൽ ചേതനാസ്വരൂപിയായ മനുഷ്യനു ജല ത്തെ എവിടെ വേണമെങ്കിലും കൊണ്ടുപോവാൻ കഴിയു കയും ചെയ്യും. പ്രവൃത്തിയുടെ സ്വഭാവം അതാണു്.

digitized by www.sreyas.in

അതിനാൽ നദീജലംപോലെയോ, പശുക്ഷീരംപോലെയോ ആണു് പ്രധാനത്തിൻെറ പ്രപഞ്ചസൃഷ്ടിയെന്നു പറയുന്നതു ശരിയല്ല. ജഡമായ പ്രധാനത്തിന്നു പ്രപഞ്ചത്തിൻെറ സൃഷ്ടികർമ്മം നടത്താൻ സാദ്ധ്യമല്ല.

സൂ:—വ്യതിരേകാനവസ്ഥിതേശ്ച അനപേക്ഷത്വാൽ. 4

ശബ്ദാർത്ഥം:—വ്യതിരേകാനവസ്ഥിതേഃ=സാംഖ്യമതത്തിൽ പ്രധാനത്തോടുകൂടാതെ മറെറാന്നും പ്രവൃത്തിയെയോ നിവൃത്തിയെയോ നിയമിക്കുന്നതായി പ്രതിപാദിച്ചിട്ടില്ലാത്തതുകൊണ്ടും. അനപേക്ഷത്വാൽ ച=പ്രധാനത്തിന്നു മറെറാന്നിൻേറയും അപേക്ഷയില്ലാത്തതുകൊണ്ടും ജഗൽക്കാരണമാവാൻ വയ്യ.

സാരം:—സാംഖ്യമതാവലംബികളുടെ സിദ്ധാന്തപ്രകാരം ത്രിഗുണാത്മകമായ പ്രധാനത്തോടുകൂടാതെ പ്രവൃത്തിയെയോ നിവൃത്തിയെയോ നിയമിക്കുന്നതായ മറെറാന്നിനെയും പറയുന്നില്ല. പുരുഷൻ കേവലം ഉദാസീനനാണു്. പ്രവർത്തിക്കുകയോ നിവർത്തിക്കുകയോ നിയമിക്കുകയോ ഒന്നും ചെയ്യുന്നില്ല. പ്രധാനത്തിന്നു മറെറാന്നിൻെറയും അപേക്ഷയുമില്ല. ആ സ്ഥിതിക്കു ജഡമായ പ്രധാനം തന്നത്താൻ ജഗൽസൃഷ്ടിയെച്ചെയ്യുന്നുവെന്നതൊരിക്കലും യുക്തിസഹമാവാൻ വയ്യ. എന്നാൽ പ്രധാനത്തിൻെറ സ്വഭാവമാണു് ജഗൽസൃഷ്ടികർമ്മം എന്നു വിചാരിക്കുകയാണെങ്കിൽ സ്വഭാവം എല്ലാ സമയത്തും ഉണ്ടാവേണ്ടതല്ലേ? പ്രളയകാലത്തു സൃഷ്ടിവ്യവ

digitized by www.sreyas.in

ഹാരം നടക്കുന്നില്ലല്ലോ. അപ്പോഴും സ്വഭാവമാണെന്നും പറയാൻ വയ്യ. ആകപ്പാടെ സാംഖ്യന്മാരുടെ പ്രധാനവാദം ഒരു യുക്തിക്കും വിധേയമാവാതെത്തന്നെയിരിക്കുന്നു. അതിനാൽ പ്രധാനം ജഗൽകാരണമാണെന്നു പറയാൻ വയ്യ.

സൂ:—അന്യത്രാഭാവാച്ച ന തൃണാദിവൽ. 5

ശബ്ദാർത്ഥം:—അന്യത്ര=മറ്റൊരിടത്ത്. അഭാവാൽ ച=ഇതുപോലുള്ള പരിണാമം സംഭവിച്ചുകാണാത്തതുകൊണ്ടും. തൃണാദിവൽ=തൃണാദികളെപ്പോലെ പ്രധാനം ജഗത്തായി പരിണമിക്കുന്നുവെന്ന്. ന=സിദ്ധിക്കുന്നില്ല.

സാരം:—പശു തിന്നുന്ന പുല്ലു പാലായി പരിണമിക്കുംപോലെ പ്രധാനം ജഗത്തായി പരിണമിച്ചതാണെന്നു പറയുന്നപക്ഷം അതും ശരിയല്ല. വിശിഷ്ടചൈതന്യത്തിന്റെ മേളനത്തോടുകൂടാതെ ഒരു പരിണാമം ഒരിടത്തും സംഭവിക്കുന്നതായിക്കാണുന്നില്ല. ജഡമായിരിക്കുന്ന തൃണത്തിന്നു പാലായി പരിണമിക്കാനുള്ള കഴിവില്ല. പശുവിലുള്ള ചൈതന്യമാണ് തൃണത്തെ ക്ഷീരമാക്കി പരിണമിപ്പിക്കുന്നത്. അല്ലെങ്കിൽ ആ പുല്ലു പശുവിന്നു കൊടുക്കാതെ മറ്റൊരിടത്തു വെച്ചാലും പാലായിത്തീരേണ്ടതാണ്. പക്ഷേ അങ്ങിനെ സംഭവിച്ചുകാണുന്നില്ല. പശുക്കുട്ടിയോ മൂരിയോ തിന്നുന്ന പുല്ലും പാലായി പരിണമിച്ചു കാണുന്നില്ല. ആ സ്ഥിതിക്കു പശുവിലുള്ള വിശിഷ്ടചൈതന്യംതന്നെയാണ് ജഡമായിരിക്കുന്ന തൃണത്തെ ക്ഷീരമാക്കി പരിണമിപ്പിക്കുന്നതെന്നു ക

digitized by www.sreyas.in

രുതണം. ജഡമായിരിക്കുന്ന പ്രധാനത്തിന്നു് ഇങ്ങിനെ യാതൊരു ചൈതന്യത്തിൻെറയും ചേഷ്ടയില്ലാത്തതിനാൽ ജഗത്തായി പരിണമിച്ചു എന്നു പറയുന്നതും ശരിയല്ല. അതിനാൽ പ്രധാനം ജഗൽകാരണമാണെന്നു് ഒരു പ്രകാരത്തിലും കരുതാൻ വയ്യ.

സൂ:—അഭ്യുപഗമേപ്യർത്ഥാഭാവാൽ. 6

ശബ്ദാർത്ഥം:—അഭ്യുപഗമേ അപി=പ്രധാനം എങ്ങിനെയോ ജഗത്തായിപ്പരിണമിച്ചു എന്നു് അന്ധമായി സ്വീകരിച്ചാൽക്കൂടി. അർത്ഥാഭാവാൽ=യാതൊരു പ്രയോജനവുമില്ല. അതുകൊണ്ടും പ്രധാനം ജഗൽകാരണമാവാൻ വയ്യെന്നുതന്നെ പറയണം.

സാരം:—ചൈതന്യപ്രേരണകൂടാതെ ഒരിക്കലും ഒരു ജഡവസ്തുവിന്നു പരിണമിക്കാൻ വയ്യ. എന്നിരുന്നാലും പ്രധാനം സ്വഭാവേന ജഗത്തായി പരിണമിച്ചു എന്നുതന്നെ വിശ്വസിച്ചാലും വിശേഷിച്ചു പ്രയോജനമൊന്നുമില്ല. എന്തുകൊണ്ടെന്നാൽ സാംഖ്യമതസിദ്ധാന്തപ്രകാരം തന്നെ പ്രധാനത്തിൻെറ പ്രവൃത്തി പുരുഷൻെറ ഭോഗത്തിന്നും അപവർഗ്ഗത്തിന്നും വേണ്ടിയുള്ളതാണെന്നാണു്. പുരുഷനാകട്ടെ അവരുടെ മതപ്രകാരംതന്നെ അസംഗനും, ചൈതന്യമാത്രനും, നിഷ്ക്രിയനും, നിർവ്വികാരനും, ഉദാസീനനും, നിർമ്മലനും, നിത്യശുദ്ധബുദ്ധമുക്തസ്വഭാവനുമാണുതാനും. അങ്ങിനെയുള്ള പുരുഷന്നു പ്രകൃതിയുടെ ഭോഗത്തിൻെറയും പിന്നീടതിൽനിന്നു് അപവർഗ്ഗത്തിൻെറയുമൊക്കെ ആവശ്യമെന്താണു്? പുരുഷന്നു പ്ര

digitized by www.sreyas.in

കൃതിഭോഗങ്ങളുടെ ദശനമോ അതിൽനിന്നു മുക്തിയോ രണ്ടും ആവശ്യമില്ല. അതിനാൽ സാംഖ്യസിദ്ധാന്തം അവരുടെ സിദ്ധാന്തപ്രകാരംതന്നെ ശരിയല്ല. അതിനാൽ പ്രധാനം സ്വഭാവേന ജഗത്തായി പരിണമിച്ചു എന്നു വിചാരിക്കുന്നതും ആവശ്യമില്ല. ഒരു പ്രകാരത്തിലും പ്രധാനം ജഗൽകാരണമാവാൻ വയ്യ.

സൂ:—പുരുഷാശ്മവദിതി ചേത്തഥാപി. 7

ശബ്ദാർത്ഥം:—പുരുഷാശ്മവൽ = അന്ധപംഗുപുരുഷന്മാരെപ്പോലെയോ അല്ലെങ്കിൽ ഇരിമ്പും ചുംബകവുമെന്നപോലെയോ പുരുഷസാമീപ്യംകൊണ്ടു പ്രകൃതിക്കു സൃഷ്ടിക്രിയയ്ക്കു ശേഷിയുണ്ടാവുന്നു. ഇതി ചേൽ=എന്നാണഭിപ്രായമെങ്കിൽ. തഥാ അപി=അതുകൊണ്ടും സാംഖ്യസിദ്ധാന്തത്തിന്നു നേട്ടമൊന്നുമില്ല.

സാരം:—മുടന്തനായ ഒരാൾക്കു നടക്കാൻ വയ്യ. അന്ധനു കാണാനും വയ്യ. അപ്പോൾ രണ്ടാൾക്കും സഞ്ചാരം സാദ്ധ്യമല്ല. എന്നാൽ അവർ രണ്ടാളും കൂടിച്ചേരുമ്പോൾ സുഗമമായി സഞ്ചരിക്കാൻ കഴിയുന്നു. എങ്ങിനെയെന്നാൽ മുടന്തൻ അന്ധൻെറ ചുമലിലിരുന്നു് അന്ധനു വഴി പറഞ്ഞുകൊടുത്താൽ അന്ധനു മുടന്തനേയും കൊണ്ടു നടക്കാൻ സാധിക്കുന്നു. അപ്പോൾ രണ്ടാൾക്കും കുറവില്ലാതെ സഞ്ചാരകാര്യം സാധിക്കുന്നു. അവർ രണ്ടാളും കൂടിച്ചേർന്നതുകൊണ്ടാണിങ്ങനെ സാധിച്ചതു്. ഇതുപോലെ ജഡയായ പ്രകൃതിക്കു സ്വഭാവേന പ്രപഞ്ചസൃഷ്ടിക്കു സാമർത്ഥ്യമില്ലെങ്കിലും പുരുഷൻെറ സാമീപ്യംകൊ

digitized by www.sreyas.in

ണ്ടു പ്രകൃതിക്കു സൃഷ്ടിസാമത്ഥ്യമുണ്ടായെന്നു വരാമല്ലോ. ജഡമായ ഇരിമ്പു യന്ത്രത്തോടു ഘടിപ്പിക്കപ്പെടുമ്പോഠം ക്രിയാസാമത്ഥ്യമുള്ളതായി കാണുന്നുണ്ടല്ലോ. അതുപോലെ പ്രകൃതി ജഡയാണെങ്കിലും പുരുഷസാമീപ്യംകൊണ്ടു പ്രപഞ്ചസൃഷ്ടിക്കു കാരണമായിത്തീൎന്നു എന്നു പറയുന്ന പക്ഷം അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ അന്ധനും മുടന്തനും ജഡവസ്തുക്കളല്ല. ചേതനാസ്വരൂപന്മാരാണു്. മുടന്തനു പാദമാകുന്ന ഒരവയവമില്ലെന്നേ ഉള്ളൂ. ബാക്കി കരണങ്ങളൊക്കെ സചേതനങ്ങളാണു്. അതുപോലെ അന്ധനും ഒരിന്ദ്രിയത്തിനുമാത്രമേ കുറവുള്ളൂ. അവർ രണ്ടാളും ചൈതന്യസ്വരൂപങ്ങളാണു്. അവർ സഞ്ചരിച്ചു എന്നു വന്നാൽ അതിലസാംഗത്യമില്ല. ചൈതന്യത്തിനേ ക്രിയാസാമത്ഥ്യമുള്ളു എന്നതാണു് സിദ്ധാന്തം. അന്ധപംഗുപുരുഷന്മാരിൽ ചൈതന്യമാണു് പ്രവൎത്തിക്കുന്നതു്. അതു് ഇരിമ്പും യന്ത്രവും കൂടിച്ചേരുമ്പോളുണ്ടാവുന്ന ക്രിയാത്മകത്വം അതു രണ്ടുമല്ലാത്ത മൂന്നാമതൊരു ചൈതന്യത്തിന്റെ ചേൎച്ചകൊണ്ടാണു്.

ഇരുമ്പു തന്നത്താൻ യന്ത്രത്തിന്നടുക്കലേയ്ക്കു പോവുകയോ യന്ത്രത്തോടു ഘടിക്കുകയോ ചെയ്യുന്നില്ല. ചേതനാസ്വരൂപനായ ഒരു പുരുഷനാണു് ഇരുമ്പിനേയും യന്ത്രത്തേയും ഘടിപ്പിക്കുന്നതും പ്രവൎത്തിപ്പിക്കുന്നതും. എന്നാൽ അതുപോലെ പുരുഷൻ പ്രകൃതിയെക്കൊണ്ടു പ്രവൎത്തിപ്പിക്കയാണെന്നു പറയുന്നപക്ഷം അതും ശരിയല്ല. എന്തുകൊണ്ടെന്നാൽ സാംഖ്യസിദ്ധാന്തപ്രകാരം പുരുഷൻ ഉദാസീനനാണു്. അപ്പോഠം പ്രവൎത്തിപ്പിക്കുക

digitized by www.sreyas.in

എന്ന അവസ്ഥയുണ്ടാവാൻ വയ്യ. പ്രകൃതി ജഡമായതിനാൽ തന്നത്താൻ പ്രവൎത്തിക്കയുമില്ല. അതിനാൽ ഈ അഭിപ്രായവും ശരിയല്ല. ഇതുപ്രകാരം വിചാരിക്കുമ്പോഴും ജഡമായ പ്രധാനം ജഗത്തിന്നു കാരണമാണെന്നു വരുന്നില്ല. നേരെമറിച്ചു ചൈതന്യത്തിന്നേ ക്രിയാസാമൎത്ഥ്യമുള്ളു എന്ന സിദ്ധാന്തത്തിന്നു കൂടുതൽ പുഷ്ടിയുണ്ടാക്കുകയാണു് ചെയ്യുന്നതു്.

സൂ:—അംഗിത്വാനുപപത്തേശ്ച. 8

ശബ്ദാൎത്ഥം:—അംഗിത്വാനുപപത്തേഃ ച=അംഗാംഗിഭാവത്തിന്റെ സിദ്ധിയില്ലാത്തതുകൊണ്ടും പ്രധാനം ജഗൽക്കാരണമാവാൻ വയ്യ.

സാരം:—സാംഖ്യസിദ്ധാന്തപ്രകാരം സത്വാദി മൂന്നു ഗുണങ്ങളുടേയും സാമ്യഭാവത്തിന്റെ പേരാണു് പ്രധാനം അല്ലെങ്കിൽ പ്രകൃതി എന്നു്. എപ്പോഴും പ്രസ്തുത ഗുണങ്ങൾ സാമ്യഭാവത്തിൽത്തന്നെ നില്ക്കണം. ഒരിക്കലും അവയ്ക്കു് ഏറ്റക്കുറച്ചിലാകുന്ന വിഷമഭാവമുണ്ടാവാൻ വയ്യ കാരണം വിഷമഭാവം സംഭവിച്ചാൽ പ്രകൃതിതന്നെ ഇല്ലാതായിത്തീരുമല്ലോ. ഗുണങ്ങളുടെ സാമ്യാവസ്ഥയെയാണല്ലോ പ്രകൃതിയെന്നു പറയുന്നതു്. പ്രകൃതി എപ്പോഴും ഉള്ളതാണെങ്കിൽ ഗുണങ്ങൾക്കൊരിക്കലും വിഷമഭാവം സംഭവിക്കുന്നില്ലെന്നാവണമല്ലോ സിദ്ധാന്തം ഗുണങ്ങൾക്കു വിഷമഭാവം സംഭവിക്കാതെ പ്രപഞ്ചസൃഷ്ടിയുണ്ടാവാനും വയ്യ. പിന്നെ പ്രധാനമെങ്ങിനെ പ്രപഞ്ചകാരണമാവും? എന്നാൽ പുരുഷന്റെ പ്രേരണകൊണ്ടു ഗുണങ്ങൾക്കു വിഷമഭാവം സംഭവിച്ചു്,

digitized by www.sreyas.in

ജഗൽസ്സൃഷ്ടി നടക്കുന്നു എന്നു പറയുന്നപക്ഷം പുരുഷൻ ഉദാസീനനാണെന്ന സിദ്ധാന്തത്തിന്നു ഹാനി വരും. അതിന്നുംപുറമേ പുരുഷപ്രേരണകൊണ്ടു ഗുണങ്ങൾക്കേററക്കുറവുണ്ടാവുന്നു എന്നു പറയുന്നപക്ഷം ആ സമ്പ്രദായം എപ്പോഴും ഉണ്ടാവണമല്ലോ. എന്നാൽ പ്രളയകാലത്തും ജഗൽസ്സൃഷ്ടിയുണ്ടാവേണ്ടതല്ലേ? അങ്ങിനെ സംഭവിക്കുന്നില്ലല്ലോ. പരമേശ്വരൻെറ ഇച്ഛയ്ക്കനുസരിച്ചാണു് സംഭവിക്കുന്നതെന്നു പറയുന്നപക്ഷം ജഗൽക്കാരണം ബ്രഹ്മമാണെന്ന സിദ്ധാന്തം ശരിയാവുകയും ചെയ്യു. ഏതായാലും പ്രധാനം ജഗത്തിന്നു കാരണമാവാൻ വയ്യ.

സൂ:—അന്യഥാനുമിതൌ ച ജ്ഞശക്തിവിയോഗാൽ. 9

ശബ്ദാത്ഥം:—അന്യഥാ = ഇനി മറെറാരു പ്രകാരത്തിൽ. അനുമിതൌ ച=ഗുണങ്ങളുടെ വിഷമാവസ്ഥയെ വിചാരിക്കുന്നുവെങ്കിലും. ജ്ഞശക്തിവിയോഗാൽ= പ്രധാനത്തിൽ ജ്ഞാനശക്തിയില്ലാത്തതിനാൽ ബുദ്ധിപൂർവ്വകമായ സൃഷ്ടി സാദ്ധ്യമല്ല.

സാരം:—ഇനി കാലം തുടങ്ങിയ ഏതെങ്കിലും ശക്തിയുടെ സംഘട്ടനംകൊണ്ടു ഗുണങ്ങൾക്കു വിഷമാവസ്ഥ സംഭവിച്ചു പ്രപഞ്ചസൃഷ്ടിയുണ്ടാവുന്നു എന്നു വിചാരിക്കുന്നപക്ഷവും പ്രധാനത്തിൽ ജ്ഞാനമില്ലാത്തതിനാൽ ബുദ്ധിപൂർവ്വകമായ സൃഷ്ടി സാദ്ധ്യമല്ലെന്നുതന്നെ പറയണം. അനേകജീവകോടികളും നാനാവിചിത്രവസ്തുക്കളുമടങ്ങിയ ഈ ജഗത്തു സർവ്വജ്ഞനും സർവ്വശക്ത

നം സനാതനനുമായ ഒരീശ്വരനല്ലാതെ മററാക്കു ചെയ്യാൻ കഴിയും! അതിനാൽ എങ്ങിനെ വിചാരിക്കുമ്പോഴും ജഡമായ പ്രധാനം ജഗത്തിന്നു കാരണമാവാൻ വയ്യ. സർവ്വശക്തിയുക്തനും സനാതനനും സർവ്വജ്ഞനും സർവ്വശക്തനുമായ പരമേശ്വരൻതന്നെ ജഗത്തിന്നു കാരണം എന്നു വിചാരിക്കുന്നതാണു് യുക്തമായിട്ടിരിക്കുന്നതു്.

സൂ:—വിപ്രതിഷേധാച്ചാസമഞ്ജസം. 10

ശബ്ദാൎത്ഥം:—വിപ്രതിഷേധാൽ ച=അന്യോന്യവിരുദ്ധങ്ങളായ വൎണ്ണനങ്ങളെക്കൊണ്ടും. അസമഞ്ജസം= സാംഖ്യദൎശനസിദ്ധാന്തം സമീചീനമല്ല.

സാരം:—സാംഖ്യദൎശനത്തിൽ അനേകം വിരുദ്ധങ്ങളായ വൎണ്ണനങ്ങളുണ്ടു്. പുരുഷൻ അസംഗനും നിഷ്ക്രിയനുമാണെന്നൊരിക്കൽ പറയും. ഉടനെത്തന്നെ പ്രകൃതിയുടെ ദ്രഷ്ടാവാണെന്നു പറയും. നിത്യശുദ്ധമുക്തസ്വഭാവനാണു് പുരുഷനെന്നു പറഞ്ഞ ഉടനെത്തന്നെ പുരുഷൻെറ ദൎശനാദിഭോഗത്തിന്നും കൈവല്യത്തിന്നും വേണ്ടിയാണു് പ്രധാനത്തിൻെറ ജഗൽസൃഷ്ടിയെന്നു പറയും. ഇങ്ങിനെ അന്യോന്യവിരുദ്ധങ്ങളായ അനേകം വൎണ്ണനങ്ങളുണ്ടു്. ഈ ഒരു കാരണംകൊണ്ടുതന്നെ സാംഖ്യദൎശനം നിൎദ്ദോഷമല്ലെന്നു സിദ്ധമാവുന്നുണ്ടു്. "അസംഗോയം പുരുഷ ഇതി. നിഷ്ക്രിയസ്യ തദസംഭവാൽ. ദ്രഷ്ടൃത്വാദിരാത്മനഃ കരണത്വമിന്ദ്രിയാണാം. ഭോക്തൃഭാവാൽ. ന നിത്യശുദ്ധമുക്തസ്വഭാവസ്യ തദ്യോഗസ്തദ്യോഗാദൃതേ. പുരുഷസ്യ ദൎശനാൎത്ഥം കൈവല്യാൎത്ഥം

digitized by www.sreyas.in

തഥാ പ്രധാനസ്യ. വിവേകാന്നിശ്ശേഷദുഃഖനിവൃത്തൗ കൃതകൃത്യതാ നേതരാന്നേതരാൽ.'' എന്നിങ്ങനെ വിരുദ്ധവർണ്ണനങ്ങളെ എടുത്തുകാണിക്കാൻ അനേകം സൂത്രങ്ങളുണ്ട്. ഈ കാരണംകൊണ്ടുതന്നെ നിസ്സംശയരൂപത്തെ അംഗീകരിക്കാവുന്ന ഒരു ശാസ്ത്രസിദ്ധാന്തമല്ല സാംഖ്യദർശനമെന്നു വ്യക്തമാവുന്നുണ്ട്.

പറയപ്പെട്ട പത്തു സൂത്രങ്ങളെക്കൊണ്ടു സാംഖ്യമതം ശരിയല്ലെന്നു സമർത്ഥിച്ചുകഴിഞ്ഞു. ഇനി ഏതാനും സൂത്രങ്ങളെക്കൊണ്ടു വൈശേഷികമതത്തെ നിരൂപിച്ച് അതും ശരിയല്ലെന്നു സമർത്ഥിക്കുന്ന പ്രകരണമാണ് അടുത്ത സൂത്രംകൊണ്ടാരംഭിക്കുന്നത്.

സൂ:—മഹദ്ദീർഘവദ്വാ ഹ്രസ്വപരിമണ്ഡലാഭ്യാം.

ശബ്ദാർത്ഥം:—ഹ്രസ്വപരിമണ്ഡലാഭ്യാം = ദ്വ്യണുകത്തിൽനിന്നും പരമാണുവിൽനിന്നും. മഹദ്ദീർഘവൽ= വലിയതായ ത്ര്യണുകത്തിന്റെ ഉൽപത്തിയെ പ്രതിപാദിക്കുന്നതുപോലെ. വാ=അല്ലെങ്കിൽ വൈശേഷികമതവും അസംഗതംതന്നെ. അതിനാൽ അതും മാനിക്കത്തക്കതല്ല.

സാരം:—കഴിഞ്ഞ പത്തു സൂത്രങ്ങളെക്കൊണ്ടു സാംഖ്യസിദ്ധാന്തത്തെ ഖണ്ഡിച്ചു കഴിഞ്ഞു. ഈ സൂത്രംമുതൽ വൈശേഷികമതത്തിന്റെ ഖണ്ഡനം ആരംഭിക്കുന്നു. വൈശേഷികന്മാരുടെ സിദ്ധാന്തത്തെ അറിഞ്ഞാലല്ലേ ഖണ്ഡനത്തിന്റെ സ്വാരസ്യം മനസ്സിലാവൂ. അതിനു വേണ്ടി ആദ്യം അവരുടെ സിദ്ധാന്തത്തെപ്പറയാം. ഒരു

digitized by www.sreyas.in

വസ്തു സജാതീയങ്ങളായ മററു വസ്തുക്കളേയും ഒരു ഗുണം സജാതീയങ്ങളായ മററു ഗുണങ്ങളേയും സൃഷ്ടിക്കും. സമവായി, അസമവായി, നിമിത്തം ഇങ്ങിനെ മൂന്നു കാരണങ്ങൾ കൂടിച്ചേരുമ്പോഴാണു് വസ്തുവിന്റെ ഉൽപത്തിയുണ്ടാവുന്നതു്. വസ്ത്രനിർമ്മാണത്തിൽ നൂലു സമവായികാരണവും, നൂലിന്റെ പരസ്പരസംയോഗം അസമവായികാരണവും, അതിനുള്ള ഉപകരണങ്ങളാകുന്ന തറി മുതലായവ നിമിത്തകാരണവുമാണു്. അവ മൂന്നും കൂടിച്ചേരുമ്പോഴാണു് വസ്ത്രമാകുന്ന വസ്തുവുണ്ടാകുന്നതു്. പരമാണുവിന്നു നാലു വകഭേദമുണ്ടു്. പാർത്ഥിവപരമാണു, ജലീയപരമാണു, തൈജസപരമാണു, വായവീയപരമാണു. ഇവയാണു് പരമാണുക്കളുടെ നാലു വകഭേദങ്ങൾ. പരമാണു നിത്യവും നിരവയവവും എന്നാൽ രൂപാദിഗുണങ്ങളോടുകൂടിയതുമാണു്. പരമാണുവിന്റെ പരിമാണത്തെ പാരിമാണ്ഡല്യമെന്നു പറയുന്നു. പ്രളയകാലത്തു പരമാണുക്കൾ യാതൊരു കർമ്മാരംഭവും ചെയ്യാതെ സ്വസ്ഥമായിരിക്കുന്നു. എന്നാൽ സൃഷ്ടികാലത്തങ്ങിനെയല്ല. സൃഷ്ടിയുടെ ആരംഭകാലത്തു കാര്യസിദ്ധിക്കുവേണ്ടി പരമാണുക്കൾ സ്വയം സമവായികാരണമായും, അവയന്യോന്യം കൂടിച്ചേർന്നു് അസമവായികാരണമായും, ഈശ്വരന്റെ ഇച്ഛ നിമിത്തകാരണമായും കൂടിച്ചേർന്നു ജഗത്തുണ്ടാവുന്നു. ആ സമയത്തു—സൃഷ്ടിയുടെ ആരംഭകാലത്തു്—ഈശ്വരന്റെ ഇച്ഛാഹേതുവായി ആദ്യംതന്നെ വായവീയപരമാണുക്കളിൽ കർമ്മമാരംഭിക്കുന്നു. രണ്ടു പരമാണുക്കൾ കൂടിച്ചേർന്നു ദ്വ്യണുകവും, മൂന്നെണ്ണം കൂടിച്ചേർന്നു ത്ര്യണുകവും, നാലെണ്ണം കൂടിച്ചേർന്നു ചതുര

digitized by www.sreyas.in

ണുകവുമാവുന്നു. ഈ നിലയ്ക്കു പരമാണുക്കൾ വളരെ അസംഖ്യം കൂടിച്ചേൎന്നു് എത്രയോ വലിയ വായുതത്വമുണ്ടായി ആകാശം മുഴുവൻ നിറയുന്നു. ഇതുപോലെതന്നെ തൈജസപരമാണുക്കളിൽനിന്നു വമ്പിച്ചതായ അഗ്നിതത്വമുണ്ടായി കത്തിജ്വലിക്കാൻ തുടങ്ങുന്നു. അങ്ങിനെത്തന്നെ ജലീയപരമാണുക്കൾ കൂടിച്ചേൎന്നു വലിയ തിരമാലകളോടുകൂടിയ മഹാസമുദ്രങ്ങളും, പാൎത്ഥിവപരമാണുക്കൾ കൂടിച്ചേൎന്നു് ഏററവും വിശാലമായ ഈ ഭൂമിതത്വമുണ്ടാവുന്നു. മണ്ണു കല്ലു മുതലായവയെല്ലാം പാൎത്ഥിവാണുക്കളുടെ രൂപമാണു് ഭൂമി ഇളക്കമില്ലാതെ ഉറച്ചിരിക്കുന്നു. കാരണത്തിൻെറ ഗുണം കാൎയ്യത്തിലുണ്ടാവുമല്ലോ. നീലവൎണ്ണത്തിലുള്ള നൂലുകൊണ്ടു നെയ്ത വസ്ത്രം നീലവൎണ്ണമായിരിക്കുമല്ലോ. അതുപോലെ പാൎത്ഥിവപരമാണുക്കളുടെ സ്ഥൈൎയ്യവും ദൃഢതയുമാണു് ഭൂതത്വത്തിൽ കാണുന്ന അചലത്വാദിഗുണങ്ങൾ. ഇതുപോലെ പരമാണുക്കളിലുള്ള ശുക്ലാദിവൎണ്ണങ്ങളും ഗുണങ്ങളുമാണു് തത്വങ്ങളിലും തത്വവസ്തുക്കളിലും വൎണ്ണങ്ങളും ഗുണങ്ങളുമായി കാണുന്നതെന്നും ധരിക്കണം. രണ്ടു പരമാണുക്കൾ കൂടിച്ചേൎന്നാണല്ലോ ദ്വ്യണുകമായിത്തീരുന്നതു്. ദ്വ്യണുകമായിത്തീരുമ്പോൾ അതിലടങ്ങിയ പരമാണുക്കളുടെ അണുത്വവും ഹ്രസ്വത്വവും മറെറാരു പരിമാണത്തിൻെറ ആരംഭത്തെച്ചെയ്യുന്നു. ആ ആരംഭം വളൎന്നുവളൎന്നാണു് മഹാഭൂതങ്ങളായിപ്പരിണമിക്കുന്നതു്. ഇതാണു് സൃഷ്ടിയുടെ, അല്ലെങ്കിൽ ജഗത്തിൻെറ ഉൽപത്തിയുടെ സ്വരൂപം. സംഹാരകാലത്തു്, അല്ലെങ്കിൽ പ്രളയാരംഭകാലത്തു് ഈശ്വരൻെറ ഇച്ഛാഹേതുവായി

digitized by www.sreyas.in

പരമാണുക്കറം വേർപിരിയാനിടയായിത്തീരുന്നു. അപ്പോറം ഭൂമ്യാദിഭൂതങ്ങറംതന്നെ ഇല്ലാതായിത്തീരുകയും ചെയ്യുന്നു. ഇതാണ് വൈശേഷികന്മാരുടെ ജഗൽസ്ഥിതിയെ സംബന്ധിച്ച സിദ്ധാന്തം. അതിനെ അവർ സത്യമായിക്കരുതുകയും ചെയ്യുന്നു.

പ്രസ്തുത വൈശേഷികസിദ്ധാന്തത്തെ ഖണ്ഡിച്ചുകൊണ്ട് ആചാര്യൻ ചോദിക്കയാണ്. കാരണത്തിന്റെ ഗുണം കാര്യത്തിലുണ്ടാവുമെന്നാണല്ലോ സിദ്ധാന്തം. എന്നാൽ രണ്ടു പരമാണുക്കറം കൂടിച്ചേർന്നതല്ലേ ദ്വ്യണുകം? ദ്വ്യണുകമാകുന്ന കാര്യത്തിന്റെ കാരണം പരമാണുവാണ്. എന്നാൽ പരമാണുവിന്റെ ഗുണം ദ്വ്യണുകത്തിലുണ്ടാവണമല്ലോ. പക്ഷേ പരമാണുവിന്റെ പരിമാണം അല്ലെങ്കിൽ പാരിമാണ്ഡല്യം അല്ലല്ലോ ദ്വ്യണുകത്തിലുള്ളതു്. അതിനാൽ അവരുടെ സിദ്ധാന്തം തെറ്റാണെന്നു വ്യക്തമായി. ഇതുപോലെത്തന്നെ അവരുടെ മറ്റഭിപ്രായങ്ങളും അസംഗതങ്ങറംതന്നെ. അതിനാൽ ജഗൽകാരണം അവരാരും പറയുംപോലെയല്ല. സർവ്വജ്ഞനും സർവ്വശക്തനുമായ പരമേശ്വരൻമാത്രമാണ് ജഗൽകാരണം.

സൂ:— ഉഭയഥാപി ന കർമ്മാതസ്തദഭാവഃ. 12

ശബ്ദാർത്ഥം:— ഉഭയഥാ അപി=രണ്ടു പ്രകാരത്തിലും. കർമ്മ=പരമാണുക്കളിൽ കർമ്മവ്യാപാരം. ന=സംഭവിക്കാൻ വയ്യ. അതഃ=ഈ കാരണത്താൽ. തദഭാവഃ=പരമാണുസംയോഗത്തിൽനിന്നാണ് ജഗദുൽപത്തിയെന്ന സിദ്ധാന്തം ശരിയല്ല.

digitized by www.sreyas.in

സാരം:—പരമാണുവാദികളായ വൈശേഷികന്മാർ സൃഷ്ടിക്കു മുമ്പു പ്രളയകാലത്തു പരമാണുക്കൾ നിശ്ചലങ്ങളായിരുന്നുവെന്നു പറയുന്നു. പിന്നീടവ കർമ്മോന്മുഖങ്ങളായി ചലിച്ചു കൂടിച്ചേർന്നാണു് ജഗത്തുണ്ടായതെന്നും പറയുന്നു.

ജഡമായ ഒരു വസ്തു ചലിച്ചു കർമ്മസ്വരൂപമാവണമെങ്കിൽ മറെറന്തെങ്കിലും ഒരു ചൈതന്യത്തിൻേറയോ കർമ്മത്തിൻേറയോ വ്യാപ്തി അതിലുണ്ടാവണമെന്നു വ്യക്തമാണു്. എന്നാൽ അതുള്ളതായി അവർ പറയുന്നുമില്ല. ജീവന്മാരുടെ അദൃഷ്ടങ്ങളായ കർമ്മവാസനകളാണു് അവയെ ചലിപ്പിക്കുന്നതെന്നു വിശ്വസിക്കാൻ നിവൃത്തിയില്ല. കാരണം ജീവന്മാരുടെ കർമ്മവാസനകൾ ജീവന്മാരിൽത്തന്നെ ഒതുങ്ങിയിരിക്കയാണു്. അവ പരമാണുക്കളെ ചലിപ്പിക്കാൻ വരുന്നില്ല. അതിനാൽ മറെറന്തെങ്കിലും ശക്തിതന്നെ വേണം അവയെ ചലിപ്പിക്കാൻ. അങ്ങിനെയൊന്നൊട്ടില്ലതാനും. ആ സ്ഥിതിക്കു സൃഷ്ടിയുടെ ആരംഭകാലത്തു തന്നത്താൻ ചലിച്ചിട്ടോ മറെറന്തെങ്കിലും ശക്തികളുടെ വ്യാപ്തികൊണ്ടു ചലിപ്പിക്കപ്പെട്ടിട്ടോ രണ്ടു പ്രകാരത്തിലും അവ ജഗൽസൃഷ്ടിക്കു കാരണമാവുന്നില്ല. ഇതിന്നുപുറമെ പരമാണുക്കൾ അദൃഷ്ടങ്ങളും അചേതനങ്ങളുമാണു്. ഏതെങ്കിലും ഒരചേതനവസ്തു മറെറാരു ചേതനവസ്തുവിൻെറ ഉൽപത്തിക്കു കാരണമായിത്തീരുകയെന്നതൊരിക്കലും സംഗതമല്ല. അതിനാൽ എത്രയോ കോടാനുകോടി ജീവികളും മററനേകം അത്ഭുതവസ്തുക്കളുമുള്ള ഈ ജഗത്തിൻെറ കാരണം ജഡങ്ങളും അചേതന

digitized by www.sreyas.in

ങ്ങളുമായ പരമാണുക്കളാണെന്നു പറയുന്നതൊരിക്കലും ശരിയല്ല.

സൂ:—സമവായാഭ്യുപഗമാച്ച സാമ്യാദനവസ്ഥി തേഃ. 13

ശബ്ദാർത്ഥം:—സമവായാഭ്യുപഗമാൽ ച=വൈശേഷികമതക്കാർ പരമാണുവാദത്തിൽ സമവായസംബന്ധത്തെ സ്വീകരിച്ചിട്ടുണ്ടു്. അതുകൊണ്ടും പരമാണുകാരണവാദം ശരിപ്പെടുന്നുമില്ല. സാമ്യാൽ=ഇതിന്നുപുറമെ കാര്യത്തിന്നും കാരണത്തിന്നും തമ്മിലെന്നപോലെ സമവായത്തിലും സമവായിയിലും ഭേദത്തിന്റെ സാമ്യതയുണ്ടു്. ഇതുകൊണ്ടും പരമാണുകാരണവാദം ശരിയാവുന്നില്ല. അനവസ്ഥിതേഃ=പിന്നെ അവയ്ക്കു് അനവസ്ഥിതിദോഷമുള്ളതിനാൽ പരമാണുക്കളുടെ സംയോഗംകൊണ്ടു ജഗത്തുണ്ടാവാൻ വയ്യ.

സാരം:—വൈശേഷികമതക്കാർ പദാർത്ഥങ്ങളെ യുതസിദ്ധമെന്നും അയുതസിദ്ധമെന്നും രണ്ടായി തരംതിരിച്ചിരിക്കുന്നു. ഒററയായി വേർതിരിക്കാൻ കഴിയുന്ന പദാർത്ഥങ്ങളെ യുതസിദ്ധങ്ങളെന്നും അങ്ങിനെ ചെയ്യാൻ കഴിയാത്ത കൂടിനില്ക്കുന്ന പദാർത്ഥങ്ങളെ അയുതസിദ്ധങ്ങളെന്നും പറയുന്നു. യുതസിദ്ധവസ്തുക്കളുടെ ചേർച്ചയ്ക്കു സംയോഗസംബന്ധമെന്നും അയുതസിദ്ധവസ്തുക്കളുടെ ചേർച്ചയ്ക്കു സമവായസംബന്ധമെന്നും പറയും. കയറു്, ഘടം തുടങ്ങിയ പദാർത്ഥങ്ങൾ ഒററയായി വേർതിരിക്കാൻ കഴിയുന്നവയാകയാൽ അവ യുതസിദ്ധപദാർത്ഥങ്ങളാണു്.

digitized by www.sreyas.in

നൂലു്, വസ്ത്രം തുടങ്ങിയവ ഒററയായി വേർതിരിക്കാൻ കഴിയാത്ത പദാൎത്ഥങ്ങളാകയാൽ അവ അയുതസിദ്ധപദാൎത്ഥങ്ങളുമാണു്. കാരണത്തിൽനിന്നു കാൎയ്യം അത്യന്തഭിന്നമായാൽപ്പോലും അവരുടെ മതത്തിൽ സമവായികാരണവും കാൎയ്യത്തിന്റെ പരമ്പരാസംബന്ധവും സമവായമെന്നു പറയപ്പെട്ടുവരുന്നു. ഈ നിയമത്തെ അനുസരിച്ച രണ്ടു് അണുക്കൾ ചേൎന്നുണ്ടായ ദ്വ്യണുകമെന്ന കാൎയ്യവസ്തു അതിന്റെ കാരണമായ അണുവിൽനിന്നു ഭിന്നമാണെങ്കിൽക്കൂടി സമവായസംബന്ധംമുഖേന അതിനോടു സംബന്ധപ്പെട്ടിരിക്കുന്നു. ഇങ്ങിനെ മനസ്സിലാക്കുമ്പോൾ ഏപ്രകാരം ദ്വ്യണുകപദാൎത്ഥം അണുക്കളാകുന്ന കാരണത്തിൽനിന്നു ഭിന്നമാണോ അതുപോലെ സമവായവും സമവായിയിൽനിന്നു ഭിന്നമാണു്. ഭേദഭാവത്തിലാകട്ടെ രണ്ടും തുല്യമാണുതാനും. അതിനാൽ ഏപ്രകാരം ദ്വ്യണുകം സമവായസംബന്ധംമുഖേന പ്രസ്തുത രണ്ടണുക്കളോടും സംബന്ധപ്പെട്ടതായിത്തീൎന്നിരിക്കുന്നുവോ, അതുപോലെ സമവായവും തന്റെ സമവായിയോടു സമവായസംബന്ധംമുഖേന സംബന്ധപ്പെട്ടിരിക്കാൻ കഴിയുന്നതാണു്. ഇങ്ങിനെ നോക്കുമ്പോൾ ഒന്നിനു പിന്നിൽ മറെറാന്നെന്ന രൂപത്തിൽ അവസാനമില്ലാത്ത സമവായസംബന്ധകല്പന ചെയ്യേണ്ടിവരും. അപ്പോൾ അനവസ്ഥതാദോഷവുമുണ്ടു്. അതിനാൽ സമവായസംബന്ധം സിദ്ധമല്ലാത്തതുകൊണ്ടു രണ്ടണുക്കൾ ചേൎന്നു ദ്വ്യണുകമാവുന്നപോലെ ജഗത്തുണ്ടാവാൻ വയ്യ.



digitized by www.sreyas.in

സൂ:—നിത്യമേവ ച ഭാവാൽ. 14

ശബ്ദാൎത്ഥം:—ച=ഇതിന്നു പുറമേ. നിത്യം ഏവ= പരമാണുക്കളുടെ പ്രവൃത്തിയോ നിവൃത്തിയോ ആകുന്ന കൎമ്മം എപ്പോഴും ഉള്ളതെന്നു ധരിക്കുന്നപക്ഷം സൃഷ്ടിയോ സംഹാരമോ ഏതെങ്കിലും ഒന്നു മാത്രം എപ്പോഴും നടക്കുന്നുവെന്നു പറയണം. ഭാവാൽ=എന്തുകൊണ്ടെന്നാൽ, ഒരു വസ്തുവിൽ ഒരു സമയത്തു് ഒരു ഭാവമേ ഉണ്ടാവാൻ സാധിക്കു എന്നതുകൊണ്ടു്.

സാരം:—പരമാണുവാദികൾ പരമാണുക്കളെ നിത്യങ്ങളെന്നു പറഞ്ഞുവരുന്നു. അപ്പോൾ അവയുടെ സ്വഭാവവും നിത്യമാവണമല്ലോ. എന്നാൽ സൃഷ്ടിയാണവയുടെ സ്വഭാവമെന്നു കരുതുന്നപക്ഷം എപ്പോഴും സൃഷ്ടി നടന്നുകൊണ്ടേ ഇരിക്കും. അല്ല, സംഹാരമാണു് സ്വഭാവമെങ്കിൽ അതു നടന്നുകൊണ്ടേയിരിക്കും. സൃഷ്ടിയും സംഹാരവുമാകുന്ന രണ്ടു ധൎമ്മങ്ങളും ഒരേ സമയത്തുണ്ടാവാൻ വയ്യ. കാരണം ഒരു വസ്തുവിൽ ഒരേ സമയത്തു വിരുദ്ധങ്ങളായ രണ്ടു ധൎമ്മങ്ങളുണ്ടാവാൻ വയ്യ. അതിനാൽ സൃഷ്ടിയുള്ളപ്പോൾ സൃഷ്ടിമാത്രവും സംഹാരമുള്ളപ്പോൾ സംഹാരംമാത്രവും നടക്കാനേ അൎഹതയുള്ളു. പ്രവൃത്തിയും നിവൃത്തിയും രണ്ടുംകൂടി ഒരേ സമയത്തു നടക്കാൻ വയ്യ. എന്നാൽ ജഗത്തിന്റെ സ്വഭാവം അതല്ലതാനും. ഒരേ സമയത്തുതന്നെ സൃഷ്ടിയും സംഹാരവും നടക്കുന്നതായി കാണുന്നുമുണ്ടു്. അതിനാൽ പരമാണുക്കളോ ജഗൽ കാരണമാവാൻ വയ്യ.

digitized by www.sreyas.in

സൂ:—രൂപാദിമത്വാച്ച വിപര്യയോ ദർശനാൽ.

ശബ്ദാർത്ഥം:—രൂപാദിമത്വാൽ ച=രൂപം രസം തുടങ്ങിയവ പരമാണുക്കൾക്കുണ്ടെന്നതുകൊണ്ടും, ജഗൽകാരണമാവാൻ വയ്യ. വിപര്യയഃ=കാരണം അവ നിത്യതയ്ക്കു വിപരീതമായ അനിത്യതാഭാവമാണ്. ദർശനാൽ=എന്തുകൊണ്ടെന്നാൽ, രസരൂപാദികൾക്ക നിത്യത്വം കാണാറില്ല; അനിത്യത്വം ദൃഷ്ടമാണുതാനും.

സാരം:—വൈശേഷികന്മാരുടെ പരമാണുക്കൾ നിത്യങ്ങളാണെന്ന കല്പനതന്നെ ശരിയല്ല. അവയ്ക്കു രൂപരസാദികളുണ്ടെന്നും അതേ സമയത്ത് അവ നിത്യങ്ങളാണെന്നുമാണവരുടെ സിദ്ധാന്തം. രൂപാദിഭാവങ്ങളുള്ള ഒരു പദാർത്ഥവും നിത്യമായി നിലനില്ക്കുന്നില്ല. പിന്നെ പരമാണുക്കൾമാത്രം രൂപരസാദിഭാവങ്ങളോടെ നിത്യങ്ങളായി നിലനില്ക്കുന്നുവെന്നു പറയുന്നതു വിശ്വാസയോഗ്യമല്ല. "രൂപാദിമന്തോ നിത്യാശ്ച" എന്നാണവരുടെ സിദ്ധാന്തം. അതുതന്നെ എല്ലാ ശാസ്ത്രസിദ്ധാന്തങ്ങൾക്കും അനുഭവത്തിന്നും കേവലം വിരുദ്ധമാണ്. ഇങ്ങിനെ പല തരത്തിലുള്ള അനുപപത്തികളും നിറഞ്ഞതാണ് അവരുടെ ശാസ്ത്രവും അതിലെ പരമാണുവാദം പ്രത്യേകിച്ചും.

സൂ:—ഉഭയഥാ ച ദോഷാൽ 16

ശബ്ദാർത്ഥം:—ഉഭയഥാ ച=രണ്ടു പ്രകാരത്തിലും അതായതു പരമാണുക്കൾ ഗുണങ്ങളുടെ ഏറ്റക്കുറച്ചിലോടുകൂടിയവയാണെന്നോ അഥവാ കേവലം നിർഗ്ഗുണങ്ങളാണെ

digitized by www.sreyas.in

ന്നോ രണ്ടു പ്രകാരത്തിൽ കരുതിയാലും. ദോഷാൽ=ദോഷമുണ്ടു്. അതിനാൽ പരമാണുവാദം ഒരിക്കലും സിദ്ധമാവാൻ വയ്യ.

സാരം:—ഭൂമ്യാദിഭൂതങ്ങൾക്കു് ഏറെക്കുറച്ചിൽ പ്രത്യക്ഷമായി കാണപ്പെടുന്നു. കാര്യത്തിൽ കാണപ്പെടുന്ന സ്വരൂപങ്ങൾ കാരണത്തിലുണ്ടാവണമല്ലോ. എന്നാൽ പരമാണുക്കളിലും അവയെല്ലാമുണ്ടോ എന്നു സംശയിക്കണം. അതുണ്ടാവാൻ വയ്യല്ലോ.

സൂ:—അപരിഗ്രഹാച്ചാത്യന്തമനപേക്ഷാ. 17

ശബ്ദാൎത്ഥം:—അപരിഗ്രഹാൽ ച=മനു തുടങ്ങിയ ശിഷ്ടപുരുഷന്മാർ സ്വീകരിച്ചിട്ടില്ല എന്നുള്ളതുകൊണ്ടും, പരമാണുവാദം. അത്യന്തം=ഏററവും. അനപേക്ഷാ=തള്ളിക്കളയേണ്ട ഒന്നാണു്.

സാരം:—സാംഖ്യശാസ്ത്രകാരന്മാരുടെ പ്രധാനവാദം തുടങ്ങിയവ ഉപേക്ഷണീയങ്ങളാണെങ്കിൽക്കൂടി അവയിൽ ചില അംശങ്ങളെങ്കിലും സ്വീകാരയോഗ്യങ്ങളായിട്ടുണ്ടു്. അവയെ മനു തുടങ്ങിയ ശിഷ്ടപുരുഷന്മാർ അംഗീകരിച്ചിട്ടുമുണ്ടു്. എന്നാൽ വൈശേഷികന്മാരുടെ പരമാണുവാദമാകട്ടെ ഒരംശമെങ്കിലും സ്വീകരിക്കപ്പെടാവുന്നതല്ല. ശിഷ്ടപുരുഷന്മാരാരും അതിൻെറ ഒരംശത്തെപ്പോലും സ്വീകരിച്ചിട്ടുമില്ല. അതിനാൽ കേവലം തള്ളിക്കളയേണ്ടതാണു് വൈശേഷികമതക്കാരുടെ പരമാണുവാദം.

digitized by www.sreyas.in

സൂ:—സമുദായ ഉഭയഹേതുകേ/പി തദപ്രാപ്തിഃ 18

ശബ്ദാത്ഥം:—ഉഭയഹേതുകേ = പരമാണുഹേതുകമായിരിക്കുന്ന ബാഹ്യസമുദായവും, സ്കന്ധഹേതുകമാകുന്ന ആഭ്യന്തരസമുദായവുമെന്ന. സമുദായേ അപി=രണ്ടു സമുദായങ്ങളേയും സ്വീകരിച്ചാലും. തദപ്രാപ്തിഃ=അവർ പറയുംപോലെ ആ സമുദായങ്ങളുടേയോ അതു ഹേതുവായി ജഗത്തിൻെറ ഉൽപത്തിയുടേയോ സിദ്ധിയുണ്ടാവുന്നില്ല.

സാരം:—ബൌദ്ധമതത്തിൻെറ അനുയായികളായി ഈഷദീഷൽ വ്യത്യാസങ്ങളോടുകൂടി നാലു മതങ്ങളുണ്ടായിട്ടുണ്ടു്. വൈഭാഷികം, സൌത്രാന്തികം, യോഗാചാരം, മാദ്ധ്യമികം എന്ന പേരുകളിലാണു് അവ അറിയപ്പെട്ടുവരുന്നതു്. ഇവയിൽ വൈഭാഷികം സൌത്രാന്തികം എന്നീ രണ്ടു മതക്കാർ ബാഹ്യപദാത്ഥങ്ങൾക്കു സത്തയുള്ളതായി വിശ്വസിക്കുന്നുണ്ടു്. എങ്കിലും അവരുടെ വിശ്വാസത്തിൽ ഒരു ചെറിയ വ്യത്യാസമുണ്ടുതാനും. വൈഭാഷികന്മാർ പുറമെ കാണപ്പെടുന്ന പദാത്ഥത്തെ അതേ രൂപത്തിൽ സത്യമായി വിശ്വസിക്കുന്നു. എന്നാൽ സൌത്രാന്തികന്മാർ വിജ്ഞാനംകൊണ്ടു് അനുമാനിക്കപ്പെട്ട പദാത്ഥങ്ങളെ സത്യമായി അംഗീകരിക്കുന്നു. ഇത്രമാത്രമേ വ്യത്യാസമുള്ളു. വൈഭാഷികന്മാക്കു ഘടം തുടങ്ങിയ പദാത്ഥങ്ങൾ പ്രത്യക്ഷപ്രമാണവിഷയങ്ങളാണു്. എന്നാൽ സൌത്രാന്തികന്മാർ ഘടാദിരൂപത്തിൽ ഉൽപന്നമായ വിജ്ഞാനത്തെയാണു് പ്രത്യക്ഷമായി മാനിക്കുന്നതു്. അതുവഴിക്കു ഘടാദിവസ്തുക്കളുടെ സത്തയെ

digitized by www.sreyas.in

അനുമാനം ചെയ്യുകയാണു് ചെയ്യുന്നതു്. ഇതാണു് വ്യത്യാസം. യോഗാചാരമതക്കാൎക്കു നിരാലംബനവിജ്ഞാനം മാത്രമാണു് സത്തയായിട്ടിരിക്കുന്നതു്. ബാഹ്യപദാൎത്ഥങ്ങളൊക്കെ സ്വപ്നദൃഷ്ടപദാൎത്ഥങ്ങൾപോലെ മൂന്നു കാലത്തുമില്ലാത്തവയും ഭ്രാന്തിഹേതുകമായി തോന്നപ്പെടുന്ന മിത്ഥ്യാവസ്തുക്കളുമാണു്. മാദ്ധ്യമികമതക്കാർ എല്ലാററിനേയും ശൂന്യമായിട്ടാണു് കാണുന്നതു്. അവരുടെ ദൃഷ്ടിയിൽ പദാൎത്ഥങ്ങളേ ഇല്ല. തത്തൽസംസ്കാരാകാരമായ ക്ഷണികവിജ്ഞാനമാണു് ദീപശിഖയെന്നപോലെ പദാൎത്ഥാകാരേണ കാണപ്പെടുന്നതെന്നാണവരുടെ മതം. പ്രതിക്ഷണം ഏറിയും ചുരുങ്ങിയുമിരിക്കുന്ന ദീപശിഖപോലുള്ള വിജ്ഞാനധാരയുടെ പ്രവാഹവും അടക്കവുമാണു് പദാൎത്ഥങ്ങളുടെ ഉൽപത്തിയും നാശവും. എണ്ണ കഴിയുമ്പോൾ ദീപശിഖ കെട്ടടങ്ങുന്നതുപോലെ വിജ്ഞാനത്തിൽനിന്നു സംസ്കാരം വിട്ടുനീങ്ങുമ്പോൾ പദാൎത്ഥപ്രതീതി കേവലം ശൂന്യമായിത്തീരുകയും ചെയ്യും. അങ്ങിനെ എല്ലാ പദാൎത്ഥങ്ങളുടേയും ഉൽപത്തിലയങ്ങൾക്കു കാരണമായ സംസ്കാരം നിശ്ശേഷം നശിച്ചു സൎവ്വശൂന്യമായിത്തീരുന്നതുതന്നെ അവരുടെ അപവൎഗ്ഗം അല്ലെങ്കിൽ മുക്തി.

ഈ സൂത്രംകൊണ്ടു വൈഭാഷികന്മാരുടേയും സൌത്രാന്തികന്മാരുടേയും മതങ്ങളെ ഖണ്ഡിക്കുകയാണു് ആചാൎയ്യൻ ചെയ്തിരിക്കുന്നതു്. എങ്ങിനെ ഖണ്ഡിച്ചിരിക്കുന്നു എന്നറിയണമെങ്കിൽ അവരുടെ മതങ്ങളുടെ സ്വഭാവമെന്താണെന്നാദ്യം അറിയണമല്ലോ. അതിനുവേണ്ടി

digitized by www.sreyas.in

അവരുടെ മതങ്ങളുടെ സ്വരൂപത്തെ സാമാന്യമായൊന്നു നിരൂപിക്കാം. രണ്ടും തമ്മിൽ വലിയ വ്യത്യാസമില്ലെന്നും സാമാന്യേന ഒരേ സ്വരൂപമാണെന്നും ആദ്യംതന്നെ വ്യക്തമാക്കിയല്ലോ. പ്രസ്തുത രണ്ടു മതക്കാരുടേയും തത്വശാസ്ത്രത്തിന്റെ സ്വരൂപം ഏതാണ്ടിങ്ങിനെയാണ്. രൂപം, വിജ്ഞാനം, വേദനം, സംജ്ഞ, സംസ്കാരം ഇങ്ങിനെ അഞ്ചു സ്കന്ധങ്ങളായി തത്വങ്ങളെ വേർതിരിച്ചിരിക്കുന്നു. വേർതിരിക്കപ്പെട്ട വിഭാഗങ്ങൾക്കു പൊതുവെ സ്കന്ധങ്ങളെന്നാണ് പറയുക. പൃഥിവി, അപ്പ്, തേജസ്സ്, വായു എന്നീ നാലു ഭൂതങ്ങളേയും ഭൌതികങ്ങളായ എല്ലാ വസ്തുക്കളേയും അടക്കി ശരീരം, ഇന്ദ്രിയം, വിഷയം ഇങ്ങിനെ മൂന്നാക്കി വേർതിരിച്ചിട്ടുണ്ട്. പ്രസ്തുത മൂന്നു വിഭാഗങ്ങളെയാണ് രൂപസ്കന്ധമെന്നു പറയുന്നത്. പാർത്ഥിവപരമാണു രൂപരസഗന്ധസ്പർശഗുണങ്ങളോടുകൂടിച്ചേർന്നു ഘനീഭവിച്ചു കഠിനമായിത്തീർന്നു സമുദായസ്വരൂപേണ ഏകത്ര സംയോജിച്ചതാണ് ഭൂമി. അതുപോലെ ജലീയപരമാണു രൂപരസസ്പർശഗുണങ്ങളോടുകൂടിച്ചേർന്ന് ആർദ്രമായി സംഘടിച്ചതാണ് ജലഭൂതം. അതുപോലെ അഗ്നിപരമാണു രൂപസ്പർശഗുണങ്ങളോടുകൂടി ഉഷ്ണസ്വഭാവേന സംഘടിച്ചതാണ് അഗ്നിഭൂതം. വായവീയപരമാണു സ്പർശഗുണത്തോടുകൂടി ഗതിസ്വഭാവേന സംഘടിച്ചതാണ് വായുഭൂതം. പ്രസ്തുത നാലു ഭൂതങ്ങളാണ് പിന്നെ ശരീരേന്ദ്രിയവിഷയങ്ങളായി പരിണമിച്ചതു്. അങ്ങിനെയാണ് പ്രപഞ്ചമുണ്ടായതു്. ഇങ്ങിനെ നാലു പ്രകാരത്തിലുള്ള ക്ഷണിക

digitized by www.sreyas.in

പരമാണുക്കറം ഭൂതഭൌതികപ്രപഞ്ചത്തിന്നു കാരണമാ യെന്നാണു് പറയുന്നതു്. ഇങ്ങിനെ പരമാണുഹേതുക മായ ഭൂതഭൌതികവഗ്ഗത്തെയാണു് രൂപസ്കന്ധമെന്നു പ റയുന്നതു്. അതിനെത്തന്നെയാണു് ബാഹ്യസമുദായ മെന്നു പറയുന്നതും. ആഭ്യന്തരവിജ്ഞാനപ്രവാഹത്തെ യാണു് വിജ്ഞാനസ്കന്ധമെന്നു പറയുന്നതു്. പ്രസ്തുത വിജ്ഞാനധാരയിലുള്ള 'ഞാനെ'ന്ന ഭാവമാണു് ഘടപടാ ദിവസ്തുസ്വരൂപണ അവിച്ഛിന്നമായി പ്രകാശിക്കുന്നതു്. പ്രസ്തുത അഹംസത്തയെയാണു് കത്താവു്, ഭോക്താവു്, ആത്മാവു് എന്നെല്ലാം പറയുന്നതു്. ഈ അഹംസത്ത ഹേതുവായിട്ടാണു് എല്ലാ ലോകവ്യവഹാരങ്ങളും നടക്കു ന്നതു്. ഇതിനെയാണു് വിജ്ഞാനസ്കന്ധമെന്നു പറയുന്ന തു്. സുഖദുഃഖാദികളുടെ അനുഭവത്തെയാണു് വേദനസ്ക ന്ധമെന്നു പറയുന്നതു്. ഉപലക്ഷണങ്ങളെക്കൊണ്ടു ബോ ധിക്കാൻ കഴിയുന്നവയെയാണു്—ധ്വജംകൊണ്ടു ഗൃഹ ത്തേയും വടികൊണ്ടു മനുഷ്യനേയും മററും ബോധിക്കാൻ കഴിയുന്നപോലെയാണു്—സംജ്ഞാസ്കന്ധമെന്നു പറയു ന്നതു്. രാഗം, ദ്വേഷം, മോഹം, മദം, മാത്സര്യം, ശോ കം, വിഷാദം തുടങ്ങിയ ചിത്തധമ്മങ്ങളെയാണു് സം സ്കാരസ്കന്ധമെന്നും പറയുന്നതു്. വിജ്ഞാനസ്കന്ധം ചിത്തംതന്നെയാണു്. അതിനെത്തന്നെയാണു് ആത്മാ വെന്നും പറയുന്നതു്. ബാക്കിയുള്ള വേദനസ്കന്ധം സം ജ്ഞാസ്കന്ധം സംസ്കാരസ്കന്ധം എന്നീ മൂന്നിനേയും ചൈത്യമെന്നും ചൈത്തികമെന്നും പറയും. രൂപസ്ക ന്ധത്തെ ബാഹ്യസമുദായമെന്നു പറഞ്ഞുവല്ലോ. ബാ ക്കിയുള്ള നാലു സ്കന്ധങ്ങളും കൂടിച്ചേന്നതു് ആഭ്യന്തരസ

digitized by www.sreyas.in

മുദായവുമാണ്. പറയപ്പെട്ട രണ്ടു സമുദായങ്ങളൊഴിച്ചു പിന്നെ ഒരു പദാൎത്ഥവുമില്ല. ആകാശം ആത്മാവു ജീവൻ എന്നിവയൊന്നുമില്ല. പറയപ്പെട്ട രണ്ടു സമുദായങ്ങൾ മുഖേനയാണ് എല്ലാ കാൎയ്യങ്ങളും നടക്കുന്നതു്. പിന്നെ നിത്യനായ ഒരാത്മാവുണ്ടെന്നു വിശ്വസിക്കേണ്ട ആവശ്യമില്ല. ഇതാണ് പ്രസ്തുത രണ്ടു മതക്കാരുടേയും തത്വശാസ്ത്രം.

പ്രസ്തുത മതങ്ങളെ ഖണ്ഡിച്ചുകൊണ്ടു് ആചാൎയ്യൻ പറകയാണ്. പറയപ്പെട്ട രണ്ടുവിധ സമുദായങ്ങളേയും പൂൎണ്ണമായംഗീകരിച്ചാൽത്തന്നെ അവയുടെ സത്തകൂടി സിദ്ധിക്കുന്നില്ല. എന്നിരിക്കെ അവഹേതുവായിട്ടു് അനന്തമായ ഈ ജഗത്തുണ്ടായെന്നും, നിലനില്ക്കുന്നുവെന്നും എങ്ങിനെ സിദ്ധിക്കും? കാരണം പറയപ്പെട്ട സമുദായവൎഗ്ഗത്തിൽ ഒന്നുപോലും സചേതനമായിട്ടില്ല; എല്ലാം ജഡങ്ങളാണ്. കേവലം ജഡമായ ഒരു വസ്തുവിന്റെ നിലനിൽപുതന്നെ മറ്റൊന്നിനെ അപേക്ഷിച്ചാണ്. പിന്നെ സ്വതന്ത്രമായെങ്ങിനെ പ്രവൎത്തിക്കും? അതിനാൽ അങ്ങിനെയുള്ള പദാൎത്ഥങ്ങളുടെ സമുദായം അല്ലെങ്കിൽ സംഘാതം ഉണ്ടാവുന്നുവെന്നു പറഞ്ഞതുതന്നെ അസംഭവമാണ്. പിന്നെ അവരുടെ മതപ്രകാരംതന്നെ പരമാണുക്കൾ ക്ഷണികങ്ങളാണ്. ഒരു ക്ഷണത്തിലുള്ള പരമാണു അടുത്ത ക്ഷണത്തിലില്ലാതാവുന്നു. അങ്ങിനെ ക്ഷണവിദ്ധ്വംസരൂപങ്ങളായ പരമാണുക്കൾ കൂടിച്ചേൎന്നു ഭൂമ്യാദിഭൂതങ്ങളായിത്തീൎന്നുവെന്നു പറയുന്നതെങ്ങിനെയാണ്? ഒരിക്കലും അങ്ങിനെ സംഭവിക്കാൻ വയ്യ. അതി

നാൽ വൈഭാഷികമതക്കാരുടേയും സൌത്രാന്തികമതക്കാരുടേയും അഭിപ്രായപ്രകാരമുള്ള ജഗദുൽപ്പത്തികഥനം ഒരുപ്രകാരത്തിലും സ്വീകാരയോഗ്യമല്ല.

സൂ:—ഇതരേതരപ്രത്യയത്വാദിതി ചേന്നോൽപത്തിമാത്രനിമിത്തത്വാൽ. 19

ശബ്ദാൎത്ഥം:—ഇതരേതരപ്രത്യയത്വാൽ=അവിദ്യാ, സംസ്കാരം, വിജ്ഞാനം എന്നിവയിൽ ഓരോന്നും മറ്റോരോന്നിന്നു കാരണമാവുന്നതിനാൽ, അവയുടെ സംഘാതത്താൽ സമുദായത്തിൻെറ സിദ്ധി സംഭവിക്കാൻ വിരോധമില്ല. ഇതി ചേൽ=എന്നാണഭിപ്രായമെങ്കിൽ. ന=അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ, ഉൽപത്തിമാത്രനിമിത്തത്വാൽ = അവിദ്യാദിതത്വങ്ങൾ ഉത്തരോത്തരതത്വങ്ങളുടെ ഉൽപ്പത്തിമാത്രത്തിന്നേ കാരണമാവുന്നുള്ളു. സമുദായത്തിൻെറ സംഘടനയ്ക്കു കാരണമാവുന്നില്ല. അതിനാൽ ഇവഹേതുവായി സമുദായസിദ്ധി സാദ്ധ്യമല്ല.

സാരം:—ബൌദ്ധമതക്കാരുടെ ശാസ്ത്രസിദ്ധാന്തങ്ങളിൽ വിജ്ഞാനോൽപാദനത്തിന്നു ചില കാരണങ്ങൾ പറയുന്നുണ്ടു്. അതിൻെറ സമ്പ്രദായം ഏതാണ്ടിങ്ങിനെയാണു്:—അവിദ്യാ, സംസ്കാരം, വിജ്ഞാനം, നാമം, രൂപം, ഷഡായതനം, സ്പൎശം, വേദനം, തൃഷ്ണാ, ഉപാദാനം, ഭവം, ജാതി, ജരാ, മരണം, ശോകം, പരിദേവനം, ദുഃഖം, ദുൎമ്മനസ്താ എന്നിവ പൂൎവ്വപൂൎവ്വങ്ങളിൽനിന്നു് ഉത്തരോത്തരവിജ്ഞാനങ്ങൾ ഉണ്ടാവുന്നു എന്നാണു്. എങ്ങിനെയെന്നാൽ, ക്ഷണികവസ്തുക്കളിൽ നിത്യതയുടേയും

digitized by www.sreyas.in

സ്ഥിരതയുടേയും യാതൊരു ഭ്രമമുണ്ടാവുന്നുവോ, അതിനെയാണ് അവിദ്യയെന്നു പറയുന്നതു്. ഈ അവിദ്യ വിഷയങ്ങളിൽ രാഗാദിരൂപത്തിലുള്ള 'സംസ്കാര'ത്തെ ഉൽപ്പാദിപ്പിക്കാൻ കാരണമായിത്തീരുന്നു. പ്രസ്തുത സംസ്കാരം ഗർഭസ്ഥനായ ശിശുവിൽ ആലയ'വിജ്ഞാന'ത്തെ ഉണ്ടാക്കുന്നു. ഈ ആലയവിജ്ഞാനത്തിൽനിന്നു പൃഥിവ്യാദി നാലു ഭൂതങ്ങളുണ്ടാവുന്നു. അവ ശരീരത്തിനും മുൻപറയപ്പെട്ട ബാഹ്യാഭ്യന്തരസമുദായങ്ങളുടെ ഉൽപ്പത്തിക്കും കാരണമാവുന്നു. അവ നാമത്തെ ആശ്രയിക്കുന്നു എന്ന കാരണത്താൽ അവയിൽനിന്നു 'നാമ' മുണ്ടാവുന്നു. പ്രസ്തുത നാമം വെളുപ്പ് കറുപ്പ് തുടങ്ങിയ വർണ്ണത്തോടുകൂടിയ ശരീരമാകുന്ന 'രൂപ'ത്തെ ഉൽപ്പാദിപ്പിക്കുന്നു. ഗർഭസ്ഥശരീരത്തിന്റെ കലലബുൽബുദാദി അവസ്ഥകളിലും അതിനു നാമവും രൂപവും പറയപ്പെട്ടുവരുന്നു. പൃഥിവി തുടങ്ങിയ നാലു ഭൂതങ്ങളും, നാമം, രൂപം, ശരീരം, വിജ്ഞാനം, ധാതു എന്നീ അഞ്ചു ഘടകങ്ങളും കൂടി ആകെ ആറു ഘടകങ്ങൾ ഗർഭസ്ഥശരീരത്തിന്നാശ്രയമാണ്. ഇന്ദ്രിയങ്ങളുടെ സമൂഹത്തിന്നു 'ഷഡായതന'മെന്നു പറയപ്പെട്ടുവരുന്നു. നാമരൂപങ്ങളുടേയും ഇന്ദ്രിയങ്ങളുടേയും പരസ്പരസംബന്ധത്തിന്നു 'സ്പർശ' മെന്നു പറയുന്നു. ഈ സ്പർശത്തിൽനിന്നു സുഖം ദുഃഖം തുടങ്ങിയ അനുഭവങ്ങളുടെ 'വേദന'മുണ്ടാവുന്നു. വേദനത്തിൽനിന്നു ക്രമേണ തൃഷ്ണാ, ഉപാദാനം, ഭവം, ജാതി, ജരാവസ്ഥാ, മൃത്യു, ശോകം, പരിദേവനം, ദുർമ്മനസ്താ എന്നിവയും ഇപ്രകാരം വഴിക്കുവഴിയായുണ്ടാവുന്നു. അതിന്നുശേഷം പിന്നെയും അവിദ്യ തുടങ്ങിയ പൂർവ്വോ

ക്തഭാവങ്ങളുടെയെല്ലാം പുനരുൽപ്പാദനമുണ്ടാവുന്നു. ഘടീയന്ത്രമെന്നപോലെ ഇവ അവസാനമില്ലാതെ ചക്രാകാരേണ ചുററിക്കൊണ്ടിരിക്കുന്നു. ഇതാണു് ബൌദ്ധശാസ്ത്രത്തിലെ സിദ്ധാന്തങ്ങളുടെ ചില വശങ്ങൾ. ഈ സിദ്ധാന്തത്തെ ആസ്പദിച്ച് പൂർവ്വോക്തങ്ങളായ ബാഹ്യാഭ്യന്തരസമുദായങ്ങളുടെ സിദ്ധിയുണ്ടാവുന്നു എന്നു പറയുന്നപക്ഷം അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ അവിദ്യ തുടങ്ങിയ പൂർവ്വപൂർവ്വോക്തഭാവങ്ങൾ ഉത്തരഭാവങ്ങളുടെ ഉൽപ്പത്തിക്കുമാത്രമേ കാരണമാവുന്നുള്ളു. അല്ലാതെ അവയുടെ സംഘാതത്തിൻെറ ഉൽപ്പത്തിക്കു കാരണമാവുന്നില്ല. അതിനാൽ സമുദായസിദ്ധി അസംഭവംതന്നെ എന്നു നിസ്സംശയം പറയാം.

സൂ:—ഉത്തരോൽപാദേ ച പൂർവ്വനിരോധാൽ. 20

ശബ്ദാൎത്ഥം:—ഉത്തരോൽപാദേ = ഉത്തരഭാവത്തിൻെറ ഉൽപ്പാദനസമയത്തിൽ. പൂർവ്വനിരോധാൽ ച = അതിനു കാരണമായ പൂർവ്വഭാവം നശിക്കുന്നു എന്നതുകൊണ്ടും സമുദായസിദ്ധി സംഭവിക്കുന്നില്ല.

സാരം:—ഘടം, വസ്ത്രം തുടങ്ങിയ പദാൎത്ഥങ്ങളിൽ ഇതു പ്രത്യക്ഷത്തിൽ അറിയാൻ സാധിക്കുന്നു. ഘടത്തിന്നു കാരണമായ മണ്ണു് ഘടമുണ്ടാവുമ്പോൾ ഘടത്തോടുകൂടിച്ചേൎന്നു ലയിച്ചുകഴിയുന്നു അതുപോലെ വസ്ത്രത്തിന്നു കാരണമായ നൂലും വസ്ത്രമുണ്ടാവുന്നതോടെ വസ്ത്രാകാരമായിപ്പരിണമിക്കുന്നു. കാൎയ്യത്തിൻെറ ഉല്പത്തിക്കുശേഷം കാരണവസ്തുവിൻെറ അസ്തിത്വമില്ലാതായിത്തീരുന്നു. ഈ സമ്പ്രദായം സാധാരണ സ്ഥൂലവസ്തുക്കളിൽ പ്രത്യ

digitized by www.sreyas.in

ക്ഷത്തിൽ കണ്ടുവരുന്നു. ബൌദ്ധമതത്തിലാണെങ്കിൽ എല്ലാ വസ്തുക്കളെയും അത്യന്തക്ഷണികമായേ കാണക്കാക്കുന്നുള്ളു. ഉണ്ടാവുന്ന ക്ഷണത്തിൽത്തന്നെ നശിക്കുന്നവയാണു് ഭാവങ്ങളെല്ലാമെന്നാണവരുടെ സിദ്ധാന്തംതന്നെ. ആ സ്ഥിതിക്കു പൂർവ്വഭാവങ്ങൾ ഉത്തരഭാവങ്ങളുടെ ഉൽപ്പാദനത്തിനുതന്നെ കാരണമാവുന്നില്ല. എന്നിരിക്കെ പൂർവ്വഭാവങ്ങളോരോന്നും ഉത്തരഭാവങ്ങളുടെ ഉൽപ്പാദനത്തിനും പിന്നെ സംഘാതസൃഷ്ടിക്കും സമുദായഘടനയ്ക്കുപോലും കാരണമായിത്തീരുന്നുവെന്നെങ്ങിനെ വിശ്വസിക്കാം? അതിനാൽ സമുദായസിദ്ധി സർവ്വഥാ അസംഭവംതന്നെ.

സൂ:—അസതി പ്രതിജ്ഞോപരോധോ യൌഗപദ്യമന്യഥാ. 21

ശബ്ദാർത്ഥം:—അസതി=കാരണം നിലവിലില്ലാതിരിക്കെ, കാര്യത്തിൻെറ ഉൽപ്പത്തിയെ അംഗീകരിക്കുന്നതുകൊണ്ടു്. പ്രതിജ്ഞോപരോധഃ=പ്രതിജ്ഞാഭംഗം സംഭവിക്കുന്നുണ്ടു്. അന്യഥാ=അല്ലെങ്കിൽ. യൌഗപദ്യം= കാര്യകാരണങ്ങൾ രണ്ടിൻെറയും സത്ത ഒരേ സമയത്തുള്ളതായി അംഗീകരിക്കേണ്ടിവരും.

സാരം:—ബൌദ്ധമതസിദ്ധാന്തപ്രകാരം നാലു കാരണങ്ങളിൽക്കൂടെയാണു് വിജ്ഞാനത്തിൻെറ ഉൽപ്പത്തിയെ അംഗീകരിച്ചിരിക്കുന്നതു്. അവയെ അധിപതിപ്രത്യയം, സഹകാരിപ്രത്യയം, സമനന്തരപ്രത്യയം, ആലംബനപ്രത്യയം എന്നു പറഞ്ഞുവരുന്നു. ʹഅവ ക്രമേണ ഇന്ദ്രിയം, പ്രകാശം, മനോയോഗം, വിഷയബോധം ഇവ

digitized by www.sreyas.in

യാണ്. ഈ നാലു കാരണങ്ങളിൽക്കൂടെ മാത്രമേ വിജ്ഞാനത്തിൻെറ ഉൽപ്പത്തിയുണ്ടാവുന്നുള്ളൂ. ഇതവരുടെ പ്രതിജ്ഞയാണ്. അതിനാൽ കാരണത്തോടുകൂടാതെ കാൎയ്യത്തെ അംഗീകരിക്കുന്നപക്ഷം അതവരുടെ പ്രതിജ്ഞയ്ക്കു ഭംഗമാണ്. പ്രതിജ്ഞാഭംഗം കൂടാതെ കഴിയണമെങ്കിൽ കാൎയ്യകാരണങ്ങൾക്കു രണ്ടിന്നും ഒരേ സമയത്തു സത്തയുണ്ടാവണം. അതൊട്ടില്ലതാനും. എങ്ങിനെ നോക്കിയാലും അവരുടെ മതം ശരിയോ സ്വീകാരയോഗ്യമോ അല്ല.

സൂ:—പ്രതിസംഖ്യാപ്രതിസംഖ്യാനിരോധാപ്രാപ്തിരവിച്ഛേദാൽ. 22

ശബ്ദാൎത്ഥം:— പ്രതിസംഖ്യാപ്രതിസംഖ്യാനിരോധാപ്രാപ്തിഃ=പ്രതിസംഖ്യാനിരോധമോ അപ്രതിസംഖ്യാനിരോധമോ രണ്ടു പ്രകാരത്തിലുള്ള നിരോധവും സംഭവിക്കുന്നില്ല. അവിച്ഛേദാൽ=എന്തുകൊണ്ടെന്നാൽ ഭാവപ്രവാഹത്തിന്നു മുറിവില്ലാത്തതുകൊണ്ടുതന്നെ.

സാരം:—അതുപോലെ ബൌദ്ധമതസിദ്ധാന്തപ്രകാരം ഒരു വസ്തുവിൻെറ നാശം രണ്ടുപ്രകാരത്തിലാണ്: ഒന്നു്, പ്രതിസംഖ്യാനിരോധം; മറ്റൊന്നു്, അപ്രതിസംഖ്യാനിരോധം ഇങ്ങിനെ. പൂൎണ്ണബോധത്തോടുകൂടിയ ആത്യന്തികപ്രളയത്തെയാണ് പ്രതിസംഖ്യാനിരോധമെന്നു പറയുന്നതു്. അബോധപൂൎവ്വകമായ യാദൃച്ഛികപ്രളയത്തെയാണ് അപ്രതിസംഖ്യാനിരോധമെന്നും പറയുന്നതു്. ഇങ്ങിനെ രണ്ടു പ്രകാരത്തിലല്ലാതെ മൂന്നാമതൊരു

digitized by www.sreyas.in

പ്രകാരത്തിൽ ഒരു വസ്തുവിൻെറ നാശത്തെ ബൌദ്ധശാസ്ത്രം മാനിക്കുന്നില്ല. പ്രസ്തുത രണ്ടു പ്രകാരത്തിലുള്ള പ്രളയവും എപ്പോഴും സംഭവിച്ചുകൊണ്ടിരിക്കുന്നതിനാൽ ഒരു വസ്തുവിന്നും അധികസമയം സത്തയില്ല. അതനുസരിച്ച് എല്ലാ പദാൎത്ഥങ്ങളേയും ക്ഷണനാശിയായിട്ടേ ബൌദ്ധശാസ്ത്രം മാനിക്കുന്നും ഉള്ളൂ. ആ സ്ഥിതിക്ക് ഏതൊരു പദാൎത്ഥവും ഉണ്ടായ നിമിഷത്തിൽത്തന്നെ അസത്തായിരുന്നു എന്നും അസത്തായ ആ പദാൎത്ഥംതന്നെ സത്തായ മറെറാരു പദാൎത്ഥത്തിന്നു കാരണമായിത്തീരുന്നു എന്നും പറഞ്ഞാൽ എങ്ങിനെയാണ് വിശ്വസിക്കേണ്ടതു്? ബൌദ്ധസിദ്ധാന്തപ്രകാരം ഭാവങ്ങളുടെ ഉൽപ്പത്തിയെ അംഗീകരിക്കുന്നപക്ഷം നാശത്തെ സ്വീകരിക്കാൻ വയ്യ. നാശത്തെ അംഗീകരിക്കുന്നപക്ഷം ഉൽപ്പത്തിയെയും മാനിക്കാൻ വയ്യ. ആകപ്പാടെ വിചിത്രമാണ് അവരുടെ വാദം. അതിനാൽ ഒരു പ്രകാരത്തിലും സ്വീകരിക്കാൻ വയ്യാത്തതാണ് അവരുടെ സിദ്ധാന്തമെന്നേ പറയാനുള്ളൂ.

സൂ:—ഉഭയഥാ ച ദോഷാൽ. 23

ശബ്ദാൎത്ഥം:—ഉഭയഥാ ച=രണ്ടു പ്രകാരത്തിലായാലും. ദോഷാൽ=ദോഷം സംഭവിക്കുന്നു എന്ന കാരണത്താൽ, അവരുടെ സിദ്ധാന്തം ശരിയാണെന്നു സമ്മതിക്കാൻ വയ്യ.

സാരം:—ഭ്രാന്തിസ്വരൂപമായ അവിദ്യയുടെ വിലാസംകൊണ്ടു തോന്നപ്പെട്ട ജഗത്തു പൂൎണ്ണജ്ഞാനാനുഭവത്തിൽ അവിദ്യ നശിക്കുമ്പോഠം കേവലം നശിക്കുന്നു.

digitized by www.sreyas.in

നാശത്തിന്നശേഷം യാതൊന്നും ബാക്കിയായി ശേഷിക്കു ന്നില്ല. എന്നു വിചാരിക്കുന്നപക്ഷം അവരുടെ അപ്രതി സംഖ്യാനിരോധത്തിന്നു വൈരുദ്ധ്യം വരും. അതല്ല, ഭ്രാന്തിമാത്രത്താൽ തോന്നപ്പെട്ട ജഗൽപ്രതീതി പൂർണ്ണ ജ്ഞാനമുണ്ടാവാതെതന്നെ തന്നത്താൻ നശിക്കുന്നു എന്നു കരുതുന്നപക്ഷം ജ്ഞാനവും അതിന്റെ ഉപദേശാദി സാ ധനങ്ങളും കേവലം ആവശ്യമില്ലാത്തവയായിത്തീരുകയും ചെയ്യും. ഇങ്ങിനെ രണ്ടു പ്രകാരത്തിൽ ചിന്തിക്കുമ്പോ ഴും ദോഷമുണ്ടെന്ന കാരണത്താൽ അവരുടെ ലയസിദ്ധാ ന്തം ഒരു പ്രകാരത്തിലും അംഗീകരിക്കാൻ വയ്യാത്തതാ യിട്ടാണിരിക്കുന്നതു്.

സൂ:—ആകാശേ ചാ വിശേഷാൽ. 24

ശബ്ദാർത്ഥം:—ആകാശേ ച=ആകാശത്തിന്റെ വി ഷയത്തിലും, അവരുടെ സിദ്ധാന്തം ശരിയല്ല. അവി ശേഷാൽ=എന്തുകൊണ്ടെന്നാൽ അന്യഭാവങ്ങളെയോ പ ദാർത്ഥങ്ങളെയോ അപേക്ഷിച്ചു് അതിൽ പ്രത്യേകതയൊ ന്നുമില്ലാത്തതുകൊണ്ടുതന്നെ.

സാരം:—പൃഥിവി തുടങ്ങിയ പദാർത്ഥങ്ങളുടേയും ഭാവങ്ങളുടേയും സത്തയെയെന്നപോലെ ആകാശത്തേ യും എല്ലാവരും എല്ലാ ശാസ്ത്രങ്ങളും അംഗീകരിച്ചിട്ടു ണ്ടു്. അംഗീകരിക്കാൻ അർഹതയുമുണ്ടു്. എന്തുകൊ ണ്ടെന്നാൽ ഗന്ധത്തിന്നു ഭൂമിയും രസത്തിന്നു ജലവും രൂപത്തിന്നു് അഗ്നിയും സ്പർശത്തിന്നു വായുവും ആശ്ര യങ്ങളാണു്. അതുപോലെ ശബ്ദത്തിന്നും ആധാരമാ

digitized by www.sreyas.in

യി ഒരു ഭൂതം ഉണ്ടായിരിക്കേണ്ടതാണ്. അതാണ് ആകാശം. ആകാശം ഹേതുവായിട്ടാണ് ശബ്ദത്തിന്റെ ശ്രവണം സാധിക്കുന്നതു്. ആകാശമെന്ന ഭൂതം ഇല്ലായിരുന്നുവെങ്കിൽ ശബ്ദശ്രവണം സാധിക്കുമായിരുന്നില്ലെന്നു പറയണം. കൂടാതെ ഓരോ വസ്തുവിന്നും പ്രത്യേകം നിലനില്ക്കാനുള്ള ഒഴിവുപ്രദേശവും ആവശ്യമാണ്. വായുമുതൽ നാലു ഭൂതങ്ങളും സമ്പൂർണ്ണജഗത്തും ആകാശത്തെ അവലംബിച്ചാണ് നിൽക്കുന്നതു്. ആകാശമില്ലായിരുന്നുവെങ്കിൽ അവയ്ക്കൊന്നും നിലനില്ക്കാനുള്ള അവകാശം കിട്ടുമായിരുന്നില്ലെന്നുപോലും കരുതണം. ജഗത്തും നാലു മഹാഭൂതങ്ങളും നിലനില്ക്കുന്നു എന്നുള്ളതുകൊണ്ടുതന്നെ ആകാശത്തിന്റെ സത്ത പ്രത്യക്ഷമാണ്. പക്ഷികൾ ആകാശത്താണ് സഞ്ചരിക്കുന്നതെന്നതുകൊണ്ടാണവയ്ക്കു ഖഗങ്ങളെന്നും വിഹഗങ്ങളെന്നും പേരുണ്ടായതു്. ഇല്ലാത്ത ഒരു വസ്തുവിന്റെ സത്തയെ സത്യമായ ശ്രുതി അംഗീകരിക്കാനും കാരണമില്ല. ശ്രുതി പറയുന്നു പരമാത്മാവിൽനിന്നാകാശമുണ്ടായിയെന്ന്. "ആത്മന ആകാശഃ സംഭൂതഃ" എന്നിങ്ങിനെ. ഇപ്രകാരം യുക്തികൊണ്ടും പ്രമാണംകൊണ്ടും ആകാശത്തിന്റെ സത്ത സിദ്ധമാണ്. മാത്രമല്ല, ആകാശമെന്ന ഒരു വസ്തുവില്ലെന്നു സമർത്ഥിക്കേണ്ട ആവശ്യങ്ങളൊന്നുമില്ലതാനും. അതിനാൽ ബൌദ്ധന്മാരുടെ ആകാശമില്ലെന്ന സിദ്ധാന്തം യുക്തിസഹമോ അംഗീകാരയോഗ്യമോ അല്ല.

സൂ:—അനുസ്മൃതേശ്ച. 25

ശബ്ദാർത്ഥം:—അനുസ്മൃതേഃ ച=കഴിഞ്ഞുപോയ അനുഭവങ്ങളെ വീണ്ടും വീണ്ടും സ്മരിക്കാൻ കഴിയുന്നതു



digitized by www.sreyas.in

കൊണ്ടും ആത്മാവു് ക്ഷണികമാണെന്ന സിദ്ധാന്തം അസംഗതമാണു്.

സാരം:—സകലമനുഷ്യർക്കും തന്റെ കഴിഞ്ഞുപോയ അനുഭവങ്ങളെ വീണ്ടും വീണ്ടും ഓർമ്മിക്കാൻ കഴിയുന്നുണ്ടു്. 'ഞാൻ ഇന്ന ദിവസം ഇന്ന ഗ്രാമത്തിൽവെച്ചു് ഇന്ന വസ്തു കണ്ടു. കുട്ടിക്കാലത്തു ഞാൻ ഇന്നിന്ന കളികഠം കളിച്ചിട്ടുണ്ടായിരുന്നു. ഇരുപതു വർഷത്തിനുമുമ്പു് ഞാൻ ഇന്നാളെ കണ്ടിരുന്നു.' എന്നീ രൂപത്തിൽ ഓരോരുത്തരും തന്റെ കഴിഞ്ഞുപോയ അനുഭവങ്ങളെ ഓർമ്മിക്കുന്നു. ഇതിനു് അനുസ്മൃതിയെന്നു പറയും. ഈ കാരണംകൊണ്ടുതന്നെ പറയപ്പെട്ട അനുഭവങ്ങളെ അനുഭവിക്കുന്ന ആത്മാവു നിത്യമാണു്; ക്ഷണികമല്ല എന്നു വിശ്വസിക്കാൻ കഴിയും. ആത്മാവു ക്ഷണികമാണെന്നു വിശ്വസിക്കുന്നപക്ഷം ഈ അനുസ്മരണം സാദ്ധ്യമല്ലെന്നു പറയേണ്ടതില്ലല്ലോ. ഒരു നിമിഷത്തിലുള്ള ആത്മാവു് അടുത്ത നിമിഷത്തേയ്ക്കില്ല എന്നു വരുന്നപക്ഷം കഴിഞ്ഞുപോയ അനുഭവങ്ങളെ പിന്നെയാരാണോർമ്മിക്കുന്നതു്! അനേകവർഷങ്ങഠംക്കു മുമ്പുള്ള അനുഭവങ്ങളെക്കൂടിയും അനുസ്മരിക്കുന്നു. ആ കാരണത്താൽത്തന്നെ ആത്മാവു നിത്യമാണെന്നു ബോധിക്കാൻ കഴിയുന്നു. അതിനാൽ ബൌദ്ധന്മാരുടെ ആത്മാവു ക്ഷണികമാണെന്ന വാദവും ഉപപന്നമോ സ്വീകാരയോഗ്യമോ അല്ല.

സൂ:—നാസതോ/ദൃഷ്ടത്വാൽ. 26

ശബ്ദാർത്ഥം:—അസതഃ=ഇല്ലാത്ത വസ്തുവിൽനിന്നു കാര്യത്തിന്റെ ഉൽപ്പത്തി. ന=സംഭവിക്കാൻ വയ്യ. അ

digitized by www.sreyas.in

ദൃഷ്ടത്വാൽ=എന്തുകൊണ്ടെന്നാൽ അങ്ങിനെ സംഭവിച്ചു കാണാത്തതുകൊണ്ടുതന്നെ.

സാരം:—ഇനി ബൌദ്ധന്മാരുടെ മറെറാരു സിദ്ധാന്തം അസത്തായ കാരണത്തിൽനിന്നാണ് സത്തായ കാര്യ്യമുണ്ടായിത്തീരുന്നതെന്നാണ്. വിതയ്ക്കുന്ന വിത്തു് അപ്പോഠംതന്നെ നശിക്കുന്നു; വിത്തു നശിച്ചിട്ടാണ് അങ്കുരമുണ്ടാവുന്നതു്. ഉറയൊഴിക്കുന്നതോടെ പാൽ നശിക്കുന്നു; പാൽ നശിച്ചിട്ടാണ് തൈരുണ്ടാവുന്നതു്. എല്ലാ പദാൎത്ഥങ്ങളും ഇങ്ങിനെ അസത്തായ കാരണത്തിൽനിന്നാണ് സത്തായ കാര്യ്യമുണ്ടാവുന്നതെന്നാണവരുടെ വാദം. അതിനേയും ഖണ്ഡിച്ചുകൊണ്ടു് ആചാര്യ്യൻ പറകയാണ്. മുയലിൻെറ കൊമ്പു് ആകാശകുസുമം തുടങ്ങിയവ ശബ്ദമാത്രങ്ങളാണ്. അല്ലാതെ പദാൎത്ഥങ്ങളല്ല. അങ്ങിനെയുള്ള ശബ്ദമാത്രങ്ങളായ അസദ്വസ്തുക്കളിൽ നിന്ന് ഒന്നും ലോകത്തിൽ സംഭവിച്ചുകാണുന്നില്ല. എന്നാൽ അതിന്നു വിപരീതമായി മണ്ണു്, വെള്ളം തുടങ്ങിയ ഉള്ള പദാൎത്ഥങ്ങളിൽനിന്നു പാത്രം ഹിമം തുടങ്ങിയ കാര്യ്യങ്ങഠം ഉണ്ടാവുന്നതായും കാണുന്നുണ്ടു്. ഇതുകൊണ്ടുതന്നെ കേവലം ഇല്ലാത്തവയും ശബ്ദമാത്രങ്ങളും ഉണ്ടായിട്ടില്ലാത്തവയുമായ വസ്തുക്കളിൽനിന്നു യാതൊരു കാര്യ്യപദാൎത്ഥവും ഉണ്ടാവാൻ സാദ്ധ്യമല്ലെന്നു ബോധിക്കാൻ കഴിയുന്നു. വിത്തും പാലും നശിച്ചിട്ടല്ല അങ്കുരവും തൈരുമുണ്ടാവുന്നതു്. വിത്തുതന്നെ അങ്കുരമായും പാലുതന്നെ തൈരായും രൂപാന്തരപ്പെടുക മാത്രമാണ് ചെയ്യുന്നതു്. അതിനാൽ ജഗത്തിൻെറ കാരണം അസത്ത

ല്ല; സത്താണ്. അതു സത്യവുമാണ്. അതിനാൽ ബൌദ്ധന്മാരുടെ അസത്തിൽനിന്നു സത്തുണ്ടാവുന്നു എന്ന സിദ്ധാന്തവും ശരിയല്ല.

സൂ:—ഉദാസീനാനാമപി ചൈവം സിദ്ധിഃ. 27

ശബ്ദാർത്ഥം:—ഏവം ച=അങ്ങിനെയാണെങ്കിൽ—കർത്താവു കൂടാതെതന്നെ സ്വാഭാവികമായി കാൎയ്യമുണ്ടാവുമെങ്കിൽ. ഉദാസീനാനാം അപി=കാൎയ്യസിദ്ധിക്കവേണ്ടി പ്രവർത്തിക്കാതെ അലസന്മാരായിരിക്കുന്നവൎക്കും. സിദ്ധിഃ=കാൎയ്യസിദ്ധിയുണ്ടാവാൻ അർഹതയുണ്ട്.

സാരം:—ചേതനാത്മകമായ ഒരു കർത്താവിൻെറ ആവശ്യമില്ലാതെ ക്ഷണികപദാർത്ഥങ്ങളുടെ സമുദായത്തിൽനിന്നു കാൎയ്യത്തിൻെറ ഉൽപത്തിയുണ്ടാവുന്നു എന്ന ബൌദ്ധസിദ്ധാന്തത്തെ ഖണ്ഡിച്ചുകൊണ്ടാചാൎയ്യൻ പറകയാണ്. കാൎയ്യങ്ങളുടെ സിദ്ധിക്കു ചേതനാസ്വരൂപനായ ഒരു കർത്താവിൻെറ ആവശ്യമില്ലെങ്കിൽ തങ്ങളുടെ കാൎയ്യസിദ്ധിക്കവേണ്ടി യാതൊന്നും പ്രവർത്തിക്കാതെ അലസന്മാരായിരിക്കുന്ന മൂഢന്മാൎക്കും അവരുടെ കാൎയ്യസിദ്ധി സ്വാഭാവികമായിട്ടുണ്ടായിക്കൊണ്ടിരിക്കേണ്ടതാണ്. എന്നാൽ അങ്ങിനെ സംഭവിച്ചുകാണുന്നില്ല. പ്രവർത്തിക്കുന്നവൎക്കു മാത്രമേ ലോകത്തിൽ അനുഭവം സിദ്ധിച്ചുകാണുന്നുള്ളു. അതിനാൽ ബൌദ്ധന്മാരുടെ കർത്താവില്ലാതെ കാൎയ്യമുണ്ടാവുന്നു എന്ന സിദ്ധാന്തവും സമീചീനമല്ല.

സൂ:—നാഭാവ ഉപലബ്ധേഃ. 28

ശബ്ദാർത്ഥം:—അഭാവഃ=പ്രതീതിയുള്ള പദാർത്ഥത്തിൻെറ അഭാവം. ന=സംഭവിക്കുന്നില്ല. ഉപലബ്ധേഃ=എ

digitized by www.sreyas.in

ന്നുകൊണ്ടെന്നാൽ അതിൻെറ ഉപലബ്ധിയുള്ളതുകൊണ്ടു തന്നെ.

സാരം:—ബൌദ്ധമതത്തിൻെറ ക്ഷണികവാദത്തെ ഖണ്ഡിക്കലായിരുന്നുവല്ലോ ഇതുവരെ ചെയ്തിരുന്നതു്. ആ പ്രകരണത്തെ ഉപസംഹരിച്ചു് ഈ സൂത്രംമുതൽ യോഗാചാരമെന്ന വൈജ്ഞാനികന്മാരുടെ മതത്തെ ഖണ്ഡിക്കാൻ തുടങ്ങുകയാണു്. അവരുടെ അഭിപ്രായപ്രകാരം അറിയപ്പെടുന്ന ബാഹ്യപദാർത്ഥങ്ങളെല്ലാം കേവലം ഇല്ലാത്തവയാണു്. സ്വപ്നാനുഭവംപോലെ ബുദ്ധിയുടെ ഒരു പ്രതിഭാസം മാത്രം. അതിനെ ഖണ്ഡിച്ചുകൊണ്ടു് ആചാര്യൻ പറകയാണു്. അറിവിൽ പെടുന്ന ബാഹ്യപദാർത്ഥങ്ങൾക്കു കാര്യരൂപത്തിലും കാരണരൂപത്തിലും ഉപലബ്ധിയുള്ളതിനാൽ അവയുടെ അഭാവം സംഭവിക്കുന്നില്ല. നശിച്ചു എന്നു തോന്നുന്ന സമയത്തു് അവ കാരണരൂപേണ സ്ഥിതിചെയ്യുന്നുണ്ടു്. ഉണ്ടായി എന്നു തോന്നുന്ന സമയത്തു കാര്യരൂപത്തിൽ പ്രതിഫലിക്ക മാത്രമാണു് ചെയ്യുന്നതു്. ആ സ്ഥിതിക്കു് എപ്പോഴും അവ ഉള്ളതായിട്ടാണു് കണക്കാക്കേണ്ടതു്. പിന്നെ അവയുടെ അഭാവത്തെയെങ്ങിനെ മാനിക്കും? സ്വപ്നദൃഷ്ടപദാർത്ഥമോ ആകാശത്തിലെ നീലവർണ്ണമോപോലെ ഇല്ലാത്തവയല്ല ബാഹ്യപദാർത്ഥങ്ങൾ. എപ്പോഴും അവയുടെ ഉപലബ്ധിയുണ്ടു്. അതിനാൽ അവയുടെ അഭാവവാദം സംഗതമല്ല.

digitized by www.sreyas.in

സൂ:—വൈധർമ്മ്യാച്ച ന സ്വപ്നാദിവൽ. 29

ശബ്ദാൎത്ഥം:—വൈധൎമ്മ്യാൽ ച = വ്യത്യാസമുള്ളതു കൊണ്ടും. ന സ്വപ്നാദിവൽ=സ്വപ്നാദ്യവസ്ഥകളിലെ വസ്തുക്കളെന്നപോലെ മിത്ഥ്യയല്ല.

സാരം:—ഉപലബ്ധിമാത്രംകൊണ്ടു പദാൎത്ഥത്തിന്റെ സത്തയെ മാനിക്കാമെങ്കിൽ സ്വപ്നപദാൎത്ഥങ്ങൾക്കും ഉപലബ്ധിയില്ലേ? എന്നാൽ അവയും മിത്ഥ്യയല്ലെന്നു പറഞ്ഞുകൂടേ? എന്ന വൈജ്ഞാനികന്റെ പൂൎവ്വപക്ഷത്തിന്നു മറുപടി പറകയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. സ്വപ്നാവസ്ഥയിലെ പദാൎത്ഥങ്ങൾ എത്രതന്നെ അനുഭവസ്വരൂപമായി കാണപ്പെട്ടാലും ഉണൎന്നതിന്നുശേഷം അവയുടെ ഉപലബ്ധിയില്ല. അതുപോലെ ചിലപ്പോൾ മരുസ്ഥലത്തെ ജലത്തിന്നും ആകാശത്തിലെ വൎണ്ണങ്ങൾക്കും ഇന്ദ്രജാലവിദ്യയിൽ കാണിക്കപ്പെടുന്ന പദാൎത്ഥങ്ങൾക്കുമൊക്കെ ക്ഷണനേരത്തെ ഉപലബ്ധിയുണ്ടെന്നു തോന്നിയാലും അനന്തരക്ഷണത്തിൽ അവയുടെയൊന്നും ഉപലബ്ധിയോ പ്രതീതിപോലുമോ നിലനില്ക്കുന്നില്ല. എന്നാൽ ജാഗ്രദവസ്ഥയിൽ അറിയപ്പെടുന്ന സ്ഥൂലപദാൎത്ഥങ്ങളുടെ സ്ഥിതി അതല്ല. അവ ചിരകാലം നിലനില്ക്കുന്നു. ഒരേ സമയത്തു പലക്കും ഒരുപോലെ ഉപലബ്ധിയുണ്ടു്. നശിച്ചാലും മറെറാരു സ്വരൂപമായിത്തീരുകയല്ലാതെ ഇല്ലാതായിത്തീരുന്നില്ല. ഈവക കാരണങ്ങളെക്കൊണ്ടു ജാഗ്രദവസ്ഥയിലെ ബാഹ്യപദാൎത്ഥങ്ങളുടെ ഉപലബ്ധി സ്വപ്നപദാൎത്ഥംപോലെയല്ല. അതുകൊണ്ടു

digitized by www.sreyas.in

സ്വപ്നപദാൎത്ഥംപോലെ അവ മിത്ഥ്യയാണെന്നു പറയാൻ വയ്യ.

സൂ:—ന ഭാവോഽനുപലബ്ധേഃ. 30

ശബ്ദാൎത്ഥം:—ഭാവഃ=വിജ്ഞാനമതക്കാരുടെ കല്പനപ്രകാരമുള്ള വാസനയുടെ സത്ത. ന=സിദ്ധമാവുന്നില്ല. അനുപലബ്ധേഃ=എന്തുകൊണ്ടെന്നാൽ അവരുടെ മതപ്രകാരം ബാഹ്യപദാൎത്ഥങ്ങളുടെ ഉപലബ്ധിതന്നെയില്ല.

സാരം:—മുമ്പനുഭവിച്ച പദാൎത്ഥത്തിന്റെ അനുഭൂതിയിലുള്ള ഭാവം ബുദ്ധിയിൽ ബാക്കിയായി ശേഷിക്കുന്നതാണു് വാസന. പദാൎത്ഥങ്ങളുടെ ഉപലബ്ധിതന്നെയില്ലെങ്കിൽ പിന്നെ അനുഭവമോ വാസനയോ ഉണ്ടാവുന്നതെങ്ങിനെ? വൈജ്ഞാനികന്മാർ പദാൎത്ഥങ്ങൾക്കുപലബ്ധിയില്ലെന്നും വാസനയുണ്ടെന്നുമാണു് പറയുന്നതു്. അതെങ്ങിനെ ശരിയാവും? അതിനാൽ അവരുടെ മതം തന്നെ ശരിയല്ല. ബാഹ്യപദാൎത്ഥങ്ങളുടെ സത്തയെ അംഗീകരിക്കുന്നതാണു് യുക്തിസംഗതമായിട്ടിരിക്കുന്നതു്.

സൂ:—ക്ഷണികത്വാച്ച. 31

ശബ്ദാൎത്ഥം:—ക്ഷണികത്വാൽ ച=ബൌദ്ധമതക്കാരുടെ സിദ്ധാന്തപ്രകാരം വാസനയ്ക്കാധാരഭൂതയായിരിക്കുന്നബുദ്ധിയും ക്ഷണികയാണു്. അതുകൊണ്ടു് അവരുടെ സിദ്ധാന്തപ്രകാരമുള്ള വാസന സംഭവിക്കാൻ വയ്യ.

സാരം:—വാസനകളുടെ നിലനില്പിന്നാധാരഭൂതയായ ബുദ്ധിതന്നെ ക്ഷണികയാണെന്നാണു് വൈജ്ഞാനികന്മാരുടെ സിദ്ധാന്തം. ക്ഷണികയായ ബുദ്ധിയിൽ

digitized by www.sreyas.in

സ്ഥിരമായി വാസന നിലനില്ക്കുന്നതെങ്ങിനെ? ബുദ്ധിയില്ലെങ്കിൽ വാസനകൾക്കവലംബമില്ല. അവലംബമില്ലാതെ വാസനകൾ നിലനില്ക്കുമെന്നെങ്ങിനെ വിശ്വസിക്കാം? ആകപ്പാടെ വൈജ്ഞാനികമതവും ഭ്രാന്തിപൂർണ്ണമാണു്.

സൂ:—സർവ്വഥാനുപപത്തേശ്ച. 32

ശബ്ദാർത്ഥം:—സർവ്വഥാ=എല്ലാ പ്രകാരത്തിലും. അനുപപത്തേഃ ച=സംഗതമായിക്കാണുന്നില്ല എന്നതുകൊണ്ടും വൈജ്ഞാനികമതം സ്വീകരിക്കാവുന്നതല്ല.

സാരം:—വൈജ്ഞാനികമതക്കാരുടെ സിദ്ധാന്തങ്ങളെ എത്രത്തോളം വിചാരംചെയ്തു നോക്കുന്നുവോ അത്രത്തോളം യുക്തിക്കു വിരുദ്ധമായിട്ടാണു് കാണുന്നതു്. അതിനാൽ ബൌദ്ധമതങ്ങളുടെ സർവ്വശാഖകളും ഒരുപോലെ തള്ളപ്പെടേണ്ടതായിട്ടാണിരിക്കുന്നതു്. ഈ പ്രതിപാദനംകൊണ്ടു സർവ്വശൂന്യമെന്നു വാദിക്കുന്ന മാദ്ധ്യമികമതത്തെക്കൂടിയും ഖണ്ഡിച്ചിരിക്കുന്നു എന്നു ധരിക്കുകയും വേണം.

സൂ:—നൈകസ്മിന്നസംഭവാൽ. 33

ശബ്ദാർത്ഥം:—ഏകസ്മിൻ=സത്യമായ ഒരു പദാർത്ഥത്തിൽ. ന=പരസ്പരവിരുദ്ധങ്ങളായ അനേകം ധർമ്മങ്ങളുണ്ടാവാൻ വയ്യ. അസംഭവാൽ=എന്തുകൊണ്ടെന്നാൽ അങ്ങിനെ സംഭവിക്കാത്തതുകൊണ്ടുതന്നെ.

സാരം:—വൈജ്ഞാനികം (യോഗാചാരം) മാദ്ധ്യമികം എന്നീ ബൌദ്ധമതശാഖകളുടെ ഖണ്ഡനത്തെ ഉപ

digitized by www.sreyas.in

സംഹരിച്ച് ജൈനമതസിദ്ധാന്തങ്ങളെ ഖണ്ഡിക്കുന്ന പുതിയ പ്രകരണം ആരംഭിക്കുകയാണ് ഈ സൂത്രം മുതല്ക്ക്. ജൈനന്മാർ 'സപ്തഭംഗി' ന്യായത്തെ പുരസ്കരിച്ച് ഒരേ സമയത്ത് ഒരു പദാർത്ഥത്തിന്റെ സത്തയെയും അസത്തയെയും രണ്ടിനെയും അംഗീകരിക്കുന്നുണ്ട്. അതിനെ ഖണ്ഡിച്ചുകൊണ്ട് ആചാര്യൻ പറകയാണ്, ഒരു പദാർത്ഥത്തിൽ ഒരേ സമയത്തു വിരുദ്ധധർമ്മങ്ങളുണ്ടാവാൻ വയ്യെന്ന്. ആദ്യംതന്നെ അവരുടെ സിദ്ധാന്തത്തിന്റെ സ്വരൂപമൊന്നു പറയാം. ജൈനന്മാർ തത്വങ്ങളെ ഏഴു പദാർത്ഥങ്ങളും അഞ്ച് അസ്തികായങ്ങളുമായിട്ടാണ് വേർതിരിച്ചിരിക്കുന്നത്. ജീവം, അജീവം, ആസ്രവം, സംവരം, നിർജ്ജരം, ബന്ധം, മോക്ഷം ഇവയാണ് ഏഴു പദാർത്ഥങ്ങൾ. ജീവാസ്തികായം, പുൽഗലാസ്തികായം, ധർമ്മാസ്തികായം, അധർമ്മാസ്തികായം, ആകാശാസ്തികായം ഇവയാണ് അഞ്ച് അസ്തികായങ്ങൾ. പറയപ്പെട്ട പത്രണ്ടു വിഭാഗത്തിൽ ബാഹ്യാഭ്യന്തരങ്ങളായ അല്ലെങ്കിൽ സ്ഥൂലസൂക്ഷ്മങ്ങളായ എല്ലാ തത്വങ്ങളും ഉൾക്കൊള്ളുന്നു. പറയപ്പെട്ട വിഭാഗങ്ങളേയും അവയിലടങ്ങിയ പദാർത്ഥങ്ങളേയും 'സപ്തഭംഗീ'ന്യായത്തിൽക്കൂടെയാണ് നിരൂപിക്കുന്നത്. സപ്തഭംഗീന്യായമെന്നത് ഇങ്ങിനെയാണ്. 1 "സ്യാദസ്തി 2 സ്യാന്നാസ്തി 3 സ്യാദസ്തി ച നാസ്തി ച 4 സ്യാദവക്തവ്യഃ 5 സ്യാദസ്തി ചാവക്തവ്യശ്ച. 6 സ്യാന്നാസ്തി ചാവക്തവ്യശ്ച 7 സ്യാദസ്തി ച നാസ്തി ചാവക്തവ്യശ്ച" ഇതാണ് സപ്തഭംഗീന്യായം. ഇതിൽക്കൂടെ വീക്ഷിക്കുമ്പോൾ ചില പദാർത്ഥങ്ങളെ അസ്തിയെന്നും നാസ്തിയെന്നും (ഉണ്ടെന്നും ഇല്ലെന്നും) ഒരേ സമയ



digitized by www.sreyas.in

ത്തു പറയണമെന്നാണു് വരുന്നതു്. അതു ശരിയാവാൻ വയ്യ. ഉള്ളതു് ഉള്ളതായും ഇല്ലാത്തതു് ഇല്ലാത്തതായും തന്നെ ഇരിക്കുന്നു എന്നുള്ളതാണു് പരമാൎത്ഥം. നിത്യപദാൎത്ഥം നിത്യവും അനിത്യപദാൎത്ഥം അനിത്യവുമാണു്. അതിന്നു മാററം വരാൻ വയ്യ. എന്നിരിക്കേ പദാൎത്ഥങ്ങളുടെ നിത്യാനിത്യത്വങ്ങൾക്കും അസ്തിനാസ്തിത്വങ്ങൾക്കും വ്യവസ്ഥയില്ലാതെ ഒരേ പദാൎത്ഥത്തെ ഒരേ സമയത്തുതന്നെ എല്ലാമായിക്കൊണ്ടുള്ള വ്യവഹാരവും സിദ്ധാന്തവും സ്വീകാരയോഗ്യമോ യുക്തിസംഗതമോ അല്ല.

സൂ:—ഏവം ചാത്മകാൎത്സ്ന്യം. 34

ശബ്ദാൎത്ഥം:—ആത്മകാൎത്സ്ന്യം ച=ആത്മാവിൻെറ വലുപ്പം ശരീരത്തോടു തുല്യമാണു് എന്ന സിദ്ധാന്തവും. ഏവം=ഇപ്രകാരം അസംഗതവും അൎത്ഥശൂന്യവുമാണു്.

സാരം:—ജൈനമതക്കാരുടെ മറെറാരു സിദ്ധാന്തം ആത്മാവിൻെറ വലിപ്പം ശരീരത്തോടു തുല്യമാണെന്നുള്ളതാണു്. ഒരു വസ്തുവിൽ വിരുദ്ധധൎമ്മത്തിൻെറ ഘടന എപ്രകാരം യുക്തിസംഗതമല്ലയോ അതുപോലെ ഈ സിദ്ധാന്തവും യുക്തിസംഗതമാവാൻ വയ്യ. എന്തുകൊണ്ടെന്നാൽ ഇന്നു മനുഷ്യനായിരിക്കുന്ന ഒരാത്മാവു മനുഷ്യശരീരത്തോളം വലിപ്പമുള്ളതായിട്ടാണല്ലോ അവരുടെ സിദ്ധാന്തപ്രകാരം കണക്കാക്കേണ്ടതു്. കൎമ്മഗതിവിശേഷത്താൽ ആ ആത്മാവിന്നു് ഒരു ഉറുമ്പിൻെറ ജന്മം കിട്ടുന്നു എന്നു വന്നാൽ എങ്ങിനെ ആ ശരീരത്തിലൊതുങ്ങും? അല്ലെങ്കിൽ ആനയുടെ ജന്മം കിട്ടിയെന്നു വിചാരിക്കുക, എന്നാൽ എങ്ങിനെ ആ ശരീരത്തിൽ നിറയും? ഇതിന്നു

digitized by www.sreyas.in

പുറമെ മനുഷ്യൻ ജനിക്കുമ്പോഠം വളരെ ചെറിയ കുട്ടിയായിട്ടാണിരിക്കുന്നതു്. പിന്നെ ദിവസേന ശരീരം വലുതായിക്കൊണ്ടിരിക്കുന്നുമുണ്ടു്. ആ സ്ഥിതിക്കു് എപ്പോഴുള്ള ശരീരത്തോടു തുല്യമാണെന്നാണു് ധരിക്കേണ്ടതു്? അല്ലെങ്കിൽ ശരീരത്തോടൊപ്പം ആത്മാവും വളന്നുകൊണ്ടിരിക്കുന്നു എന്നാണോ ധരിക്കേണ്ടതു്? കൂടാതെ ശരീരത്തിൻെറ കയ്യോ കാലോ വല്ല അവയവവും മുറിഞ്ഞുപോയെന്നിരിക്കട്ടെ, എന്നാൽ ആ അവയവത്തിലുണ്ടായിരുന്ന ആത്മസ്വരൂപം മുറിഞ്ഞുപോവുന്നുണ്ടോ? ഇല്ലെങ്കിൽ പിന്നെ എങ്ങിനെ ശരീരത്തിൽ ഒതുങ്ങും? ആ കല്പാടെ ഒരുപ്രകാരത്തിലും വിശ്വസിക്കാൻ കഴിയാത്ത ഒരബദ്ധസിദ്ധാന്തമാണു് ശരീരത്തോടു തുല്യമാണു് ആത്മാവിൻെറ വലിപ്പമെന്നുള്ളതു്. ഒരിക്കലും യുക്തിസംഗതമോ വിശ്വാസയോഗ്യമോ അല്ല.

സൂ:—ന ച പര്യായാദപ്യവിരോധോ വികാരാദിഭ്യഃ. 35

ശബ്ദാൎത്ഥം:—അപി ച=ഇതിന്നു പുറമെ. പര്യായാൽ=ശരീരസ്ഥിതിക്കനുസരിച്ചു്, ആത്മാവും ആയിത്തീരുന്നു എന്നു വിചാരിച്ചാലും. അവിരോധഃ ന=വൈരുദ്ധ്യത്തിന്നു നിവാരണം കിട്ടുന്നില്ല. എന്തുകൊണ്ടെന്നാൽ, വികാരാദിഭ്യഃ=ആത്മാവിന്നു വികാരം തുടങ്ങിയ ദോഷങ്ങളുണ്ടെന്നു പറയേണ്ടിവരും.

സാരം:—ഇനി ശരീരം എപ്പഴെപ്പോഠം ഏതേതുരൂപത്തിലായിത്തീരുന്നുവോ, അപ്പഴപ്പോഠം ആത്മാവും

digitized by www.sreyas.in

ആ രൂപത്തിലായിത്തീരുന്നു എന്നു പറയുന്നപക്ഷം ഇതിലധികം അബദ്ധമായിത്തീരും. എന്തുകൊണ്ടെന്നാൽ ഉണ്ടാവുക, വലുതാവുക, തടിക്കുക, ശോഷിക്കുക തുടങ്ങിയ ശരീരത്തിന്റെ ധർമ്മങ്ങളൊക്കെ ആത്മാവിന്നുണ്ടെന്നു പറയേണ്ടിവരും. നിരവയവവും നിർവ്വികാരവുമായ ആത്മാവു സാവയവവും സവികാരവുമാണെന്നും നിത്യശുദ്ധമുക്തസ്വഭാവമായ ആത്മാവു് ഉൽപത്തിസ്ഥിതിലയങ്ങളോടുകൂടിയതാണെന്നും പറയേണ്ടിവരും. അങ്ങിനെ പറയുന്നതു് എല്ലാ സിദ്ധാന്തങ്ങൾക്കും അനുഭവത്തിന്നും വിരുദ്ധമാണു്. എങ്ങിനെയും ജൈനന്മാരുടെ ഈ സിദ്ധാന്തം മാനിക്കത്തക്കതല്ല.

സൂ:—അന്ത്യാവസ്ഥിതേശ്ചോഭയനിത്യത്വാദവിശേഷഃ. 36

ശബ്ദാർത്ഥം:—ച=ഇതിന്നു പുറമെ. അന്ത്യാവസ്ഥിതേഃ=മോക്ഷാവസ്ഥയിൽ ജീവന്റെ പരിമാണത്തിന്നു നിത്യത്വം കല്പിച്ചിരിക്കയാൽ. ഉഭയനിത്യത്വാൽ=ആദിമദ്ധ്യാവസ്ഥകളിലുള്ള പരിമാണത്തിന്നും നിത്യത്വം പറയേണ്ടിവരുന്നതുകൊണ്ടു്. അവിശേഷഃ=മോക്ഷമെന്നതു പ്രത്യേക വിശേഷാനുഭൂതിയായിക്കരുതാൻ വയ്യ.

സാരം:—ജൈനസിദ്ധാന്തത്തിൽ ജീവൻ മോക്ഷം പ്രാപിക്കുമ്പോൾ എന്തൊരു പരിമാണമാണോ ഉള്ളതു്, അതു നിത്യമാണെന്നു കല്പിച്ചിട്ടുണ്ടു്. അന്ത്യപരിമാണം നിത്യമാണെങ്കിൽ ആദിമദ്ധ്യാവസ്ഥകളിലെ പരിമാണവും നിത്യങ്ങളാണെന്നു പറയേണ്ടിവരും. ഒരു വസ്തുവിന്നു് ഒരു സമയത്തുമാത്രം നിത്യത്വവും മററു സമയങ്ങളി

digitized by www.sreyas.in

ലൊക്കെ അനിത്യത്വവും എന്നു വരാൻ വയ്യ. നിത്യമാണെങ്കിൽ എപ്പോഴും നിത്യംതന്നെ. അല്ല, അനിത്യമാണെങ്കിൽ എപ്പോഴും അനിത്യംതന്നെ എന്നും പറയേണ്ടിവരും. അന്ത്യാവസ്ഥയിൽ നിത്യത്വം കല്പിച്ചതുകൊണ്ടു മററവസ്ഥകളിലും നിത്യത്വത്തെക്കരുതണം. അങ്ങിനെയാണെങ്കിൽ ഒരു ജീവൻ സംസാരത്തിലേക്കിറങ്ങിയശേഷം മോക്ഷപ്രാപ്തിക്കിടയിൽ എത്രയോ ശരീരങ്ങളെ സ്വീകരിക്കേണ്ടിവരുന്നുണ്ടു്. അപ്പഴൊക്കെ ആ ശരീരത്തോടു തുല്യമായ വലിപ്പമാണെന്നെങ്ങിനെ പറയാം? ഇതിന്നുപുറമെ മദ്ധ്യമാവസ്ഥയിൽ ജീവന്നു സംസാരത്തിലെ സ്ഥിതി നിത്യമാണെങ്കിൽ പിന്നെ മോക്ഷാവസ്ഥയിലെന്താണു് വിശേഷം? ആകപ്പാടെ ജൈനന്മാരുടെ മതം അയുക്തിബഹുളവും അൎത്ഥശൂന്യവുമാണു്. അതിനാൽ സ്വീകാരയോഗ്യമോ വിശ്വാസ്യമോ അല്ല.

സൂ:—പത്യുരസാമഞ്ജസ്യാൽ. 37

ശബ്ദാൎത്ഥം:—പത്യുഃ=പാശുപതമെന്ന മതവും. അസാമഞ്ജസ്യാൽ=യുക്തിവിരുദ്ധമായതിനാൽ സ്വീകാരയോഗ്യമല്ല.

സാരം:—ഇങ്ങിനെ ജൈനമതത്തെ ഖണ്ഡിച്ചു തള്ളിക്കളഞ്ഞശേഷം പാശുപതമെന്ന മതത്തെ ഖണ്ഡിക്കുന്ന പുതിയ പ്രകരണം ആരംഭിക്കുന്നു. പാശുപതമതക്കാരുടെ സിദ്ധാന്തവും കല്പനയും അത്യന്തവിചിത്രമാണു്. അവരുടെ സിദ്ധാന്തംതന്നെ വേദവിരുദ്ധമാണു്. കല്പന വിചിത്രവുമാണു്, കഴുത്തിൽ മാല, കയ്യിൽ ക

digitized by www.sreyas.in

ങ്കണം, കാതിൽ കുണ്ഡലം, തലയിൽ ജട, സർവ്വാംഗം ഭസ്മം, യജ്ഞോപവീതം ഇങ്ങിനെ ആറു ചിഹ്നങ്ങളെ ധരിക്കുന്നതുകൊണ്ടുതന്നെ ജീവനു മോക്ഷം കിട്ടുന്നു എന്നാണവരുടെ കല്പന. മോക്ഷത്തിന്നു പ്രത്യേകമായി തത്വജ്ഞാനമോ സാധനാനുഷ്ഠാനമോ വൈരാഗ്യമോ ഒന്നും ആവശ്യമില്ല; പറയപ്പെട്ട ആറു ചിഹ്നങ്ങളുടെ ധാരണം മാത്രം മതി എന്നാണവർ പറയുന്നതു്. ജന്മപര്യന്തം പ്രസ്തുത മുദ്രകളെ ധരിച്ച ഒരാറ്റം പിന്നീടു സംസാരത്തിൽ ജനിക്കാനിടവരില്ലെന്നവർ പറയുന്നു. ഇനി സിദ്ധാന്തം ഇതിലധികം വിചിത്രമാണു്. പരമേശ്വരൻ ഈ ജഗത്തിൻെറ നിമിത്തകാരണം മാത്രമാണു്; പ്രധാനമാണു് ഉപാദാനകാരണമെന്നാണു് സിദ്ധാന്തം. പറയപ്പെട്ട രണ്ടു കാര്യങ്ങളും വേദസമ്മതമോ യുക്തിസംഗതമോ അല്ല. അതിനാൽ പാശുപതമതം സ്വീകാരയോഗ്യമല്ല.

സൂ:—സംബന്ധാനുപപത്തേശ്ച. 38

ശബ്ദാർത്ഥം:—സംബന്ധാനുപപത്തേഃ ച=സംബന്ധത്തിൻെറ അനുപപത്തികൊണ്ടും പ്രസ്തുതമതം സ്വീകാരയോഗ്യമല്ല.

സാരം:—ഈശ്വരനെ ജഗത്തിൻെറ കേവലം നിമിത്തകാരണം മാത്രമായിട്ടാണവർ അംഗീകരിക്കുന്നതു്. പ്രധാനത്തെയാണു് ഉപാദാനകാരണമായിക്കരുതുന്നതു്. എന്നാൽ ഉപാദാനകാരണവും നിമിത്തകാരണവും തമ്മിൽ സംബന്ധമുണ്ടാവുമ്പോഴേ കാര്യത്തിൻെറ ഉൽപത്തിയുണ്ടാവുന്നുള്ളൂ. ജഗത്തിലും അങ്ങിനെയാണു് ക

digitized by www.sreyas.in

ണ്ടുവരുന്നത്. നിമിത്തകാരണമായ കുംഭകാരനും ഉപാദാനകാരണമായ മണ്ണും കൂടിച്ചേരുമ്പോഴേ ഘടമാകുന്ന കാര്യത്തിന്റെ ഉൽപത്തിയുണ്ടാവുന്നുള്ളു. ആ സ്ഥിതിക്ക് ഈശ്വരനും പ്രധാനവും കൂടിച്ചേരണം. എങ്കിലേ പ്രപഞ്ചത്തിന്റെ ഉൽപത്തിയെ കരുതാൻ വയ്യു. അതെങ്ങിനെ സംഭവിക്കുന്നു എന്നവർ തെളിയിക്കേണ്ടതാണു്. പക്ഷേ അതു ചെയ്തിട്ടില്ല. കുംഭകാരൻ സശരീരനായതുകൊണ്ടു മണ്ണിനെ എടുക്കാനും രൂപപ്പെടുത്താനുമെല്ലാം സാധിക്കും. എന്നാൽ ഈശ്വരൻ അശരീരനും നിർഗ്ഗുണനും നിർവ്വികാരനുമാകയാൽ എങ്ങിനെ പ്രധാനത്തോടു കൂടിച്ചേരുന്നു; എങ്ങിനെ പ്രപഞ്ചമുണ്ടാവുന്നു എന്നു തെളിയിക്കുകതന്നെ വേണം. എന്നാൽ അതു ചെയ്തിട്ടില്ല. അതിനാൽ വേദവിധിക്കു വിരുദ്ധവും യുക്തിക്കു് അസംഗതവുമാണവരുടെ സിദ്ധാന്തം. അതുകൊണ്ടു സ്വീകരിക്കാവുന്നതോ വിശ്വസിക്കാവുന്നതോ അല്ല.

സൂ:—അധിഷ്ഠാനാനുപപത്തേശ്ച. 39

ശബ്ദാർത്ഥം:—അധിഷ്ഠാനാനുപപത്തേഃ ച=അധിഷ്ഠാനത്തിന്റെ അനുപപത്തികൊണ്ടും പ്രസ്തുതമതം സ്വീകാരയോഗ്യമല്ല.

സാരം:—കുംഭകാരൻ മണ്ണിന്റെ അധിഷ്ഠാതാവായിരുന്നു ഘടാദിപദാർത്ഥങ്ങളെ സൃഷ്ടിക്കുംപോലെ ഈശ്വരനും പ്രധാനത്തിന്റെ അധിഷ്ഠാതാവായിരുന്നു ജഗത്തിന്റെ സൃഷ്ടിയെ നടത്താം. എന്നാൽ നിരാകാരമായ പ്രധാനമെങ്ങിനെ അധിഷ്ഠേയമാവും; ആകാരാദിരഹിതനായ ഈശ്വരനെങ്ങിനെ അധിഷ്ഠാനമാവും? അ

digitized by www.sreyas.in

ത്തു് അവർ വ്യക്തമാക്കുന്നില്ല. അതിനാൽ പാശുപത ക്കാരുടെ സിദ്ധാന്തം കേവലം യുക്തിവിരുദ്ധവും വേദസി ദ്ധാന്തങ്ങൾക്കു വിപരീതവുമാണു്. അതിനാൽ സർവ്വ ഥാ സ്വീകാരയോഗ്യമോ വിശ്വാസയോഗ്യമോ അല്ല.

സൂ:— കരണവച്ചേന്ന ഭോഗാദിഭ്യഃ. 40

ശബ്ദാർത്ഥം:— കരണവൽ=ഈശ്വരസങ്കല്പംകൊണ്ടു മനോബുദ്ധീന്ദ്രിയാദികരണങ്ങളോടുകൂടിയവനായിത്തീൎന്നു. ചേൽ=എന്നാണഭിപ്രായമെങ്കിൽ. ന=അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ. ഭോഗാദിഭ്യഃ=കർമ്മഫലങ്ങളോടു സംബന്ധം മുതലായവയുണ്ടാവും.

സാരം:— ഈശ്വരൻ സർവ്വശക്തനാണു്. അതിനാൽ സങ്കല്പമാത്രംകൊണ്ടു കരണങ്ങളോടുകൂടി സാകാരനായിത്തീൎന്നു സാധാരണജഗത്തിൽ പദാർത്ഥസൃഷ്ടിയെ ച്ചെയ്യുംപോലെ പ്രപഞ്ചത്തെ സൃഷ്ടിച്ചു എന്നു പറകയാണെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ കരണങ്ങളോടുകൂടി സാകാരനായിത്തീൎന്നാൽ സാധാരണജീവിയെപ്പോലെയായി. അപ്പോൾ ചെയ്യുന്ന കർമ്മങ്ങൾക്കു ഫലഭുക്തിയും വേണ്ടിവരും. അപ്പോൾ ഈശ്വരത്വമില്ലെന്നും പറയേണ്ടിവരും. അതിനാൽ ഈശ്വരനെ കേവലം ജഗത്തിന്റെ നിമിത്തകാരണംമാത്രമായിക്കരുതുന്നതു യുക്തിസംഗതമല്ല.

സൂ:— അന്തവത്ത്വമസർവ്വജ്ഞതാ വാ. 41

ശബ്ദാർത്ഥം:— അന്തവത്ത്വം = പാശുപതമതപ്രകാരം ഈശ്വരനു് അന്തവത്ത്വമോ. വാ=അല്ലെങ്കിൽ. അസർവ്വജ്ഞതാ=അസർവ്വജ്ഞതയോ കല്പിക്കേണ്ടിവരും.

digitized by www.sreyas.in

സാരം:—എപ്രകാരം ആകാശാദിപഞ്ചഭൂതങ്ങളും മറവുള്ളവയും പരമാത്മാവിൽനിന്നുണ്ടാവുന്നുവോ, അതുപോലെ എല്ലാ ഇന്ദ്രിയങ്ങളും പരമാത്മാവിൽനിന്നുതന്നെ ഉണ്ടായി. അവയുടെ ഉൽപത്തിക്ക തമ്മിൽ യാതൊരു ഭേദവുമില്ല. ശ്രുതി സ്പഷ്ടമായിപ്പറയുന്നു. "ഏതസ്മാൽ ജായതേ പ്രാണോ മനഃ സർവ്വേന്ദ്രിയാണി ച. ഖം വായുർജ്യോതിരാപഃ പൃഥിവീ വിശ്വസ്യ ധാരിണീ" എന്നിങ്ങനെ. പ്രാണൻ മനസ്സ് എല്ലാ ഇന്ദ്രിയങ്ങൾ ആകാശം വായു അഗ്നി ജലം എല്ലാററിനും അവലംബമായ ഭൂമി എന്നിവയും ഈ പരമാത്മാവിൽനിന്നുണ്ടാവുന്നു എന്നു്. ഇപ്രകാരം ഇന്ദ്രിയങ്ങളുടെ ഉൽപത്തിയെക്കുറിച്ചു ശ്രുതിയിൽ വൎണ്ണിച്ചിരിക്കയാൽ ഇന്ദ്രിയങ്ങളും പരമാത്മാവിൽനിന്നുതന്നെയാണുണ്ടാവുന്നതെന്നു സിദ്ധമാവുന്നു.

സൂ:—ഗൌണ്യസംഭവാൽ. 2

ശബ്ദാൎത്ഥം:—അസംഭവാൽ=സംഭവിക്കാൻ വയ്യാത്തതുകൊണ്ടു്. ഗൌണീ=ആ പ്രതിപാദനം ഗൌണരൂപമാണു്.

സാരം:—ശ്രുതിയിൽ ഒരിടത്തു വാഗിന്ദ്രിയം അഗ്നിയിൽനിന്നാണുണ്ടാവുന്നതു്. അതുപോലെ മററിന്ദ്രിയങ്ങളും അതാതു ഭൂതങ്ങളിൽനിന്നാണുണ്ടാവുന്നതെന്നു പറഞ്ഞിട്ടുണ്ടു്. പരമാത്മാവിൽനിന്നാണു് ഇന്ദ്രിയങ്ങളും മനസ്സും പ്രാണനുമെല്ലാമുണ്ടാവുന്നതെന്നു സ്പഷ്ടമായിപ്പറഞ്ഞ ശ്രുതിക്കു് മുൻപറഞ്ഞ പ്രതിപാദനം വിരുദ്ധമല്ലേ? എന്നു് ആശങ്കയുണ്ടാവാം. എന്നാൽ അതു ശരിയല്ല. അഗ്നിയിൽനിന്നാണു് വാഗിന്ദ്രിയമുണ്ടാവുന്നതെന്ന ക

digitized by www.sreyas.in

ശങ്ങളിൽ കാണുന്ന അനുപപത്തിയെസ്സംബന്ധിച്ച പൂവ്വപക്ഷങ്ങൾക്കു മറുപടി പറയാൻ ഈ പ്രകരണം ആരംഭിച്ചിരിക്കുന്നു. പഞ്ചരാത്രമതത്തിലെ സിദ്ധാന്തം ഇങ്ങിനെയാണു്. പരമകാരണവും പരബ്രഹ്മസ്വരൂപവുമായ വാസുദേവങ്കൽനിന്നു സങ്കർഷണനെന്ന ജീവനും ജീവങ്കൽനിന്നു പ്രദ്യുമ്നനെന്ന മനസ്സും മനസ്സിൽനിന്നു് അനിരുദ്ധനെന്ന അഹങ്കാരവും ഉണ്ടാവുന്നു. ഈ സിദ്ധാന്തത്തിൽ ദോഷശങ്കയെ വെച്ചുകൊണ്ടു പൂവ്വപക്ഷി ചോദിക്കയാണു്. ഭാഗവതപാഞ്ചരാത്രാദിഭക്തിശാസ്ത്രങ്ങളുടെ സിദ്ധാന്തപ്രകാരം പരമകല്യാണമൂർത്തിയും പരബ്രഹ്മസ്വരൂപിയുമായ ഭഗവാൻ ശ്രീവാസുദേവനാണു് ഈ ജഗത്തിന്റെ നിമിത്തോപാദാനകാരണങ്ങളെന്നാണല്ലോ. അതു വേദസമ്മതവും ഉപപന്നവുംതന്നെ. എന്നാൽ പ്രസ്തുതവാസുദേവങ്കൽനിന്നു സങ്കഷണനെന്ന ജീവനുണ്ടായി എന്നു പറയുന്നുണ്ടല്ലോ. അതെങ്ങിനെ ശരിയാവും? ജീവന്നു് ഉൽപത്തിനാശങ്ങളില്ല; നിത്യനാണെന്നു ശ്രുതി പറയുന്നു. ആ സ്ഥിതിക്കു പ്രസ്തുത പ്രതിപാദനം വേദസമ്മതിക്കു വിരുദ്ധമാണെന്നു പറയേണ്ടിവരില്ലേ? കൂടാതെ അനാദിസംസാരപ്രവാഹത്തിൽ ജ്ഞാനംകൊണ്ടു മുങ്ങിപ്പൊങ്ങി ജനിച്ചും മരിച്ചും കഴിയുന്നു ജീവനെന്നും അതിൽനിന്നു നിവത്തിക്കാൻ ഇന്നിന്ന സാധനാനുഷ്ഠാനങ്ങൾ ചെയ്യണമെന്നും വേദങ്ങളിലും ശാസ്ത്രങ്ങളിലും പല പ്രകാരത്തിൽ വിധിക്കുകയും ചെയ്തിരിക്കുന്നു. ആവക വിധികളും വ്യത്ഥങ്ങളായിത്തീരില്ലേ? അതിനാൽ ജീവൻ ഉണ്ടായി എന്ന സിദ്ധാന്തത്തെ എങ്ങി

digitized by www.sreyas.in

നെ അംഗീകരിക്കും? ജീവൻെറ ഉൽപത്തിയെ അംഗീകരിക്കാൻ നിവൃത്തിയില്ലെന്നുതന്നെ പറയണം.

സൂ:—ന ച കർത്തുഃ കരണം. 43

ശബ്ദാർത്ഥം:—ച=അങ്ങിനെതന്നെ. കർത്തുഃ=കർത്താവായ ജീവനിൽനിന്നു്. കരണം=മനസ്സ് അഹങ്കാരം എന്നിവയുടെ ഉൽപത്തിയും. ന=അസംഭവംതന്നെ.

സാരം:—അതുപോലെ കർത്താവും ചേതനസ്വരൂപനമായ ജീവങ്കൽനിന്നു ജഡവും കരണസ്വരൂപവുമായ പ്രദ്യുമ്നനെന്ന മനസ്സും അനിരുദ്ധനെന്ന അഹങ്കാരവും ഉണ്ടാകുന്നവയല്ല. അതും അസംഭവംതന്നെ. എന്നിരിക്കേ ഭക്തിശാസ്ത്രത്തിൻെറ ഈ സിദ്ധാന്തങ്ങളെ എങ്ങിനെ അംഗീകരിക്കും?

സൂ:—വിജ്ഞാനാദിഭാവേ വാ തദപ്രതിഷേധഃ.

ശബ്ദാർത്ഥം:—വാ=തീർച്ചയായും. വിജ്ഞാനാദിഭാവേ =വിജ്ഞാനം തുടങ്ങിയ ഭഗവാൻെറ ആറുവിധ ഗുണങ്ങളുടെ ഭാവം സങ്കർഷണാദികളിലും സൂചിപ്പിച്ചിട്ടുണ്ടെന്നുള്ളതുകൊണ്ടു്. തദപ്രതിഷേധഃ=അവരുടെ ഉൽപത്തിക്കു വേദവൈരുദ്ധ്യമില്ല.

സാരം:—പഞ്ചരാത്രമെന്ന ഭക്തിശാസ്ത്രത്തിൽ വേദാനുസാരേണയാണു് എല്ലാ സിദ്ധാന്തങ്ങളുമുള്ളതെങ്കിലും സംശയാത്മകമായ ചില വശങ്ങളെയാണു് രണ്ടു സൂത്രങ്ങളെക്കൊണ്ടു പൂർവ്വപക്ഷസ്വരൂപേണ ആവിഷ്കരിച്ചതു്. അതിൻെറ മറുപടിയാണു് ഈ സൂത്രംകൊണ്ടു പറയുന്നതു്. ജീവൻെറയും മനസ്സിൻെറയും അഹങ്കാരത്തി

digitized by www.sreyas.in

ൻെറയും ഉൽപത്തിയെയല്ല സങ്കർഷണപ്രദ്യുമ്നാനിരുദ്ധന്മാരെക്കൊണ്ടു കാണിച്ചിരിക്കുന്നതു്. ജീവൻെറയും മനസ്സിൻെറയും അഹങ്കാരത്തിൻെറയും അധിഷ്ഠാതാക്കളാണു് സങ്കർഷണനും പ്രദ്യുമ്നനും അനിരുദ്ധനുമെന്നാണു് പ്രകാശിപ്പിച്ചിരിക്കുന്നതു്. കൂടാതെ ഐശ്വര്യം, വീര്യം, യശസ്സു്, സമ്പത്തു്, ജ്ഞാനം, വൈരാഗ്യം എന്നീ ഭഗവദ്വിഭൂതികൾ വാസുദേവനിൽ ഉള്ളപോലെത്തന്നെ സങ്കർഷണാദികളിലുമുണ്ടെന്നു വ്യക്തമാക്കിയിരിക്കയാൽ അവർ ഭഗവാനിൽനിന്നു വേറെയല്ലെന്നു ധരിക്കാൻ കഴിയുന്നുമുണ്ടു്. അല്ലെങ്കിൽ ഭഗവാൻെറതന്നെ അവതാരകാലത്തുള്ള ചതുർവ്യൂഹമാണു് സങ്കർഷണാദികളെന്നു ധരിച്ചാലും തെററില്ല. കരുണാമയനായ ഈശ്വരൻ ഭക്താനുഗ്രഹത്തിനുവേണ്ടി ശ്രീരാമാദി അവതാരങ്ങളെ സ്വീകരിക്കുന്നതുപോലെ കാരുണ്യാതിരേകത്താൽ ഭക്താനുഗ്രഹാർത്ഥം ചതുർവ്യൂഹത്തെ സ്വീകരിക്കുന്നു എന്നും ധരിക്കാം. അതിനാൽ ജീവനുണ്ടായിയെന്നോ കർത്താവിൽനിന്നു കാരണമുണ്ടായി എന്നോ ഉള്ള പ്രതിപാദനമില്ല. അതിനാൽ വേദവൈരുദ്ധ്യമില്ല.

സൂ:—വിപ്രതിഷേധാച്ച. 45

ശബ്ദാർത്ഥം:—വിപ്രതിഷേധാൽ ച=കൂടാതെ ഈ ശാസ്ത്രത്തിൽ ജീവൻെറ ഉൽപത്തിയെ വിശേഷരൂപത്തിൽ പ്രതിഷേധിച്ചിട്ടുണ്ടെന്നുള്ളതുകൊണ്ടും വേദവൈരുദ്ധ്യമില്ല.

സാരം:—മാത്രമല്ല, പ്രസ്തുതശാസ്ത്രത്തിൽ ജീവനെ നിത്യനും ചേതനാത്മാവും ജനനമരണാദിരഹിതനുമാ

digitized by www.sreyas.in

യി കീർത്തിച്ചിട്ടുണ്ടു്. അതുകൊണ്ടും ഈ ശാസ്ത്രം വേദ സിദ്ധാന്തങ്ങൾക്കു വിരുദ്ധമല്ലെന്നു വ്യക്തമാവുന്നുണ്ടു്. ശാണ്ഡില്യമഹർഷി വേദങ്ങളേയും വേദാംഗങ്ങളേയും പഠിക്കാതെയാണു് ഈ ശാസ്ത്രത്തെ അദ്ധ്യയനം ചെയ്തതെന്നു പറയുന്നുണ്ടു്. അതുകൊണ്ടാണിതിനെ വേദവിരുദ്ധ ശാസ്ത്രമായി ചിലർ പറയുന്നതു്. പക്ഷേ അതു ശരിയല്ല. അങ്ങിനെ പറഞ്ഞതു വേദങ്ങളുടെ നിസ്സാരതയെ കാണിക്കാനല്ല; ഭക്തിശാസ്ത്രത്തിൻെറ മഹിമയെ കാണിക്കാനാണു്. ഛാന്ദോഗ്യോപനിഷത്തിൽ നാരദമഹർഷി സനൽകുമാരമഹർഷിയോടു പറയുന്നുണ്ടു്. ഞാൻ സകല വേദശാസ്ത്രപുരാണേതിഹാസങ്ങളും പഠിച്ചു. എനിക്കിനിയും ആത്മജ്ഞാനമുണ്ടായില്ല എന്നു്. അങ്ങിനെ പറയുന്നതു് അവയുടെ തുച്ഛതയെക്കാണിക്കാനല്ല; ആത്മജ്ഞാനത്തിൻെറ ഗഹനതയെക്കാണിക്കാനാണു്. അതിനാൽ പ്രസ്തുതശാസ്ത്രം വേദസമ്മതമാണു്.

രണ്ടാമദ്ധ്യായത്തിൽ ദ്വിതീയപാദം കഴിഞ്ഞു.

digitized by www.sreyas.in

## തൃതീയപാദം

ശ്രുതിയിൽ ചിലേടത്തു പരമേശ്വരൻ ആദ്യംതന്നെ തേജസ്സിനേയും അനന്തരം ജലത്തേയും പിന്നീട്ട് അന്നത്തേയും സൃഷ്ടിച്ചു എന്നീ ക്രമത്തിലും, മററു ചിലേടത്തു് ആദ്യം ആകാശത്തെയും പിന്നെ വായു തുടങ്ങിയ ഭൂതങ്ങളെയും സൃഷ്ടിച്ചു എന്നീ ക്രമത്തിലും പ്രതിപാദിച്ചിട്ടുണ്ടു്. ഇങ്ങിനെയുള്ള വിരുദ്ധപ്രതിപാദനങ്ങളിലെ വൈരുദ്ധ്യത്തെ നീക്കി ഏകതാനത്വത്തെ സമർത്ഥിക്കാൻവേണ്ടി ഈ തൃതീയപാദം ആരംഭിക്കുന്നു.

സൂ:—ന വിയദശ്രുതേഃ. 1

ശബ്ദാർത്ഥം:—വിയൽ=ആകാശം. ന=സൃഷ്ടിക്കപ്പെട്ടിട്ടില്ല. അശ്രുതേഃ=എന്തുകൊണ്ടെന്നാൽ പറഞ്ഞുകേൾക്കാത്തതുകൊണ്ടുതന്നെ.

സാരം:—ശ്രുതിയിൽ സൃഷ്ടിവിഷയങ്ങളായ പ്രതിപാദനങ്ങളിലെ വൈരുദ്ധ്യത്തെ നീക്കി ഏകതാനത്വത്തെ സമർത്ഥിക്കാൻവേണ്ടി തദ്വിഷയകമായ പൂർവ്വപക്ഷത്തെ ആവിഷ്ക്കരിക്കുകയാണു് ഈ സൂത്രംമുതല്ക്കുള്ള പ്രകരണവിഷയം. ഛാന്ദോഗ്യോപനിഷത്തിൽ ജഗൽസൃഷ്ടിപ്രകരണത്തിൽ ആദ്യംതന്നെ തേജസ്സിനെയും പിന്നീടു ജലത്തെയും പിന്നീട്ട് അന്നത്തെ(ഭൂമിയെ)യും സൃഷ്ടിച്ചുവെന്നും അവയുടെ മേളനത്തിൽക്കൂടെയാണു് ജഗത്തുണ്ടായതെന്നും പറയുന്നു. ആകാശത്തിൻെറ സൃഷ്ടിയെക്കുറിച്ചൊന്നും പറയുന്നുമില്ല. ആ സ്ഥിതിക്കു് ആകാശം

digitized by www.sreyas.in

സൃഷ്ടിക്കപ്പെട്ടിട്ടില്ലെന്നും അതു നിത്യമാണെന്നും ഉൽപത്തിലയങ്ങളില്ല ആകാശത്തിന്നെന്നും ധരിക്കണം.

സൂ:—അസ്തി തു. 2

ശബ്ദാൎത്ഥം:—തു=എന്നാൽ. അസ്തി=വേറെ ശ്രുതിയിൽ ആകാശത്തിൻെറ സൃഷ്ടിയെക്കുറിച്ചു പറയുകയും ചെയ്യുന്നുണ്ടു്.

സാരം:—എന്നാൽ തൈത്തിരീയോപനിഷത്തിൽ ബ്രഹ്മം സത്യവും ജ്ഞാനസ്വരൂപവും അനന്തവുമാണെന്നിങ്ങിനെ ലക്ഷണങ്ങളെ പ്രതിപാദിച്ചശേഷം ബ്രഹ്മത്തിൽനിന്നു് ആദ്യമായി ആകാശമുണ്ടായെന്നു പറയുന്നു. അതു ശരിയല്ല. വിരുദ്ധങ്ങളായ ഈ പ്രതിപാദനങ്ങളിൽ ഏതിനെയാണൊരാളംഗീകരിക്കേണ്ടതു്?

സൂ:—ഗൌണ്യസംഭവാൽ. 3

ശബ്ദാൎത്ഥം:—അസംഭവാൽ=ആകാശത്തിൻെറ ഉൽപത്തി അസംഭവമാകയാൽ. ഗൌണീ=തൈത്തിരീയോപനിഷത്തിലെ ആകാശസൃഷ്ടികഥനം ഗൌണമായിരിക്കണം.

സാരം:—അവയവരഹിതവും സൎവ്വത്തിന്നും വിഭുവുമായ ആകാശത്തിന്നു് ഉൽപത്തിലയങ്ങൾ സംഭാവ്യമല്ല. അതിനാൽ ആകാശം സൃഷ്ടിക്കപ്പെട്ടിട്ടില്ലെന്നും അതു നിത്യമാണെന്നും കരുതുന്നതാണു് യുക്തമായിട്ടിരിക്കുന്നതു്. എന്നാൽ തൈത്തിരീയോപനിഷത്തിലെ ആകാശത്തിൻെറ ഉൽപത്തിപ്രതിപാദനം ഗൌണമാണെന്നു വിചാരിച്ചാൽ മതി.

digitized by www.sreyas.in

സൂ:—ശബ്ദാച്ച. 4

ശബ്ദാത്ഥം:—ശബ്ദാൽ ച=ശബ്ദപ്രമാണംകൊണ്ടും ആകാശം ഉൽപന്നമായിട്ടില്ലെന്നു ബോധിക്കാൻ കഴിയുന്നുണ്ടു്.

സാരം:—ബൃഹദാരണ്യകോപനിഷത്തിൽ "വായുശ്ചാന്തരിക്ഷം ചൈതദമൃതം"—വായുവും ആകാശവും അമൃതമാണു്—എന്നു പറയുന്നുണ്ടു്. അമൃതശബ്ദത്തിന്നു നാശമില്ലാത്തതെന്നത്ഥമാണല്ലോ. നശിക്കാത്തതാണു് ആകാശമെങ്കിൽ പിന്നെ അതുണ്ടാവേണ്ട ആവശ്യമില്ലല്ലോ. ആ സ്ഥിതിക്കു് ആകാശം ഉണ്ടായിട്ടില്ലെന്നു ധരിക്കുന്നതാണു് യുക്തമായിട്ടിരിക്കുന്നതു്. ഇതിന്നു പുറമേ ആകാശം എപ്രകാരം അനന്തമാണോ, അതുപോലെ ബ്രഹ്മം അനന്തമാണെന്നു കരുതണമെന്നു മറെറാരിടത്തു ശ്രുതിയിൽ പറയുന്നുണ്ടു്. "ആകാശശരീരം ബ്രഹ്മ"—ബ്രഹ്മത്തിന്റെ ശരീരം ആകാശമാണു്—എന്നും ഒരിടത്തു പറയുന്നുണ്ടു്. ഈ ശ്രുതിവാക്യങ്ങളെക്കൊണ്ടൊക്കെ ആകാശത്തിന്റെ അനന്തത വ്യക്തമാവുന്നുണ്ടു്. അതുകൊണ്ടും ആകാശം ഉൽപന്നമായെന്നു പറയാൻ വയ്യാതെയാണിരിക്കുന്നതു്.

സൂ:—സ്യാച്ചൈകസ്യ ബ്രഹ്മശബ്ദവൽ. 5

ശബ്ദാത്ഥം:—ബ്രഹ്മശബ്ദവൽ=ബ്രഹ്മശബ്ദംപോലെ. ഏകസ്യ=ഒരു ശബ്ദത്തിന്റെ പ്രയോഗം കാണുന്നുവെങ്കിൽ. സ്യാൽ ച=ഗൌണമാണെന്നും കരുതാം.

സാരം:—പൂർവ്വപക്ഷത്തിന്നു മറുപടി പറയാൻ തുടങ്ങുന്നു. തൈത്തിരീയോപനിഷത്തിലെ ആകാശോൽപ

ത്തികഥനം ഗൌണമാണെന്നു പറഞ്ഞതു ശരിയല്ല. എ
ന്തുകൊണ്ടെന്നാൽ ആകാശത്തിൻെറ ഉൽപത്തിയെപ്പറ
ഞ്ഞപോലെ വായു, അഗ്നി തുടങ്ങിയ ഭൂതങ്ങളുടേയും ഉൽ
പത്തിയെ പറയുന്നുണ്ടു്. അതിൽ ഒന്നുമാത്രം ഗൌണ
മാണെന്നും മറെറല്ലാം സത്യമാണെന്നും കരുതുന്നതു ശരി
യല്ല. അത്യാവശ്യമില്ലാതെ പറയപ്പെടുന്ന ശബ്ദത്തെ
യാണു് ഗൌണമെന്നു വേർതിരിക്കുന്നതു്. ഒരുദാഹര
ണം പറയാം. മുണ്ഡകോപനിഷത്തിൽ ഒരിടത്തു് "ത
പസാ ചീയതേ ബ്രഹ്മ തതോഽന്നമഭിജായതേ"—വിജ്ഞാ
നമയമായ ബ്രഹ്മം തപസ്സുകൊണ്ടു വൃദ്ധിപ്പെടുകയും, അ
തിൽനിന്നു് അന്നമുണ്ടാവുകയും ചെയ്യുന്നു—എന്നും പി
ന്നീടു "യഃ സർവ്വജ്ഞഃ സർവ്വവിൽ യസ്യ ജ്ഞാനമയം ത
പഃ തസ്മാദേതൽ ബ്രഹ്മ നാമ രൂപമന്നം ച ജായതേ"—
സർവ്വജ്ഞനും എല്ലാററിനേയും അറിയുന്നവനും ജ്ഞാനമ
യമായ തപസ്സോടുകൂടിയതുമായ പ്രസ്തുത ബ്രഹ്മത്തിൽനി
ന്നു് ഈ ബ്രഹ്മവും നാമവും രൂപവും അന്നവുമുണ്ടാവുന്നു
—എന്നും പറയുന്നു. ഈ പ്രകരണത്തിൽ ആദ്യത്തെ
ബ്രഹ്മശബ്ദം മുഖ്യാർത്ഥത്തോടുകൂടിയതും അതിനാൽ അ
ത്യാവശ്യവുമാണു്. എന്നാൽ രണ്ടാമത്തെ ബ്രഹ്മശബ്ദം
അത്യാവശ്യമല്ല. അതിനാൽ അതിനെ ഗൌണമെന്നു
പറയാം. ഇങ്ങനെയുള്ള പ്രയോഗങ്ങളെയാണു് ഗൌണ
മെന്നു പറയാൻ അർഹതയുള്ളതു്. തൈത്തിരീയോപനി
ഷത്തിലെ ആകാശോൽപത്തികഥനം ഈ രൂപത്തില
ല്ലായ്കയാൽ അതു ഗൌണമെന്നു പറയാൻ വയ്യ.

സൂ:—പ്രതിജ്ഞാഹാനിരവ്യതിരേകാച്ഛബ്ദേഭ്യഃ. 6

ശബ്ദാൎത്ഥം:—അവ്യതിരേകാൽ=ബ്രഹ്മകാൎയ്യങ്ങളായ വസ്തുക്കളിൽനിന്നു് ആകാശത്തെ വേർതിരിക്കുന്നില്ല എങ്കിൽ. പ്രതിജ്ഞാഹാനിഃ=ഒന്നിൻെറ അറിവുകൊണ്ടു് എല്ലാം അറിയപ്പെട്ടതായിത്തീരുമെന്ന ജ്ഞാനസംബന്ധിയായ പ്രതിജ്ഞയ്ക്കു ഹാനി സംഭവിക്കില്ല. ശബ്ദേഭ്യഃ=ശ്രുതിയിലെ ശബ്ദങ്ങളിൽനിന്നുതന്നെ ഇതറിയാനും കഴിയുന്നു.

സാരം:—കാരണമായ ബ്രഹ്മം ഒന്നിൻെറ അറിവുകൊണ്ടുതന്നെ കാൎയ്യപ്രപഞ്ചത്തിൽ എല്ലാററിൻേറയും അറിവുണ്ടായിത്തീരുമെന്നു് ഉപനിഷത്തുക്കളിൽ പ്രതിജ്ഞയുണ്ടു്. എന്നാൽ ആകാശത്തെ ബ്രഹ്മകാൎയ്യമല്ലെന്നു പറഞ്ഞു വേർതിരിക്കുന്നപക്ഷം പ്രസ്തുത പ്രതിജ്ഞയ്ക്കു ഭംഗം വരും. ബ്രഹ്മത്തെ അറിഞ്ഞതുകൊണ്ടു് ആകാശത്തെ അറിയില്ലെന്നു വരും. അതു ശ്രുത്യഭിപ്രായത്തിനു വിരുദ്ധവും അസംഗതവുമാണു്. സ്വൎണ്ണത്തിൻെറ അറിവുകൊണ്ടു് ആഭരണങ്ങളുടേയും മണ്ണിൻെറ അറിവുകൊണ്ടു പാത്രങ്ങളുടേയും അറിവുണ്ടാവുന്നതുപോലെ ബ്രഹ്മത്തിൻെറ അറിവുകൊണ്ടു പ്രപഞ്ചത്തിൽ എല്ലാററിൻേറയും അറിവുണ്ടാവുന്ന പ്രതിജ്ഞ അൎത്ഥവത്തും സത്യവുമാണു്. അതിനാൽ ആകാശവും ബ്രഹ്മകാൎയ്യമല്ലാതെ മററൊന്നാവാൻ വയ്യ. "സൎവ്വം ഖല്വിദം ബ്രഹ്മ" എന്നീ മന്ത്രങ്ങളെക്കൊണ്ടു ബ്രഹ്മകാൎയ്യമല്ലാതെ മററൊന്നും തന്നെ ജഗത്തിലില്ലെന്നു സിദ്ധാന്തിച്ചിട്ടുമുണ്ടു്. അതിനാൽ ആകാശവും ബ്രഹ്മകാൎയ്യംതന്നെ.

digitized by www.sreyas.in

സൂ:—യാവദ്വികാരം തു വിഭാഗോ ലോകവൽ. 7

ശബ്ദാർത്ഥം:—തു=അതിന്നു പുറമേ. ലോകവൽ=ലോകത്തിലെ വ്യവഹാരംപോലെ. യാവദ്വികാരം=കാര്യവസ്തുക്കളെല്ലാംതന്നെ. വിഭാഗഃ=ബ്രഹ്മത്തിൻെറ അംശമാണു്.

സാരം:—ദേവദത്തനൊന്നാമക്കു പത്തു മക്കളുണ്ടെന്നിരിക്കട്ടെ. അവരെ ചൂണ്ടിക്കൊണ്ടു് ഇവരെല്ലാം ദേവദത്തൻെറ മക്കളാണെന്നു പറയാറുണ്ടു്. അങ്ങിനെ പറഞ്ഞാൽ അവരെല്ലാവരും ദേവദത്തനിൽനിന്നു് ഉൽപത്തിയോടു കൂടിയവരാണോ എന്നു സംശയിക്കുകയോ, അല്ലെങ്കിൽ ചിലർ വേറെയാണെന്നു ധരിക്കുകയോ ആരും ചെയ്യാറില്ല. അതുപോലെ "സർവ്വം ഖല്വിദം ബ്രഹ്മ" എന്നു പറഞ്ഞാൽ പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും ബ്രഹ്മകാര്യമാണെന്നർത്ഥമാണല്ലോ. ആ സ്ഥിതിക്കു് ആകാശംമാത്രം വേറെയൊന്നാണെന്നു ധരിക്കുന്നതിന്നു വിശേഷിച്ചു് അർത്ഥമൊന്നുമില്ല. അഗ്നി തുടങ്ങിയ തത്വങ്ങളെ എടുത്തുപറയുന്ന കൂട്ടത്തിൽ ആകാശത്തെ പറഞ്ഞിട്ടില്ലെങ്കിലും 'സർവ്വ'മെന്ന ശബ്ദംകൊണ്ടു് ആകാശവും ഉൾപ്പെടുന്നുണ്ടു്. അതിനാൽ ആ നിലയ്ക്കും ആകാശവും ബ്രഹ്മകാര്യംതന്നെ.

സൂ:—ഏതേന മാതരിശ്വാ വ്യാഖ്യാതഃ. 8

ശബ്ദാർത്ഥം:—ഏതേന = ആകാശത്തിൻെറ ഉൽപത്തിയുടെ സമർത്ഥനംകൊണ്ടു്. മാതരിശ്വാ=വായുവും. വ്യാഖ്യാതഃ=പറയപ്പെട്ടുകഴിഞ്ഞു.

digitized by www.sreyas.in

സാരം:—മുൻസൂത്രങ്ങളെക്കൊണ്ടു് ഏതേതു യുക്തികളിൽക്കൂടെ ആകാശം ബ്രഹ്മകാര്യമാണെന്നു സമർത്ഥിച്ചുവോ, അതേ യുക്തികൊണ്ടുതന്നെ വായുവും ബ്രഹ്മകാര്യമാണെന്നു സമർത്ഥിച്ചുകഴിഞ്ഞിരിക്കുന്നു. ഇനി അതിനെ പ്രത്യേകം പറയേണ്ടതില്ല.

സൂ:—അസംഭവസ്തു സതോഽനുപപത്തേഃ. 9

ശബ്ദാർത്ഥം:—സതഃ=ശ്രുതികളിൽ അവിടവിടെ സച്ഛബ്ദംകൊണ്ടുൽബോധിപ്പിക്കുന്ന ബ്രഹ്മത്തിൽനിന്നു് അന്യമായി. തു=ഒന്നുംതന്നെ. അസംഭവഃ=ഉൽപത്തിയില്ലാത്തതാണെന്ന പ്രതിപാദനം സംഭാവ്യമല്ല. അനുപപത്തേഃ=അങ്ങിനെ സമർത്ഥിക്കുന്നതിന്നു് ഉപപത്തിയോ പ്രമാണമോ അനുഭവമോ ഇല്ല.

സാരം:—നിർഗ്ഗുണബ്രഹ്മത്തെ മാത്രമേ ശ്രുതി 'സൽ' എന്ന ശബ്ദംകൊണ്ടുൽബോധിപ്പിക്കുന്നുള്ളു. മറ്റെല്ലാററിനേയും ജഡചേതനാത്മകമായിട്ടാണു് പറയുന്നതു്. പ്രളയകാലത്തു് എല്ലാം ലയിക്കുമ്പോഠം ശേഷിക്കുന്നതു ബ്രഹ്മംമാത്രമാണെന്നും ശ്രുതി സമർത്ഥിക്കുന്നു. അതുകൊണ്ടുതന്നെ ബ്രഹ്മമൊഴിച്ചു മറ്റെല്ലാം ഉണ്ടായവയാണെന്നും നാശമുള്ളവയാണെന്നും വ്യക്തമാവുന്നു. ബുദ്ധി, അഹങ്കാരം, കാലം, ഗുണം പരമാണു തുടങ്ങിയവയെല്ലാം ഉൽപത്തിവിനാശങ്ങളോടുകൂടിയവയാണെന്നു വ്യക്തമാണു്. അതിനാൽ ഉൽപത്തിലയങ്ങളില്ലാത്ത ഒരേ ഒരു വസ്തു നിർഗ്ഗുണബ്രഹ്മം മാത്രമാണു്. ആകാശാദികളെല്ലാം ഉൽപത്തിലയങ്ങളുള്ളവയാണു്.

digitized by www.sreyas.in

സൂ:—തേജോ/തസ്തഥാ ഹ്യാഹ. 10

ശബ്ദാൎത്ഥം:—തേജഃ=അഗ്നി. അതഃ=വായുവിൽനിന്നുണ്ടായി. തഥാ=എന്നിങ്ങനെ. ആഹ ഹി=വേദേയും പലേടത്തും പറഞ്ഞിട്ടുണ്ട്. അതു പ്രസിദ്ധവുമാണ്.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ അഗ്നി ബ്രഹ്മത്തിൽനിന്നുണ്ടായിയെന്നും തൈത്തിരീയോപനിഷത്തിൽ വായുവിൽനിന്നുണ്ടായെന്നും പറയുന്നു. ഇതിൽ ഏതിനെയാണംഗീകരിക്കേണ്ടതെന്ന സംശയത്തിനു മറുപടി പറകയാണീ സൂത്രംകൊണ്ടു ചെയ്യുന്നത്. വായുവിൽനിന്നാണ് അഗ്നിയുണ്ടായത്. ആ വിഷയം പിന്നെയും പലേടത്ത് ആവൎത്തിച്ചു പറയുന്നുണ്ട്. ബ്രഹ്മത്തിൽനിന്നുണ്ടായെന്നു പറയുന്നതും ശരിതന്നെ. ബ്രഹ്മം ആദ്യം ആകാശത്തേയും പിന്നീട് ആകാശത്തിൽനിന്നു വായുവിനേയും വായുവിൽനിന്നഗ്നിയേയും ഉണ്ടാക്കി എന്നൎത്ഥത്തിലാണ് ബ്രഹ്മത്തിൽനിന്നഗ്നിയുണ്ടായിയെന്നു പറയുന്നത്. അങ്ങിനെ ധരിക്കുന്നപക്ഷം ബ്രഹ്മത്തിൽനിന്നുണ്ടായെന്നും വായുവിൽനിന്നുണ്ടായെന്നും പറയുന്ന രണ്ടു പ്രതിപാദനങ്ങൾക്കും ഒരേ അൎത്ഥമാണെന്നു പറയേണ്ടതില്ലല്ലോ. അതിനാൽ ശ്രുതിപ്രതിപാദനത്തിനു വൈരുദ്ധ്യമില്ലതാനും.

സൂ:—ആപഃ. 11

ശബ്ദാൎത്ഥം:—ആപഃ=ജലം അഗ്നിയിൽനിന്നുണ്ടായി.

സാരം:—മുൻപറയപ്പെട്ട രണ്ടു ശ്രുതിവാക്യങ്ങൾക്കും ഐകരൂപ്യം സിദ്ധിക്കാൻവേണ്ടി മാത്രമാണ് അഗ്നിയിൽനിന്നു ജലമുണ്ടായിയെന്നു പറഞ്ഞിരിക്കുന്നത്.

digitized by www.sreyas.in

സൂ:— പൃഥിവ്യധികാരരൂപശബ്ദാന്തരേഭ്യഃ. 12

ശബ്ദാൎത്ഥം:— പൃഥിവീ=ഭൂമിയെയാണു് പറഞ്ഞിരിക്കുന്നതു്. അധികാരരൂപശബ്ദാന്തരേഭ്യഃ=എന്തുകൊണ്ടെന്നാൽ വഴിക്കുവഴിയായുള്ള അധികാരംകൊണ്ടും രൂപകഥനംകൊണ്ടും വേറെയും ശ്രുതിവാക്യങ്ങൾ ഇതേ അൎത്ഥത്തിലുള്ളതുകൊണ്ടും ഈ പരമാൎത്ഥം ബോദ്ധ്യപ്പെട്ടുകയും ചെയ്യാം.

സാരം:—മുൻപറയപ്പെട്ട ശ്രുതിപ്രകരണത്തിൽ ജലത്തിൻെറ ഉൽപത്തിവരെ പറഞ്ഞശേഷം ജലത്തിൽനിന്നു് അന്നമുണ്ടായിയെന്നു പറയുന്നു. അന്നമെന്നു പറയുമ്പോൾ ഗോതമ്പു്, നെല്ലു തുടങ്ങിയ ധാന്യങ്ങളെയാണല്ലോ മനസ്സിലാക്കേണ്ടതു്. എന്നാൽ തൈത്തിരീയോപനിഷത്തിൽ ജലത്തിൻെറ ഉൽപത്തിവരെ പറഞ്ഞശേഷം ജലത്തിൽനിന്നു ഭൂമിയുണ്ടായി എന്നാണു് പറയുന്നതു്. ആ സ്ഥിതിക്കു് എന്താണു് മനസ്സിലാക്കേണ്ടതെന്ന സംശയത്തിൻെറ മറുപടിയാണീ സൂത്രംകൊണ്ടു പറയുന്നതു്. ഈ പ്രകരണത്തിൽ അന്നശബ്ദത്തിനു ഭൂമിയെന്നും അൎത്ഥമുണ്ടു്. അതെങ്ങിനെ സിദ്ധിക്കുന്നു എന്നാണെങ്കിൽ ഒന്നാമതു ഭൂതങ്ങളുടെ ഉൽപത്തിയാണു് പ്രകരണവിഷയം. അതിൽ ജലത്തിൻെറ ഉൽപത്തിവരെ പറഞ്ഞുകഴിഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു പിന്നീടു ഭൂമിയെയാണു് പറയേണ്ടതു്. അതിനാൽ പറയപ്പെട്ടതു ഭൂമിയെയാണെന്നൂഹിക്കാം. രണ്ടാമതു് അന്നത്തിൻെറ രൂപം കറുപ്പുവൎണ്ണമാണെന്നു പറഞ്ഞിട്ടുണ്ടു്. അതും ഭൂമിയെസ്സംബന്ധിച്ചാണെന്നു ധ

രിക്കാവുന്നതാണ്. മൂന്നാമത്തു ശ്രുതിയിൽത്തന്നെ വേറെ പലേടത്തും ജലത്തിൽനിന്നു ഭൂമിയുണ്ടായെന്നു പറയുന്നുണ്ട്. അന്നശബ്ദംകൊണ്ടു ഭൂമിയെ ഉൽബോധിപ്പിക്കുന്നുമുണ്ട്. അതുകൊണ്ടും ഭൂമിയെയാണ് ഇവിടെയും പറഞ്ഞിരിക്കുന്നതെന്നു ബോധിക്കാവുന്നതാണ്. ഭൂമിയിൽ വർഷമുണ്ടാവുമ്പോഠം—അതായതു ഭൂമിക്കു ജലസംബന്ധമുണ്ടാവുമ്പോഴാണല്ലോ—ഔഷധികഠം മുളച്ച് അന്നമായിത്തീരുന്നതു്. അപ്പോഠം അന്നബീജങ്ങഠം ഭൂമിയിൽ സ്വാഭാവികമായി കലന്നിരിക്കുന്നുവെന്നു വ്യക്തമാണ്. ആ സ്ഥിതിക്കു് അന്നത്തിൻെറ മുഖ്യമായ കാരണമാണ് ഭൂമി. കാരണസ്വരൂപത്തെ കാര്യശബ്ദംകൊണ്ടുൽബോധിപ്പിക്കുന്നതു തെററല്ല. അതുകൊണ്ടും പ്രസ്തുതപ്രകരണത്തിൽ അന്നശബ്ദത്തിന്നു ഭൂമിയെന്നർത്ഥമാണെന്നു ധരിക്കാം

സൂ:—തദഭിദ്ധ്യാനാദേവ തു തല്ലിംഗാൽ സഃ. 13

ശബ്ദാർത്ഥം:—തദഭിദ്ധ്യാനാൽ ഏവ തു=അതാതു തത്വങ്ങളുടെ ശരിയായ ചിന്തനംകൊണ്ടുതന്നെ. സഃ=പരമാത്മാവാണ് ഓരോ തത്വങ്ങളേയും ഉൽപാദിപ്പിക്കുന്നതെന്നു ബോദ്ധ്യമാവും. തല്ലിംഗാൽ=എന്തുകൊണ്ടെന്നാൽ തത്വങ്ങളിലെ എല്ലാ ലക്ഷണങ്ങളും പരമാത്മാവിന്നനുരൂപങ്ങളാണെന്നുള്ളതുകൊണ്ടുതന്നെ.

സാരം:—ഈ പ്രകരണത്തിൽ വീണ്ടും വീണ്ടും തത്വങ്ങളെ നിരൂപിക്കാൻ നിർദ്ദേശിക്കുന്നുണ്ട്. നിരൂപിക്കയെന്നതു ജഡവസ്തുവിനെപ്പററിയാവാൻ തരമില്ല. അതിനാൽ തത്വാകാരേണ പ്രതിഫലിച്ച പരബ്രഹ്മചൈത

digitized by www.sreyas.in

ന്ന്യത്തെപ്പററിയാവാനേ തരമുള്ളൂ. തത്വങ്ങളിൽ ഒന്നു മ റെറാന്നിൽനിന്നുണ്ടായി എന്ന പ്രതിപാദനത്തിൽ ജഡ മായ തത്വം മറെറാന്നിനെ സൃഷ്ടിച്ചു എന്നു തെററിദ്ധരി ക്കാതിരിക്കാൻവേണ്ടിക്കൂടിയുമാണു് തത്വങ്ങളെ നിരൂപി ക്കാനുള്ള നിർദ്ദേശം. തത്വാകാരേണ പ്രതിഫലിച്ച പര മാത്മാവുതന്നെയാണു് മറെറാരു തത്വത്തെ സൃഷ്ടിക്കുന്ന തു്. അല്ലാതെ ജഡമായ തത്വമല്ല. ആകാശത്തിൽനി ന്നു വായുവുണ്ടായി എന്നു പറഞ്ഞാൽ പരമേശ്വരൻത ന്നെ ആകാശത്തിൽക്കൂടെ വായുവിനെ സൃഷ്ടിച്ചുവെന്ന ൎത്ഥം. ഈ നിലയ്ക്കുതന്നെ എല്ലാ തത്വങ്ങളുടെയും ഉല്പ ത്തിക്രമം. അതിനാൽ എല്ലാ തത്വങ്ങളുടേയും മുഖ്യ മായ രചനാകൎത്താവു പരബ്രഹ്മസ്വരൂപിയായ പരമേ ശ്വരൻതന്നെ.

സൂ:—വിപൎയ്യയേണ തു ക്രമോഽത ഉപപദ്യതേ ച.

ശബ്ദാൎത്ഥം:—തു=എന്നാൽ. അതഃ=ഈ ഉൽപത്തി ക്രമത്തിൽനിന്നു്. ക്രമഃ=പ്രളയത്തിൻെറ ക്രമം. വിപ ൎയ്യയേണ=വിപരീതമായിട്ടാണു്. ഉപപദ്യതേ=യോജിക്കു ന്നതെന്നു ധരിക്കുകയും വേണം. ച=അങ്ങിനെ സ്മൃതി കളിലും വൎണ്ണനമുണ്ടല്ലോ.

സാരം:—ഉപനിഷത്തുകളിൽ ജഗത്തിൻെറ സൃഷ്ടി യുടെ ക്രമം എങ്ങിനെ പറയപ്പെട്ടിരിക്കുന്നുവോ, അതി നു നേരെ വിപരീതമാണു് ലയത്തിൻെറ പ്രകൃതിയെന്നു ധരിക്കുകയും വേണം. അതാണു് യുക്തിസംഗതമായും ഇരിക്കുന്നതു്. പരമാത്മാവിൽനിന്നു് ആകാശം, ആകാ ശത്തിൽനിന്നു വായു, വായുവിൽനിന്നു് അഗ്നി, അഗ്നി

digitized by www.sreyas.in

യിൽനിന്നു ജലം, ജലത്തിൽനിന്നു ഭൂമി — ഇതാണു് സൃഷ്ടിയുടെ ക്രമം. എന്നാൽ ലയകാലത്തു് ഉല്പത്തിയിൽ അവസാനത്തേതായ ഭൂമിയാണു് ആദ്യം ലയിക്കുന്നതു്. ഭൂമി ജലത്തിലും ജലം അഗ്നിയിലും അഗ്നി വായുവിലും വായു ആകാശത്തിലും ആകാശം പരമാത്മാവിലും എന്നീ ക്രമത്തിലാണു് ലയം. ഈ സമ്പ്രദായത്തിൽ സ്മൃതികളിൽ വണ്ണനങ്ങളുമുണ്ടു്. വിഷ്ണുപുരാണം ആറാംഖണ്ഡം 4-ാമദ്ധ്യായം 14 മുതൽ 38 കൂടിയ ശ്ലോകങ്ങൾ പ്രപഞ്ചലയത്തിൻെറ വണ്ണനമാണു്. ആയതു പറഞ്ഞ രൂപത്തിലുമാണു്.

സൂ:-- അന്തരാ വിജ്ഞാനമനസീ ക്രമേണ തല്ലിംഗാദിതി ചേന്നാവിശേഷാൽ. 15

ശബ്ദാത്ഥം:— വിജ്ഞാനമനസീ=ഇന്ദ്രിയങ്ങളും മനസ്സും. ക്രമേണ=ഉല്പത്തിക്രമത്തിൻെറ ദൃഷ്ടിയിൽക്കൂടെ വീക്ഷിക്കുമ്പോൾ. അന്തരാ=പരമാത്മാവിൻെറയും ആകാശാദിഭൂതങ്ങളുടെയും ഇടയിൽനിന്നാണുണ്ടാവുന്നതെന്നു പറയണം. തല്ലിംഗാൽ=എന്തുകൊണ്ടെന്നാൽ അങ്ങിനെ വിശ്വസിക്കാവുന്ന പ്രമാണങ്ങൾ ശ്രുതിയിലുണ്ടു്. ഇതി ചേൽ=എന്നാണഭിപ്രായമെങ്കിൽ. ന=അതു ശരിയല്ല. അവിശേഷാൽ=എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ സാധാരണക്രമത്തിൽനിന്നു വിശേഷമായൊരു വണ്ണനവുമില്ല.

സാരം:— ആകാശാദിഭൂതങ്ങളുടെ ഉല്പത്തിയുടെയും ലയത്തിൻെറയും ക്രമത്തെ പറഞ്ഞു. എന്നാൽ ഇന്ദ്രിയാദികരണങ്ങൾ പ്രസ്തുതഭൂതങ്ങളിൽനിന്നുണ്ടായോ അഥ



digitized by www.sreyas.in

വാ പരമാത്മാവിൽനിന്നു നേരിട്ടുണ്ടായോ എന്നു പറഞ്ഞില്ല. പരമാത്മാവിൽനിന്നാണുണ്ടായതെങ്കിൽ ഭൂതങ്ങളുടെ ഉല്പത്തിക്കു മുമ്പോ പിമ്പോ എപ്പോഴാണുണ്ടായതു് എന്ന സംശയത്തെ പരിച്ഛേദിക്കാനാണു് ഈ സൂത്രം അവതരിപ്പിക്കുന്നതു്. മുണ്ഡകോപനിഷത്തിൽ പറയുന്നു, "യഥാ സുദീപ്താൽ പാവകാൽ വിസ്ഫുലിംഗാഃ സഹസ്രശഃ പ്രഭവന്തേ സരൂപാഃ, തഥാക്ഷരാൽ വിവിധാഃ സോമ്യ ഭാവാഃ പ്രജായന്തേ തത്ര ചൈവാപിയന്തി." ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നികുണ്ഡത്തിൽനിന്നു് ആയിരക്കണക്കിൽ തീപ്പൊരികൾ പൊന്തിപ്പറക്കുംപോലെ, ഹേ സോമ്യ! ഉദ്ദീപ്തമായ ബ്രഹ്മസ്വരൂപത്തിൽനിന്നു വിവിധനാമരൂപങ്ങളോടുകൂടിയ അനേകമനേകം ഭാവങ്ങൾ പൊന്തി പ്രകാശിക്കുകയും അതിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു എന്നു്. ഈ മന്ത്രംകൊണ്ടുതന്നെ എല്ലാ വസ്തുക്കളുടെയും ഉല്പത്തി ബ്രഹ്മത്തിൽനിന്നാണെന്നു വ്യക്തമാവുന്നുണ്ടു്. അനന്തരം പ്രസ്തുതബ്രഹ്മം ദിവ്യവും അമൂർത്തവും സർവ്വോപാധിവിനിർമ്മുക്തവും സർവ്വത്ര വ്യാപ്തവും മററും മററുമാണെന്നു പറഞ്ഞശേഷം വീണ്ടും പറയുന്നു: "ഏതസ്മാൽ ജായതേ പ്രാണോ മനഃ സർവ്വേന്ദ്രിയാണി ച; ഖം വായുർജ്യോതിരാപഃ പൃഥിവീ വിശ്വസ്യ ധാരിണീ" ഇതേ ബ്രഹ്മത്തിൽനിന്നുതന്നെ പ്രാണനും മനസ്സും എല്ലാ ഇന്ദ്രിയങ്ങളുമുണ്ടാവുന്നു. അനന്തരം ആകാശം വായു അഗ്നി ജലം എല്ലാത്തിന്നും ആധാരമായ ഭൂമി എന്നീ ഭൂതങ്ങളുമുണ്ടാവുന്നു എന്നു്. ഇതിൽനിന്നു പ്രാണാദികളും ബ്രഹ്മത്തിൽനിന്നാണുണ്ടാവുന്നതെന്നും അവ ഭൂതങ്ങളുടെ ഉല്പത്തിക്കുമുമ്പാണുണ്ടാവുന്നതെന്നും വ്യക്തമാ

digitized by www.sreyas.in

വുന്നുണ്ടു്. ആ സ്ഥിതിക്കു പ്രാണാദികൾ എവിടെനിന്നുണ്ടാവുന്നു, എപ്പോഴുണ്ടാവുന്നു എന്ന ശങ്കയ്ക്കുതന്നെ അവകാശമില്ല. ചിലർ ഈ മന്ത്രത്തെ ഉല്പത്തിയുടെ ഒരു വിശേഷക്രമമായിട്ടു ധരിക്കുന്നു. അതു ശരിയല്ല. സാധാരണക്രമത്തെത്തന്നെയാണിവിടെ പറഞ്ഞതു്. പ്രാണേന്ദ്രിയങ്ങളോട്ടുകൂടിയ മനസ്സുണ്ടായശേഷം ഭൂതങ്ങളുണ്ടാവുന്നു എന്നേ പറഞ്ഞതിന്നർത്ഥമുള്ളു. ഇതു സാധാരണക്രമമാണു്. കല്പംതോറുമുള്ള ഉല്പത്തിക്രമം ഒരുപോലെയായിക്കൊള്ളണമെന്നില്ല. അതിനെ സൂചിപ്പിക്കുന്ന മന്ത്രങ്ങളും ശ്രുതികളിലുണ്ടു്. എങ്കിലും സാധാരണക്രമം ഇതാണു്. അതിനാൽ പ്രാണാദികളുടെ ഉല്പത്തിയെപ്പററി ശങ്കയ്ക്കവകാശമില്ല.

സൂ:—ചരാചരവ്യപാശ്രയസ്തു സ്യാത്തദ്വ്യപദേശോ ഭാക്തസ്തൽഭാവഭാവിത്വാൽ. 16

ശബ്ദാർത്ഥം:—തു=എന്നാൽ. ചരാചരവ്യപാശ്രയഃ=ചരാചരശരീരങ്ങളെ ആശ്രയിച്ചുകൊണ്ടുള്ള. തദ്വ്യപദേശഃ=ജനനമരണങ്ങളുടെ പ്രതിപാദനം. ഭാക്തഃ സ്യാൽ=ഗൌണമാണു്. തൽഭാവഭാവിത്വാൽ=എന്തുകൊണ്ടെന്നാൽ ജീവൻ തത്തൽശരീരങ്ങളെ അഭിമാനിക്കുന്നു എന്നതുകൊണ്ടുതന്നെ.

സാരം:—ഇതുവരെയുള്ള കഥനംകൊണ്ടു ജഡചേതനാത്മകമായ ഈ ജഗത്തിൻെറ നിമിത്തോപാദാനകാരണങ്ങൾ പരമപുരുഷനും പരബ്രഹ്മസ്വരൂപിയുമായ പരമേശ്വരനാണെന്നു സിദ്ധമായി. ജീവൻ പരമേശ്വരനിൽ

digitized by www.sreyas.in

നിന്നു വേറെയല്ല; അവിടുത്തെതന്നെ അംശമാണെന്നു പ്രസിദ്ധമാണു്. ഈശ്വരൻ ജനനമരണാദിരഹിതനാണു്. ജീവനാകട്ടേ തന്റെ കർമ്മങ്ങൾക്കു വിധേയനായിട്ടു നാനാകാലദേശങ്ങളിൽ നാനായോനികളിൽ ജനിമൃതികളെ പ്രാപിക്കുന്നതായി പറയുകയും ചെയ്യുന്നു. അതെങ്ങിനെയെന്ന ശങ്കയുണ്ടാവാം. ആ ശങ്കയെ തീർക്കാൻ വേണ്ടിയാണു് ഈ പ്രകരണത്തെ ആരംഭിക്കുന്നതു്. ജീവന്റെ ജനിമൃതികളുടെ കല്പനം ഗൌണമാണു്. ജീവൻ ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ല. ശരീരങ്ങളാണു് ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നതു്. അതിന്നു കാരണമാകട്ടെ ജീവന്റെ ഇച്ഛയുമാണു്. ജീവന്റെ ഇച്ഛയ്ക്കും കർമ്മഭുക്തിക്കും അനുരൂപമായിട്ടാണു് ശരീരങ്ങളുണ്ടാവുന്നതു്. ഇച്ഛയും കർമ്മഭുക്തിയും അവസാനിക്കുമ്പോൾ എല്ലാ ശരീരങ്ങളേയും വിട്ടു ജീവൻ ഈശ്വരനോടു കൂടിച്ചേർന്നു് അഭേദഭാവത്തെ പ്രാപിക്കുന്നു. കർമ്മഭുക്തി അവസാനിച്ചിട്ടില്ലെങ്കിലും പ്രളയകാലത്തു് എല്ലാ ജീവന്മാരും ഈശ്വരനോടു കൂടിച്ചേരുന്നു. പക്ഷേ അഭേദത്വത്തെ പ്രാപിക്കുന്നില്ലെന്നു മാത്രം. അതിനാൽ ജീവൻ എപ്പോഴും ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ല. ഉണ്ടാവലും നശിക്കലും ശരീരങ്ങൾക്കാണു്. ജീവന്റെ ജനനമരണങ്ങളുടെ കഥനം തത്തൽഭാവനകളെ ആസ്പദിച്ച് പറയുന്നതാണു്. അതുകൊണ്ടു് അതു ഗൌണമാകുന്നു.

സൂ:—നാത്മാ/ശ്രുതേർന്നിത്യത്വാച്ച താഭ്യഃ. 17

ശബ്ദാർത്ഥം:—ആത്മാ=ജീവാത്മാവു്. ന=ഉണ്ടാവുന്നില്ല. അശ്രുതേഃ=ശ്രുതിയിൽ ജീവാത്മാവിന്റെ ഉൽ

digitized by www.sreyas.in

പത്തിയെപ്പററി എവിടെയും പറഞ്ഞിട്ടുമില്ല. ച=കൂടാതെ. താഭ്യഃ=ശ്രുതികളിൽനിന്നുതന്നെ. നിത്യത്വാൽ=ജീവാത്മാവിൻെറ നിത്യത്വത്തെ ഗ്രഹിക്കാൻ കഴിയുകയും ചെയ്യും.

സാരം:—ശ്രുതികളിൽ എവിടെയും ജീവാത്മാവിൻെറ ഉൽപത്തിയെക്കുറിച്ചു പറയുന്നില്ല. മുണ്ഡകോപനിഷത്തിൽ അഗ്നിയെ ദൃഷ്ടാന്തപ്പെടുത്തി പല ഭാവങ്ങളുമുണ്ടാവുന്നുവെന്നു പറയുന്നുണ്ടു്. പക്ഷേ ശരീരങ്ങളെന്ന അർത്ഥത്തിലാണു് അവിടെ ഭാവശബ്ദം ഉപയോഗിച്ചിരിക്കുന്നതെന്നു കരുതണം. അതിനാൽ ശ്രുതിസിദ്ധാന്തം ജീവാത്മാവു് ഉണ്ടാവുകയോ നശിക്കുകയോ ചെയ്യുന്നില്ലെന്നാണു്. നശിക്കുന്നില്ലെന്നുള്ളതു വ്യക്തമായി പറഞ്ഞിട്ടുമുണ്ടു്. ഛാന്ദോഗ്യോപനിഷത്തിൽ ഉദ്ദാളകൻ ശ്വേതകേതുവിനോടു പറയുന്നുണ്ടു് ജീവൻ മരിക്കുന്നില്ല, ശരീരമാണു് നശിക്കുന്നതെന്നു്. കഠോപനിഷത്തിൽ യമൻ നചികേതസ്സിനോടു പറയുന്നുണ്ടു്, ഈ വിജ്ഞാനാത്മാവു നശിക്കുന്നില്ലെന്നു്. അതിനാൽ ജീവൻ ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല.

സൂ:—ജ്ഞോऽത ഏവ. 18

ശബ്ദാർത്ഥം:—അതഃ=ജീവൻ നിത്യചൈതന്യസ്വരൂപനാണെന്നതുകൊണ്ടു്. ഏവ=തീർച്ചയായും. ജ്ഞഃ=ജ്ഞാതാവാണു്.

സാരം:—ജീവാത്മാവു് നിത്യചൈതന്യസ്വരൂപനാണു്. അപ്പോഴപ്പോഠം ജനിക്കുകയോ മരിക്കുകയോ ചെയ്യു

digitized by www.sreyas.in

ന്നില്ല. അതിനാൽ ജ്ഞാതാവാണു്. ഇടയ്ക്കു് ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്ന വസ്തുവാണെങ്കിൽ ജ്ഞാതാവാവാൻ വയ്യ. സിദ്ധനായ ഒരു യോഗീശ്വരൻ തന്റെ പൂൎവ്വജന്മങ്ങളെ സ്മരിക്കുന്നതായി കാണുന്നു. ഓരോ ജീവിയും ജനിച്ച ഉടനെ മററാരുടേയും പ്രചോദനം കൂടാതെ സ്തന്യപാനാദികളെച്ചെയ്യുന്നതും പൂൎവ്വസ്മൃതിയെ അനുസരിച്ചായിരിക്കണമെന്നും കരുതണം. അതിനാൽ ജീവാത്മാവു ജനനമരണാദിരഹിതനും നിത്യനും എല്ലാററിന്റെയും ജ്ഞാതാവും അതിനാൽ ജ്ഞാനസ്വരൂപനുമാണെന്നു സിദ്ധമാവുന്നു.

### സൂ:—ഉൽക്രാന്തിഗത്യാഗതീനാം. 19

ശബ്ദാൎത്ഥം:—ഉൽക്രാന്തിഗത്യാഗതീനാം=ഒരേ ജീവൻതന്നെ ശരീരത്തെ വിട്ടു പരലോകത്തു പോവലും മടങ്ങി വീണ്ടും ഭൂമിയിൽ വന്നു മറെറാരു ശരീരത്തിൽ ജനിക്കലുമൊക്കെ ചെയ്യുന്നുവെന്നു ശ്രുതിയിൽ വൎണ്ണിച്ചിരിക്കയാലും ജീവാത്മാവു നിത്യചൈതന്യസ്വരൂപനാണെന്നു വ്യക്തമാവുന്നു.

സാരം:—മരണാനന്തരം ഒരു ജീവൻ തന്റെ കൎമ്മശിഷ്ടത്തിന്നനുരൂപമായി വൃക്ഷാദിസ്ഥാവരയോനികളിലോ പക്ഷിമൃഗാദിജംഗമയോനികളിലോ അഥവാ കൎമ്മസാമ്യതകൊണ്ടു മനുഷ്യയോനിയിലോ, ദേവസിദ്ധാദിദിവ്യയോനികളിലോ ജനിക്കുന്നുവെന്നു കഠോപനിഷത്തിലും പ്രശ്നോപനിഷത്തിലും അതുപോലെ മററു പല ശ്രുതികളിലും സ്മൃതികളിലും പറയുന്നു. അതിനാൽ ശരീരനാ

digitized by www.sreyas.in

ശത്തിൽ ജീവൻ നശിക്കുകയോ ശരീരോൽപത്തിയിൽ ജീവൻ പുതുതായുണ്ടാവുകയോ ചെയ്യുന്നില്ലെന്നും ജീവാത്മാവു ജനനമരണങ്ങളില്ലാത്ത നിത്യചൈതന്യസ്വരൂപമാണെന്നും സിദ്ധമാവുന്നു.

സൂ:—സ്വാത്മനാ ചോത്തരയോഃ. 20

ശബ്ദാൎത്ഥം:—സ്വാത്മനാ = സ്വസ്വരൂപത്തിൽത്തന്നെ. ഉത്തരയോഃ ച=പരലോകത്തേയ്ക്കുള്ള ഗമാഗമങ്ങൾ സംഭവിക്കുന്നതുകൊണ്ടും, ജീവാത്മാവു നിത്യനാണെന്നു തെളിയുന്നു.

സാരം:—ശരീരത്തെ വിട്ടു പരലോകത്തേയ്ക്കു പോവലും വീണ്ടും ശരീരത്തെ പ്രാപിക്കലും ഒരേ ജീവാത്മാവു തന്നെ പല പ്രാവശ്യം ചെയ്യുന്നതുകൊണ്ടും ജീവാത്മാവു നിത്യചൈതന്യസ്വരൂപനാണെന്നും, ഉൽപത്തിലയങ്ങൾ ശരീരത്തിന്നു മാത്രമാണെന്നും സിദ്ധമാവുന്നു.

സൂ:—നാണുരതച്ശ്രുതേരിതി ചേന്നേതരാധികാരാൽ. 21

ശബ്ദാൎത്ഥം:—ന അണുഃ=ജീവാത്മാവു് അണുവല്ല. എന്തുകൊണ്ടെന്നാൽ, അതച്ശ്രുതേഃ=ശ്രുതിയിൽ അണുവെന്നു പറഞ്ഞിട്ടില്ല; മഹത്തും വ്യാപകവുമാണെന്നു പറഞ്ഞിട്ടുമുണ്ടു്. ഇതി ചേൽ=എന്നാണഭിപ്രായമെങ്കിൽ. ന=അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ, ഇതരാധികാരാൽ=ശ്രുതിയിൽ മഹാനെന്നും വ്യാപകമെന്നും പറഞ്ഞതു പരമാത്മാവിനെ അധികരിച്ചാണു്.

digitized by www.sreyas.in

സാരം:—ഇങ്ങിനെ ശ്രുതിപ്രമാണത്തിൽക്കൂടെ ആത്മാവിൻെറ നിത്യത്വം സമർത്ഥിക്കപ്പെട്ടു. എന്നാൽ ഈ പ്രകരണത്തിൽ ജീവാത്മാവിൻെറ ഗമനാഗമനശീലം—ഒരു ദേശത്തിൽനിന്നു മറെറാരു ദേശത്തേയ്ക്കു വരലും പോവലും—പറയപ്പെട്ടിട്ടുണ്ടു്. ഇതു ശരിയാണെങ്കിൽ ആത്മാവു വിഭുവും സർവ്വവ്യാപകവുമല്ല; ഏകദേശസ്ഥിതമാണു്—പരിച്ഛിന്നമാണു്—എന്നു പറയേണ്ടിവരുമെന്ന ശങ്കയെ നിരാകരിക്കാൻവേണ്ടി ഈ പ്രകരണം ആരംഭിക്കപ്പെട്ടിരിക്കുന്നു.

ബൃഹദാരണ്യകോപനിഷത്തിൽ"സ വാ ഏഷ മഹാനജ ആത്മാ യോയം വിജ്ഞാനമയഃ പ്രാണേഷു"—ഇന്ദ്രിയങ്ങളിൽ വിജ്ഞാനസ്വരൂപേണ വർത്തിക്കുന്ന ആ ഈ ആത്മാവു മഹാനും അജവുമാണു്—എന്നൊരു മന്ത്രമുണ്ടു്. ഈ മന്ത്രത്തെ അധികരിച്ചാണു് ജീവാത്മാവു് അണുവല്ലെന്നും മഹത്തും അജവുമാണെന്നും ശ്രുതിയിൽ പറഞ്ഞിട്ടുണ്ടെന്നും വ്യവഹരിക്കുന്നതു്. പക്ഷേ അതു ശരിയല്ല. ഈ മന്ത്രം പരമാത്മാവിനെ അധികരിച്ച പ്രകരണത്തിലുള്ളതാണു്. അതിനാൽ ഇതിലെ 'ആത്മ'ശബ്ദത്തിന്നു ജീവാത്മാവെന്നല്ല, പരമാത്മാവെന്നാണർത്ഥം.

സൂ:—സ്വശബ്ദോന്മാനാഭ്യാം ച. 22

ശബ്ദാർത്ഥം:—സ്വശബ്ദോന്മാനാഭ്യാം ച=ശ്രുതിയിൽ ജീവാത്മാവിന്നു് അണുശബ്ദം ഉപയോഗിച്ചിട്ടുണ്ടു്. അതുകൊണ്ടും സൂചിപ്പിക്കപ്പെട്ട അനുമാനംകൊണ്ടും ജീവാത്മാവിൻെറ അണുത്വം സിദ്ധമാവുന്നുണ്ടു്.

digitized by www.sreyas.in

സാരം:—മുണ്ഡകോപനിഷത്തിൽ "ഏഷോഽണുരാത്മാ ചേതസാ വേദിതവ്യഃ"—അണുവും പരിണാമസ്വരൂപവുമായ ഈ ആത്മാവ് (ജീവാത്മാവ്) ചിത്തംകൊണ്ട് അറിയത്തക്കതാണ്—എന്നും, ശ്വേതാശ്വതരോപനിഷത്തിൽ "വാലാഗ്രശതഭാഗസ്യ ശതധാ കല്പിതസ്യ ച; ഭാഗോ ജീവസ്സ വിജ്ഞേയഃ"—ഒരു രോമത്തെ നൂറായി പിളർന്നതിൽ ഒരു ഭാഗത്തെ എടുത്തു വീണ്ടും നൂറായി പിളർന്നാൽ ഒരംശം എത്രയുണ്ടോ അത്രയും സൂക്ഷ്മമാണ് ജീവനെന്നറിയേണ്ടതാണ്—എന്നും പറയുന്നു. ഇതു കൊണ്ടു ശ്രുതിയിൽ ജീവാത്മാവിനു സ്പഷ്ടമായിത്തന്നെ അണുശബ്ദം പറഞ്ഞിട്ടുണ്ടെന്നും ഉപമകൊണ്ട് അണുത്വം സൂചിപ്പിക്കപ്പെട്ടിട്ടുണ്ടെന്നും വ്യക്തമാവുന്നുണ്ടല്ലോ. ഈ യുക്തിയിൽക്കൂടെ ജീവാത്മാവ് അണുവാണെന്നറിയാൻ കഴിയുന്നു. ജീവാത്മാവ് അണുവല്ലെങ്കിൽ അത്യന്തസൂക്ഷ്മമായ ലിംഗശരീരത്തെ എങ്ങിനെ അധിഷ്ഠാനം ചെയ്യും? അതിനാൽ ജീവാത്മാവ് അണുസ്വരൂപമാണെന്നു സിദ്ധമാവുന്നു.

സൂ:—അവിരോധശ്ചന്ദനവൽ. 23

ശബ്ദാർത്ഥം:—ചന്ദനവൽ=ഒരിടത്തിരിക്കുന്ന ചന്ദനം തന്റെ ഗന്ധഗുണത്താൽ എപ്രകാരം ചുറ്റുപാടും മുഴുവൻ പ്രസരിക്കുകയും അറിയപ്പെടുകയും ചെയ്യുന്നുവോ, അതുപോലെ, അണുസ്വരൂപിയായ ജീവാത്മാവ് ഒരിടത്തിരുന്നാലും തന്റെ വിജ്ഞാനഗുണംകൊണ്ടു ശരീരം മുഴുവൻ വ്യാപിക്കുകയും ദേഹത്തിൽ എല്ലായിടത്തുമുള്ള സുഖദുഃഖങ്ങളെ അനുഭവിക്കുകയും ചെയ്യുന്നു. അതിനാൽ, അവിരോധഃ=യാതൊരു വൈരുദ്ധ്യവുമില്ല.



digitized by www.sreyas.in

സാരം:—ജീവാത്മാവു് അണുസ്വരൂപിയാണെങ്കിൽ ശരീരത്തിന്റെ നാനാഭാഗത്തുമുള്ള സുഖദുഃഖങ്ങളെ അപ്പഴപ്പോഠം അറിയുകയും അനുഭവിക്കുകയും ചെയ്യുന്നു എന്നു പറയുന്നതിൽ വൈരുദ്ധ്യമില്ലേ എന്നു സംശയിക്കുന്നുവെങ്കിൽ അതു ശരിയല്ല. ഒരു വീട്ടിന്നകത്തു് എന്തെങ്കിലും ഒരു മൂലയിലിരിക്കുന്ന ചന്ദനം എപ്രകാരം തന്റെ ഗന്ധഗുണംകൊണ്ടു ചുററുപാടും മുഴുവൻ അറിയപ്പെടുകയും പ്രസരിക്കുകയും ചെയ്യുന്നുവോ, അതുപോലെ ജീവാത്മാവു് അണുവാണെങ്കിലും ശരീരത്തിന്നകത്തു സൂക്ഷ്മമായ ഹൃദയാന്തർഭാഗത്തിരിക്കുന്നുവെങ്കിലും തന്റെ വിജ്ഞാനഗുണംകൊണ്ടു ശരീരം മുഴുവൻ വ്യാപിക്കുകയും അവിടവിടെയുള്ള സുഖദുഃഖങ്ങളെ അപ്പഴപ്പോഠം അറിയുകയും ചെയ്യുന്നു. അങ്ങിനെ പറയുന്നതിൽ യാതൊരു വൈരുദ്ധ്യവുമില്ല.

സൂ:—അവസ്ഥിതിവൈശേഷ്യാദിതി ചേന്നാഭ്യുപഗമാൽ ഹൃദി ഹി. 24

ശബ്ദാർത്ഥം:—അവസ്ഥിതിവൈശേഷ്യാൽ=സ്ഥിതിവിശേഷംകൊണ്ടു ജീവാത്മാവും ചന്ദനവും തമ്മിൽ യാതൊരു സാമ്യതയുമില്ലാത്തതിനാൽ ചന്ദനത്തിന്റെ ദൃഷ്ടാന്തം നിഷ്പ്രയോജനമാണു്. ഇതി ചേൽ=എന്നഭിപ്രായമുണ്ടെങ്കിൽ. ന=അതു ശരിയല്ല. ഹി=എന്തുകൊണ്ടെന്നാൽ. ഹൃദി=ഹൃദയത്തിൽ, ജീവാത്മാവിന്റെ സ്ഥിതിയെ. അഭ്യുപഗമാൽ=ശ്രുതി അംഗീകരിച്ചിട്ടുണ്ടെന്നുള്ളതുകൊണ്ടുതന്നെ.

digitized by www.sreyas.in

സാരം:—ചന്ദനം ഒരിടത്തിരിക്കുന്നതു പ്രത്യക്ഷത്തിൽ കാണാം. അതുപോലെ ശരീരത്തിൽ ഒരിടത്തു ജീവാത്മാവിന്റെ സ്ഥിതി പ്രത്യക്ഷമല്ല. അതിനാൽ ചന്ദനത്തിന്റെ ഉദാഹരണം പ്രയോജനശൂന്യമാണു് എന്നാണെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ "ഹൃദ്യേഷ ആത്മാ"—ഈ ജീവാത്മാവു ഹൃദയത്തിലാണിരിക്കുന്നതു്—"യോയം വിജ്ഞാനമയഃ പ്രാണേഷു ഹൃദ്യന്തർജ്യോതിഃ പുരുഷഃ"—ഹൃദയാന്തർഭാഗത്തു പ്രാണങ്ങളിൽ വിജ്ഞാനസ്വരൂപനായ ഈ ജീവൻ ജ്യോതീരൂപേണ സ്ഥിതിചെയ്യുന്നു—എന്നിങ്ങിനെ ശ്രുതി അംഗീകരിച്ചിരിക്കയാൽ ജീവാത്മാവു ഹൃദയത്തിൽ സ്ഥിതിചെയ്യുന്നുവെന്നു കരുതാം. ആ സ്ഥിതിക്കു ചന്ദനത്തിന്റെ ദൃഷ്ടാന്തം അനുയോജ്യമാണു്.

സൂ:—ഗുണാദ്വാ ലോകവൽ. 25

ശബ്ദാർത്ഥം:—വാ=അല്ലെങ്കിൽ. ഗുണാൽ=ചൈതന്യാദിഗുണങ്ങളെക്കൊണ്ടു ജീവാത്മാവു്. ലോകവൽ=ലോകസമ്പ്രദായപ്രകാരം ശരീരത്തിൽ ഒരിടത്തു് അധിവസിക്കുന്നു എന്നു കരുതാം.

സാരം:—വീട്ടിന്നകത്തു് എന്തെങ്കിലും ഒരു മൂലയിൽ ഒരു വിളക്കു കത്തിച്ചുവെച്ചാൽ അതിന്റെ ചൈതന്യഗുണംകൊണ്ടു ഗൃഹത്തിനുള്ളിൽ മുഴുവൻ പ്രകാശം പരക്കും. അതു ലോകത്തിൽ സാധാരണ കാണാറുള്ള സംഗതിയാണു്. അതുപോലെ ജീവാത്മാവു ശരീരത്തിൽ ഒരിടത്തിരുന്നാലും തന്റെ ചൈതന്യാദിഗുണങ്ങളെക്കൊണ്ടു ശരീ

digitized by www.sreyas.in

രത്തെ മുഴുവൻ സചേതനമാക്കിത്തീക്കുന്നു എന്നു കരുതാം.

സൂ:—വ്യതിരേകോ ഗന്ധവൽ. 26

ശബ്ദാത്ഥം:—ഗന്ധവൽ=ഗന്ധമെന്നപോലെ. വ്യതിരേകഃ=ഗുണത്തിന്നു ഗുണിയെ വിട്ടു വ്യാപിക്കാൻ സാധിക്കും. അതുകൊണ്ടു ദോഷമില്ല.

സാരം:—ഇവിടെ ഒരു സംശയമുണ്ടാവാം. ഗുണം ഗുണിയെ വിട്ടു വിദൂരവ്യാപകമായിത്തീരുമോ എന്നു്. അതിന്നു ദോഷമില്ല. പുഷ്പം തുടങ്ങിയ വസ്തുക്കളുടെ സുഗന്ധം പുഷ്പത്തെ വിട്ടു വളരെ വിദൂരം വ്യാപിക്കാറുണ്ടല്ലോ. ഗുണം ഗുണിയെ വിട്ടു വിദൂരത്തിൽ വ്യാപിക്കുമെന്നു് അതുകൊണ്ടു മനസ്സിലാക്കാൻ സാധിക്കും. അതുപോലെ ശരീരത്തിൽ ഏകത്ര സ്ഥിതമായിരിക്കുന്ന ജീവാത്മാവിന്റെ ചൈതന്യാദിഗുണം ശരീരത്തിൽ സവ്വത്ര വ്യാപ്തമാവുന്നു എന്നു പറയുന്നതിൽ തെററില്ല

സൂ:—തഥാ ച ദശ്യതി. 27

ശബ്ദാത്ഥം:—തഥാ ച=അങ്ങിനെതന്നെ. ദശ്യതി=ശ്രുതി പ്രകാശിപ്പിക്കുന്നുമുണ്ടു്.

സാരം:—കേവലം യുക്തിമാത്രംകൊണ്ടുതന്നെ പറയപ്പെട്ട കായ്യം വ്യക്തമാവുന്നുണ്ടു്. പോരെങ്കിൽ ശ്രുതിയിൽ പ്രത്യക്ഷമായി പറയുന്നുമുണ്ടു്. ജീവാത്മാവു ശരീരത്തിൽ ഹൃദിടത്തിരുന്നു തന്റെ പ്രഭാവംകൊണ്ടു നഖശിഖാന്തം സവ്വത്ര ചൈതന്യഗുണദ്വാരേണ വ്യാപിക്കുന്നുവെന്നു ബൃഹദാരണ്യകോപനിഷത്തിലും ഛാന്ദോഗ്യോപനിഷത്തിലും പറയുന്നുമുണ്ടു്. അതിനാൽ ജീവാത്മാവു്

digitized by www.sreyas.in

അണുവാണെന്നും ശരീരത്തിൽ ഒരിടത്താണിരിക്കുന്ന തെന്നും ചൈതന്യാദിഗുണങ്ങളെക്കൊണ്ടാണു് ശരീരത്തിൽ സർവ്വത്ര വ്യാപിക്കുന്നതെന്നും സിദ്ധമാവുന്നു.

സൂ:—പൃഥഗുപദേശാൽ. 28

ശബ്ദാർത്ഥം:—പൃഥക്=പ്രത്യേകമായി. ഉപദേശാൽ= ശ്രുതിയിൽ ഉപദേശമുള്ളതുകൊണ്ടു്. ആത്മാവു് ആകൃതികൊണ്ടു് അണുവാണെങ്കിലും പ്രഭാവംകൊണ്ടു് അനന്തവുമാണു്.

സാരം:—ജീവാത്മാവു് അണുവാണെന്നു പറയുന്ന അതേ ശ്രുതിമന്ത്രത്തിൽത്തന്നെ അനന്തമാണെന്നും പറയുന്നുണ്ടു്. ആകൃതികൊണ്ടു ജീവാത്മാവു രോമാഗ്രത്തിന്റെ ആയിരത്തിൽ ഒരംശമേ ഉള്ളൂ എന്നു പറയുന്ന മന്ത്രത്തിൽത്തന്നെ അനന്തരം "സ ചാനന്ത്യായ കല്പതേ"—അതേ സമയത്തു് അനന്തവുമാണു്—എന്നു പറയുന്നുണ്ടു്. ഇതിന്നുപുറമേ കഠോപനിഷത്തിൽ വ്യക്തമായിത്തന്നെ ജീവാത്മാവിന്റെ വിശേഷണമായിട്ടു 'മഹാൻ' എന്ന ശബ്ദം ഉപയോഗിക്കുന്നുണ്ടു്. അതുപോലെ ഗീതയിലും ജീവാത്മാവിന്റെ വർണ്ണനാവസരത്തിൽ ഈ ആത്മാവു നിത്യവും സർവ്വവ്യാപിയും സ്ഥിരവും അചലവും സനാതനവുമാണെന്നു പറയുന്നുണ്ടു് എന്നാൽ ഈ വക പ്രമാണങ്ങൾ പരമാത്മാവിന്റെ വിഷയത്തിലാണു് പറഞ്ഞിരിക്കുന്നതു്, ജീവാത്മാവിന്റെ വിഷയത്തിലല്ല എന്നു പറയാനും നിവൃത്തിയില്ല. ജീവാത്മാവിന്റെ വർണ്ണനവിഷയത്തിലാണു് പറഞ്ഞിരിക്കുന്നതു്. അതിനാൽ ജീവാത്മാവു് അണുവിൽവെച്ചണുവും അതേ സമയത്തു മഹത്തിൽവെച്ചു മഹത്തുമാണെന്നു ചുരുക്കം.

digitized by www.sreyas.in

സൂ:—തൽഗുണസാരത്വാത്തു തദ്വ്യപദേശഃ പ്രാജ്ഞവൽ. 29

ശബ്ദാൎത്ഥം:—തദ്വ്യപദേശഃ=ആ പ്രതിപാദനം. തു= ആകട്ടെ. പ്രാജ്ഞവൽ=പരമാത്മാവിനെന്നപോലെ. തൽഗുണസാരത്വാൽ=ബുദ്ധ്യാദിഗുണങ്ങളുടെ പ്രാധാന്യത്തെ അടിസ്ഥാനപ്പെടുത്തിയുമാണു്.

സാരം:—ശ്രുതിയിൽ ജീവാത്മാവിനെ ഇങ്ങിനെ വൎണ്ണിക്കുന്നുണ്ടു്.

"അംഗുഷ്ഠമാത്രോ രവിതുല്യരൂപഃ
സങ്കല്പാഹങ്കാരസമന്വിതോ യഃ
ബുദ്ധേൎഗ്ഗുണേനാത്മഗുണേന ചൈവ
ആരാഗ്രമാത്രോ ഹ്യപരോപി ദൃഷ്ടഃ"

പെരുവിരലോളംമാത്രം വലുപ്പമാണെങ്കിലും ആദിത്യതുല്യതേജസ്സോടും സങ്കല്പങ്ങളോടും അഹങ്കാരത്തോടും കൂടിയും വിളങ്ങുന്നു. ഏററവും മൂൎച്ചയുള്ള വാളിന്റെ തലപോലെ അത്യന്തസൂക്ഷ്മമാണെങ്കിലും ബുദ്ധിഗുണം കൊണ്ടും ശരീരഗുണംകൊണ്ടും സൎവ്വത്ര വ്യാപ്തമായുമിരിക്കുന്നു എന്നു ജ്ഞാനികഠം കണ്ടറിയുന്നു എന്നിങ്ങിനെ. ഈ സ്ഥിതിക്കു പരമാത്മാവിനെ എപ്രകാരം അംഗുഷ്ഠമാത്രപരിമാണമായും ഹൃദയവൎത്തിയായും സൎവ്വത്ര വ്യാപ്തമായും വൎണ്ണിക്കുന്നുവോ, ആ അവസ്ഥ ജീവാത്മാവിന്നും തുല്യമാണെന്നു ധരിക്കണം. ഇതാണു് പ്രകരണാഭിപ്രായം.

സൂ:—യാവദാത്മഭാവിത്വാച്ച ന ദോഷസ്തദ്ദൎശനാൽ, 30

digitized by www.sreyas.in

ശബ്ദാർത്ഥം:—യാവദാത്മഭാവിത്വാൽ ച=എത്ര ജീവാത്മാവിന്നു സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളോടു സംബന്ധമുണ്ടോ അതുവരേയും അതാതു ശരീരത്തിന്നനുരൂപനായിട്ടു് ഏകദേശസ്ഥിതനാവുന്നു. ന ദോഷഃ=അങ്ങിനെ പറയുന്നതുകൊണ്ടു ദോഷമില്ല. തദ്ദർശനാൽ=എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ ഈ വിഷയം വ്യക്തമായി പറഞ്ഞിട്ടുണ്ടു്.

സാരം:—ഇവിടെ ഒരു സംശയമുണ്ടാവാം. ജീവാത്മാവു ബുദ്ധ്യാദിഗുണങ്ങളോടുകൂടിയാണു് വ്യാപ്തമായിത്തീരുന്നതെങ്കിൽ പ്രളയകാലത്തു ബുദ്ധ്യാദിഗുണങ്ങളെ വിട്ടു പരമാത്മാവിൽ ലയിക്കുന്നതിനാൽ മോക്ഷമായി. അങ്ങിനെ എല്ലാ ജീവാത്മാക്കൾക്കും പ്രളയകാലത്തു മോക്ഷം സംഭവിക്കുന്നുവെന്നാൽ പിന്നെ കല്പാരംഭത്തിൽ സൃഷ്ടിയുണ്ടാവാൻ കാരണമില്ല. മോക്ഷം പ്രാപിച്ച ജീവാത്മാക്കൾതന്നെ പിന്നേയും ജനിക്കുന്നു എന്നാണെങ്കിൽ മോക്ഷമെന്ന ഒന്നില്ലെന്നും പറയേണ്ടിവരും. അതിനെ അധികരിച്ചു പറകയാണു്. ശ്രുതിയിൽ പറയുന്നുണ്ടു്, ജീവാത്മാവു് ഒരു ശരീരത്തെ വിട്ടു മറ്റൊരു ശരീരത്തെ പ്രാപിക്കുമ്പോൾക്കൂടിയും സൂക്ഷ്മശരീരത്തിൻെറ സംബന്ധം വിടുന്നില്ലെന്നു്. പ്രളയകാലത്തിലും വാസനാബീജങ്ങളോടുകൂടി സൂക്ഷ്മശരീരത്തിൻെറ സംബന്ധത്തെ വിടാതെയാണു് പരമാത്മാവിൽ ലയിക്കുന്നതു്. അതിനാൽ എല്ലാ ജീവാത്മാക്കളും പ്രളയകാലത്തു മോക്ഷത്തെ പ്രാപിക്കുന്നില്ല. അതുകൊണ്ടു പുനഃസൃഷ്ടിക്കു വിരോധമില്ല. മോക്ഷം പ്രാപിക്കുന്നതുവരെ ഒരു ജീവാത്മാവും ഏതവസ

digitized by www.sreyas.in

രത്തിലും സൂക്ഷ്മശരീരത്തിൻെറ സംബന്ധത്തെ വിട്ടുന്നില്ല. അതിനാൽ സുഷുപ്തിയിലോ പ്രളയകാലത്തോ ജീവാത്മാവു പരമാത്മാവോടു ചേരുന്നുണ്ടെങ്കിലും ശരീരസംബന്ധത്തേയോ വാസനാബീജങ്ങളേയോ വിട്ടിട്ടല്ലെന്ന കാരണത്താൽ മോക്ഷമാവുന്നില്ല; പുനഃസൃഷ്ടിക്കു ദോഷമില്ല.

സൂ:—പുംസ്ത്വാദിവത് ത്വസ്യ സതോ/ഭിവ്യക്തിയോഗാൽ. 31

ശബ്ദാൎത്ഥം:—പുംസ്ത്വാദിവൽ= പൌരുഷംതുടങ്ങിയവയെന്നപോലെ. സതഃ=ആദ്യമുണ്ടായിരുന്ന. അസ്യ തു=ശരീരാദികളുടേയും. അഭിവ്യക്തിയോഗാൽ=സൃഷ്ടികാലത്തു പ്രകടമായിത്തീരാൻ അൎഹതയുണ്ടു്. അതിനാൽ പുനഃസൃഷ്ടിക്കു ദോഷം സംഭവിക്കുന്നില്ല.

സാരം:—പ്രളയകാലത്തു ജഗത്തെല്ലാം പരമാത്മാവിൽ ലയിക്കുന്നു. ബുദ്ധി തുടങ്ങിയ തത്വങ്ങൾക്കുകൂടി പരമാത്മാവിൽനിന്നു വേറെയായി സത്തയില്ല. ആ സ്ഥിതിക്കു ബുദ്ധ്യാദിതത്വങ്ങളുടെ സമുദായമായ സൂക്ഷ്മകാരണശരീരങ്ങളോടു ജീവൻ സംബന്ധപ്പെട്ടിരിക്കുന്നു എന്നെങ്ങിനെ പറയാം? അല്ല, അപ്പോൾ സംബന്ധമില്ല എന്നാണെങ്കിൽ പിന്നെ സൃഷ്ടികാലത്തെങ്ങിനെയുണ്ടായിത്തീരും എന്ന സംശയത്തിന്നു മറുപടിയാണു് ഈ സൂത്രംകൊണ്ടു പറയുന്നതു്. പ്രളയകാലത്തു ബുദ്ധ്യാദിതത്വങ്ങൾ കാരണസ്വരൂപിയായ പരമാത്മാവിൽ കേവലം ലയിക്കുന്നുവെങ്കിലും ഈശ്വരൻെറ അപ്രമേയമായ മഹിമാവിശേഷംഹേതുവായിട്ടു് ആ അവസ്ഥയിലും അവയോ

digitized by www.sreyas.in

രോന്നും പ്രത്യേകമായിത്തന്നെ വേർതിരിഞ്ഞു നില്ക്കുന്നു. അതുപോലെ ഓരോ ജീവാത്മാവും തങ്ങളുടെ കർമ്മസംസ്കാരത്തോടുകൂടെത്തന്നെ അവ്യക്തമായിരിക്കുന്നു. അതിനാൽ ജീവൻെറ കർമ്മസംസ്കാരത്തിന്നോ ബുദ്ധ്യാദിതത്വങ്ങൾക്കോ ആ അവസ്ഥയിലും നാശം സംഭവിക്കുന്നില്ല. അതിനാൽ സൃഷ്ടികാലത്തിങ്കൽ പരബ്രഹ്മസ്വരൂപിയായ പരമേശ്വരൻെറ സങ്കല്പത്താൽ അവ അതേ പ്രകാരംതന്നെ സൂക്ഷ്മസ്ഥൂലരൂപങ്ങളായി പ്രകാശിക്കുന്നു. ബാല്യത്തിൽ പ്രകാശിക്കാതെ ബീജാകാരേണ ഒതുങ്ങി നില്ക്കുന്ന പൌരുഷം യൌവനം വരുമ്പോൾ പ്രകാശിച്ചു കാണാറുണ്ടല്ലോ. അതുപോലെ വിത്തിൽ അടങ്ങിയിരിക്കുന്ന ഫലപുഷ്പാദികൾ വൃക്ഷത്തിൻെറ യൌവനാവസ്ഥയിലല്ലേ പ്രകാശിക്കുന്നതു്? ആദ്യംതന്നെ അവയില്ലെങ്കിൽ പിന്നീടു പ്രകാശിക്കാൻ വയ്യല്ലോ. ഇതുപോലെ ജീവൻെറ കർമ്മസംസ്കാരങ്ങളും ബുദ്ധ്യാദിതത്വങ്ങളും നശിക്കാതെ സന്ദർഭം വരുമ്പോൾ പ്രകടമായിത്തീരുന്നു. അങ്ങിനെ സംഭവിക്കാവുന്നതാണെന്നു് അനുമാനംകൊണ്ടും തീർച്ചപ്പെടുത്താവുന്നതാകയാൽ പുനഃസൃഷ്ടിക്കു ദോഷമോ അസാംഗത്യമോ സംഭവിക്കുന്നില്ല.

സൂ:—നിത്യോപലബ്ധ്യനുപലബ്ധിപ്രസംഗോ/ന്യതരനിയമോ വാന്യഥാ. 32

ശബ്ദാർത്ഥം:—അന്യഥാ=അന്തഃകരണോപാധിയുടെ സഹായംകൊണ്ടാണു് ജീവനു വിഷയബോധമുണ്ടാവുന്നതെന്നു വരുന്നില്ലെങ്കിൽ. നിത്യോപലബ്ധ്യനുപലബ്ധിപ്രസംഗഃ=എപ്പോഴും എല്ലാ വിഷയങ്ങളുടേയും ബോധ



digitized by www.sreyas.in

മോ, അല്ലെങ്കിൽ ഒരിക്കലും ഒരു വിഷയത്തിന്റെയും ബോധമില്ലായ്മയോ ആകുന്ന ദോഷം സംഭവിക്കും. വാ= അല്ലെങ്കിൽ. അന്യതരനിയമഃ=ജീവന്റെ ഗ്രഹണശക്തിക്കോ, വിഷയത്തിന്റെ ഗ്രാഹ്യശക്തിക്കോ അഥവാ രണ്ടിനുമോ അവശ്യം നിയമനം ചെയ്യേണ്ടിയും വന്നേയ്ക്കും.

സാരം:—ജീവാത്മാവു സ്വയം പ്രകാശസ്വരൂപനും വിജ്ഞാനമൂർത്തിയുമാണെന്നിരിക്കേ വസ്തുബോധത്തിനു മനോബുദ്ധികളുടെ അപേക്ഷയെന്തിനു് എന്ന ശങ്കയ്ക്കു മറുപടി പറകയാണീ സൂത്രംകൊണ്ടു സാധിക്കുന്നതു്. ജീവാത്മാവു സ്വയംപ്രകാശനും വിജ്ഞാനസ്വരൂപിയുംതന്നെ. എന്നിരുന്നാലും അന്തഃകരണോപാധിയിൽക്കൂടെയാണു് പ്രപഞ്ചപദാർത്ഥങ്ങളെ ഗ്രഹിക്കുന്നതു്. ശ്രുതിയും അങ്ങനെ പറയുന്നുണ്ടു്. അങ്ങനെയല്ലാത്തപക്ഷം എപ്പോഴും ഒരേ വിഷയത്തിന്റെ ബോധംതന്നെ നിലനില്ക്കാനോ, അല്ലെങ്കിൽ എപ്പോഴും ഒരു വിഷയത്തിന്റേയും ബോധമില്ലാതിരിക്കാനോ ഇടയായേയ്ക്കും. അതു രണ്ടും പ്രപഞ്ചാനുഭവത്തിനും വിഷയഭുക്തിക്കും തടസ്ഥങ്ങളാണു്. പിന്നെ ആ തടസ്ഥത്തെ തീർക്കാൻ മറെറാരുപായം കല്പിക്കേണ്ടിവരും. അതിനേക്കാൾ ലാഘവം അന്തഃകരണകല്പനതന്നെയാണു്.

സൂ:--കർത്താ ശാസ്ത്രാർത്ഥവത്വാൽ. 33

ശബ്ദാർത്ഥം:—കർത്താ=കർത്താവു ജീവാത്മാവാണു്. ശാസ്ത്രാർത്ഥവത്വാൽ=എന്തുകൊണ്ടെന്നാൽ വിധിനിഷേ

digitized by www.sreyas.in

ധബോധകമായ ശാസ്ത്രത്തിന്റെ പ്രയോജനം ജീവാത്മാവിനെ അധികരിച്ചാണെന്നതുകൊണ്ടുതന്നെ.

സാരം:—സാംഖ്യമതത്തിൽ ജഡസ്വരൂപിണിയായ പ്രകൃതിയെ സ്വതന്ത്രകർത്താവായും പുരുഷനെ അസംഗനായും സിദ്ധാന്തിക്കുന്നു. അതു ശരിയാവാൻ വയ്യ. ജഡയായ പ്രകൃതി കർത്താവാവാൻ വയ്യ. അസംഗനായ പുരുഷനും കർത്താവാവാൻ വയ്യ. എന്നാൽ പിന്നെ ആരാണു് കർത്താവു് എന്ന വിഷയത്തെ നിരൂപിക്കാൻ ഈ പുതിയ പ്രകരണം ആരംഭിക്കുന്നു. ഈ സൂത്രംമുതൽ എട്ടാനും സൂത്രങ്ങളെക്കൊണ്ടു പ്രസ്തുതവിഷയത്തെയാണു് നിരൂപിക്കുന്നതു്.

ശ്രുതികളിലും ശാസ്ത്രങ്ങളിലും അവിടവിടെ കാണാവുള്ളതാണു്, ഇന്നിന്ന പുണ്യകർമ്മങ്ങൾ ചെയ്താൽ ഇന്നിന്ന നല്ല ഫലങ്ങളുണ്ടാവുമെന്നും ഇന്നിന്ന പാപകർമ്മങ്ങൾ ചെയ്താൽ ഇന്നിന്ന ചീത്ത ഫലങ്ങളുണ്ടാവുമെന്നുമുള്ള പ്രതിപാദനം. ഇതു ജഡയായ പ്രകൃതിയെ അപേക്ഷിച്ചുള്ള പ്രതിപാദനമല്ലെന്നു വ്യക്തമാണു്. എന്നാൽ പിന്നെ ജീവനെ അപേക്ഷിച്ചതല്ലാതെ മററാരെ അപേക്ഷിച്ചാണു്? അതിനാൽ എല്ലാ കർമ്മങ്ങളുടേയും കർത്താവും ഭോക്താവും ജീവാത്മാവുതന്നെയാണു്. ശ്രുതിതന്നെ ഈ കാര്യം തുറന്നുപറഞ്ഞിട്ടുണ്ടു്. വാസ്തവത്തിൽ ജീവാത്മാവു നിഷ്ക്രിയനാണെങ്കിലും അനാദികാലം മുതൽക്കാരംഭിച്ച കാരണശരീരസംബന്ധം ഉള്ളേടത്തോളംകാലം ഇല്ലാത്തതാണെങ്കിലും കർത്തൃത്വവും ഭോക്തൃത്വവും ഉള്ളതായിത്തന്നെ നിലനില്ക്കുന്നു.

digitized by www.sreyas.in

സൂ:—വിഹാരോപദേശാൽ. 34

ശബ്ദാത്ഥം:—വിഹാരോപദേശാൽ = സ്വപ്നാവസ്ഥയിൽ സ്വന്തം ഇഷ്ടപ്രകാരം വിഹരിക്കുന്നതായി വർണ്ണിച്ചിരിക്കുന്നതുകൊണ്ടും ജീവാത്മാവു കർത്താവാണെന്നു സിദ്ധമാവുന്നു.

സാരം:—ശാസ്ത്രങ്ങളുടെ വിധിനിഷേധങ്ങൾക്കു പുറമേ സ്വപ്നാവസ്ഥയിൽ ഇരിക്കലും നടക്കലും കളികാണലും മററുമാകുന്ന പല കാര്യങ്ങളും ജിവൻ സ്വന്തം ഇഷ്ടപ്രകാരം നിർവ്വഹിക്കുന്നതായി ശ്രുതിയിൽ വർണ്ണിച്ചിരിക്കുന്നതുകൊണ്ടും ജിവൻ കർത്താവാണെന്നു വന്നുകൂടുന്നു.

സൂ:—ഉപാദാനാൽ. 35

ശബ്ദാത്ഥം:—ഉപാദാനാൽ=ഇന്ദ്രിയങ്ങളെ സ്വീകരിച്ചുകൊണ്ടു സ്വപ്നാവസ്ഥയിൽ ജീവൻ ശരീരത്തിൽ ചുററിസ്സഞ്ചരിക്കുന്നുവെന്ന വർണ്ണനമുള്ളതുകൊണ്ടും ജീവാത്മാവാണു് കർത്താവെന്നു ബോധിക്കണം.

സാരം:—ഇവിടെ ഉപാദാനശബ്ദം ഉപാദാനകാരണത്തിൻെറ വാചകമല്ല. ഗ്രഹണസ്വരൂപമായ ക്രിയയുടെ ഉൽബോധകമാണു്. സ്വപ്നാവസ്ഥയിൽ ജീവൻ ഇന്ദ്രിയങ്ങളോടുകൂടി ശരീരത്തിൽ ചുററിസ്സഞ്ചരിക്കുന്നുണ്ടെന്നു ബൃഹദാരണ്യകോപനിഷത്തിൽ വർണ്ണിച്ചിട്ടുണ്ടു്. അതുകൊണ്ടും ജഡയായ പ്രകൃതിയോ ഇന്ദ്രിയങ്ങളോ അല്ല, ചേതനാസ്വരൂപനായ ജീവാത്മാവാണു് കർത്താവെന്നു ബോധിക്കാവുന്നതാണു്.

digitized by www.sreyas.in

സൂ:—വ്യപദേശാച്ച ക്രിയായാം ന ചേന്നിർദ്ദേശ
വിപര്യയഃ. 36

ശബ്ദാർത്ഥം:—ക്രിയായാം = പ്രവൃത്തിയിൽ. വ്യപ ദേശാൽ ച=ജീവാത്മാവിനെ കർത്താവായി ശ്രുതി നിർദ്ദേശിക്കുന്നുണ്ടു്. അതുകൊണ്ടും കർത്താവു് ജീവാത്മാവാണെന്ന് വരുന്നുണ്ടു്. ന ചേൽ=എന്നാലും ജീവാത്മാവിനെ കർത്താവായി മാനിക്കുന്നില്ലെങ്കിൽ. നിർദ്ദേശവിപര്യയഃ= ശ്രുതിനിർദ്ദേശത്തിന്നു വൈപരീത്യം വന്നുപോരും.

സാരം:—"വിജ്ഞാനം യജ്ഞം തനുതേ കർമ്മാണി തനുതേഽപി ച" എന്നിങ്ങനെ തൈത്തിരീയോപനിഷത്തിൽ വർണ്ണനമുണ്ടു്. ഈ ജീവാത്മാവു യജ്ഞത്തെയും കർമ്മങ്ങളെയും ചെയ്യുന്നുവെന്നാണല്ലോ അതിന്റെ അർത്ഥം. ഇതുകൊണ്ടും കർത്താവു ജീവാത്മാവാണെന്നു വന്നുകൂടുന്നുണ്ടു്. എന്നാൽ മന്ത്രത്തിലെ വിജ്ഞാനശബ്ദം ബുദ്ധിയുടെ വാചകമാണു്. അല്ലാതെ ജീവാത്മാവിന്റെ വാചകമല്ല. അതിനാൽ ബുദ്ധിയെയാണു് കർത്താവാക്കി കല്പിച്ചിരിക്കുന്നതെന്നു പറയുന്നപക്ഷം അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ഒന്നാമത്തു പ്രകരണം ജീവാത്മാവിനെ സംബന്ധിച്ചതാണു്. അതിനാൽ വിജ്ഞാനശബ്ദം ജീവവാചകമാവാനേ വഴിയുള്ളൂ. രണ്ടാമത്തു ബുദ്ധിവാചകമായിട്ടാണു് കല്പനമെങ്കിൽ വിജ്ഞാനശബ്ദം പ്രഥമാവിഭക്തിയിൽ വരാൻ കാരണമില്ല. തൃതീയാവിഭക്തിയിലാണു് പറയേണ്ടതു്. അങ്ങനെ ചെയ്യാത്തതുകൊണ്ടു് ഇവിടെ വിജ്ഞാനശബ്ദം ജീവാത്മവാചകംതന്നെ. അപ്പോഴും ജീവാത്മാവിന്നു കർത്തൃത്വമുണ്ടെന്നും

digitized by www.sreyas.in

വന്നു. അതിനാൽ പ്രകൃതിയോ ഇന്ദ്രിയങ്ങളോ അല്ല, ജീവാത്മാവാണ് കർത്താവെന്നു വ്യക്തമായി തെളിയുന്നു.

സൂ:—ഉപലബ്ധിവദനിയമഃ. 37

ശബ്ദാർത്ഥം:—ഉപലബ്ധിവൽ=സുഖദുഃഖാദിഭോഗങ്ങളുടെ പ്രാപ്തിക്കനുരൂപമായി കർമ്മം ചെയ്യുന്നു. അനിയമഃ=അല്ലാതെ പ്രത്യേകനിയമമൊന്നുമില്ല.

സാരം:—ഇവിടെ ഒരു സംശയമുണ്ടാവുന്നു: ജീവാത്മാവു സ്വതന്ത്രനായ കർത്താവാണെന്നു കരുതുന്നപക്ഷം തനിക്ക് അനിഷ്ടഫലങ്ങളെ ഉണ്ടാക്കുന്ന കർമ്മങ്ങളെ ചെയ്യാൻ കാരണമില്ലല്ലോ. എന്നാൽ ധാരാളം ദുഷ്കർമ്മങ്ങളെ ചെയ്യലും ദുഃഖഫലങ്ങളെ അനുഭവിക്കലും കണ്ടുവരുന്നുണ്ടല്ലോ. അതിനെന്താണ് കാരണം എന്ന്. അതിനെക്കുറിച്ചു പറയുന്നു അനേകജന്മങ്ങളിലെ പ്രാരബ്ധത്തിന്നധീനനാണ് ജീവൻ. അതിനാൽ എത്രയൊക്കെ സ്വാതന്ത്ര്യമുണ്ടായാലും പ്രാരബ്ധത്തിന്നു വഴങ്ങാതിരിക്കാൻ വയ്യ. പ്രാരബ്ധാനുസാരേണയാണ് കർമ്മാചരണവും ഫലഭുക്തിയും. എന്നാൽ പുതുതായി ചെയ്യപ്പെടുന്ന കർമ്മങ്ങൾക്കു പ്രാരബ്ധം ബാധകമല്ലല്ലോ. അവയെ അനിഷ്ടഫലപ്രദങ്ങളല്ലാത്ത തോതിൽ ആചരിച്ചുകൂടേ? എന്നാണെങ്കിൽ അനേകജന്മങ്ങളിലെ കർമ്മസഞ്ചിതമാണ് ജീവൻെറ സ്വഭാവം. സ്വഭാവത്തിന്നനുസരിച്ചേ കർമ്മാചരണമുണ്ടാവൂ. സ്വഭാവം നല്ലതായിത്തീരുമ്പോൾ സൽക്കർമ്മങ്ങളും സ്വഭാവം ദുഷിക്കുമ്പോൾ ദുഷ്കർമ്മങ്ങളും ചെയ്യാനിടയാവുന്നു എന്നു മാത്രം. സൽക്കർമ്മങ്ങളുടെ ഫ

digitized by www.sreyas.in

ലമായി എപ്പോഠം നല്ല സ്വഭാവം ഉൽഭപ്പെടാനിടവരുന്നുവോ, അപ്പോഠം ദുഷ്ടമ്മാചരണം കേവലം നിന്നുപോവുകയും ചെയ്യും.

സൂ:—ശക്തിവിപൎയ്യയാൽ. 38

ശബ്ദാൎത്ഥം:—ശക്തിവിപൎയ്യയാൽ=പ്രാരബ്ധം അല്ലെങ്കിൽ സ്വഭാവം ശക്തിപ്പെട്ടതായിത്തീരുകയും ഹിതാനുഭവത്തിന്നു വിപരീതമായിത്തീരുകയും ചെയ്യുമ്പോഴാണു് അനിഷ്ടാചരണമുണ്ടാവുന്നതു്.

സാരം:—ജീവാത്മാവിൻെറ കർത്തൃത്വം സ്വഭാവത്തെയും പ്രാരബ്ധത്തെയും ആശ്രയിച്ചാണിരിക്കുന്നതെന്നു് ഇതിന്നു മുമ്പുതന്നെ വ്യക്തമാക്കിയല്ലോ. സ്വഭാവവും പ്രാരബ്ധം ശരീരം ഇന്ദ്രിയങ്ങഠം അന്തഃകരണം എന്നിവയെ അവലംബിച്ചിരിക്കുന്നു. അതിനാൽ ശരീരാദികഠം പ്രതികൂലങ്ങളായാൽ ഹിതാചരണം സാദ്ധ്യമല്ല. അനുകൂലങ്ങളാവുമ്പോഠം മാത്രമേ ഹിതാചരണം സാദ്ധ്യമാവൂ. അവയുടെ ആനുകൂല്യപ്രാതികൂല്യങ്ങളാകട്ടെ ജന്മാന്തരപ്രാരബ്ധത്തെയും സ്വഭാവത്തെയും ആശ്രയിച്ചുമിരിക്കുന്നു. അതിനാൽ ജീവാത്മാവിന്നു് കർത്തൃത്വമുണ്ടെങ്കിലും ഹിതാചരണത്തിന്നു വേണ്ടത്ര സ്വാതന്ത്ര്യമുണ്ടെന്നു പറഞ്ഞുകൂടാ

സൂ:—സമാധ്യഭാവാച്ച. 39

ശബ്ദാൎത്ഥം:—സമാധ്യഭാവാൽ ച=സമാധ്യവസ്ഥയുടെ അഭാവം സംഭവിക്കുന്നതുകൊണ്ടു ജീവാത്മാവിന്നു

digitized by www.sreyas.in

കർമ്മകർത്തൃത്വം സ്വാഭാവികമായിട്ടുള്ളതാണെന്നു പറയാൻ വയ്യ.

സാരം:—എന്നാൽ കർത്തൃത്വം ജീവാത്മാവിന്നു സ്വാഭാവികപ്രകൃതിയാണെന്നു പറഞ്ഞുകൂടേ? എന്നാണെങ്കിൽ പറയാൻ വയ്യ. അന്തഃകരണസംബന്ധംകൊണ്ടുണ്ടായതാണു് കർത്തൃത്വം. അങ്ങിനെയല്ലെങ്കിൽ എല്ലാ കർമ്മങ്ങളും നശിച്ചുകൊണ്ടുള്ള സമാധ്യവസ്ഥ അനുഭവിക്കാൻ കാരണമില്ല. അതിനാൽ കർത്തൃത്വം സ്വാഭാവികമല്ല.

സൂ:—യഥാ ച തക്ഷോഭയഥാ. 40

ശബ്ദാർത്ഥം:—ച=അല്ലെങ്കിൽ. യഥാ=ഏതുപ്രകാരം. തക്ഷാ=ശില്പി. ഉഭയഥാ=ചിലപ്പോൾ കർമ്മം ചെയ്തും ചിലപ്പോൾ വെറുതെ ഇരുന്നും രണ്ടു പ്രകാരത്തിൽ കാണപ്പെടുന്നതു്, അതുപോലെ ജീവാത്മാവും രണ്ടു പ്രകാരത്തിലാണു്. അതിനാൽ ജീവാത്മാവിന്നു കർത്തൃത്വം സ്വാഭാവികമല്ല.

സാരം:—ജീവാത്മാവിന്നു കർത്തൃത്വം സ്വാഭാവികമല്ല, അന്തഃകരണത്തിൻെറയും ഇന്ദ്രിയങ്ങളുടെയും ചേർച്ചകൊണ്ടു താൽക്കാലികമായുണ്ടായിത്തീരുന്നതാണെന്ന മുൻസൂത്രത്തിലെ സമർത്ഥനത്തെ ഒന്നുകൂടി ദൃഢപ്പെടുത്തുകയാണു് ഈ സൂത്രംകൊണ്ടു ചെയ്യുന്നതു്. ശില്പികൾ ചിലപ്പോൾ ആയുധങ്ങളെല്ലാമെടുത്തു പ്രവർത്തിച്ചുകൊണ്ടിരിക്കുകയും, മററു ചിലപ്പോൾ ആയുധങ്ങളെല്ലാം ഒരിടത്തു വെച്ചു സ്വസ്ഥമായിരിക്കുകയും ചെയ്യുന്നതെപ്രകാ

digitized by www.sreyas.in

രമോ, അതുപോലെ ചിലപ്പോഠം ജീവാത്മാവും അന്തഃകരണാദികളെ അധിഷ്ഠാനം ചെയ്തു കർത്താവായും മററു ചിലപ്പോഠം അന്തഃകരണാദികളെ വിട്ടു് അകർത്താവായും ഇരിക്കുന്നു. അതിനാൽ ജീവാത്മാവിന്നു കർത്തൃത്വം സ്വതഃസിദ്ധമല്ല. ഉപാധിസംബന്ധംകൊണ്ടുണ്ടായിത്തീരുന്നതും അതു താൽക്കാലികംമാത്രവുമാണു്. അതല്ല, ജീവാത്മാവിന്നു കർത്തൃത്വം സ്വതഃസിദ്ധമാണെന്നു വിശ്വസിക്കുന്നപക്ഷം ഭഗവൽഗീത തുടങ്ങിയ അനേകം ഗ്രന്ഥങ്ങളിലെ നിർവ്വചനങ്ങഠം ശരിയല്ലെന്നു വരും. അതൊരിക്കലും സംഗതമല്ല.

പ്രകൃതേഃ ക്രിയമാണാനി
ഗുണൈഃ കർമ്മാണി സർവ്വശഃ
അഹങ്കാരവിമൂഢാത്മാ
കർത്താഹമിതി മന്യതേ.

എന്നീ രൂപത്തിൽ ഭഗവൽഗീതയിൽ അനേകം വാക്യങ്ങളുണ്ടു്. ജീവാത്മാവിൻെറ കർത്തൃത്വത്തെ നിഷേധിച്ചുകൊണ്ടുള്ള പ്രസ്തുതവാക്യങ്ങഠം ശരിയല്ലെന്നു വരാൻ വയ്യ. അതിനാൽ ജീവാത്മാവു സ്വതവേ അകർത്താവാണു്. അന്തഃകരണത്തിൻെറ ചേർച്ചകൊണ്ടാണു് കർത്തൃത്വം ഉണ്ടായിത്തീരുന്നതു്.

സൂ:—പരാത്തു തച്ഛ്രുതേഃ. 41

ശബ്ദാർത്ഥം:—തൽ തു=ജീവാത്മാവിൻെറ കർത്തൃത്വമാകട്ടെ. പരാൽ=ഈശ്വരങ്കൽനിന്നുതന്നെയാണുണ്ടാവുന്നതെന്നു്. ശ്രുതേഃ=ശ്രുതിയുണ്ടു്.



digitized by www.sreyas.in

സാരം:—ജീവാത്മാവിന്നു് അന്തഃകരണാദി ഉപാധിസംബന്ധം ഹേതുവായി താല്ക്കാലികമായുണ്ടാവുന്ന കർത്തൃത്വംകൂടിയും ഈശ്വരായത്തമാണു്; സ്വതന്ത്രമല്ല എന്നു ശ്രുതിയുണ്ടു്. ബൃഹദാരണ്യകോപനിഷത്തിൽ "ആരു് ജീവാത്മാവിൽ അധിവസിച്ച് ജീവാത്മാവിനെ നിയന്ത്രിക്കുന്നുവോ, ആ അന്തര്യാമിതന്നെ ആത്മാവു്" എന്നും ഛാന്ദോഗ്യോപനിഷത്തിൽ "ഞാൻ ഈ ജീവാത്മാവിനോടുകൂടി പ്രവേശിച്ചിട്ടു നാമരൂപങ്ങളെ പ്രകടമാക്കുന്നു" എന്നും പറയുന്നുണ്ടു്. കൂടാതെ കേനോപനിഷത്തിൽ യക്ഷദർശനമെന്ന ആഖ്യായികയിൽ അഗ്നി വായു തുടങ്ങിയ ദേവന്മാൎക്ക സ്വന്തധൎമ്മത്തെ പ്രവൎത്തിക്കാൻ പോലും സ്വാതന്ത്ര്യമില്ല; പരമാത്മാവിൽനിന്നു കിട്ടുന്ന ശക്തികൊണ്ടാണു് അവർ സ്വന്തധൎമ്മത്തെ പ്രവൎത്തിക്കുന്നതെന്നും പറയുന്നു. അതിനാൽ ജീവന്റെ കർത്തൃത്വം തികച്ചും ഈശ്വരാധീനമാണെന്നു സ്പഷ്ടമാവുന്നുണ്ടു്. ഇതിന്നു പുറമെ ഭഗവൽഗീതയിൽ വളരെ വ്യക്തമാക്കീട്ടുണ്ടു്, "ഈശ്വരഃ സൎവ്വഭൂതാനാം ഹൃദ്ദേശേൎജ്ജുന! തിഷ്ഠതി. ഭ്രാമയൻ സൎവ്വഭൂതാനി യന്ത്രാരൂഢാനി മായയാ" എന്ന വാക്യംകൊണ്ടു്. വിഷ്ണുപുരാണത്തിലും ഇതേ അൎത്ഥത്തിലുള്ള വാക്യങ്ങളുണ്ടു്. ഇതിൽനിന്നൊക്കെ തെളിയുന്നതു്, ജീവന്റെ കർത്തൃത്വം ഈശ്വരാധീനമാണെന്നതാണു്. എങ്കിലും ആ പരമാൎത്ഥം അറിയാതെ മൂഢനായ ജീവൻ തന്നത്താൻ കൎത്താവായി അഭിമാനിക്കുന്നു എന്ന കാരണത്താൽ ബദ്ധനാവുകയും ചെയ്യുന്നു. ഇതാണു് സ്വഭാവം. അതിനാൽ ജീവൻ സ്വതവേ അകൎത്താവാ

digitized by www.sreyas.in

ണു്; അന്തഃകരണാദി ഉപാധികളുടെ സംബന്ധംകൊണ്ടാണു് കർത്തൃത്വമുണ്ടാവുന്നതു്; അതു താല്ക്കാലികം മാത്രമാണു്; അതു് ഈശ്വരാധീനവുമാണു്; സ്വാതന്ത്ര്യമല്ല എന്നും താല്പര്യം.

സൂ:—കൃതപ്രയത്നാപേക്ഷസ്തു വിഹിതപ്രതിഷിദ്ധാവൈയർത്ഥ്യാദിഭ്യഃ. 42

ശബ്ദാർത്ഥം:—തു=എന്നാൽ. കൃതപ്രയത്നാപേക്ഷഃ= ഈശ്വരൻ ജീവന്റെ പൂർവ്വകൃതകർമ്മങ്ങളുടെ അവശിഷ്ട സംസ്കാരത്തെ അപേക്ഷിച്ചാണു് പുതിയ കർമ്മങ്ങളിൽ നിയോഗിക്കുന്നതു്. വിഹിതപ്രതിഷിദ്ധാവൈയർത്ഥ്യാദിഭ്യഃ=വിധിനിഷേധങ്ങളെ അപേക്ഷിച്ചു് ഈശ്വരൻ ഉത്തരവാദിയല്ല; ആ വിഷയത്തിൽ തികച്ചും നിർദ്ദോഷിയാണു്.

സാരം:—ജീവന്റെ കർത്തൃത്വം സ്വാതന്ത്ര്യമല്ല; ഈശ്വരാധീനമാണു് എന്നു വരുമ്പോൾ ജീവന്റെ ശുഭാശുഭകർമ്മങ്ങൾക്കും അവയുടെ സുഖദുഃഖാത്മകങ്ങളായ അനുഭവങ്ങൾക്കും ഈശ്വരനാണുത്തരവാദിയെന്നു വരുമല്ലോ. അപ്പോൾ ചിലരെക്കൊണ്ടു നിഷിദ്ധകർമ്മങ്ങളെ ചെയ്യിച്ചു് അതിന്റെ ഫലമായ നരകയാതനയെ അനുഭവിപ്പിക്കുന്നതു് ഈശ്വരന്റെ നിർദ്ദയത്വമല്ലേ എന്നു സംശയമുണ്ടാവാം. അതു ശരിയല്ല; ജീവന്റെ ശുഭാശുഭങ്ങൾക്കോ വിധിനിഷേധങ്ങൾക്കോ ഈശ്വരനു് ഉത്തരവാദിത്വമില്ലെന്നു സമർത്ഥിക്കയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. എങ്ങിനെയെന്നാൽ, ഓരോ ജീവനിലും അടങ്ങിയിരിക്ക

digitized by www.sreyas.in

ന്ന പൂർവ്വകർമ്മങ്ങളുടെ അവശിഷ്ടസംസ്കാരമാകുന്ന വാസനയെ അപേക്ഷിച്ചാണ് ഈശ്വരൻ പുതിയ കർമ്മങ്ങളിൽ പ്രേരിപ്പിക്കുന്നത്. അല്ലാതെ സ്വേച്ഛാപ്രകാരമല്ല. വാസനാബദ്ധമായ കർമ്മത്തെ ചെയ്യാതിരിക്കാനോ വാസനാബന്ധമില്ലാത്ത കർമ്മത്തെ ചെയ്യാനോ സാധിക്കില്ല. അത് ഈശ്വരന്റെ നിയന്ത്രണമാണ്. അല്ലാതെ ശുഭാശുഭങ്ങളെ സംബന്ധിച്ച് ഈശ്വരനു നോട്ടമില്ല. അതിനു തികച്ചും ഉത്തരവാദി ജീവൻതന്നെയാണ്. ഈ വിഷയത്തെ ഭഗവൽഗീതയിൽ വളരെ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്.

"സ്വഭാവജേന കൌന്തേയ!
നിബദ്ധഃ സ്വേന കർമ്മണാ
കർത്തും നേച്ഛസി യന്മോഹാൽ
കരിഷ്യസ്യവശോപി തൽ"

എന്നിങ്ങനെ. അതിനാൽ ഈശ്വരൻ പൂർവ്വവാസനകളെ അപേക്ഷിച്ചാണ് ജീവനെ അപ്പഴപ്പോഠം പുതിയ പുതിയ കർമ്മങ്ങളിൽ പ്രേരിപ്പിക്കുന്നത്; അല്ലാതെ സ്വേച്ഛാനുസാരേണയല്ല; ആക്കം പുണ്യമോ പാപമോ രണ്ടും ഈശ്വരൻ കൊടുക്കുന്നില്ല; അതിനു തികച്ചും ഉത്തരവാദി ജീവൻതന്നെയാണ് എന്നു സിദ്ധമാവുന്നു.

സൂ:— അംശോ നാനാവ്യപദേശാദന്യഥാ ചാപി ദാശകിതവാദിത്വമധീയത ഏകേ. 43

ശബ്ദാർത്ഥം:— അംശഃ=ജീവൻ ഈശ്വരന്റെ അംശമാണെന്നു്. നാനാവ്യപദേശാൽ=പലപ്രകാരത്തിലുള്ള

digitized by www.sreyas.in

ശ്രുതിനിർദ്ദേശങ്ങളെക്കൊണ്ടും. അന്യഥാ ച അപി=മ റവുപ്രകാരത്തിലും. ഏകേ=ചിലർ—അഥർവ്വശാഖക്കാർ. ദാശകിതവാദിത്വം=മുക്കുവനും കള്ളനും എല്ലാം ബ്രഹ്മമാണെന്നു്. അധീയതേ=അദ്ധ്യയനം ചെയ്യുന്നതുകൊണ്ടും തെളിയുന്നുണ്ടു്.

സാരം:—ശ്രുതിയിൽ ഒരിടത്തു്—ശ്വേതാശ്വതരോപനിഷത്തിൽ—ജീവന്നു നാനാത്വം പറഞ്ഞിട്ടുണ്ടു്. അതേ സമയത്തുതന്നെ നിത്യത്വവും ചേതനത്വവുംകൂടി പറഞ്ഞിട്ടുണ്ടു് ഈശ്വരന്നു ജഗത്തിന്റെ കാരണത്വത്തെയും പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു ജീവൻ ഈശ്വരന്റെ അംശമാണെന്നു തെളിയുന്നു. ഇതുകൊണ്ടു മാത്രമല്ല, വേറെ പ്രകാരത്തിലും ജീവൻ ഈശ്വരന്റെ അംശമാണെന്നു തെളിയുന്നുണ്ടു്. നിഷ്ക്രിയനായ ജീവനെക്കൊണ്ടു് ഈശ്വരൻ കർമ്മം ചെയ്യിക്കുന്നു എന്നു പറയുമ്പോൾ ജീവനും ഈശ്വരനും വേറെയാണോ എന്ന സംശയം ജനിക്കാവുന്നതുകൊണ്ടാണു് ഈ പ്രകരണം ഇവിടെ പറയേണ്ടിവന്നതു്. അഥർവ്വശാഖക്കാരുടെ ബ്രഹ്മസൂക്തത്തിൽ "ബ്രഹ്മ ദാശാഃ ബ്രഹ്മ ദാസാഃ ബ്രഹ്മൈവേമേ കിതവാഃ" എന്നു പാഠമുണ്ടു്. അതായതു്, കാണപ്പെടുന്ന മുക്കുവന്മാരും, ഭൃത്യന്മാരും, കള്ളന്മാരുംകൂടി ബ്രഹ്മമാണു് എന്നു പറയുന്നു. അതുകൊണ്ടും ഈശ്വരന്റെ അംശമാണു് ജീവനെന്നു തെളിയുന്നു. ഭഗവൽഗീതയിൽ അനേകം പ്രാവശ്യം ഇക്കാര്യത്തെ എടുത്തുപറഞ്ഞിട്ടുണ്ടു്. എല്ലാ ഭൂതങ്ങളും ബ്രഹ്മത്തിൽനിന്നുണ്ടാവുന്നുവെന്നും ബ്രഹ്മത്തിൽത്തന്നെ ലയിക്കുന്നുവെന്നും ജീവൻ ഈശ്വര

digitized by www.sreyas.in

ൻെറതന്നെ അംശമാണെന്നും ഭഗവൽഗീതയിൽ പറഞ്ഞിട്ടുണ്ടു്. ഏതെങ്കിലും ഒരു സാകാരവസ്തുവിൽനിന്നു് ഒരംശം അടത്തി വേറെയാക്കിയാൽ അതിനെ അംശമെന്നു പറയാറുണ്ടു്. എന്നാൽ അതുപോലെ അഖണ്ഡബ്രഹ്മത്തിൽനിന്നു് ഒരംശം മുറിച്ചെടുത്തതാണു് ജീവനെന്ന അൎത്ഥത്തിലല്ല അംശമെന്നു പറയുന്നതു്. അതു സാദ്ധ്യവുമല്ല. കാൎയ്യകാരണങ്ങളെക്കൊണ്ടാണു് അംശത്വവും ജീവത്വംതന്നെയും സിദ്ധമായതു്. കാൎയ്യകാരണങ്ങളില്ലാതാവുമ്പോഠം അംശത്വം മാത്രമല്ല, ജീവത്വംതന്നെയും ഇല്ലാതാവും. അതിനാൽ ജീവൻ ഈശ്വരൻെറ അംശം തന്നെ.

സൂ:—മന്ത്രവൎണ്ണാച്ച. 44

ശബ്ദാൎത്ഥം:—മന്ത്രവൎണ്ണാൽ ച=മന്ത്രശബ്ദംകൊണ്ടും ഈ അഭിപ്രായം സിദ്ധമാവുന്നു.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ "താവാനസ്യ മഹിമാ തതോ ജ്യായാംശ്ച പൂരുഷഃ പാദോസ്യ സൎവ്വഭൂതാനി ത്രിപാദസ്യാമൃതം ദിവി" എന്നൊരു മന്ത്രമുണ്ടു്. പറയപ്പെട്ടേടത്തോളമെല്ലാം ഈശ്വരൻെറ മഹിമയാണു്. ഇനിയും എത്രയോ അധികമുണ്ടു്. എല്ലാ ലോകങ്ങളും കൂടിച്ചേൎന്നതു് ആ ഈശ്വരൻെറ നാലിൽ ഒരംശം മാത്രമേ ആവുന്നുള്ളു. ബാക്കി മൂന്നംശങ്ങളും ലോകാതീതങ്ങളാണു്. എന്നിങ്ങനെയാണു് പ്രസ്തുതമന്ത്രത്തിൻെറ അൎത്ഥം. ഇതാണു് മന്ത്രവൎണ്ണംകൊണ്ടു തെളിയുന്നുവെന്നു പറഞ്ഞതു്. ഈ മന്ത്രശബ്ദങ്ങളെക്കൊണ്ടുതന്നെ ജീവ

digitized by www.sreyas.in

ന്മാരെല്ലാം ഈശ്വരന്റെ അംശമാണെന്നു സ്പഷ്ടമായി തെളിയുന്നുമുണ്ടു്.

സൂ:—അപി ച സ്മൎയ്യതേ. 45

ശബ്ദാൎത്ഥം:—അപി ച=അത്രയല്ല. സ്മൎയ്യതേ=സ്മൃതികളും ഈ വിഷയത്തെ കൈകാൎയ്യംചെയ്തിട്ടുണ്ടു്.

സാരം:—മുൻവിവരിച്ച മന്ത്രശബ്ദംകൊണ്ടു മാത്രമല്ല ഈ കാൎയ്യം തെളിയുന്നതു്. ഭഗവൽഗീതയിൽ സാക്ഷാൽ ശ്രീകൃഷ്ണഭഗവാൻതന്നെ "മമൈവാംശോ ജീവലോകേ ജീവഭൂതഃ സനാതനഃ" എന്നു പറഞ്ഞിട്ടുണ്ടു്. അതായതു ജീവലോകത്തിലെ ജീവന്മാരെല്ലാം ഈശ്വരന്റെ അംശമാണെന്നു്. ഇതുപോലെ ഭഗവാൻ ഗീതയിൽ പത്താമദ്ധ്യായത്തിലും "വിഷ്ടഭ്യാഹമിദം കൃൽസ്നമേകാംശേന സ്ഥിതോ ജഗൽ" എന്നു പറയുന്നുണ്ടു്. ഈശ്വരൻ തന്റെ ഒരംശംകൊണ്ടു് ഈ ജഗത്തിനെ മുഴുവൻ നിറഞ്ഞിരിക്കുന്നു എന്നാണല്ലോ അതിന്റെ താല്പൎയ്യം. ഇതുപോലെ വേറെയും പല സ്മൃതികളിലും ജീവൻ ഈശ്വരന്റെ അംശമാണെന്നു പറഞ്ഞിട്ടുണ്ടു്. അതിനാൽ ജീവാത്മാവു പരമാത്മാവിന്റെ അംശംതന്നെ.

സൂ:—പ്രകാശാദിവന്നൈവം പരഃ. 46

ശബ്ദാൎത്ഥം:—പ്രകാശാദിവൽ=പ്രകാശം തുടങ്ങിയവ എപ്രകാരം ഏതൊന്നിനെ സ്പൎശിച്ചാലും അതിന്റെ ഗുണദോഷാംശങ്ങളോടു സംബന്ധപ്പെടുന്നില്ലയോ, അതുപോലെ. പരഃ=ഈശ്വരൻ. ഏവം ന=ജീവാത്മാവിന്റെ ഗുണദോഷങ്ങളോടു ബന്ധപ്പെടുന്നില്ല.

digitized by www.sreyas.in

സാരം:—ആദിത്യപ്രകാശം, ആകാശം എന്നിവ എല്ലാ വസ്തുക്കളെയും സ്പർശിക്കുന്നുണ്ടെങ്കിൽക്കൂടി എപ്രകാരം അവയുടെ ഗുണദോഷങ്ങളോടു സംബന്ധപ്പെടുന്നില്ലയോ, അതുപോലെ ഈശ്വരൻ ജീവന്മാരെ കർമ്മങ്ങളിൽ നിയോഗിക്കുന്നുണ്ടെങ്കിലും ജീവന്മാരുടെ പുണ്യപാപങ്ങളോടോ, സുഖദുഃഖങ്ങളോടോ യാതൊരു പ്രകാരത്തിലും ബന്ധപ്പെടുന്നില്ല. അതും ശ്രുതിയിൽ പറഞ്ഞിട്ടുമുണ്ടു്. "സൂര്യോ യഥാ സർവ്വലോകസ്യ ചക്ഷുർന്ന ലിപ്യതേ ചാക്ഷുഷൈർബ്ബാഹ്യദോഷൈഃ; ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ". ആദിത്യൻ എല്ലാ ജീവികളുടേയും ചക്ഷുസ്സാണെങ്കിലും എപ്രകാരം ചക്ഷുസ്സിന്റെ ബാഹ്യദോഷങ്ങളോടു സംബന്ധപ്പെടുന്നില്ലയോ, അതുപോലെ ഏകനും അന്തര്യാമിയുമായ ഈശ്വരൻ എല്ലാ ജീവികളുടെയും എല്ലാ കർമ്മങ്ങൾക്കും കാരണമാണെങ്കിലും ജീവികളുടെ സുഖദുഃഖങ്ങളോടു ബന്ധപ്പെടുന്നില്ല എന്നിങ്ങിനെ.

സൂ:—സ്മരന്തി ച 47

ശബ്ദാർത്ഥം:—സ്മരന്തി ച=സ്മൃതികളും ഈ വിഷയത്തെ പരാമർശിച്ചിട്ടുണ്ടു്.

സാരം:—ഭഗവൽഗീതയിൽ "അനാദിത്വാൽ നിർഗ്ഗുണത്വാൽ പരമാത്മായമവ്യയഃ ശരീരസ്ഥോപി കൌന്തേയ ന കരോതി ന ലിപ്യതേ." അനാദിത്വംകൊണ്ടും നിർഗ്ഗുണത്വംകൊണ്ടും പരമാത്മാവു നാശരഹിതനാണു്. അന്തര്യാമിസ്വരൂപേണ ശരീരത്തെ അധിവസിക്കുന്നുണ്ടെങ്കിൽക്കൂടി ശരീരംകൊണ്ടു ചെയ്യപ്പെടുന്ന കർമ്മ

digitized by www.sreyas.in

ങ്ങൾക്ക കർത്താവായിത്തീരുകയോ, ശരീരധർമ്മങ്ങളോട്ട ബന്ധപ്പെട്ടുകയോ ചെയ്യുന്നില്ല എന്നു പറയുന്നുണ്ടു്. ഇതുപോലെ മഹാഭാരതത്തിലും വേറെ ചിലതിലും പറയുന്നുണ്ടു്. അതിനാൽ ജീവന്റെ ഗുണദോഷങ്ങളോട്ടു് ഈശ്വരൻ ബന്ധപ്പെട്ടുന്നില്ല

സൂ:—അനുജ്ഞാപരിഹാരൌ ദേഹസംബന്ധാൽ ജ്യോതിരാദിവൽ. 48

ശബ്ദാർത്ഥം:—അനുജ്ഞാപരിഹാരൌ=വിധിനിഷേധങ്ങൾ. ജ്യോതിരാദിവൽ = അഗ്നിമുതലായതെന്നപോലെ. ദേഹസംബന്ധാൽ=ശരീരസംബന്ധംഹേതുവായിട്ടു് അനുചിതമല്ല.

സാരം:—എല്ലാ ജീവന്മാരെയും സർവ്വജ്ഞനായ ഒരേ ഈശ്വരനാണു് കർമ്മങ്ങളിൽ നിയോഗിക്കുന്നതെങ്കിൽ പിന്നെ ശാസ്ത്രങ്ങളിലെ വിധിനിഷേധങ്ങളുടെ ആവശ്യമെന്താണെന്നു സംശയമുണ്ടാവാം. അതിനെ പരിഹരിക്കാൻവേണ്ടി പറയുന്നു. ഭിന്നഭിന്നശരീരങ്ങളുടെ സംയോഗവിയോഗങ്ങളോട്ടുകൂടിയ ജീവാത്മാക്കളുടെ സംസ്കാരങ്ങൾ പല പ്രകാരത്തിലാവും. അപ്പോൾ അവരെ അപേക്ഷിച്ചേടത്തോളം വിധിവിശേഷങ്ങൾ ആവശ്യമാണു്. ശ്മശാനത്തിലെ അഗ്നി ത്യാജ്യമെന്നും ഹോമകുണ്ഡത്തിലെ അഗ്നി സ്വീകാര്യമെന്നും കരുതാറുണ്ടല്ലോ. രണ്ടും അഗ്നിയാണെങ്കിലും സംസ്കാരവ്യത്യാസംകൊണ്ടാണല്ലോ പ്രസ്തുതഭിന്നഭാവമുണ്ടാവുന്നതു്. അതുപോലെ ജീവന്മാരുടെ സംസ്കാരവിശേഷത്തെ അപേക്ഷിച്ച വിധിനിഷേധങ്ങൾ ആവശ്യമാണെന്നു പറയണം.



digitized by www.sreyas.in

സൂ:—അസന്തതേശ്ചാവ്യതികരഃ. 49

ശബ്ദാൎത്ഥം:—ച=ഇതിന്നു പുറമേ. അസന്തതേഃ=കാരണശരീരാവരണംകൊണ്ടു വ്യാപകതാനിരോധം സംഭവിച്ചിരിക്കയാൽ. അവ്യതികരഃ=ജീവന്മാൎക്കോ ജീവകൎമ്മങ്ങൾക്കോ മിശ്രത്വം സംഭവിക്കുന്നില്ല.

സാരം: — കാരണശരീരോപാധിത്വംഹേതുവായിട്ടു് എല്ലാ ജീവന്മാരും പ്രളയകാലത്തു് ഒന്നായിച്ചേരുന്നുവെങ്കിലും അവരുടെ ജീവത്വത്തിന്നോ കൎമ്മങ്ങൾക്കോ മിശ്രത്വം സംഭവിക്കുന്നില്ല. അതിനാൽ സൃഷ്ടികാലത്തു് ഓരോ ജീവനും തങ്ങടെ കൎമ്മാനുസാരേണ ഭിന്നഭിന്നയോനികളിൽ ജന്മപ്രാപ്തിയുണ്ടാവുന്നു. ജീവൻ ഈശ്വരങ്കൽനിന്നു ഭേദപ്പെട്ട ഒരു പ്രത്യേകവസ്തുവല്ലെങ്കിൽക്കൂടി ശരീരം അന്തഃകരണം കൎമ്മസംസ്കാരം എന്നിവയുടെ സംബന്ധംഹേതുവായിട്ടു് ഈശ്വരനുള്ള വ്യാപ്തിയുണ്ടാവാൻ വയ്യ. അതിനാൽ ജീവത്വമെന്ന അവസ്ഥയുള്ളേടത്തോളം കാലം സൎവ്വത്ര വ്യാപ്തിയും അഭേദത്വവും സിദ്ധമാവുന്നില്ല. അതുകൊണ്ടു് എപ്പോഴും ജീവന്റെ കൎമ്മങ്ങൾക്കു് അന്യോന്യമിശ്രത്വം സംഭവിക്കുന്നുമില്ല. ആകാശം സൎവ്വത്ര വ്യാപ്തമാണെങ്കിലും ആകാശധൎമ്മമായ ശബ്ദങ്ങൾക്കു സൎവ്വത്ര വ്യാപ്തിയോ മിശ്രത്വമോ സംഭവിക്കുന്നില്ല. ഓരോ ശബ്ദത്തേയും പ്രത്യേകം വേർതിരിച്ചു ശ്രവിക്കാൻ കഴിയുന്നുണ്ടു്. അതുപോലെ ജീവകൎമ്മങ്ങളും അന്യോന്യമിശ്രതയെ പ്രാപിക്കുന്നില്ല. അതുകൊണ്ടു ജീവന്റെ വിഭുത്വത്തിന്നോ വ്യാപ്തിക്കോ കുറവും സംഭവിക്കുന്നില്ല.

digitized by www.sreyas.in

സൂ:—ആഭാസാഃ ഏവ ച. 50

ശബ്ദാൎത്ഥം:—ച=ഇതിന്നു പുറമെയുള്ള നിൎവ്വചനങ്ങൾ. ആഭാസാഃ ഏവ=ആഭാസമാത്രങ്ങളാണു്.

സാരം:—ജീവാത്മാവു പരമാത്മാവിന്റെ അംശമാണെന്നും അതുകാരണത്താൽ നിത്യനും വിഭുവുമാണെന്നും സമൎത്ഥിക്കുകയാണു് ഇതുവരെ ചെയ്തതു്. ശ്രുതിയുക്ത്യനുഭവങ്ങളെക്കൊണ്ടും പ്രസ്തുതസമൎത്ഥനത്തെ ന്യായീകരിച്ചു. എന്നാൽ അതിനു വിപരീതമായുള്ള ലോകവ്യവഹാരത്തെ നിരൂപിക്കയാണു് ഈ പ്രകരണംകൊണ്ടു ചെയ്യുന്നതു്. ജീവാത്മാവു പരമാത്മാവിന്റെ അംശമല്ലെന്നും ഓരോ ജീവാത്മാവും പ്രത്യേകം സ്വതന്ത്രനാണെന്നുമുള്ള ചിലരുടെ അഭിപ്രായവും, അതിനെ സ്ഥാപിക്കാൻ അവതരിപ്പിക്കുന്ന പ്രമാണങ്ങളും കേവലം ആഭാസമാത്രങ്ങളാണു്; യുക്തിസംഗതമാവാൻ വയ്യ. ജീവാത്മാവു പരാത്മാവിന്റെ അംശമാണെന്നുള്ള കഥനമാണു് യുക്തിക്കും പ്രമാണത്തിന്നും യോജിച്ചിരിക്കുന്നതു്. അങ്ങിനെയായാൽ ശ്രുതിവാക്യങ്ങൾക്കു വൈരുദ്ധ്യമില്ലാതാവുകയും ചെയ്യും.

സൂ:—അദൃഷ്ടാനിയമാൽ. 51

ശബ്ദാൎത്ഥം:—അദൃഷ്ടാനിയമാൽ=അദൃഷ്ടമായ ജന്മാന്തരകൎമ്മങ്ങൾക്കു യാതൊരു നിയമവുമില്ലാത്ത സ്ഥിതിക്കു് അതിനു വ്യവസ്ഥചെയ്യാൻ സാദ്ധ്യമല്ല. അതിനാൽ ഉപാധിയുടെ പേരും പറഞ്ഞു ജീവൻ ഈശ്വരന്റെ അംശമാണെന്നു പറയുന്നതു ശരിയല്ല.

digitized by www.sreyas.in

സാരം:—ജീവന്മാർ ഈശ്വരന്റെ അംശമല്ല, സ്വതന്ത്രന്മാരാണെന്നു കണക്കാക്കിയാലും അല്ലെങ്കിൽ ഘടാകാശമെന്നപോലെ ഉപാധിസംബന്ധംകൊണ്ടു വേർതിരിഞ്ഞു നില്ക്കുന്നു എന്നു വിചാരിച്ചാലും സ്വസ്വകർമ്മഭുക്തിക്കു സ്വാതന്ത്ര്യമില്ല. എന്തുകൊണ്ടെന്നാൽ അതു വ്യവസ്ഥചെയ്യാൻ സാധ്യമല്ലാത്തതുകൊണ്ടുതന്നെ. ഇന്നിന്ന കർമ്മങ്ങൾക്ക് ഇന്നിന്ന ഫലങ്ങളാണെന്നു തീർച്ചപ്പെടുത്താനും, കർമ്മഫലങ്ങളെ സ്വയം തന്നിലേയ്ക്കു വരുത്താനുമുള്ള സ്വാതന്ത്ര്യം ജീവന്മാർക്കില്ല. അങ്ങിനെ കണ്ടുവരുന്നുമില്ല. അതിനാൽ ഓരോ ജീവനും തന്റെ കർമ്മഫലഭുക്തിക്കു വ്യവസ്ഥചെയ്യാനും സ്വയം ഭുജിക്കാനുമുള്ള പ്രാപ്തിയില്ലെന്നു വ്യക്തമാണ്. അതിനൊരധീശശക്തി വേണം എന്നും വരുന്നു. അതിനാൽ ശ്രുതിസിദ്ധാന്തത്തിന്നനുസരിച്ചു സർവ്വശക്തനും പരബ്രഹ്മസ്വരൂപിയുമായ ഈശ്വരൻ എല്ലാ ജീവന്മാരുടേയും കർമ്മങ്ങളേയും കർമ്മഫലങ്ങളേയും വ്യവസ്ഥചെയ്യുകയും ഭുജിപ്പിക്കുകയും ചെയ്യുന്നുവെന്നും പിതൃപുത്രന്മാർക്കെന്നപോലെ അംശാംശിഭാവമാണ് ജീവേശ്വരന്മാർക്കുള്ളതെന്നും ബോധിക്കുന്നതാണ് നല്ലതു്.

സൂ:—അഭിസന്ധ്യാദിഷ്വപി ചൈവം. 52

ശബ്ദാർത്ഥം:—ച=ഇതിനു പുറമേ. അഭിസന്ധ്യാദിഷു അപി=സങ്കല്പാദികളിലും. ഏവം=ഇപ്രകാരം അവ്യവസ്ഥിതി നിലനില്ക്കുന്നു.

സാരം:—ജീവേശ്വരന്മാരുടെ അംശാംശിഭാവം ശരിയല്ല; ഘടാകാശമെന്നപോലെ ഈശ്വരൻതന്നെ ഉപാ

digitized by www.sreyas.in

ധിസംബന്ധംകൊണ്ടു് അനേകജീവസ്വരൂപേണ വിള ങ്ങുകയാണെന്നു പറഞ്ഞാൽ കർമ്മങ്ങൾക്കും ഫലഭുക്തിക്കും വ്യവസ്ഥചെയ്യാൻ സാദ്ധ്യമല്ലെന്നു പൂർവ്വസൂത്രത്തിൽ വ്യ ക്തമാക്കിയല്ലോ. അതുപോലെ സങ്കല്പങ്ങളേയും വ്യവ സ്ഥചെയ്യാൻ വയ്യാതായിത്തീരും. ഓരോ ജീവൻെറയും പ്രത്യേകമുള്ള സങ്കല്പങ്ങൾ കൂടിക്കലൎന്നു മിശ്രമാവാതിരി ക്കണമല്ലോ. അപ്പോൾ അതിനും ഒരധീശശക്തിയുടെ നിയന്ത്രണം ആവശ്യമാണെന്നു വരുന്നു. ജീവന്നു സ്വത ന്ത്രതയെ കല്പിക്കുന്നതിന്നു് ഇങ്ങിനെ അനേകവിഷമങ്ങ ളുള്ളതിനാൽ ശ്രുതിനിർദ്ദേശത്തെ മാനിച്ചു ജീവേശ്വരന്മാ ൎക്കു് അംശാംശിഭാവത്തെ ബോധിക്കലാണു് നല്ലതു്.

സൂ:—പ്രദേശാദിതി ചേന്നാന്തൎഭാവാൽ 53

ശബ്ദാൎത്ഥം:—പ്രദേശാൽ ഇതി ചേൽ=ഉപാധികൾ ക്ക ദേശഭേദമുള്ളതുകൊണ്ടു് എല്ലാം വ്യവസ്ഥചെയ്യാൻ കഴിയുമെന്നു പറയുന്നുവെങ്കിൽ. ന=അതു ശരിയല്ല. എ ന്തുകൊണ്ടെന്നാൽ, അന്തൎഭാവാൽ=എല്ലാ ദേശങ്ങളിലും എല്ലാ ഉപാധികളിലും ഈശ്വരനന്തൎഭാവമുള്ളതുകൊണ്ടു തന്നെ.

സാരം:—ഉപാധികൾക്ക ദേശഭേദമുള്ളതുകൊണ്ടു് എല്ലാ ജീവന്മാൎക്കും പ്രത്യേകം സ്വതന്ത്രന്മാരായിരിപ്പാനും കർമ്മങ്ങളേയും സങ്കല്പങ്ങളേയും വ്യവസ്ഥചെയ്യാനും കഴി യുമെന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. എല്ലാ ദേശ ത്തുള്ള എല്ലാ ഉപാധികളിലും ഈശ്വരൻ അന്തൎഗ്ഗതനാ യിരിക്കുന്നു എന്നതുതന്നെ അതിന്നു കാരണം. ഉപാധി

digitized by www.sreyas.in

കളുടെ ദേശഭേദംകൊണ്ടു പരമാത്മാവിന്നു ദേശഭേദമുണ്ടാവുന്നില്ല. ഒരു ഘടത്തെ ഒരിടത്തുനിന്നു മറെറാരിടത്തേയ്ക്കു മാററുമ്പോഴം ഘടാന്തർഗ്ഗതമായ ആകാശം വരികയോ പോകയോ ചെയ്യുന്നില്ല. അതുപോലെ ഉപാധി ഒരു ദേശത്തുനിന്നു മറെറാരു ദേശത്തേയ്ക്കു നീങ്ങുമ്പോഴം ആ ഉപാധിഗതമായ വിഭുതത്വം വരികയോ പോകയോ ചെയ്യുന്നില്ല. ഉപാധി എവിടെ ഇരിക്കുന്നുവോ, അവിടെയുള്ള വിഭുതത്വമാണു് അപ്പോഴം അതിൽ പ്രതിഫലിക്കുന്നതു്. ഈ നിലയ്ക്കു് ഏതു ദേശത്തുള്ള ഏതുപാധിയിലും വിഭുതത്വത്തിന്നു് അന്തർഭാവമുണ്ടു്. അതുപോലെ എല്ലാ ഉപാധികളും വിഭുതത്വത്തിലും അന്തർഗ്ഗതങ്ങളാണു്. അതിനാൽ ഒരു പ്രകാരത്തിലും ഒരു വിഭാഗവും ചെയ്യാൻ സാദ്ധ്യമല്ല. അതുകൊണ്ടു ജീവേശ്വരന്മാക്കു് അംശാംശിഭാവമാണുള്ളതെന്നും അതു ഘടാകാശവും മഹാകാശവുമെന്നപോലെയല്ല, പിതൃ-പുത്രന്മാരെന്നപോലെയാണെന്നും ധരിക്കാനേ വഴിയുള്ളു.

digitized by www.sreyas.in

## ചതുർത്ഥപാദം

ഇതിന്നുമുമ്പു കഴിഞ്ഞ തൃതീയപാദത്തിൽ പഞ്ചഭൂതങ്ങളുടേയും അന്തഃകരണത്തിൻേറയും ഉൽപത്തിയെ പറഞ്ഞു. അപ്രധാനമായിട്ടാണെങ്കിലും ജീവൻെറ ഉൽപത്തിയേയും പറഞ്ഞു. പ്രസംഗവശാൽ ജീവാത്മാവിൻെറ സ്വരൂപനിരൂപണവും ചെയ്തു. എന്നാൽ ഇന്ദ്രിയങ്ങളുടെയും പ്രാണൻേറയും ഉൽപത്തിയെ പറഞ്ഞിട്ടില്ല. അതിനാൽ അവയുടെ ഉൽപത്തിയെ പ്രതിപാദിക്കാൻ വേണ്ടിയും, തദ്വിഷയകങ്ങളായ ശ്രുതിവാക്യങ്ങളിലുള്ള അഭിപ്രായവ്യത്യാസങ്ങളെ നിരാകരിക്കാൻവേണ്ടിയും ഈ ചതുർത്ഥപാദത്തെ ആരംഭിക്കുന്നു.

ശ്രുതിയിൽ ചിലേടത്തു് ഇന്ദ്രിയങ്ങളും പ്രാണനും പരമാത്മാവിൽനിന്നുണ്ടായിയെന്നു സ്പഷ്ടമായ ഭാഷയിൽ പറയുന്നുണ്ടു്. എന്നാൽ മററു ചിലേടങ്ങളിൽ അഗ്നി, ജലം, ഭൂമി എന്നിവയിൽനിന്നുണ്ടായെന്നും പറയുന്നുണ്ടു്. അതുപോലെ ഒരിടത്തു് ആകാശാദിഭൂതങ്ങളുടെ ഉൽപത്തിയെ പറയുന്നുണ്ടു്. അവിടെ പ്രാണൻെറയും ഇന്ദ്രിയങ്ങളുടേയും ഉൽപത്തിയെക്കുറിച്ചു പറയുന്നുമില്ല. ഇങ്ങിനെയുള്ള ശ്രുതിവാക്യങ്ങളിൽ സാധാരണജനങ്ങൾക്കു വൈരുദ്ധ്യപ്രതീതിയുണ്ടാവാം. അതിനെ നീക്കാൻവേണ്ടിക്കൂടിയുമാണു് ഈ ചതുർത്ഥപാദം ആരംഭിക്കുന്നതു്.

സൂ:—തഥാ പ്രാണാഃ. 1

ശബ്ദാർത്ഥം:—തഥാ=അതുപോലെ. പ്രാണാഃ=പ്രാണശബ്ദവാച്യങ്ങളായ ഇന്ദ്രിയങ്ങളും പരമാത്മാവിൽനിന്നുണ്ടായി.

digitized by www.sreyas.in

സാരം:—ഏപ്രകാരം ആകാശാദിപഞ്ചഭൂതങ്ങളും മറവുള്ളവയും പരമാത്മാവിൽനിന്നുണ്ടാവുന്നുവോ, അതുപോലെ എല്ലാ ഇന്ദ്രിയങ്ങളും പരമാത്മാവിൽനിന്നുതന്നെ ഉണ്ടായി. അവയുടെ ഉൽപത്തിക്ക തമ്മിൽ യാതൊരു ഭേദവുമില്ല. ശ്രുതി സ്പഷ്ടമായിപ്പറയുന്നു. "ഏതസ്മാൽ ജായതേ പ്രാണോ മനഃ സർവ്വേന്ദ്രിയാണി ച. ഖം വായുർജ്യോതിരാപഃ പൃഥിവീ വിശ്വസ്യ ധാരിണീ" എന്നിങ്ങനെ. പ്രാണൻ മനസ്സ് എല്ലാ ഇന്ദ്രിയങ്ങൾ ആകാശം വായു അഗ്നി ജലം എല്ലാററിനും അവലംബമായ ഭൂമി എന്നിവയും ഈ പരമാത്മാവിൽനിന്നുണ്ടാവുന്നു എന്നു്. ഇപ്രകാരം ഇന്ദ്രിയങ്ങളുടെ ഉൽപത്തിയെക്കുടി ശ്രുതിയിൽ വർണ്ണിച്ചിരിക്കയാൽ ഇന്ദ്രിയങ്ങളും പരമാത്മാവിൽനിന്നുതന്നെയാണുണ്ടാവുന്നതെന്നു സിദ്ധമാവുന്നു.

സൂ:—ഗൌണ്യസംഭവാൽ. 2

ശബ്ദാർത്ഥം:—അസംഭവാൽ=സംഭവിക്കാൻ വയ്യാത്തതുകൊണ്ടു്. ഗൌണീ=ആ പ്രതിപാദനം ഗൌണരൂപമാണു്.

സാരം:—ശ്രുതിയിൽ കരിടത്തു വാഗിന്ദ്രിയം അഗ്നിയിൽനിന്നാണുണ്ടാവുന്നതു്. അതുപോലെ മററിന്ദ്രിയങ്ങളും അതാതു ഭൂതങ്ങളിൽനിന്നാണുണ്ടാവുന്നതെന്നു പറഞ്ഞിട്ടുണ്ടു്. പരമാത്മാവിൽനിന്നാണു് ഇന്ദ്രിയങ്ങളും മനസ്സും പ്രാണനുമെല്ലാമുണ്ടാവുന്നതെന്നു സ്പഷ്ടമായിപ്പറഞ്ഞ ശ്രുതിക്കു് മുൻപറഞ്ഞ പ്രതിപാദനം വിരുദ്ധമല്ലേ? എന്നു് ആശങ്കയുണ്ടാവാം. എന്നാൽ അതു ശരിയല്ല. അഗ്നിയിൽനിന്നാണു് വാഗിന്ദ്രിയമുണ്ടാവുന്നതെന്ന ക

digitized by www.sreyas.in

ഥനം ഗൌണമാണു്. അതായതു് അപ്രധാനമാണു്. അഗ്നിഹേതുവായിട്ടു് — ആഗ്നേയപദാർത്ഥങ്ങളെക്കൊണ്ടു് — വാഗിന്ദ്രിയം പോഷിക്കുന്നു എന്നേ അതിന്നർത്ഥമുള്ളു. അന്നത്തിൽനിന്നു മനസ്സും ജലത്തിൽനിന്നു പ്രാണനുമുണ്ടായി എന്നു പറയുന്നതു് എപ്രകാരം ഗൌണമാണോ, അതുപോലെ ആദ്യം പറഞ്ഞതും ഗൌണംതന്നെ. പ്രാണനില്ലാതെ ജലം കുടിക്കാൻപോലും സാദ്ധ്യമല്ലെന്നിരിക്കെ ജലത്തിൽനിന്നു പ്രാണനെങ്ങനെയുണ്ടാകും? കുടിക്കുന്ന ജലംകൊണ്ടു പ്രാണൻ പോഷിക്കുന്നു എന്നേ അതിന്നർത്ഥമുള്ളു. അതുപോലെ കഴിക്കുന്ന അന്നംകൊണ്ടു മനസ്സും പോഷിക്കുന്നു എന്നേ അർത്ഥമുള്ളു. അതിനാൽ ശ്രുതികഥനങ്ങൾക്കു വൈരുദ്ധ്യമില്ല. ശരിയായി ബോധിക്കണമെന്നേ ഉള്ളു.

സൂ:— തൽ പ്രാക് ശ്രുതേശ്ച. 3

ശബ്ദാർത്ഥം:— തൽ പ്രാക് ശ്രുതേഃ ച=ശ്രുതിതന്നെ ആകാശാദിഭൂതങ്ങളുടെ ഉൽപത്തിക്കു മുമ്പു് ഇന്ദ്രിയങ്ങളുടെ ഉൽപത്തിയെ പറഞ്ഞിട്ടുമുണ്ടു്.

സാരം:— ശതപഥബ്രാഹ്മണത്തിലും മുണ്ഡകോപനിഷത്തിലും പഞ്ചഭൂതങ്ങളുടെ ഉൽപത്തിക്കു മുമ്പാണു് ഇന്ദ്രിയങ്ങളുടെ ഉൽപത്തിയെന്നു പറഞ്ഞിട്ടുണ്ടു്. ഇതിൽനിന്നു് ആകാശാദിതത്വങ്ങളിൽനിന്നല്ല ഇന്ദ്രിയങ്ങളുടെ ഉൽപ്പത്തിയെന്നു വ്യക്തമാവുന്നുണ്ടു്. അതിനാൽ അഗ്നി തുടങ്ങിയ ഭൂതങ്ങളിൽനിന്നു വാക്കു തുടങ്ങിയ ഇന്ദ്രിയങ്ങളുടെ ഉൽപത്തിയെ പ്രതിപാദിച്ച ശ്രുതി കേവലം ഗൌണംമാത്രമാണു്.



digitized by www.sreyas.in

സൂ:—തൽപൂർവ്വകത്വാദ്വാചഃ. 4

ശബ്ദാർത്ഥം:—വാചഃ=വാഗിന്ദ്രിയത്തിന്റെ ഉൽപത്തിയുടെ വർണ്ണനം. തൽപൂർവ്വകത്വാൽ=മൂന്നു തത്വങ്ങളിലും ബ്രഹ്മപ്രാപ്തിക്കു ശേഷമാണെന്നതിനാൽ വാക്കിന്റെ ഉൽപത്തി തേജസ്സിൽനിന്നാണെന്നു കാണിക്കുന്ന ശ്രുതി ഗൌണമാണു്.

സാരം:—ആ പ്രകരണത്തിൽ മൂന്നു തത്വങ്ങളിലും ജീവാത്മാവോടുകൂടി ബ്രഹ്മം പ്രവേശിച്ചു നാമരൂപാത്മക ജഗത്തിന്റെ രചനയെ ചെയ്തു എന്നു പറയുന്നുണ്ടു് അതിനാൽ ജഗത്തിന്റെ ഉൽപത്തി ബ്രഹ്മത്തിന്റെ പ്രവേശത്തിൽകൂടിയാണെന്നു വ്യക്തമാക്കീട്ടുണ്ടു്. അതുകൊണ്ടു് എല്ലാ ഇന്ദ്രിയങ്ങളുടേയും ഉൽപത്തി ബ്രഹ്മത്തിൽനിന്നാണെന്നും തേജസ്സു് തുടങ്ങിയ തത്വങ്ങളിൽനിന്നല്ലെന്നും സിദ്ധമാവുന്നുണ്ടു്. അതിനാൽ അഗ്നിതത്വത്തിൽനിന്നു വാക്കുണ്ടായിയെന്നു കാണിക്കുന്ന ശ്രുതി ഗൌണമാണു്.

സൂ:—സപ്ത ഗതേർവ്വിശേഷിതത്വാച്ച. 5

ശബ്ദാർത്ഥം:—സപ്ത=ഇന്ദ്രിയങ്ങൾ ഏഴാണു്. ഗതേഃ=എന്തുകൊണ്ടെന്നാൽ ഏഴേ അറിയപ്പെട്ടവരുന്നുള്ളു. വിശേഷിതത്വാൽ ച=പ്രാണങ്ങൾ ഏഴാണെന്നിങ്ങനെ പ്രാണശബ്ദംകൊണ്ടു് ഇന്ദ്രിയങ്ങളെ സൂചിപ്പിച്ചതുകൊണ്ടും ഏഴെന്നുതന്നെ ധരിക്കേണ്ടിയിരിക്കുന്നു.

സാരം:—ഇന്ദ്രിയങ്ങൾ ബ്രഹ്മത്തിൽനിന്നുതന്നെ ഉണ്ടായവയെന്നും അവ ഭൂതങ്ങൾക്കു മുമ്പുണ്ടായിയെന്നും സമർത്ഥിച്ചശേഷം ഇന്ദ്രിയങ്ങൾ എത്രയാണെന്ന ശങ്കയെ

digitized by www.sreyas.in

പരിഹരിക്കാൻവേണ്ടി ഈ പ്രകരണത്തെ ആരംഭിക്കുന്നു. ശ്രുതിയിൽ ഒരിടത്തു് ഇന്ദ്രിയങ്ങൾ ഏഴാണെന്നും മറെറാരിടത്തു മനസ്സോടുകൂടി പതിനൊന്നാണെന്നും പറയുന്നുണ്ടു്. ഇതിൽ ഏതിനെയാണു് സ്വീകരിക്കേണ്ടതു്? കണ്ണു്, മൂക്കു്, ചെവി, നാവു്, ത്വക്കു്, വാക്, മനസ്സു് ഇവയെയാണു് ഏഴിന്ദ്രിയങ്ങളായി കണക്കാക്കുന്നതു്. "സപ്ത പ്രാണാഃ" എന്നു് വിശേഷിപ്പിച്ചു പറഞ്ഞതുകൊണ്ടു് ഇന്ദ്രിയങ്ങളെ ഏഴെന്നുതന്നെ ബോധിക്കുന്നതാണു് ശരിയെന്നു വിചാരിക്കണം. ഇതു പൂർവ്വപക്ഷമാണു്. അടുത്ത സൂത്രംകൊണ്ടു് ഇതിൻെറ മറുപടി പറഞ്ഞു സിദ്ധാന്തത്തെ സമർത്ഥിക്കാൻ തുടങ്ങുകയാണു്.

സൂ:—ഹസ്താദയസ്തു സ്ഥിതേ/തോ നൈവം. 6

ശബ്ദാർത്ഥം:—തു=എന്നാൽ. ഹസ്താദയഃ=ഹസ്തം, പാദം, പായു, ഉപസ്ഥം എന്നീ നാലുംകൂടി ഇന്ദ്രിയങ്ങളാണു്. അതഃ=ഇതുകൊണ്ടു്. ഏവം സ്ഥിതേ=ഇങ്ങിനെയുള്ള സ്ഥിതിക്കു് ന=ഇന്ദ്രിയങ്ങൾ ഏഴാണെന്നു പറയാൻ പാടില്ല.

സാരം:—മുൻപറയപ്പെട്ട ഏഴിന്ദ്രിയങ്ങളോടുകൂടി ഹസ്തം തുടങ്ങിയ മററു നാലിന്ദ്രിയങ്ങളും ശ്രുതിയിൽത്തന്നെ മററു പല സ്ഥലത്തും പറഞ്ഞിട്ടുണ്ടു്. അതിനാൽ ഇന്ദ്രിയങ്ങൾ മനസ്സോടുകൂടി ആകെ പതിനൊന്നാണെന്നുതന്നെ കരുതണം. മനുഷ്യൻെറ നിത്യജീവിതത്തിൽ കൈ തുടങ്ങിയ നാലിന്ദ്രിയങ്ങൾ പ്രത്യേകം ഉപയോഗപ്പെട്ടുകൊണ്ടിരിക്കുന്നുമുണ്ടല്ലോ. ആ സ്ഥിതിക്കു് അവയെ എങ്ങിനെ നിഷേധിക്കാം? അതുകൊണ്ടു ചിലേടത്തു

ചില പ്രത്യേക ഉദ്ദേശങ്ങളോടെ ഏഴിന്ദ്രിയങ്ങളെ വർണ്ണിച്ചാലും നാലിനെക്കൂടെ കൂട്ടത്തിൽ ധരിക്കേണ്ടതാണ്. ബൃഹദാരണ്യകശ്രുതിയിൽ മനസ്സോടുകൂടി ഇന്ദ്രിയങ്ങൾ പതിനൊന്നാണെന്നു സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. ഭഗവൽഗീതയിലും ഇന്ദ്രിയങ്ങൾ മനസ്സോടുകൂടി പതിനൊന്നാണെന്നു പറഞ്ഞിട്ടുണ്ട് അതിനാൽ ഇന്ദ്രിയങ്ങൾ പതിനൊന്നുതന്നെ.

സൂ:—അണവശ്ച. 7

ശബ്ദാർത്ഥം:—ച=അപ്രകാരം. അണവഃ=സൂക്ഷ്മഭൂതങ്ങൾ അല്ലെങ്കിൽ തന്മാത്രകളും പരബ്രഹ്മസ്വരൂപിയായ പരമേശ്വരങ്കൽനിന്നുണ്ടായി.

സാരം:—ഈ സൂത്രത്തിൻെറ അർത്ഥത്തെ സംബന്ധിച്ചു വിദ്വാന്മാർക്കിടയിൽ പ്രബലങ്ങളായ അഭിപ്രായവ്യത്യാസങ്ങളുണ്ട്. അണുക്കളെന്ന ശബ്ദത്തിന്നു ചിലർ പരമാണുക്കളെന്നാണ് പറയുന്നതു്. വേറെ ചിലർ ഇന്ദ്രിയങ്ങളെത്തന്നെയാണ് അണുശബ്ദംകൊണ്ടു് ഉപന്യസിച്ചിരിക്കുന്നതെന്നു പറയുന്നു. ഉപനിഷത്തുകളിൽ അണുശബ്ദത്തിന്നു തന്മാത്രകളെന്നാണ് പറഞ്ഞുവരുന്നതു്. അതിനാൽ തന്മാത്രകളും—ശബ്ദാദിവിഷയങ്ങളും അല്ലെങ്കിൽ സൂക്ഷ്മഭൂതങ്ങളും—പരമാത്മാവിൽനിന്നാണുണ്ടായതെന്നാണ് സാധാരണ പറഞ്ഞുവരുന്ന അർത്ഥം.

സൂ:—ശ്രേഷ്ഠശ്ച. 8

ശബ്ദാർത്ഥം:—ശ്രേഷ്ഠഃ ച=മുഖ്യപ്രാണനും പരമാത്മാവിൽനിന്നുണ്ടായി.

digitized by www.sreyas.in

സാരം:—പ്രാണൻ, അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ എന്നീ അഞ്ചു വിഭാഗങ്ങൾ ഏതിനുള്ളതായി പറയപ്പെടുന്നുവോ, അതാണു് മുഖ്യപ്രാണൻ. ആ മുഖ്യപ്രാണനും ഇന്ദ്രിയങ്ങളുടെ മാതിരി പരമപുരുഷനായ പരമാത്മാവിൽനിന്നുണ്ടായി.

സൂ:—ന വായുക്രിയേ പൃഥഗുപദേശാൽ. 9

ശബ്ദാർത്ഥം:—വായുക്രിയേ ന=ശ്രുതിയിൽ വർണ്ണിക്കപ്പെട്ട മുഖ്യപ്രാണൻ വായുതത്വമോ അതിൻെറ ക്രിയയോ അല്ല. പൃഥഗുപദേശാൽ=എന്തുകൊണ്ടെന്നാൽ പ്രത്യേകം വേർതിരിച്ചു പറയുന്നതുകൊണ്ടുതന്നെ.

സാരം:—ശ്രുതിയിൽ എവിടെ മുഖ്യപ്രാണൻെറ ഉൽപത്തിയുടെ വർണ്ണനമുണ്ടോ, അവിടെ വായുവിൻെറ ഉൽപത്തിയെ പ്രത്യേകം പറഞ്ഞിട്ടുണ്ടു്. അതിനാൽ പ്രാണനെന്നു പറഞ്ഞാൽ വായുതത്വമോ അതിൻെറ ക്രിയാസ്വരൂപമോ അല്ലെന്നും അതിൽനിന്നു വേറെയായ മറെറാരു വസ്തുവാണെന്നും വ്യക്തമാവുന്നു.

സൂ:—ചക്ഷുരാദിവത്തു തൽസഹശിഷ്ട്യാദിഭ്യഃ.

ശബ്ദാർത്ഥം:—തു=എന്നാൽ പ്രാണനും. ചക്ഷുരാദിവൽ=ചക്ഷുസ്സു തുടങ്ങിയ ഇന്ദ്രിയങ്ങൾപോലെ ജീവാത്മാവിൻെറ ഒരു കരണമാണു്. തൽസഹശിഷ്ട്യാദിഭ്യഃ=പ്രാണേന്ദ്രിയങ്ങൾ തമ്മിലുള്ള സംവാദത്തിൽക്കൂടെ ഈ കാര്യം വ്യക്തമായറിയാൻ കഴിയുന്നു. ഇന്ദ്രിയങ്ങളെന്നപോലെ പ്രാണനും ജഡമാണുതാനും.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ മുഖ്യപ്രാണൻെറ പ്രാമാണ്യതയെ കാണിക്കുന്ന ഒരു കഥയുണ്ടു്. ഒരി

digitized by www.sreyas.in

ക്കൽ ഇന്ദ്രിയങ്ങളും പ്രാണനും തമ്മിൽ ഞാനാണു് ശ്രേഷ്ഠൻ, ഞാനാണു് ശ്രേഷ്ഠൻ എന്നിങ്ങിനെ തൎക്കമുണ്ടായി. തൎക്കം വളൎന്നുവെങ്കിലും ഒരു തീൎപ്പുചെയ്യാൻ ആൎക്കും കഴിഞ്ഞില്ല. അപ്പോൾ എല്ലാവരുംകൂടി പ്രജാപതിയുടെ അടുക്കൽ പോയി ഞങ്ങളിൽ ആരാണു് ശ്രേഷ്ഠനെന്നു പറയണമെന്നപേക്ഷിച്ചു. നിങ്ങളിൽ ആർ വിട്ടുപോയാൽ ഈ ശരീരം ഇല്ലാതായിത്തീരുമോ അവൻതന്നെ ശ്രേഷ്ഠനെന്നു പ്രജാപതി മറുപടി പറഞ്ഞു. അപ്പോൾ പരീക്ഷണത്തിനുവേണ്ടി വാക്കു്, ദൃക്കു് തുടങ്ങിയ ഓരോ ഇന്ദ്രിയവും ശരീരത്തെ വിട്ടുതനാക്കി. ഇന്ദ്രിയങ്ങളെല്ലാം ശരീരത്തെ വിട്ടപ്പോഴും ശരീരത്തിൻെറ നിലനില്പിന്നോ വ്യവഹാരത്തിന്നോ യാതൊരു തകരാറും കണ്ടില്ല. അവസാനം പ്രാണൻ ശരീരത്തെ വിടാൻ തുടങ്ങി. അപ്പോൾ കാൎയ്യമെല്ലാം തകരാറായി. ശരീരം പെട്ടെന്നു നശിക്കുമെന്നുള്ള നിലയായി. അപ്പോൾ ഇന്ദ്രിയങ്ങളൊക്കെ ഭയപ്പെട്ടു പ്രാണനെ സ്തുതിക്കുകയും ശരീരം വിട്ടുപോവരുതേ എന്നപേക്ഷിക്കുകയും ചെയ്തു. എന്നാണു് കഥ. ഇതിൽനിന്നു് ഇന്ദ്രിയങ്ങളെ അപേക്ഷിച്ചു പ്രാണൻ ശ്രേഷ്ഠനാണെന്നും പ്രാണൻ പോയാൽ ശരീരം നിലനില്ക്കില്ലെന്നും ശരീരത്തെ നിലനിൎത്തുന്ന കരണങ്ങളിൽ മുഖ്യമായ കരണം പ്രാണനാണെന്നും തെളിയുന്നു. എന്നാൽ അതുകൊണ്ടു പ്രാണൻ ജഡമല്ലെന്നോ ജീവനധീനമല്ലെന്നോ വരുന്നുമില്ല. ഇന്ദ്രിയങ്ങളെന്നപോലെ പ്രാണനും ജഡവും ജീവനധീനവുമാണു്. ശാസ്ത്രങ്ങളിൽ ഇന്ദ്രിയങ്ങളെ നിഗ്രഹിക്കാൻ പറയുന്നതുപോലെത്തന്നെ

digitized by www.sreyas.in

പ്രാണനെയും നിഗ്രഹിക്കാൻ പറയുന്നുണ്ടു്. അതിനാൽ ജീവനധീനവുമാണു്. ചൈതന്യമില്ല; ജഡമാണു് പ്രാണനെന്ന കാരണത്താൽ ജീവാത്മാവെന്നപോലെ സ്വതന്ത്രമല്ല, ജീവാത്മാവിന്നധീനമാണു്.

സൂ:—അകരണത്വാച്ച ന ദോഷസ്തഥാ ഹി ദർശയതി. 11

ശബ്ദാർത്ഥം:—അകരണത്വാൽ = ഇന്ദ്രിയങ്ങളെന്നപോലെ വിഷയോപഭോഗത്തിൽ കരണമല്ലെന്നതുകൊണ്ടു്. ദോഷഃ ച ന=യാതൊരു ദോഷവുമില്ല. ഹി=എന്തുകൊണ്ടെന്നാൽ. തഥാ ദശയതി=ശ്രുതി അങ്ങനെ പ്രകാശിപ്പിക്കുന്നുണ്ടു്.

സാരം:—എങ്കിലും പ്രാണനെ ഒരു കരണമെന്നു പറയാൻ വയ്യ. എന്തുകൊണ്ടെന്നാൽ കരണമാണെങ്കിൽ ദൃഗാദിഇന്ദ്രിയങ്ങളെന്നപോലെ ഏതെങ്കിലും ഒരു വിഷയത്തെ ഗ്രഹിക്കുകയോ അനുഭവിക്കുകയോ ചെയ്യേണ്ടതല്ലേ? അതിനൊന്നും പാറ്റാത്തതാണെന്ന കാരണത്താൽ പ്രാണനെ ഒരു കരണമെന്നു പറയാൻ വയ്യ. എന്നു സംശയിക്കുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ കരണങ്ങളെന്നു തീച്ചപ്പെടുത്തപ്പെട്ട ഇന്ദ്രിയങ്ങൾക്കു വിഷയഗ്രഹണാദികൾക്കാവശ്യമായ ചലനംപോലും പ്രാണനാണുണ്ടാക്കിത്തീക്കുന്നതു്. മററു കരണങ്ങളുടെ കരണത്വംപോലും പ്രാണൻഹേതുവായിട്ടാണു് നിലനില്ക്കുന്നതു്. ആ സ്ഥിതിക്കു് എല്ലാററിലുംവെച്ചു മുഖ്യമായ കരണം പ്രാണനാണെന്നു പറയണം. അങ്ങനെയുള്ള പ്രാണൻ കരണമേ അല്ലെന്നുള്ള വ്യവഹാരം ശരിയല്ല.

digitized by www.sreyas.in

വിഷയഗ്രഹണമില്ലെന്നതൊരു ദോഷമല്ല. അതുകൊണ്ടു പ്രാണനു കരണത്വമില്ലാതാവുന്നില്ല. ഇന്ദ്രിയങ്ങളെ ധരിക്കുന്നതും പോഷിപ്പിക്കുന്നതും ജീവനെ ഒരു ശരീരത്തിൽനിന്നു മറെറാരു ശരീരത്തിലേയ്ക്കു കൊണ്ടുപോവുന്നതുമെല്ലാം പ്രാണനാണു്. ആ സ്ഥിതിക്കു വിഷയഗ്രഹണമില്ല എന്ന ഒരു കാരണംകൊണ്ടുമാത്രം പ്രാണനെ കരണമല്ലെന്നു പറഞ്ഞുകൂടാ. പ്രാണനും ഒരു കരണം തന്നെ.

സൂ:—പഞ്ചവൃത്തിർമ്മനോവൽ വ്യപദിശ്യതേ 12

ശബ്ദാർത്ഥം:—മനോവൽ=മനസ്സെന്നപോലെ. പഞ്ചവൃത്തിഃ=അഞ്ചു വൃത്തികളുള്ളതാണു്. വ്യപദിശ്യതേ=പ്രാണനെന്നു ശ്രുതി നിർദ്ദേശിച്ചിട്ടുണ്ടു്.

സാരം:—എപ്രകാരം ശ്രോത്രാദിജ്ഞാനേന്ദ്രിയങ്ങൾ വഴിക്കു മനസ്സിന്നു് അഞ്ചു വൃത്തികൾ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നുവോ, അതുപോലെ പ്രാണനും പ്രാണൻ, അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ ഇങ്ങിനെ അഞ്ചു വൃത്തികൾ നിർദ്ദേശിക്കപ്പെട്ടിട്ടുണ്ടു്. പ്രസ്തുത പഞ്ചവൃത്തികളിൽക്കൂടെ പ്രാണൻ ജീവാത്മാവിന്നു് അനേകകാര്യങ്ങളിൽ ഉപകരണമായിത്തീരുന്നുണ്ടു്. പ്രാണവൃത്തികളുടെ വിസ്തൃതമായ നിരൂപണം ശ്രുതികളിൽ പലേടത്തുമുണ്ടു്. അതിനാൽ പ്രാണനും ജീവാത്മാവിന്നു കരണമാണെന്നു പറയുന്നതിൽ തെററില്ല.

സൂ:—അണുശ്ച. 13

ശബ്ദാർത്ഥം:—അണുഃ ച=പ്രാണൻ സൂക്ഷ്മസ്വരൂപിയുമാണു്.

digitized by www.sreyas.in

സാരം:—പ്രാണൻ പഞ്ചവൃത്തിസ്വരൂപേണ സ്ഥൂലമായിത്തീൎന്നിട്ടുണ്ടെങ്കിലും സൂക്ഷ്മരൂപംകൂടിയാണു്. സൂക്ഷ്മത്വംകൊണ്ടു സൎവ്വത്ര വ്യാപകമാണെന്നുംകൂടി വരുന്നുണ്ടു്. അങ്ങിനെ വ്യാപകമാണെങ്കിൽ പരിച്ഛിന്നവുമാണു്.

സൂ:—ജ്യോതിരാദ്യധിഷ്ഠാനം തു തദാമനനാൽ.

ശബ്ദാൎത്ഥം:—ജ്യോതിരാദ്യധിഷ്ഠാനം തു=അഗ്നി തുടങ്ങിയ തത്വങ്ങളുടെ അധിഷ്ഠാനദേവത ബ്രഹ്മംതന്നെയാണു്; എന്തുകൊണ്ടെന്നാൽ. തദാമനനാൽ=ശ്രുതിയിൽ വേറെ സ്ഥലത്തും അതിനെ പറഞ്ഞിട്ടുണ്ടു്.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ അഗ്നി ജലം ഭൂമി എന്നീ മൂന്നു ഭൂതങ്ങളിൽനിന്നാണു് ജഗത്തിന്റെ ഉൽപത്തിയെന്നു പറഞ്ഞിട്ടുണ്ടു് എന്നാൽ അവയുടെ അധിഷ്ഠാനദേവത ഏതാണെന്നു തീൎച്ചപ്പെടുത്താനാണു് ഈ പുതിയ പ്രകരണം ആരംഭിക്കുന്നതു്. ശ്രുതിയിൽ കരിടത്തു ജഗൽകൎത്താവായിരിക്കുന്ന പരമേശ്വരൻ "ഏകനായിരിക്കുന്ന ഞാൻ അനേകനായിത്തീരട്ടേ" എന്നു വിചാരിച്ചുവെന്നും അപ്പോഠം അഗ്നിയുണ്ടായിയെന്നും പിന്നീടു വിചാരംചെയ്തു എന്നും മററും പറയുന്നുണ്ടു്. ഈ വൎണ്ണനത്തിൽ തേജസ്സു തുടങ്ങിയ തത്വങ്ങളിൽ വിചാരം ചെയ്തുവെന്നു പറയുന്ന അധിഷ്ഠാതാവു ബ്രഹ്മംതന്നെയാണു്. എന്തുകൊണ്ടെന്നാൽ തൈത്തിരീയോപനിഷത്തിൽ പറയുന്നുണ്ടു്—"ഈ ജഗത്തിനെ രചിച്ചിട്ടു് അതിൽ ഓരോന്നിന്റെയും ഉള്ളിൽ പ്രവേശിച്ചു" എന്നു് അതിനാൽ പരമേശ്വരൻതന്നെയാണു് പ്രസ്തുതതത്വങ്ങ



digitized by www.sreyas.in

ളിൽ അധിഷ്ഠാതൃസ്വരൂപേണ പ്രവേശിച്ച് വിചാരംചെയ്തു്; അല്ലാതെ ജഡത്വമല്ല എന്നു സിദ്ധമാവുന്നുണ്ടു്.

സൂ:—പ്രാണവതാ ശബ്ദാൽ. 15

ശബ്ദാർത്ഥം:—പ്രാണവതാ=ബ്രഹ്മം പ്രാണധാരിയായ ജീവനോടുകൂടി പ്രവേശിച്ചു. ശബ്ദാൽ=എന്നിങ്ങിനെ ശ്രുതിവാക്യമുള്ളതിനാൽ അതു ദോഷമില്ല.

സാരം:—തത്വങ്ങളിലെല്ലാം ബ്രഹ്മമാണു് അധിഷ്ഠാതാവായിട്ടിരിക്കുന്നതെങ്കിൽ ഓരോ ശരീരത്തിലും ബ്രഹ്മംതന്നെയാണു് അധിഷ്ഠാനം ചെയ്തിരിക്കുന്നതു്, ജീവാത്മാവല്ല എന്നു വരില്ലേ എന്ന സംശയത്തെ മുൻനിർത്തിക്കൊണ്ടു പറകയാണു്. ഛാന്ദോഗ്യോപനിഷത്തിൽ അഗ്ന്യാദി മൂന്നു തത്വങ്ങളുമുണ്ടായശേഷം അവയുടെ കർത്താവായ ഈശ്വരൻ ഇനി ഞാൻ ജീവാത്മാവോടുകൂടി ഇവയുള്ളിൽ പ്രവേശിച്ചു നാനാനാമരൂപങ്ങളേയും ഉൽപാദിപ്പിക്കാം എന്നു വിചാരിച്ചു എന്നിങ്ങിനെ പറയുന്നുണ്ടു്. ഇതിൽനിന്നു ജീവാത്മാവോടുകൂടിയാണു് പരമാത്മാവു തത്വങ്ങളിൽ പ്രവേശിച്ചതെന്നു സിദ്ധമാവുന്നുണ്ടു്. ഇതുപോലെ ഐതരേയോപനിഷത്തിലെ ഒന്നാമദ്ധ്യായത്തിൽ ജീവാത്മാവിന്നു തന്റെ സമ്പർക്കം കൊടുക്കാൻ വേണ്ടി പരമാത്മാവു സജീവശരീരത്തിൽ പ്രവേശിച്ചുവെന്നു പറയുന്നുണ്ടു്. മുണ്ഡകോപനിഷത്തിലും ശ്വേതാശ്വതരോപനിഷത്തിലും ജീവേശ്വരന്മാരെ ശരീരവൃക്ഷത്തിലിരിക്കുന്ന രണ്ടു പക്ഷികളായി ചിത്രീകരിച്ചിട്ടുണ്ടു്. കഠോപനിഷത്തിലും ഹൃദയഗുഹയിൽ ജീവാത്മാവും പരമാത്മാവും അധിവസിക്കുന്നതായിപ്പറയുന്നുണ്ടു്.

digitized by www.sreyas.in

പറയപ്പെട്ട വർണ്ണനങ്ങളിൽനിന്നു ജീവാത്മാവും പരമാത്മാവും ശരീരത്തിൽ സ്ഥിതിചെയ്യുന്നതായി തെളിയുന്നു. അതിനാൽ ശരീരത്തിന്റെ അധിഷ്ഠാതാവു ജീവാത്മാവാണെന്നു കരുതുന്നതിൽ തെററില്ല.

സൂ:—തസ്യ ച നിത്യത്വാൽ. 16

ശബ്ദാർത്ഥം:—തസ്യ=ജീവാത്മാവിന്നു. നിത്യത്വാൽ ച=നിത്യത്വമുള്ളതുകൊണ്ടും ഉൽപത്തിവർണ്ണനം ചെയ്യാത്തതു തെററല്ല.

സാരം:—ശ്രുതിയിൽ തത്വങ്ങളുടെ ഉൽപത്തിക്കു മുമ്പോ പിൻപോ എവിടെയും ജീവാത്മാവിന്റെ ഉൽപത്തിയെ വർണ്ണിച്ചുകാണുന്നില്ല. ആ സ്ഥിതിക്കു പരമാത്മാവു സജീവശരീരത്തെ പ്രാപിച്ചു എന്നൊക്കെപ്പറയുന്നതിനെന്താണർത്ഥമെന്ന ശങ്കയെ അടിസ്ഥാനപ്പെടുത്തിപ്പറകയാണു്. ജീവാത്മാവിന്നു് നിത്യത്വം പ്രസിദ്ധമാണു്. അതിനാൽ ഉൽപത്തിയെപ്പറയേണ്ട ആവശ്യമില്ല. ജീവാത്മാവു പഞ്ചഭൂതങ്ങളെപ്പോലെ പ്രളയകാലത്തു നശിക്കുകയോ സൃഷ്ടികാലത്തുണ്ടാവുകയോ ചെയ്യുന്നില്ല. എങ്കിലും ശരീരത്തിന്റെ ഉൽപത്തിയെ പറഞ്ഞപ്പോഠം ഗൌണമായിട്ടു ജീവാത്മാവിന്റെ ഉൽപത്തിയെ പറഞ്ഞിട്ടുമുണ്ടു്. എങ്കിലും പഞ്ചഭൂതങ്ങളുടെ ഉൽപത്തിക്കു മുമ്പോ പിമ്പോ എന്നു വ്യക്തമാക്കീട്ടുമില്ല. അതു് ഒരുപ്രകാരത്തിൽ ഉചിതമായിട്ടുമുണ്ടു്. അതിനാൽ ജീവന്റെ ഉൽപത്തിയെ വർണ്ണിക്കാത്തതുകൊണ്ടു യാതൊരു ദോഷവുമില്ല.

digitized by www.sreyas.in

സൂ:—ത ഇന്ദ്രിയാണി തദ്വ്യപദേശാൽ അന്യത്ര ശ്രേഷ്ഠാൽ. 17

ശബ്ദാത്ഥം:—തേ=മനസ്സടക്കമുള്ള പതിനൊന്നു പ്രാണങ്ങഠം. ഇന്ദ്രിയാണി=ഇന്ദ്രിയങ്ങളാണെന്നു പറയപ്പെട്ടിട്ടുണ്ടു്. ശ്രേഷ്ഠാൽ=മുഖ്യപ്രാണനിൽനിന്നു ഭിന്നങ്ങളാണെന്നു്. അന്യത്ര=വേറെ ശ്രുതിയിൽ. തദ്വ്യപദേശാൽ=അതിൻെറ ഭിന്നതയെ പറഞ്ഞിട്ടുണ്ടു്.

സാരം:—ശ്രുതിയിൽ ഇന്ദ്രിയങ്ങളെ പ്രാണശബ്ദംകൊണ്ടു വണ്ണിച്ചിട്ടുണ്ടു്. അതിനാൽ ഇന്ദ്രിയങ്ങഠം മുഖ്യപ്രാണൻെറ കാര്യങ്ങളോ അഥവാ വൃത്തികളോ ആണെന്നു വിചാരിച്ചുകൂടേ? എന്ന ശങ്കയെ ആസ്പദിച്ചു പറകയാണു്. അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ വേറെ ശ്രുതിയിൽ മുഖ്യപ്രാണനെ ഇന്ദ്രിയങ്ങളിൽനിന്നു വേറെയാക്കി വണ്ണിച്ചിട്ടുണ്ടു്. അവിടെ ഇന്ദ്രിയങ്ങഠംക്കു പ്രാണശബ്ദം ഉപയോഗിച്ചിട്ടുമില്ല. ഇതുകൊണ്ടു ചക്ഷുരാദി ഇന്ദ്രിയങ്ങഠം മുഖ്യപ്രാണനിൽനിന്നു വേറെയാണെന്നു വ്യക്തമായി തെളിയുന്നുണ്ടു്. ഗൌണരൂപത്തിൽ ഇന്ദ്രിയങ്ങഠംക്കു പ്രാണശബ്ദം ഉപയോഗിച്ചു എന്നു മാത്രമേ ഉള്ളു. അതിനാൽ ഇന്ദ്രിയങ്ങഠം മുഖ്യപ്രാണൻെറ കാര്യങ്ങളോ മുഖ്യപ്രാണൻ ഇന്ദ്രിയങ്ങളുടെ വഗ്ഗത്തിൽ പെട്ടതോ ആവുന്നില്ല.

സൂ:—ഭേദശ്രുതേഃ 18

ശബ്ദാത്ഥം:—ഭേദശ്രുതേഃ=ഇന്ദ്രിയങ്ങളിൽനിന്നു മുഖ്യപ്രാണൻെറ ഭേദത്തെ ശ്രുതി വണ്ണിച്ചിട്ടുണ്ടു്. അതുകൊണ്ടും ഇന്ദ്രിയങ്ങളും പ്രാണനും വ്യത്യസ്തങ്ങഠംതന്നെ.

digitized by www.sreyas.in

സാരം:—മുണ്ഡകോപനിഷത്തിലും ബൃഹദാരണ്യകോപനിഷത്തിലുമാണു് ഇന്ദ്രിയങ്ങളെ പ്രാണശബ്ദംകൊണ്ടുപന്യസിച്ചിരിക്കുന്നതു്. അവയിൽത്തന്നെ ഇന്ദ്രിയങ്ങൾക്കും പ്രാണനും തമ്മിലുള്ള വ്യത്യാസത്തെയും പറഞ്ഞിട്ടുണ്ടു്. പ്രശ്നോപനിഷത്തിലും, മുഖ്യപ്രാണന്റെ പ്രാധാന്യത്തെ കാണിക്കാൻവേണ്ടി മുഖ്യപ്രാണൻ മററു തത്വങ്ങളിൽനിന്നും ഇന്ദ്രിയങ്ങളിൽനിന്നും വേറെയാണെന്നു വ്യക്തമാക്കീട്ടുണ്ടു്. ഇങ്ങിനെ ശ്രുതികൾ മുഖ്യപ്രാണനെ എല്ലാ തത്വങ്ങളിൽനിന്നും വേർതിരിച്ചു കാണിച്ചിരിക്കയാൽ മുഖ്യപ്രാണൻ ഇന്ദ്രിയങ്ങളിൽനിന്നു വേർതിരിഞ്ഞ വസ്തുവാണെന്നു വ്യക്തമാവുന്നുണ്ടു്.

സൂ:—വൈലക്ഷണ്യാച്ച. 19

ശബ്ദാർത്ഥം:—വൈലക്ഷണ്യാൽ ച=ഇന്ദ്രിയങ്ങളും പ്രാണനും തമ്മിലുള്ള വിലക്ഷണതകൊണ്ടും അവ ഒന്നല്ലെന്നു തെളിയുന്നുണ്ടു്.

സാരം:—സുഷുപ്തിയിൽ എല്ലാ ഇന്ദ്രിയങ്ങളും അന്തഃകരണവും കേവലം ലയിക്കുന്നുണ്ടു്. അപ്പോഴും മുഖ്യപ്രാണൻ യാതൊരു ക്ഷീണവും കൂടാതെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതായും കാണുന്നുണ്ടു്. നിദ്രയുടെ ശക്തിക്കു പ്രാണനെ ബാധിക്കാൻ കഴിയില്ലെന്നും വ്യക്തമാവുന്നുണ്ടു്. ഇതിൽനിന്നു പ്രാണന്റെയും ഇന്ദ്രിയങ്ങളുടെയും വ്യത്യസ്തത സ്പഷ്ടമായി തെളിയുന്നുണ്ടു്. അതിനാൽ ഇന്ദ്രിയങ്ങൾ പ്രാണന്റെ കാര്യങ്ങളോ വൃത്തികളോ അല്ല. ഗൌണമായി പ്രാണശബ്ദംകൊണ്ടു് ഇന്ദ്രിയങ്ങളെ ഉപന്യസിച്ചു എന്നേ ഉള്ളൂ.

digitized by www.sreyas.in

സൂ:—സംജ്ഞാമൂൎത്തിക്ലൃപ്തിസ്തു ത്രിവൃൽകുൎവ്വത ഉപദേശാൽ. 20

ശബ്ദാൎത്ഥം:—സംജ്ഞാമൂൎത്തിക്ലൃപ്തിഃ തു=നാമരൂപപ്രപഞ്ചത്തിന്റെ സൃഷ്ടിയും. ത്രിവൃൽകുൎവ്വതഃ=മൂന്നു തത്വങ്ങളെ കൂട്ടിയോജിപ്പിച്ച പരമാത്മാവിന്റെതന്നെ പ്രവൃത്തിയാണു്. ഉപദേശാൽ=എന്തുകൊണ്ടെന്നാൽ അങ്ങിനെ ശ്രുതിയിൽ പറഞ്ഞിട്ടുള്ളതുകൊണ്ടുതന്നെ.

സാരം:—അഗ്നി തുടങ്ങിയ തത്വങ്ങളെ സൃഷ്ടിച്ചു് പരമാത്മാവു ജീവാത്മാവോടുകൂടി അവയിൽ പ്രവേശിച്ചു നാമരൂപാത്മകമായ പ്രപഞ്ചത്തെ സൃഷ്ടിച്ചു എന്നുള്ള ശ്രുതിവാക്യംകൊണ്ടു് നാമരൂപാത്മകപ്രപഞ്ചത്തെ സൃഷ്ടിച്ചതു് ഏതെങ്കിലും ജീവവിശേഷമോ അഥവാ പരമാത്മാവു തന്നെയോ എന്ന ശങ്കയ്ക്കവകാശമുള്ളതിനാൽ പരമാത്മാവുതന്നെയാണു് ജഗൽസൃഷ്ടിയെ ചെയ്തതെന്നു സമൎത്ഥിക്കുന്നു ഈ സൂത്രംകൊണ്ടു്.

വിശാലവും അനന്തവുമായ ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുകയെന്നതു് ഒരു ജീവാത്മാവിന്റെ കഴിവിന്നു വിധേയമല്ല. ജീവാത്മാവോടുകൂടി പരമാത്മാവു തത്വങ്ങളുടെ ഉള്ളിൽ പ്രവേശിച്ചു എന്നു പറഞ്ഞതിന്റെ ആവശ്യംതന്നെ ജീവനിൽകൂടെ കാൎയ്യങ്ങളെ പ്രവൎത്തിക്കുകയും എല്ലാററിന്റെയും അധീശത്വവും കൎത്തൃത്വവും പരമാത്മാവിനാണെന്നു കാണിക്കാനുമാണു്. അല്ലാതെ ജീവാത്മാവിനെ കൎത്താവാക്കികാണിക്കാൻ വേണ്ടിയല്ല. ജീവാത്മാവിന്നു തന്റെ വാസനാവിശേഷങ്ങളെ അനുസരിച്ചു ചെയ്യേണ്ടിവരുന്ന കൎമ്മങ്ങൾക്കാവശ്യമായ ശക്തിയും പ്രേ

digitized by www.sreyas.in

രണവും തന്നെ പരമാത്മാവിൽനിന്നാണ് കിട്ടിവരുന്നതു്. അതിനാൽ ശ്രുതിയുടെ ആ ഭാഗത്തെ വർണ്ണനംകൊണ്ടുതന്നെ നാമരൂപാത്മകവും ജഡവുമായ ഈ ജഗത്തിൻെറ സൃഷ്ടി പരമാത്മാവുതന്നെയാണ് നിർവ്വഹിക്കുന്നതെന്നു സിദ്ധമാവുന്നുണ്ടു്.

സൂ:— മാംസാദി ഭൌമം യഥാശബ്ദമിതരയോശ്ച.

ശബ്ദാർത്ഥം:— മാംസാദി=മാംസം തുടങ്ങിയവ. ഭൌമം=ഭൂമിയുടെ കാര്യങ്ങളായിട്ടു് പറഞ്ഞതുപോലെ. യഥാശബ്ദം=ശബ്ദങ്ങളെക്കൊണ്ടു സൂചിപ്പിച്ചതുപോലെ. ഇതരയോഃ ച=മററു രണ്ടു തത്വങ്ങളുടെ കാര്യങ്ങളേയും അറിയേണ്ടതാണ്.

സാരം:— പരമാത്മാവാണ് തേജസ്സ്, അപ്പ്, ഭൂമി എന്നീ മൂന്നു തത്വങ്ങളെ കൂട്ടിയോജിപ്പിച്ചു് അവയിൽനിന്നു നാമരൂപാത്മകജഗത്തിനെ സൃഷ്ടിച്ചതെങ്കിൽ ഏതേതു പദാർത്ഥങ്ങളാണുണ്ടായതെന്നെങ്ങിനെ അറിയാമെന്ന സംശയത്തിനു മറുപടി പറയുന്നു ഈ സൂത്രംകൊണ്ടു്. അതേ പ്രകരണത്തിൽത്തന്നെ ശ്രുതിയിൽ ഭൂമിയുടെ കാര്യമായി അന്നവും അന്നത്തിൽനിന്നു മാംസം, വിഷ്ഠ, മനസ്സ് എന്നിവയും ഉണ്ടാവുന്നുവെന്നു പറഞ്ഞു. അതുപോലെ മററു രണ്ടു തത്വങ്ങളുടെ കാര്യങ്ങളേയും അവയിൽനിന്നുണ്ടാവുന്ന പദാർത്ഥങ്ങളേയും വ്യക്തമാക്കിട്ടുണ്ടു്. അതുപോലെ ധരിക്കേണ്ടതാണ്.

സൂ:— വൈശേഷ്യാത്തു തദ്വാദസ്തദ്വാദഃ. 22

ശബ്ദാർത്ഥം — തദ്വാദഃ=ആ പ്രതിപാദനം. തദ്വാദഃ=ആ പ്രതിപാദനം. വൈശേഷ്യാൽ തു=ആധിക്യ

digitized by www.sreyas.in

ത്തെ സൂചിപ്പിച്ചുകൊണ്ടുള്ളതാണെന്ന കാരണത്താൽ ദോഷമില്ല.

സാരം:—അഗ്ന്യാദി മൂന്നു തത്വങ്ങളെ കൂട്ടിയോജിപ്പിച്ചു എന്നു പറഞ്ഞതിൽ തുല്യമാത്രകളോടുകൂടി യോജിപ്പിച്ചു എന്നു പറഞ്ഞിട്ടില്ലാത്തതിനാൽ ആധിക്യന്യൂനതയോടുകൂടിയാണു് യോജനമെന്നു ധരിക്കാം. അങ്ങിനെയാവുമ്പോഠം ഭിന്നഭിന്ന പദാൎത്ഥങ്ങളുണ്ടാവുന്നതു് അസംഗതവുമല്ല. ഈ സൂത്രത്തിൽ തദ്വാദഃ എന്ന ശബ്ദം രണ്ടു പ്രാവശ്യം എടുത്തു പറഞ്ഞിരിക്കുന്നതു് അദ്ധ്യായാവസാനത്തെ കാണിക്കാനുമാണു്. ഈ പ്രകരണത്തിൽ മനസ്സിനെ അന്നത്തിൻെറ കാൎയ്യമായും അന്നമയമായും അതുപോലെ പ്രാണനെ ജലത്തിൻെറ കാൎയ്യമായും ജലമയമായും വാക്കിനെ അഗ്നിയുടെ കാൎയ്യമായും അഗ്നിമയമായും പറഞ്ഞിട്ടുണ്ടെങ്കിലും ആ പ്രതിപാദനം ഗൌണമാണു്. വാസ്തവത്തിൽ വാക്കു്, പ്രാണൻ, മനസ്സു് എന്നീ ഇന്ദ്രിയങ്ങഠം ഭൂതകാൎയ്യങ്ങളല്ല. ഭൂതങ്ങളിൽനിന്നു വേറെയാണു്. ഈ വസ്തുത ഇതിനുമുമ്പു വ്യക്തമാക്കീട്ടുമുണ്ടു്. ഇവിടെ രണ്ടാമദ്ധ്യായം അവസാനിക്കുന്നു.

രണ്ടാമദ്ധ്യായത്തിൽ ചതുൎത്ഥപാദം കഴിഞ്ഞു.



digitized by www.sreyas.in

# വേദാന്തദർശനം അഥവാ ബ്രഹ്മസൂത്രം

## ഉത്തരാർദ്ധം

(ഭാഷാടീകാസഹിതം)

## മൂന്നാമദ്ധ്യായം

### പ്രഥമപാദം

കഴിഞ്ഞ രണ്ടദ്ധ്യായങ്ങളെക്കൊണ്ടു ജീവാത്മാവിന്റെയും പരമാത്മാവിന്റെയും സ്വരൂപങ്ങളെ വേണ്ട പോലെ നിരൂപിച്ചു. ഇനി ജീവാത്മാവിന്നു പരമാത്മാവിനോടു കൂടിച്ചേരാനുള്ള ഉപായത്തെയാണ് പ്രകാശിപ്പിക്കേണ്ടിയിരിക്കുന്നത്. അതാണ് ഈ മൂന്നാമദ്ധ്യായത്തിൽ ആരംഭിക്കാൻ പോവുന്നത്. അതുകൊണ്ട് ഈ അദ്ധ്യായത്തിന്നു സാധനാദ്ധ്യായം അല്ലെങ്കിൽ ഉപാസനാദ്ധ്യായമെന്നു പറയും. പരമാത്മപ്രാപ്തിസാധനങ്ങളിൽവെച്ച് ഏററവും മുമ്പേ ഉണ്ടാവേണ്ടിയിരിക്കുന്നതു വൈരാഗ്യമാണ്. സംസാരത്തിലെ അനിത്യപദാർത്ഥങ്ങളിൽ പരമാർത്ഥമായ വൈരാഗ്യം ജനിച്ചുകഴിഞ്ഞാൽ മാത്രമേ മനുഷ്യന് ഈശ്വരപ്രാപ്തിക്കുതകുന്ന ശുശ്രൂഷയും പ്രയത്നവും ഉണ്ടാവാൻ പോവുന്നുള്ളു. അതിനാൽ വൈരാഗ്യമങ്കുരിക്കാൻ പററുന്ന തോതിൽ ഗർഭവാസജന്മമരണാദിദുഃഖങ്ങളുടെ നിരൂപണം വീണ്ടും

digitized by www.sreyas.in

വീണ്ടും ചൈതന്യമുണ്ടതത്യാവശ്യമാണു്. അതാണു് ഈ പ്രഥമപാദംകൊണ്ടു നിർവ്വഹിക്കാൻ പോവുന്നതു്. പ്രളയത്തിനുശേഷം കല്പാരംഭത്തിൽ പരമാത്മാവിൽനിന്നു ജഗത്തെങ്ങനെയുണ്ടായി എന്ന വിഷയം കഴിഞ്ഞ രണ്ടദ്ധ്യായങ്ങളിൽ വേണ്ടത്ര നിരൂപിച്ചിട്ടുണ്ടു്. വർത്തമാന ജഗത്തിൽ ജീവൻെറ ശരീരപരിവർത്തനസ്വരൂപമെങ്ങനെയെന്ന വിഷയം നിരൂപിക്കപ്പെട്ടിട്ടില്ല. അതുകൊണ്ടു് അതിനെയാണു് ഈ പാദത്തിൽ നിരൂപിക്കാൻ തുടങ്ങുന്നതു്. ജീവൻ ഒരു ശരീരത്തെ വിട്ടു—മരിച്ചശേഷം—മററൊരു ശരീരത്തെ പ്രാപിക്കാൻ പോവുന്നതിൻെറ സമ്പ്രദായത്തെയാണിവിടെ ആദ്യം നിരൂപിക്കുന്നതു്. അതായതു മരണാനന്തരഗതിയെക്കുറിച്ചാണു് വിചാരം ആരംഭിക്കുന്നതെന്നു താല്പര്യം.

**സൂ:—തദന്തരപ്രതിപത്തൌ രംഹതി സംപരിഷ്വക്തഃ പ്രശ്നനിരൂപണാഭ്യാം—1.**

ശബ്ദാർത്ഥം:—തദന്തരപ്രതിപത്തൌ=നിലവിലുള്ള ശരീരത്തെ വിട്ടു—മരിച്ചശേഷം—മററൊരു ശരീരത്തെ പ്രാപിക്കാൻ പോവുമ്പോൾ. സംപരിഷ്വക്തഃ=ശരീരബീജങ്ങളാൽ — വാസനകളാൽ — ചുററപ്പെട്ടുകൊണ്ടു്. രംഹതി=പോവുന്നു പ്രശ്നനിരൂപണാഭ്യാം=ഈ വസ്തുത ചോദ്യോത്തരങ്ങളിൽനിന്നു മനസ്സിലാക്കാൻ സാധിക്കുന്നു.

സാരം:—സ്ഥൂലശരീരത്തിൻെറ വേർപാടാണു് മരണം. മററൊരു സ്ഥൂലശരീരത്തെ പ്രാപിക്കൽ ജന

digitized by www.sreyas.in

നവും. സ്ഥൂലശരീരത്തെ വിട്ട—മരിച്ച—ജീവൻ സൂക്ഷ്മ ശരീരസ്ഥിതനായിട്ടാണ് പോവുന്നതു്. മറെറാരു സ്ഥൂലശരീരത്തിൻെറ ഉൽപത്തിക്ക് ആവശ്യമായ വാസനകളും തത്വങ്ങളുമാകുന്ന സൂക്ഷ്മബീജങ്ങറം സൂക്ഷ്മ ശരീരത്തിൽ നിറഞ്ഞിരിക്കുന്നു. അവയോടും കൂടിയാണ് പോവുന്നതു്. ഈ വസ്തുത ഛാന്ദോഗ്യോപനിഷത്തിലെ ചോദ്യോത്തരങ്ങളിൽക്കൂടെ അറിയാൻ സാധിക്കുന്നതു മാണ്. പുനർജ്ജന്മമെന്നൊന്ന് ഉണ്ടോ എന്നുപോലും സംശയിക്കുന്നവർ ഈ പ്രകരണത്തെ പ്രത്യേകം ശ്രദ്ധി ക്കുന്നതു നന്നായിരിക്കും. ഉപാധിഗതമായ ബ്രഹ്മചൈ തന്യാംശത്തെയാണ് ജീവനെന്നു പറയുന്നതു്. ഉപാ ധികറം ഒന്നല്ല, മൂന്നെണ്ണമുണ്ടു്. ഉപാധിസംബന്ധ മില്ലെങ്കിൽ ജീവതത്വവും ഇല്ലാതായി. ജാഗ്രത്തു്, സ്വ പ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകളെ ഓരോ ജീവനും അനുഭവിക്കുന്നു എന്നു പ്രത്യക്ഷമാണല്ലോ. സ്ഥൂലശ രീരോപാധിയെ അവലംബിച്ചു നില്ക്കുന്ന സമയമാണ് ജാഗ്രദവസ്ഥ. സ്വപ്നത്തിൽ ജീവൻ സ്ഥൂലശരീരത്തെ ആശ്രയിച്ചല്ല നില്ക്കുന്നതെന്നു സ്പഷ്ടമാണ്. അപ്പോറം ദൃഷ്ടമായ സ്ഥൂലശരീരം കൂടാതെ മറെറാരുപാധികൂടി വേണമെന്നു തെളിയുന്നുണ്ടല്ലോ. സൂക്ഷ്മശരീരമാണ് സ്വപ്നാവസ്ഥയിലെ ആശ്രയോപാധി. അല്ലെങ്കിൽ സൂക്ഷ്മശരീരത്തെ അവലംബിച്ചു നില്ക്കുന്ന സമയത്തെ യാണ് സ്വപ്നാവസ്ഥയെന്നു പറയുന്നതു്. അതിനേയും വിട്ടു കാരണശരീരത്തെമാത്രം അവലംബിച്ചു നില്ക്കുന്ന സമയത്തെയാണ് സുഷുപ്ത്യവസ്ഥയെന്നും പറയുന്നതു്.

digitized by www.sreyas.in

അപ്പോഠം സ്ഥൂലസൂക്ഷ്മകാരണങ്ങളാകുന്ന മൂന്നുപാധികഠം അല്ലെങ്കിൽ മൂന്നു ശരീരങ്ങഠം കാരോ ജീവന്നുമുണ്ടെങ്കിലും അവയിൽ മുഖ്യോപാധി സൂക്ഷ്മശരീരമാണു്. അതുള്ളേടത്തോളം കാലം ജീവത്വം നഷ്ടപ്പെടുന്നില്ല. അജ്ഞാനമാണു് സൂക്ഷ്മശരീരത്തിന്നു കാരണം. ജ്ഞാനം കൊണ്ടേ അതു നശിക്കൂ പ്രാരബ്ധകർമ്മമാണു് സ്ഥൂലശരീരത്തിന്നു കാരണം. പ്രാരബ്ധാവസിതിയിൽ സ്ഥൂലം നശിക്കും സ്ഥൂലശരീരം നശിച്ചാലും സൂക്ഷ്മശരീരത്തിന്നോ, തദന്തർഗ്ഗതനായ ജീവനോ യാതൊരു മാററവും വരുന്നില്ല. കർമ്മം അവസാനിക്കാത്തതുകൊണ്ടാണു് ജ്ഞാനസമ്പാദനത്തിനവസരം കിട്ടാത്തതു്. ജ്ഞാനസമ്പാദനം സാധിക്കാത്തതുകൊണ്ടാണു്. അജ്ഞാനസ്വരൂപമായ സൂക്ഷ്മശരീരം നശിക്കാത്തതും. കർമ്മം അവസാനിക്കാത്ത സ്ഥിതിക്കു ഫലഭുക്തി അകററാൻ വയ്യാത്തതാണു്. അതിന്നു സ്ഥൂലശരീരം വേണംതാനും. ആ സ്ഥിതിക്കു് ഒരാഠം മരിക്കുന്നു എന്നതു ജനിക്കാൻ വേണ്ടി മാത്രമാണെന്നു വ്യക്തമാണു്. ജ്ഞാനംകൊണ്ടു സൂക്ഷ്മശരീരം നശിക്കാതിരിക്കുംകാലത്തോളം ഈ സമ്പ്രദായം ആവർത്തിക്കപ്പെട്ടുകമാത്രമാണു് ചെയ്യുന്നതു്.

ഛാന്ദോഗ്യോപനിഷത്തിൽ ഈ തത്വത്തെ വെളിവാക്കുന്നൊരു കഥയുണ്ടു്. ഛാന്ദോഗ്യോപനിഷത്തിൽ പ്രസിദ്ധനായൊരു ഋഷിബാലനാണു് ശ്വേതകേതു. അദ്ദേഹമൊരിക്കൽ പ്രവാഹണനെന്നു പേരുള്ള പാഞ്ചാലരാജാവിനെ കാണാൻപോയി, രാജാവു ഋഷിബാല

digitized by www.sreyas.in

നോട് കുശലപ്രശ്നം ചെയ്ത കൂട്ടത്തിൽ വിദ്യാഭ്യാസം കഴിഞ്ഞുവോ എന്നു ചോദിച്ചു. കഴിഞ്ഞുവെന്നു ബാലൻ മറുപടിയും പറഞ്ഞു. അപ്പോഠം രാജാവു കുട്ടിയുടെ അറിവിനെ ഒന്നു പരിശോധിക്കാൻവേണ്ടി അഞ്ചു ചോദ്യങ്ങളെ ചോദിച്ചു 1) ഇവിടെ മരിച്ചാൽ ആ ജീവൻ പിന്നെ എവിടെയ്ക്കാണ് പോവുന്നതു്? 2) പിന്നെ എങ്ങനെയാണ് വീണ്ടും ഇവിടേയ്ക്കുതന്നെ തിരിച്ചുവരുന്നതു്? 3) ദേവയാനവും പിതൃയാനവും തമ്മിലുള്ള വ്യത്യാസമെന്തു്? 4) ഈ ലോകത്തെ വിട്ടാൽ എന്തുകൊണ്ട് എല്ലാ ലോകങ്ങളിലും പോകുന്നില്ല? 5) പഞ്ചമാഹുതിയിൽ ഈ ജലം എങ്ങനെ പുരുഷസ്വരൂപമായിത്തീരും? എന്നാണ് പ്രവാഹണൻെറ അഞ്ചു ചോദ്യങ്ങഠം. അതിൽ ഒന്നിനുപോലും മറുപടി പറയാൻ സാധിച്ചില്ല ശ്വേതകേതുവിനു്. അറിയില്ലെന്നു തന്നെ പറയേണ്ടിവന്നു. ഇതൊന്നും അറിവില്ലെങ്കിൽ പിന്നെ വിദ്യാഭ്യാസം കഴിഞ്ഞുവെന്നു പറഞ്ഞതിനെന്താണർത്ഥമെന്നായി രാജാവു്. ബാലൻ ലജ്ജിതനായി നേരെ പിതാവിന്നടുക്കൽ ചെന്നു വിവരമെല്ലാം പറഞ്ഞു. ഇതൊന്നും എനിക്കും അറിഞ്ഞുകൂടെന്നായി പിതാവു്. പിന്നെ രണ്ടുപേരുംകൂടെ പ്രവാഹണൻെറ അടുക്കൽത്തന്നെ ചെന്നു പ്രസ്തുത ചോദ്യങ്ങളുടെ മറുപടി പറഞ്ഞുതരണമെന്നാവശ്യപ്പെട്ടു. ഇതുവരേയും ഈ തത്വം ബ്രാഹ്മണരാരും അറിഞ്ഞിട്ടില്ല. ക്ഷത്രിയക്കുമാത്രം അറിവുള്ളതാണ്. എങ്കിലും അങ്ങയ്ക്കു പറഞ്ഞുതരാം എന്നു പറഞ്ഞു രാജാവു പ്രസ്തുത ചോദ്യങ്ങ

digitized by www.sreyas.in

ളുടെ മറുപടി വിസ്തരിച്ചു പറഞ്ഞുകൊടുക്കുന്നുണ്ടു്. ഇതാണു് കഥ. പ്രവാഹണന്റെ ഉപന്യാസത്തിൽ ജീവന്റെ വാസനാബീജങ്ങളോടുകൂടിയ പോക്കും പുനർജ്ജന്മവും വിസ്തരിച്ചു പറഞ്ഞിട്ടുമുണ്ടു്.

**സൂ:—ത്ര്യാത്മകത്വാത്തു ഭൂയസ്ത്വാൽ—2.**

ശബ്ദാർത്ഥം:—ത്ര്യാത്മകത്വാൽ=ശരീരം മൂന്നു തത്വങ്ങളുടെ സമ്മിശ്രമാണു്. അതിനാൽ ജലത്തിന്റെ കഥനംകൊണ്ടു മററു തത്വങ്ങളുടെയും ഗ്രഹണത്തിന്നർഹതയുണ്ടു്. തു=എന്നാൽ. ഭൂയസ്ത്വാൽ=വീര്യത്തിൽ എല്ലാററിനെയുമപേക്ഷിച്ചു ജലത്തിന്റെ അംശത്തിന്നാധിക്യമുണ്ടെന്നുള്ളതുകൊണ്ടാണു് ജലത്തിന്റെ പേരിൽ മററുള്ളവയെക്കൂടി വർണ്ണിച്ചതു്.

സാരം:—ഭൂമി ജലം അഗ്നി എന്നീ മൂന്നു തത്വങ്ങളെയും കൂട്ടിയോജിപ്പിച്ചശേഷം പരമാത്മാവു നാമരൂപങ്ങളെ പ്രകാശിപ്പിച്ചു എന്നിങ്ങനെ ജഗത്തിന്റെ ഉൽപത്തിവർണ്ണനത്തിൽ ഛാന്ദോഗ്യോപനിഷത്തിൽ പറഞ്ഞിട്ടുണ്ടു്. അവിടെ മൂന്നു തത്വങ്ങളുടെ വർണ്ണനംകൊണ്ടു് എല്ലാ തത്വങ്ങളെയും ഗ്രഹിക്കാൻ അർഹതയുണ്ടു്. സ്ത്രീയുടെ ഗർഭത്തിൽ ആധാനം ചെയ്യുന്ന വീര്യത്തിൽ എല്ലാ ഭൌതിക തത്വങ്ങളും അടങ്ങീട്ടുണ്ടെങ്കിലും ജലാംശത്തിന്റെ ആധിക്യമുള്ളതുകൊണ്ടു ജലത്തെ എടുത്തു പറഞ്ഞു വർണ്ണിക്കുന്നു എന്നേ ഉള്ളു. എന്നാൽ ആ പ്രതിപാദനം ശരീരത്തിന്നു ബീജഭൂതങ്ങളായ എല്ലാ തത്വങ്ങളെയും ലക്ഷ്യമാക്കിക്കൊണ്ടുള്ളതാണു്. ഒരു ശരീരത്തിൽ

digitized by www.sreyas.in

നിന്നു ബീജം മറെറാരു ശരീരത്തിലേയ്ക്കു പോവുന്നതു പ്രാണനിൽക്കൂടെയാണു്. അല്ലെങ്കിൽ പ്രാണനാണു് ബീജത്തെ ഒരു ശരീരത്തിൽനിന്നു മറെറാരു ശരീരത്തിലേയ്ക്കു നയിക്കുന്നതു്. അതിനാൽ പ്രാണനേയും ആപോമയ—ജലമയ—നായിട്ടു പറയുന്നു. ആ ദൃഷ്ടിയിൽക്കൂടെ വീക്ഷിക്കുമ്പോഠം ജലത്തെ പുരുഷസ്വരൂപത്തിൻെറ ബീജമാക്കിക്കൊണ്ടുള്ള കഥനം സുസംഗതമാണെന്നു പറയണം. ഇതുകൊണ്ടു ജീവാത്മാവു സൂക്ഷ്മതത്വങ്ങളോടുകൂടിയാണു് ഒരു ശരീരത്തെ വിട്ടു മറെറാരു ശരീരത്തിലേയ്ക്കു പോവുന്നതു് എന്നു സിദ്ധമാവുന്നു.

**സൂ:—പ്രാണഗതേശ്ച—3.**

**ശബ്ദാർത്ഥം:**—പ്രാണഗതേഃ ച=ജീവാത്മാവിൻെറ കൂടെ പ്രാണൻെറ ഗതിയേയും വർണ്ണിച്ചിട്ടുള്ളതുകൊണ്ടും ഈ കാര്യം വ്യക്തമാവുന്നുണ്ടു്.

**സാരം:**—പ്രശ്നോപനിഷത്തിൽ ആശ്വലായനൻ പിപ്പലാദനോടു പ്രാണനെപ്പററി ചിലതൊക്കെ ചോദിക്കുന്നുണ്ടു്. കൂട്ടത്തിൽ ഇതു് ഒരു ശരീരത്തെ വിട്ടു മറെറാരു ശരീരത്തിലേയ്ക്കു പോവുന്നതെങ്ങിനെയാണെന്നു ചോദിക്കുന്നുണ്ടു് അതിനു പിപ്പലാദൻെറ മറുപടിയിൽ ഉദാനവായു ശരീരത്തെ വിട്ടാൽ ശരീരം കേവലം തണുത്തു വിറങ്ങലിക്കുമെന്നും, ആ സമയത്തു ജീവൻ മനസ്സിൽ ലയിച്ചുകൊണ്ടു് ഇന്ദ്രിയങ്ങളോടുകൂടി ഉദാനവായുവിനാൽ ഈ ശരീരത്തിൽനിന്നു മറെറാരു ശരീരത്തിലേയ്ക്കു നയിക്കപ്പെടുമെന്നും പറയുന്നുണ്ടു്. മാത്രമല്ല,

digitized by www.sreyas.in

ആ സമയത്തു ജീവാത്മാവിൻെറ സങ്കല്പമെന്താണോ, അതിനനുസരിച്ച യോനിയിലേയ്ക്കു നയിക്കപ്പെട്ടുമെന്നും പറയുന്നുണ്ടു്. അങ്ങനെ ജീവാത്മാവിൻെറകൂടെ ഇന്ദ്രിയപ്രാണമനസ്സുകളുടെ ഗമനത്തെ വർണ്ണിച്ചതുകൊണ്ടു ജീവാത്മാവു് എല്ലാ തത്വങ്ങളോടുംകൂടിയാണു് ഒരു ശരീരത്തെ വിട്ടു മറെറാരു ശരീരത്തിലേയ്ക്കു പോവുന്നതെന്നു സിദ്ധമാവുന്നുണ്ടു്.

കൂടാതെ ഛാന്ദോഗ്യോപനിഷത്തിൽ ആദ്യത്തിൽ ശ്രദ്ധയെ ഹവനം ചെയ്യാനാണു് പറഞ്ഞതെങ്കിലും അവിടെ ശ്രദ്ധയുടെ പേരിൽ സങ്കല്പത്തെയാണു് ഹവനം ചെയ്യാൻ പറഞ്ഞതെന്നു സ്പഷ്ടമാണു്. ശ്രദ്ധാപൂർവ്വകമായ സങ്കല്പാഹുതിയുടെ പരിണാമം സൂക്ഷ്മശരീരത്തിൻെറ നിർമ്മാണമാണു്. ആ പ്രഥമപരിണാമം സോമനാണു്. പിന്നെ അതുതന്നെ വർഷമായും, അന്നമായും, വീര്യമായും പരിണമിക്കുന്നു. വീര്യമാണു് പുരുഷനായി പരിണമിച്ചു സ്ത്രീയുടെ ഗർഭോദരത്തിൽനിന്നു പുറത്തു വരുന്നതു്. ഇപ്രകാരം രണ്ടിടത്തും വർണ്ണനത്തിൻെറ ആശയം ഒന്നാണു്. പ്രാണൻെറ സംയോഗം എല്ലാററിലുമുണ്ടു്. എന്നിരുന്നാലും ഗതി പ്രാണനധീനമാണു്. പ്രാണനെ ജലമയനായി പറഞ്ഞിട്ടുമുണ്ടു്. ഇപ്രകാരം ശ്രുതിയുടെ വർണ്ണനം ഏററവും യുക്തിപൂർവ്വകവും, സംഗതവുമായിട്ടിരിക്കുന്നു.

**സൂ:—അഗ്ന്യാദിഗതിശ്രുതേരിതി ചേന്ന ഭാക്തത്വാൽ—4.**

digitized by www.sreyas.in

ശബ്ദാത്ഥം:—അഗ്ന്യാദിഗതിശ്രുതേഃ ചേൽ=അഗ്നി മുതലായ തത്വങ്ങളുടെ ഗതിക്കശേഷമെന്നു വേറെ ശ്രുതിയിൽ പറഞ്ഞിട്ടുള്ളതുകൊണ്ടു് ഈ അഭിപ്രായം ശരിയല്ലെന്നാണെങ്കിൽ. ഇതി ന=അതു ശരിയല്ല. ഭാക്തത്വാൽ=എന്തുകൊണ്ടെന്നാൽ ആ ശ്രുതി മറെറാരു വിഷയമാകയാൽ ഈ കാൎയ്യം അതിൽ ഗൌണമാണെന്നതുകൊണ്ടുതന്നെ.

സാരം:—ബൃഹദാരണ്യകോപനിഷത്തിൽ ആൎത്ത ഭാഗനും യാജ്ഞവല്ക്യനുംകൂടിയുള്ള സംവാദത്തിൽ മരണകാലത്തു വാക്കു് അഗ്നിയിലും പ്രാണൻ വായുവിലും ലയിക്കുന്നു എന്നും മററും പറയുന്നുണ്ടു്. എല്ലാ തത്വങ്ങളും അതതിൻെറ കാരണത്തിൽ ലയിക്കുന്നുവെന്നു് അവിടെ വ്യക്തമായിപ്പറഞ്ഞിരിക്കയാൽ ജീവാത്മാവു് എല്ലാ തത്വങ്ങളോടുംകൂടി ഒരു ശരീരത്തെ വിട്ടു മറെറാരു ശരീരത്തിലേയ്ക്കു പോവുന്നുവെന്ന പ്രതിപാദനം ശരിയല്ല എന്നു പറയുന്നപക്ഷം അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ബൃഹദാരണ്യകോപനിഷത്തിൽ അങ്ങനെ പറഞ്ഞതു വക്താവും ആചാൎയ്യനുമായ യാജ്ഞവല്ക്യനല്ല, ആൎത്തഭാഗനാണു്. യാജ്ഞവല്ക്യൻ അതിനെ സ്വീകരിച്ചതുമില്ല. എന്നുമാത്രമല്ല, യാജ്ഞവല്ക്യൻെറ മറുപടിയിൽ പഞ്ചാഹുതികളെപ്പററി പറയുന്നുമുണ്ടു്. അവസാനം മനുഷ്യൻ സൽക്കൎമ്മങ്ങളെക്കൊണ്ടു പുണ്യവാനും, നീചകൎമ്മങ്ങളെക്കൊണ്ടു പാപിയുമായിത്തീരുന്നുവെന്നു പറഞ്ഞാണു് ആ പ്രകരണം അവസാനിക്കുന്നതു്. ഛാന്ദോഗ്യോപനിഷത്തിലെ പ്രകരണങ്ങളിലും ഇങ്ങ



digitized by www.sreyas.in

നെയുള്ള ചോദ്യങ്ങളില്ലായ്കയില്ല. വർണ്ണനങ്ങളൊക്കെ ഒരു പോലെത്തന്നെ. ആദ്യം പറഞ്ഞ ശ്രുതിവാക്യം ചോദ്യത്തിലുൾപ്പെട്ടതാകയാൽ ഗൌണമാണ്. അതിന്റെ മറുപടിയാണ് ശരിയായിട്ടിരിക്കുന്നതു്.

**സൂ:—പ്രഥമേ/ശ്രവണാദിതി ചേന്ന താ ഏവ ഹ്യുപപത്തേഃ—5.**

ശബ്ദാർത്ഥം:—ചേൽ=എന്നാൽ. പ്രഥമേ=പ്രഥമാഹുതിയുടെ വർണ്ണനത്തിൽ. അശ്രവണാൽ=ജലശബ്ദം പറഞ്ഞിട്ടില്ലാത്തതിനാൽ പഞ്ചമാഹുതിയിൽ ജലപുരുഷശബ്ദപ്രതിപാദനം വിരുദ്ധമല്ലേയെന്നു സംശയിക്കുന്നുവെങ്കിൽ. ഇതി ന=അതു ശരിയല്ല. ഹി=എന്തുകൊണ്ടെന്നാൽ. ഉപപത്തേഃ=പൂർവ്വാപരവർണ്ണനങ്ങളുടെ ഐകരൂപ്യംകൊണ്ടു്. താഃ ഏവ=അവയെത്തന്നെയാണ് ശ്രദ്ധാശബ്ദത്തിൽക്കൂടെ പ്രതിപാദിച്ചതു്.

സാരം:—ശ്രദ്ധയെയാണ് പ്രഥമാഹുതിയായിപ്പറഞ്ഞതു്. പിന്നീടുള്ള ആഹുതികളെല്ലാം പ്രഥമാഹുതിയാകുന്ന ശ്രദ്ധയുടെ പരിണാമമാവാനേ വഴിയുള്ളൂ. ആ സ്ഥിതിക്കു പഞ്ചമാഹുതിയിലെ ജലം പുരുഷമയനായിത്തീരുന്നുവെന്നു പറയുന്നപക്ഷം അതു വിരുദ്ധംതന്നെയാണ് എന്നാണെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ പ്രഥമാഹുതിയുടെ വർണ്ണനത്തിൽ ശ്രദ്ധയുടെ പേരിൽ സങ്കല്പത്തിലുള്ള ജലാദിതത്വങ്ങളെത്തന്നെയാണ് പ്രതിപാദിച്ചിരിക്കുന്നതു്. ജലശബ്ദംകൊണ്ടും അതുതന്നെയാണ് സൂചന. അല്ലാതെ ജലശബ്ദത്തിനും അവിടെ ജലമാത്രമെന്നർത്ഥമല്ല. ജീവാത്മാവിന്റെ

digitized by www.sreyas.in

ഗതി അന്തിമസംസ്കാരത്തെ അഥവാ സങ്കല്പത്തെ അനുസരിച്ചാണ്. അതാകട്ടെ പ്രാണനിൽക്കൂടിയുമാണ്. പ്രാണൻ ജലമയമാണെന്നു ശ്രുതിയുമുണ്ട്. അതുകൊണ്ടൊക്കെയാണ് ജലശബ്ദം വാച്യമായതു്. തന്നിലുള്ള സൂക്ഷ്മതത്വങ്ങളോടുകൂടി സങ്കല്പത്തിന്നനുസരിച്ച് ജീവാത്മാവു പ്രാണനിൽക്കൂടെ പോവുന്നുവെന്നേ അർത്ഥമുള്ളു. ഇതുതന്നെയാണ് ശ്രദ്ധാശബ്ദംകൊണ്ടു സൂചിപ്പിച്ചതു്. അതിനെത്തന്നെയാണ്, ജലശബ്ദംകൊണ്ടും സൂചിപ്പിക്കുന്നതു്. അതിനാൽ പൂർവ്വാപരവിരോധം സംഭവിക്കുന്നില്ല.

**സൂ:—അശ്രുതത്വാദിതി ചേന്നേഷ്ടാദികാരിണാം പ്രതീതേഃ—6.**

ശബ്ദാർത്ഥം:—ചേൽ=എന്നാൽ അശ്രുതത്വാൽ=ശ്രുതിയിൽ ജീവാത്മാവിൻെറ ഗതി തത്വങ്ങളോടുകൂടിയാണെന്നു വർണ്ണിച്ചിട്ടില്ലാത്തതിനാൽ, തത്വങ്ങളോടുകൂടിയാണ് പോവുന്നതെന്നു പറയുന്നതു ശരിയല്ല, എന്നു പറയുന്നപക്ഷം. ഇതി ന=അതു ശരിയല്ല. ഇഷ്ടാദികാരിണാം=എന്തുകൊണ്ടെന്നാൽ, ആ പ്രകരണത്തിൽ ജീവൻെറ കർമ്മങ്ങളുടെ നന്മതിന്മകളെ സൂചിപ്പിച്ചിട്ടുണ്ടു്. പ്രതീതേഃ=അതുകൊണ്ടു ശുഭാശുഭകർമ്മപ്രതീതി സ്പഷ്ടമായതിനാൽ വൈരുദ്ധ്യമില്ല.

സാരം:—ശ്രുതിയിലെ പ്രസ്തുതപ്രകരണത്തിൽ ജീവാത്മാവു തത്വങ്ങളോടുകൂടി പോവുന്നുവെന്നു പറഞ്ഞിട്ടില്ലാത്തതിനാൽ അങ്ങനെ സമർത്ഥിക്കുന്നതു ശരിയല്ല എന്നാണെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ

digitized by www.sreyas.in

തത്വങ്ങളോടുകൂടി പോവുന്നുവെന്നു വ്യക്തമായിപ്പറഞ്ഞിട്ടില്ലെങ്കിലും സൽക്കർമ്മങ്ങളെക്കൊണ്ടു് ഉൽകൃഷ്ട യോനിയേയും ദുഷ്കർമ്മങ്ങളെക്കൊണ്ടു നീചയോനിയേയും പ്രാപിക്കുന്നു എന്നിങ്ങനെ ജീവാത്മാവിൽ കർമ്മത്തിന്റെ സൂചനയുള്ളതിനാൽ ഊഹിക്കാൻ കഴിയുന്നുണ്ടു്. മാത്രമല്ല, കർമ്മങ്ങളെ സൂചിപ്പിച്ചതുതന്നെ തത്വങ്ങളോടുകൂടിയുള്ള ഗതിയെ ബോധിക്കാൻവേണ്ടിയാണെന്നും പറയണം. ആ സ്ഥിതിക്കു വൈരുദ്ധ്യമില്ല.

**സൂ:—ഭാക്തം വാനാത്മവിത്വാത്തഥാ ദർശയതി—7.**

ശബ്ദാർത്ഥം:—അനാത്മവിത്വാൽ വാ=ആത്മജ്ഞാനമില്ലായ്മകൊണ്ടുതന്നെ. ഭാക്തം=അവർക്കു ദേവാന്നത്തെ പ്രതിപാദിക്കുന്ന ശ്രുതി ഗൌണമാണെന്നു വ്യക്തമാവുന്നുണ്ടു്. ഹി=എന്തുകൊണ്ടെന്നാൽ. തഥാ ദർശയതി=ശ്രുതിയിൽനിന്നു് അങ്ങനെ അറിയാൻ കഴിയുന്നുണ്ടു്.

സാരം:—ആഗ്രഹങ്ങളെ ഉള്ളിൽ വെച്ചുകൊണ്ടു് അതാതു ദേവന്മാരെ ഭജിക്കുന്നവർക്കു് ആത്മജ്ഞാനമുണ്ടാവാൻ വയ്യ. ആത്മജ്ഞാനത്തിന്റെ മഹിമയെ കാണിക്കാനും അതില്ലാത്തവരുടെ കുറവിനെ കാണിക്കാനും വേണ്ടിയാണു് ശ്രുതി സകാമകർമ്മികൾ ദേവലോകത്തു പോവുകയും ദേവോചിതമായ അന്നം ഭുജിക്കുകയും ചെയ്യുന്നു എന്നു പറഞ്ഞതു്. ആ പ്രതിപാദനം ഗൌണമാണുതാനും. ഭൃത്യനു രാജാവിന്റെ ഉച്ഛിഷ്ടഭക്ഷണം കിട്ടുന്നതെപ്രകാരമോ, അതുപോലെ കിട്ടുന്നു എന്നാണു് പറഞ്ഞതും. വാസ്തവത്തിൽ ദേവന്മാർ ഒന്നും

digitized by www.sreyas.in

തിന്നുകയോ കുടിക്കുകയോ ചെയ്യുന്നില്ല. അമൃതത്തെ കണ്ടിട്ടുതന്നെ തൃപ്തിപ്പെടുന്നു എന്നു ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. പരമാത്മാവും അന്തര്യാമിയുമായ ഈശ്വരനെ മറന്നു് അന്യദേവന്മാരെ ഫലേച്ഛയോടുകൂടി സേവിക്കുന്നവർ തത്തൽദേവന്മാരുടെ ലോകത്തു പോവുകയും അവർക്കു് അധീനന്മാരായിരിക്കുകയും ചെയ്യുന്നു. പശുക്കറും മനുഷ്യർക്കു് പ്രകാരമാണോ അധീനങ്ങളായിട്ടിരിക്കുന്നതു്, അതുപോലെ അതാതു ദേവന്മാർക്കധീനന്മാരായിരിക്കുന്നു. ആത്മജ്ഞാനത്തിന്റെ മഹിമയെ സ്തുതിക്കാൻവേണ്ടിയാണു് ഇങ്ങനെ പറഞ്ഞതും. അതിനാൽ പുണ്യം ചെയ്തവർ സ്വർഗ്ഗാദിലോകങ്ങളിൽ പോവുകയും ദേവഭോഗങ്ങളെ അനുഭവിക്കുകയും ചെയ്യുന്നു എന്നു പറഞ്ഞതുകൊണ്ടു് ആത്മജ്ഞാനമില്ലാത്ത പുണ്യകർമ്മങ്ങളുടെ ഫലംപോലും പൂർണ്ണങ്ങളല്ലെന്നു കാണിക്കമാത്രമാണു് ചെയ്തിരിക്കുന്നതു്.

**സൂ:—കൃതാത്യയേ/നുശയവാൻ ദൃഷ്ടസ്മൃതിഭ്യാം യഥേതമനേവം ച—8.**

ശബ്ദാർത്ഥം:—കൃതാത്യയേ=പുണ്യകർമ്മങ്ങളുടെ ഫലഭുക്തി അവസാനിച്ചാൽ. അനുശയവാൻ=അവശിഷ്ടങ്ങളായ മററു സംസ്കാരങ്ങളോടുകൂടി. യഥേതം=പോയ വഴിയിൽക്കൂടെത്തന്നെയോ. ച=അഥവാ അനേവം=മററു വഴിയിൽക്കൂടെയോ വീണ്ടും ഭൂമിയിലേയ്ക്കു തിരിച്ചു വരുന്നു. ദൃഷ്ടസ്മൃതിഭ്യാം=ശ്രുതിസ്മൃതികളിൽനിന്നു് ഈ സംഗതി അറിയാൻ കഴിയുന്നു.

digitized by www.sreyas.in

സാരം:—ഒരു ജീവൻ ഇവിടെവെച്ചു ചെയ്ത കർമ്മങ്ങളിൽ സ്വർഗ്ഗലോകത്തുപോയി അനുഭവിക്കേണ്ട ഫലങ്ങളെ അവിടെവെച്ച് അനുഭവിച്ചുകഴിഞ്ഞാൽ അവശിഷ്ടസംസ്കാരങ്ങളോടുകൂടി വീണ്ടും ഭൂമിയിലേയ്ക്കുതന്നെ മടങ്ങുന്നു. ആയതു പോയ വഴിയിൽക്കൂടെത്തന്നെയോ അഥവാ മററു മാർഗ്ഗത്തിൽക്കൂടെയോ ആവാം. ഏതായാലും സുകൃതഫലഭുക്തിക്കുശേഷം സ്വർഗ്ഗാദിലോകത്തിൽ നില്ക്കുലില്ല. ഈ സംഗതി ശ്രുതിയിലും സ്മൃതികളിലും വ്യക്തമായി ഉപന്യസിച്ചിട്ടുമുണ്ട്.

**സൂ:—ചരണാദിതി ചേന്നോപലക്ഷണാർത്ഥേതി കാർഷ്ണാജിനിഃ—9.**

ശബ്ദാർത്ഥം:—ചരണാൽ=ചരണശബ്ദപ്രയോഗമുള്ളതുകൊണ്ടു ജീവൻ അവശിഷ്ടകർമ്മസംസ്കാരത്തോടുകൂടി സ്വർഗ്ഗാദിലോകങ്ങളിൽനിന്നു മടങ്ങുന്നു എന്നർത്ഥമില്ല. ഇതി ചേൽ=എന്നാണഭിപ്രായമെങ്കിൽ. ന=അതു ശരിയല്ല; എന്തുകൊണ്ടെന്നാൽ. ഉപലക്ഷണാർത്ഥാ ഇതി=ചരണശബ്ദം കർമ്മസംസ്കാരങ്ങളോടുകൂടി എന്നർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നതെന്നു്. കാർഷ്ണാജിനിഃ=കാർഷ്ണാജിനി എന്ന ആചാര്യൻ പറഞ്ഞിട്ടുണ്ട്. അതിനാൽ കർമ്മസംസ്കാരങ്ങളോടുകൂടി മടങ്ങുന്നു എന്നർത്ഥം ധരിക്കുന്നതിൽ തെററില്ല.

സാരം:—രമണീയചരണാഃ കപൂയചരണാഃ എന്നും മററുമുള്ള ശ്രുതിശബ്ദങ്ങളെ ആശ്രയിച്ചു കർമ്മസംസ്കാരത്തെപ്പററി പറഞ്ഞിട്ടില്ലെന്നും ചരണശബ്ദം കർമ്മസംസ്കാരദ്യോതകമല്ലെന്നും പറയുന്നപക്ഷം അതു ശരിയല്ല.

digitized by www.sreyas.in

എന്തുകൊണ്ടെന്നാൽ ഭുക്തശിഷ്ടമായ കർമ്മശേഷത്തെയാണ് ചരണശബ്ദംകൊണ്ടു സൂചിപ്പിക്കുന്നത്. അതിനാൽ കർമ്മശിഷ്ടത്തോടുകൂടിയാണ് ജീവൻ വീണ്ടും ഭൂമിയിലേയ്ക്കു മടങ്ങിവരുന്നതെന്നുതന്നെയാണ് വ്യക്തമാവുന്നതെന്നാണ് കാർഷ്ണാജിനി എന്ന ആചാര്യന്റെ അഭിപ്രായം. അതിനാൽ അങ്ങനെ പറയുന്നതിൽ തെററില്ലെന്നു താല്പര്യം.

**സൂ:—ആനർത്ഥക്യമിതി ചേന്ന തദപേക്ഷത്വാൽ—10.**

ശബ്ദാർത്ഥം:—ആനർത്ഥക്യം=വിശേഷിച്ച കാരണമൊന്നും കൂടാതെ കർമ്മശിഷ്ടമെന്ന അർത്ഥത്തിന്നു ചരണശബ്ദമുപയോഗിച്ചു എന്നു പറയുന്നത് അർത്ഥശൂന്യമാണ്. ഇതി ചേൽ=എന്നാണഭിപ്രായമെങ്കിൽ. ന=അതു ശരിയല്ല; എന്തുകൊണ്ടെന്നാൽ. തദപേക്ഷത്വാൽ=കർമ്മം ആചരണസാപേക്ഷമാണല്ലോ. അതിനാൽ കർമ്മശിഷ്ടത്തെ സംബന്ധിച്ച ചരണശബ്ദം അർത്ഥശൂന്യമല്ല; സാർത്ഥകവും പ്രയോക്തവ്യവുമാണ്.

സാരം:—ഒരു കാരണവും കൂടാതെ കർമ്മശിഷ്ടമെന്ന അർത്ഥം കിട്ടാൻവേണ്ടി ചരണശബ്ദം ഉപയോഗിച്ചു എന്നു പറയുന്നത് അർത്ഥശൂന്യംതന്നെയാണ്. എന്തുകൊണ്ടെന്നാൽ പാദമെന്ന അർത്ഥത്തെ ദ്യോതിപ്പിക്കുന്ന ചരണശബ്ദവും കർമ്മശിഷ്ടമെന്ന അർത്ഥവും തമ്മിൽ യാതൊരു സംബന്ധവുമില്ല. ആ സ്ഥിതിക്കു പൂർവ്വോക്തമായ മറുപടി ശരിയല്ല; എന്നു പറയുന്നപക്ഷം അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ പൂർവ്വജന്മത്തിൽ

digitized by www.sreyas.in

ശ്രുതിസ്മൃതിസമുത്ഭവം ആചരിക്കപ്പെട്ടവയാണല്ലോ കർമ്മങ്ങൾ. അവയിൽ അനുഭവിച്ചതു കഴിച്ച ബാക്കിയുള്ളതിനെയാണു് കർമ്മശിഷ്ടമെന്നു പറയുന്നതു്. ആചരണശബ്ദവും കർമ്മശബ്ദവും തമ്മിൽ വളരെ അടുപ്പമുണ്ടെന്നു വ്യക്തമാണല്ലോ ആ സ്ഥിതിക്കു് ആ എന്ന അക്ഷരത്തെ നീക്കിയുള്ള ചരണശബ്ദം എന്തുകൊണ്ടു കർമ്മദ്യോതകമാവില്ല? തീർച്ചയായും കർമ്മശിഷ്ടമെന്ന അർത്ഥം കിട്ടും. അതിനാൽ ചരണശബ്ദം കർമ്മശിഷ്ടമെന്ന അർത്ഥദ്യോതകമാണെന്നു വരുന്നതു തികച്ചും ഉപപന്നമാണു്.

സൂ:—സുകൃതദുഷ്കൃതേ ഏവേതി തു ബാദരിഃ—11.

ശബ്ദാർത്ഥം:—ബാദരിഃ തു=ബാദരിയെന്ന പ്രസിദ്ധനായിരിക്കുന്ന ആചാര്യനാകട്ടെ. സുകൃതദുഷ്കൃതേ ഏവ=സുകൃതദുഷ്കൃതങ്ങൾ എന്നുതന്നെയാണു്, ചരണശബ്ദത്തിനർത്ഥം. ഇതി=എന്നു പറയുന്നു.

സാരം:—ബാദരിയെന്നു പ്രസിദ്ധനായ ആചാര്യൻ പറയുന്നതു് ഇവിടെ ഉപലക്ഷണാർത്ഥത്തെ സ്വീകരിക്കേണ്ട ആവശ്യംപോലുമില്ല. രമണീയചരണമെന്നതു സൽക്കർമ്മത്തിന്റെയും കപൂയചരണമെന്നതു ദുഷ്കർമ്മത്തിന്റെയും വാചകമാണെന്നാണു്. അതിനാൽ രമണീയചരണന്മാരെന്നതിന്നു സൽക്കർമ്മശിഷ്ടത്തോടുകൂടിയവരെന്നും കപൂയചരണന്മാരെന്നതിന്നു ദുഷ്കർമ്മശിഷ്ടത്തോടുകൂടിയവരെന്നും അർത്ഥമാണു്. അതുകൊണ്ടു്

digitized by www.sreyas.in

ഓരോ ജീവനും ജനിക്കുന്നതു ജന്മാന്തരകർമ്മശിഷ്ടത്തോടു കൂടിയാണു് എന്നു വ്യക്തമാവുന്നു.

**സൂ:—അനിഷ്ടാദികാരിണാമപി ച ശ്രുതം—12.**

ശബ്ദാർത്ഥം.—: ച=എന്നാൽ. അനിഷ്ടാദികാരിണാം അപി=പാപകർമ്മങ്ങളെ ചെയ്യുന്നവർക്കും, ചന്ദ്രലോകഗമനം. ശ്രുതം=ശ്രുതിയിൽ പറയുന്നുണ്ടു്.

സാരം:—കൌഷീതകിബ്രാഹ്മണോപനിഷത്തിൽ "യേ വൈ കേ ചാസ്മാല്ലോകാൽ പ്രയന്തി ചന്ദ്രമസമേവ തേ സർവ്വേ ഗച്ഛന്തി." ഈ ലോകത്തിൽനിന്നു പോവുന്നവരൊക്കെ ചന്ദ്രലോകത്തെ പ്രാപിക്കുന്നു എന്നു പറയുന്നു. പുണ്യകർമ്മം ചെയ്തവരെന്നോ മറ്റോ യാതൊരു വിശേഷണവും ചേർക്കാതെ എല്ലാവരും ചന്ദ്രലോകത്തെ പ്രാപിക്കുന്നു എന്നു പറഞ്ഞതുകൊണ്ടു പാപികൾക്കും സ്വർഗ്ഗപ്രാപ്തിക്കു തടസ്ഥമില്ലെന്ന അഭിപ്രായം വ്യഞ്ജിക്കുന്നുണ്ടു്. എന്നാൽ ശ്രുതിയിൽത്തന്നെ വേറെ ചില വശങ്ങളിൽ ഇഷ്ടം പൂർത്തം ദാനം മുതലായ പുണ്യകർമ്മങ്ങളെ ആചരിച്ച സുകൃതികൾമാത്രം ധൂമമാർഗ്ഗത്തിൽക്കൂടെ ചന്ദ്രലോകത്തെ പ്രാപിക്കുന്നു എന്നും പറയുന്നുണ്ടു്. അന്യോന്യവൈരുദ്ധ്യത്തോടുകൂടിയ ഈ രണ്ടു പ്രതിപാദനങ്ങളെ എങ്ങിനെ സമീകരിക്കും?

**സൂ:—സംയമനേ ത്വനുഭൂയേതരേഷാമാരോഹാവരോഹൌ തൽഗതിദർശനാൽ—13.**

ശബ്ദാർത്ഥം:—തു=എന്നാൽ. ഇതരേഷാം=പാപികൾക്കു്. സംയമനേ=യമലോകത്തുവെച്ചു്. അനുഭൂയ=



digitized by www.sreyas.in

പാപകർമ്മഫലങ്ങളായ നരകയാതനകളെ അനുഭവിച്ചു കഴിഞ്ഞശേഷം. ആരോഹാവരോഹൌ=ചന്ദ്രലോകത്തേയ്ക്കുള്ള ഗമനാഗമനങ്ങൾ, സംഭവിക്കുന്നുവെന്നു ധരിക്കണം. എന്തുകൊണ്ടെന്നാൽ തൽഗതിദർശനാൽ=അവരുടെ ഗതി അങ്ങനെയാണെന്നു് അന്യശ്രുതികളിൽ കാണുന്നതുകൊണ്ടുതന്നെ.

സാരം:—കൌഷീതകിബ്രാഹ്മണോപനിഷത്തിൽ എല്ലാവർക്കും ചന്ദ്രലോകഗമനത്തെ പറഞ്ഞിട്ടുണ്ടെങ്കിലും അതു സുകൃതികളെ അപേക്ഷിച്ചാണു് പറഞ്ഞതെന്നു ധരിക്കണം. എന്തുകൊണ്ടെന്നാൽ സുകൃതികളാണു് പിതൃയാനമാർഗ്ഗത്തിൽക്കൂടെ ചന്ദ്രലോകത്തേയ്ക്കു പോവുന്നതെന്നും പാപികൾ യമലോകത്തു പോയി അവരുടെ പാപഫലാനുസാരേണയുള്ള നരകയാതനകളെ അനുഭവിച്ചു കഴിഞ്ഞശേഷം പുണ്യാംശമുണ്ടെങ്കിൽ അതിൻെറ ഫലമായി പിന്നെ ചന്ദ്രാദിലോകങ്ങളിലേയ്ക്കു പോവുന്നുവെന്നും ശ്രുതിയുണ്ടു്. കഠോപനിഷത്തിൽ യമരാജാവു തന്നെ പറയുന്നു.

"ന സാംപരായഃ പ്രതിഭാതി ബാലം
പ്രമാദ്യന്തം വിത്തമോഹേന മൂഢം
അയം ലോകോ നാസ്തി പര ഇതി മാനീ
പുനഃ പുനർവ്വശമാപദ്യതേ മേ"

സമ്പത്തിൻെറ ലോഭംകൊണ്ടും അഭിമാനംകൊണ്ടും പരലോകത്തെ അറിയാത്ത പ്രമാദംകൊണ്ടു പാപകർമ്മങ്ങളെ ചെയ്യുന്ന മൂഢൻ ദൃഷ്ടമായ ഈ ലോകം മാത്രമേ ഉള്ളൂ; പരലോകമെന്നൊന്നില്ലെന്നു ധരിക്കുന്നു. ഇങ്ങി

digitized by www.sreyas.in

നെ അഭിമാനിക്കുന്ന മൂഢനായ മനുഷ്യൻ വീണ്ടും വീണ്ടും എന്റെ വശത്തിൽത്തന്നെ എത്തിച്ചേരുന്നു എന്നു്. ഇതിൽനിന്നും പുണ്യകർമ്മങ്ങൾ ചെയ്തവർ മാത്രമാണു് മരണാനന്തരം ധൂമമാർഗ്ഗത്തിൽക്കൂടെ ചന്ദ്രാദിലോകങ്ങളിലേയ്ക്കു പോവുന്നതെന്നും പാപകർമ്മങ്ങൾ ചെയ്തവർ അവയുടെ ഫലഭുക്തിക്കു ശേഷമാണു് ഊർദ്ധ്വലോകങ്ങളിലേയ്ക്കു പോവുന്നതെന്നും വ്യക്തമാവുന്നു. കൂടാതെ കൌഷീതകിബ്രാഹ്മണോപനിഷത്തിൽത്തന്നെ ചന്ദ്രാദിലോകങ്ങളിൽനിന്നുള്ള മടങ്ങിവരവിന്റെ വർണ്ണനത്തിൽ ഈ സംഗതി വ്യക്തമാക്കിട്ടുമുണ്ടു്. അതിനാൽ മുൻപറയപ്പെട്ട ശ്രുതികൾക്കു് അന്യോന്യവൈരുദ്ധ്യമില്ല.

**സൂ:—സ്മരന്തി ച—14.**

ശബ്ദാർത്ഥം: —ച=അങ്ങനെതന്നെ. സ്മരന്തി=സ്മൃതികളിലും ഈ കാര്യം പലപ്രകാരത്തിൽ പറയപ്പെട്ടിട്ടുണ്ടു്.

സാരം:—ഭഗവൽഗീത പതിനാറാമദ്ധ്യായത്തിൽ 7 മുതൽ 15 കൂടിയ ശ്ലോകങ്ങളെക്കൊണ്ടു് ആസുരധർമ്മികളുടെ സ്വഭാവത്തേയും കർമ്മങ്ങളേയും ചിത്രീകരിച്ചിട്ടുണ്ടു്. അതിന്റെ അവസാനത്തിൽ അങ്ങനെയുള്ള പാപികൾ അവരുടെ പാപഫലമായി പിന്നെ വളരെക്കാലം നീചങ്ങളായ നരകങ്ങളിൽ തപിക്കേണ്ടി വരുന്നുവെന്നും പറഞ്ഞിട്ടുണ്ടു്. അതിനാൽ പാപികൾക്കു നരകങ്ങളിൽ പതിക്കേണ്ടിവരുന്നുവെന്നും നരകയാതനകളനുഭവിക്കേണ്ടിവരുന്നുവെന്നും പറയുന്നതു തികച്ചും ഉചിതവും യുക്തവുമാണു്.

digitized by www.sreyas.in

**സൂ:—അപി ച സപ്ത—15.**

ശബ്ദാൎത്ഥം:—അപി ച=അത്രയുമല്ല, ഇതിന്നുംപുറമെ. സപ്ത=പാപകൎമ്മങ്ങളുടെ ഫലഭുക്തിക്ക് ഏഴു നരകങ്ങളും പ്രസിദ്ധങ്ങളാണ്.

സാരം:—പാപകൎമ്മങ്ങളുടെ ഫലഭുക്തിക്ക രൌരവം തുടങ്ങിയ ഏഴു നരകങ്ങളും പുരാണങ്ങളിൽ പ്രാധാന്യേന വൎണ്ണിക്കപ്പെട്ടിട്ടുണ്ട്. അതിനാൽ പാപികൾക്ക സ്വൎഗ്ഗഗമനം സുലഭമല്ലെന്നു വ്യക്തമാവുന്നുണ്ട്.

**സൂ:—തത്രാപി ച തദ്വ്യാപാരാദവിരോധഃ—16.**

ശബ്ദാൎത്ഥം:—തത്ര അപി ച=അവിടെയും, നരകങ്ങളിലും. തദ്വ്യാപാരാൽ=യമന്റെ ആജ്ഞയും വ്യാപാരവുമാണ് നടക്കുന്നതെന്നതിനാൽ. അവിരോധഃ=പാപദണ്ഡനത്തിൽ യമനു കല്പിക്കപ്പെട്ട അധികാരവൎണ്ണനത്തിൽ അസാംഗത്യമില്ല.

സാരം:—പറയപ്പെട്ട രൌരവാദിനരകങ്ങളിൽ പാപികളനുഭവിക്കേണ്ടിവരുന്ന യാതനകളെ നിയന്ത്രിക്കുന്ന ചിത്രഗുപ്തൻ തുടങ്ങിയവരുടെ ആജ്ഞയും പ്രവൃത്തിയും യമന്റെതന്നെ ആജ്ഞയും പ്രവൃത്തിയുമാണ്. എന്തുകൊണ്ടെന്നാൽ ചിത്രഗുപ്തൻ തുടങ്ങിയവർ യമന്റെ ആജ്ഞാവൎത്തികളാകയാൽ അവരുടെ എല്ലാ വ്യാപാരങ്ങളും യമന്റെ വ്യാപാരങ്ങൾതന്നെ. അതിനാൽ യമരാജാവിന്റെ അധികാരത്തിൻകീഴിലാണ് പാപികളുടെ ദണ്ഡനമെന്ന വൎണ്ണനം തികച്ചും സംഗതമാണ്.

**സൂ:—വിദ്യാകൎമ്മണോരിതി തു പ്രകൃതത്വാൽ—17.**

digitized by www.sreyas.in

ശബ്ദാർത്ഥം: — വിദ്യാകർമ്മണോഃ തു = ജ്ഞാനത്തിൻെറയും സൽക്കർമ്മങ്ങളുടെയും മാത്രമാണ്. പ്രകൃതത്വാൽ=പ്രകരണവിഷയമെന്നുള്ളതുകൊണ്ട്. ഇതി=ഇങ്ങനെ പറയുന്നതു് ഉചിതംതന്നെയാണ്.

സാരം:—ഛാന്ദോഗ്യോപനിഷത്തിലും കൌഷീതകി ഉപനിഷത്തിലും ജ്ഞാനത്തിൻേറയും സൽക്കർമ്മങ്ങളുടേയും ഫലനിർവ്വചനത്തിനുവേണ്ടിയാണ് ദേവയാനവും പിതൃയാനവുമാകുന്ന രണ്ടു മാർഗ്ഗങ്ങളെ വർണ്ണിക്കാൻ തുടങ്ങിയതു്. അല്ലാതെ പാപകർമ്മങ്ങളുടെ ഫലത്തെ പറയാൻവേണ്ടിയല്ല. ഇതിൽനിന്നു സൽക്കർമ്മങ്ങൾ ധാരാളം ചെയ്ത സുകൃതിയായ ഒരാളാണ് ശരീരപാതാനന്തരം ഉടനെ ചന്ദ്രലോകത്തേയ്ക്കു പോവുന്നതെന്നു വ്യക്തമാവുന്നുണ്ട്. അല്ലാതെ പാപിയുടെ ഗതിയെ അല്ല പറഞ്ഞതു്. പ്രകരണവിഷയംതന്നെ അതല്ല.

സൂ:—ന തൃതീയേ തഥോപലബ്ധേഃ—18.

ശബ്ദാർത്ഥം:—തൃതീയേ=പ്രസ്തുതപ്രകരണത്തിൽ മൂന്നാമതൊരു ഗതി. ന=അന്തർഭവിക്കുന്നില്ല. തഥാ ഉപലബ്ധേഃ=എങ്കിലും പ്രസ്തുത വർണ്ണനത്തിൽ ഈ കാര്യം വ്യക്തമാവുന്നുണ്ട്.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ അതേ പ്രകരണത്തിൽത്തന്നെ ദേവയാനവും പിതൃയാനവുമാകുന്ന രണ്ടു ഗതികൾക്കു പുറമേ മൂന്നാമതൊരു ഗതിയെക്കുറിച്ചു പറയുന്നില്ലെങ്കിലും ഇവയ്ക്കു രണ്ടിനും അർഹതയില്ലാത്തവർ വീണ്ടും വീണ്ടും ജനനമരണങ്ങളെമാത്രം പ്രാപിക്കു

digitized by www.sreyas.in

ന്നു എന്നു പറഞ്ഞിട്ടുണ്ടു്. അവക്കു പരലോകഗമനമെന്ന അവസ്ഥയില്ലെന്നും അവരിവിടെത്തന്നെ തുടച്ചയായി ജന്മമരണങ്ങളെ പ്രാപിക്കുന്നുവെന്നും പറഞ്ഞിട്ടുള്ളതുകൊണ്ടു നരകയാതനാസ്വരൂപങ്ങളായ യമലോകത്തെത്തന്നെയാണു് സൂചിപ്പിച്ചതു്.

**സൂ:—സ്മർയ്യതേƒപി ച ലോകേ—19.**

ശബ്ദാർത്ഥം:—സ്മർയ്യതേ അപി=സ്മൃതികളും ഈ വിഷയത്തെ കൈകാര്യം ചെയ്തിട്ടുണ്ടു്. ലോകേ ച=ലോകത്തിലും ഈ വിഷയം പ്രസിദ്ധമാണു്.

സാരം:—ഭഗവൽഗീതയിൽ 'ഊർദ്ധ്വം ഗച്ഛന്തി സത്വസ്ഥാഃ മദ്ധ്യേ തിഷ്ഠന്തി രാജസാഃ ജഘന്യഗുണവൃത്തിസ്ഥാ അധോ ഗച്ഛന്തി താമസാഃ' എന്നു പറയുന്നുണ്ടു്. അതായതു് സത്വഗുണാഭിവൃദ്ധിയുള്ളവർ ഊർദ്ധ്വലോകത്തേയ്ക്കു പോവുന്നു; രജോഗുണാഭിവൃദ്ധിയുള്ളവർ ഈ മദ്ധ്യമലോകത്തിൽ നില്ക്കുന്നു; തമോഗുണാഭിവൃദ്ധിയുള്ളവർ അധോലോകങ്ങളിലേയ്ക്കും പോവുന്നു എന്നു്. ഇതിൽ മൂന്നാമത്തെ ഗതികൊണ്ടു യമലോകഗമനത്തെയാണു് സൂചിപ്പിക്കുന്നതു്. ഇതുപോലെ വേറെ സ്മൃതികളിലും പറഞ്ഞിട്ടുണ്ടു്. പുരാണങ്ങളിലാണെങ്കിൽ ഈ വിഷയത്തെ വളരെ വിസ്തൃതമായ തോതിൽത്തന്നെ കൈകാര്യം ചെയ്തിട്ടുണ്ടു്. കൂടാതെ ലോകത്തിൽ സർവ്വസാധാരണമായി എല്ലാവരും അറിയുന്നതും വിശ്വസിക്കുന്നതുമായ ഒന്നാണു് യമലോകഗമനവും നരകഭുക്തിയുമൊക്കെ.

digitized by www.sreyas.in

## സൂ:—ദർശനാച്ച—20.

ശബ്ദാർത്ഥം:—ദർശനാൽ ച=ശ്രുതിയിൽ പലേട ത്തും അങ്ങിനെയുള്ള വർണ്ണനങ്ങൾ കാണുന്നതുകൊണ്ടും ദുഷ്കർമ്മികൾ യാതനകളെ അനുഭവിക്കേണ്ടിവരുന്നുവെ ന്നു വിശ്വസിക്കണം. എന്നാൽ തൃതീയഗതിക്കു യമ ലോകത്തു പോവുന്നുവെന്നർത്ഥമില്ല.

സാരം:—"അസൂര്യാ നാമ തേ ലോകാഃ അന്ധേന തമസാഽവൃതാഃ താംസ്തേ പ്രേത്യാഭിഗച്ഛന്തി യേ കേ ചാ ത്മഹനോ ജനാഃ" അസുരന്മാരുടേതെന്നു പ്രസിദ്ധിയുള്ള ചില ലോകങ്ങളുണ്ടു്. അവ തികച്ചും അജ്ഞാനപൂർണ്ണ ങ്ങളും ദുഃഖക്ലേശമയങ്ങളും അന്ധകാരജടിലങ്ങളുമാണു്. ആത്മഹത്യാദിദോഷങ്ങളെച്ചെയ്ത പാപി മരണശേഷം അങ്ങനെയുള്ള ലോകങ്ങളെ പ്രാപിക്കുന്നു എന്നു പറയു ന്നു ഈശാവാസ്യോപനിഷത്തിൽ. ഇങ്ങിനെ ഉപനി ഷത്തുകളിൽ പലേടത്തും നരകലോകപ്രാപ്തിരൂപങ്ങളായ വർണ്ണനങ്ങൾ കാണുന്നുണ്ടു്. അതുകൊണ്ടും തൃതീയഗതി യമലോകപ്രാപ്തിയല്ലെന്നു വരുന്നു.

## സൂ:—തൃതീയശബ്ദാവരോധഃ സംശോക ജസ്യ—21.

ശബ്ദാർത്ഥം: — സംശോകജസ്യ=സ്വേദജങ്ങളാകുന്ന ജീവിസമുദായത്തിന്നു്. തൃതീയശബ്ദാവരോധഃ=മൂന്നാ മത്തേതായ ഉത്ഭിജ്ജവർഗ്ഗത്തിൽ സംഗ്രഹമുണ്ടു്.

സാരം:—മറെറാരു പ്രകരണം ആരംഭിക്കുകയാണു്. ഛാന്ദോഗ്യോപനിഷത്തിൽ ജീവിസമുദായത്തെ അണ്ഡ ജം, ജരായുജം, ഉത്ഭിജ്ജം ഇങ്ങിനെ മൂന്നായി വേർതിരി

digitized by www.sreyas.in

ച്ചിട്ടുണ്ടു്. എന്നാൽ വേറെ പലേടത്തും നാലായി വേർതിരിച്ചതിൽ സ്വേദജമെന്ന ഒരു വർഗ്ഗംകൂടിയുണ്ടു്. എന്നാൽ അതിനെ ഛാന്ദോഗ്യോപനിഷത്തു് മാനിച്ചിട്ടില്ലെന്നു കാണുന്നു. അതിനെന്താണു് കാരണം എന്ന ശങ്കക്കു് മറുപടിയാണു് ഈ സൂത്രം.

ഛാന്ദോഗ്യോപനിഷത്തിലെ പ്രസ്തുതപ്രകരണത്തിൽ സ്വേദജങ്ങളായ ജീവിവർഗ്ഗത്തെ പ്രത്യേകമായി പറഞ്ഞിട്ടില്ലെങ്കിലും വിട്ടിട്ടില്ല. എന്തുകൊണ്ടെന്നാൽ മൂന്നാമത്തെ വർഗ്ഗമായി പറഞ്ഞ ഉത്ഭിജ്ജത്തിൽ സ്വേദജവർഗ്ഗവും പെടുന്നു. എന്താണതിനു തെളിവെന്നാണെങ്കിൽ ഭൂമിയിൽനിന്നു പൊട്ടിമുളച്ചുണ്ടാവുന്ന വർഗ്ഗത്തെയാണല്ലോ ഉത്ഭിജ്ജമെന്ന ശബ്ദംകൊണ്ടു സൂചിപ്പിച്ചതു്. ഭൂമിയും ജലവുമാണു് അവയുടെ ജന്മത്തിനു ഹേതുവായിട്ടിരിക്കുന്നതു്. സ്വേദജങ്ങൾക്കും അങ്ങനെതന്നെയാണു്. ഭൂമിയുടെ അംശമായ ശരീരവും ജലത്തിന്റെ അംശമായ വിയർപ്പും ഹേതുവായിട്ടാണല്ലോ സ്വേദജവർഗ്ഗങ്ങളുണ്ടാവുന്നതു്. അതിനാൽ രണ്ടു വർഗ്ഗങ്ങളുടെയും ഉൽപത്തിക്കു ഹേതു ഭൂജലങ്ങളാണു്. അതിനാൽ രണ്ടു വർഗ്ഗത്തെയും അടക്കി ഉത്ഭിജ്ജമെന്നു പറഞ്ഞു എന്നുമാത്രം. അതുകൊണ്ടു് ഒരു വർഗ്ഗത്തെ വിട്ടതായി കണക്കാക്കാൻ വയ്യ.

**സൂ: — തൽ സാഭാവ്യാപത്തിരുപപത്തേഃ — 22.**

ശബ്ദാർത്ഥം: — തൽസാഭാവ്യാപത്തിഃ=അവയ്ക്കു തുല്യഭാവത്തെ പ്രാപിക്കുന്നു എന്നു ധരിച്ചാൽ മതി. എന്തുകൊണ്ടെന്നാൽ. ഉപപത്തേഃ=അതു യുക്തിക്കു യോജിക്കുന്നതുകൊണ്ടുതന്നെ.

digitized by www.sreyas.in

സാരം:—മരണാനന്തരം സുകൃതഫലങ്ങളനുഭവിക്കുവേണ്ടി സ്വർഗ്ഗാദിലോകങ്ങളിലേയ്ക്കു പോയ ജീവൻ അവിടെയുള്ള ഫലങ്ങളനുഭവിച്ചശേഷം മടങ്ങിവരുന്ന സമ്പ്രദായത്തിന്റെ നിരൂപണമാണു് ഇവിടെ പ്രകരണവിഷയം.

ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നു, സ്വർഗ്ഗത്തിൽനിന്നു മടങ്ങുന്ന ജീവൻ ആദ്യം ആകാശത്തിലും പിന്നെ ആകാശത്തിൽനിന്നു വായു ധൂമം മേഘം എന്നീ ക്രമത്തിൽ ഓരോന്നിലും പരിണമിച്ചു പരിണമിച്ചു കീഴ്പോട്ടു വരുന്നു എന്നു്. ഇവിടെ ജീവൻ ആകാശാദിവസ്തുക്കളായി പരിണമിക്കുന്നുണ്ടോ, അഥവാ അവയ്ക്കു സമാനമായിത്തീരുകയാണോ ചെയ്യുന്നതു് എന്ന ശങ്ക ജനിക്കുന്നു. അതിന്റെ മറുപടിയാണു് ഈ സൂത്രം.

ആകാശം തുടങ്ങിയ അതാതു തത്വങ്ങളുടെ രൂപത്തിൽ പരിണമിക്കുന്നു ജീവനെന്നു പറയുന്നതു യുക്തിസംഗതമല്ല. എന്തുകൊണ്ടെന്നാൽ പറയപ്പെട്ട തത്വങ്ങളും ജീവന്റെ പരിണാമത്തിനു മുമ്പും പിമ്പും ഉണ്ടു്. ആ സ്ഥിതിക്കു പരിണാമം ഗ്രഹണയോഗ്യമല്ല അതിനാൽ പറയപ്പെട്ട ആകാശാദിതത്വങ്ങളുടെ രൂപത്തിൽ ഇറങ്ങി വരുന്നു എന്നു പറയുന്നതാണു് യുക്തിസഹമായിട്ടിരിക്കുന്നതു്. ആകാശംപോലെ സൂക്ഷ്മമായിട്ടു് ആകാശത്തെ പ്രാപിക്കുന്നു എന്നും അതുപോലെ മററു തത്വങ്ങളേയും തത്തദാകാരേണ പ്രാപിക്കുന്നുവെന്നും ധരിച്ചാൽ മതി.

**സൂ:—നാതിചിരേണ വിശേഷാൽ—23.**



digitized by www.sreyas.in

ശബ്ദാൎത്ഥം:—വിശേഷാൽ=ജീവൻെറ മേലോട്ടുള്ള ഗതിക്കും താഴോട്ടുള്ള ഗതിക്കും വ്യത്യാസമുള്ളതിനാൽ. നാതിചിരേണ=ആകാശാദി ഭൂതങ്ങളിൽ അധികം താമസിക്കാതെ വേഗത്തിൽ താഴോട്ടെത്തുന്നു.

സാരം:—ജീവൻെറ മേലോട്ടുള്ള ഗതിപോലെയല്ല താഴോട്ടുള്ള മടങ്ങിവരവു്. കൎമ്മഫലങ്ങളുടെ ഭുക്തിക്കാണു് മേലോട്ടു പോവുന്നതു്. അതിനാൽ പിതൃലോകം തുടങ്ങിയ ഇടയ്ക്കുള്ള ലോകങ്ങളിൽ അൎഹതയ്ക്കനുസരിച്ചുള്ള ഫലഭുക്തിക്കുവേണ്ടി താമസിച്ചേയ്ക്കാം. എന്നാൽ ഊൎദ്ധ്വലോകങ്ങളിലുള്ള ഫലഭുക്തികളെല്ലാം കഴിഞ്ഞാണു് തിരിച്ചുപോരുന്നതെന്ന കാരണത്താൽ കീഴോട്ടുള്ള പ്രയാണത്തിൽ എവിടെയും താമസിക്കേണ്ടിവരുന്നില്ല. വളരെ വേഗത്തിൽ എത്തിച്ചേരുന്നു.

**സൂ:— അന്യാധിഷ്ഠിതേഷു പൂൎവ്വവദഭിലാപാൽ. 24**

ശബ്ദാൎത്ഥം:—പൂൎവ്വവൽ = ആദ്യത്തെപ്പോലെത്തന്നെ. അഭിലാപാൽ=ഈ നിൎവ്വചനത്തെയും ധരിക്കേണ്ടതുകൊണ്ടു് അന്യാധിഷ്ഠിതേഷു=അന്യജീവാത്മാക്കൾ തങ്ങളുടെ കൎമ്മഫലഭുക്തിക്കുവേണ്ടി സ്ഥിതിചെയ്യുന്ന ബീജാദികളിൽ അവയോടൊപ്പമിരുന്നു ഫലഭുക്തിയെ ചെയ്യുന്നു.

സാരം:—ഇവിടെ ഒരു സംശയം ജനിക്കുന്നു: ചന്ദ്രലോകത്തുനിന്നു മടങ്ങി ഭൂലോകത്തെത്തുന്ന ജീവൻ ബീജങ്ങളിൽക്കൂടെ ധാന്യമോ ഫലമോ മറേറാ ആയി പുരുഷനിലെത്തുന്നു എന്നു പറഞ്ഞുകാണുന്നതിനാൽ ധാന്യ

digitized by www.sreyas.in

ഫലാദികളാവുന്നുണ്ടോ, അഥവാ ആകാശാദിഭൂതങ്ങളി ലെന്നപോലെ അവയിലിരിക്കമാത്രമാണോ ചെയ്യുന്ന തു് എന്നു്. അതിന്റെ മറുപടിയാണീ സൂത്രംകൊണ്ടു പറയുന്നതു്. പൂർവ്വസൂത്രത്തിൽ എപ്രകാരം ചന്ദ്രലോക ത്തിൽനിന്നു മടങ്ങുന്ന ജീവാത്മാവു് ആകാശാദിഭൂതങ്ങ ളിൽക്കൂടെ വരുന്നുണ്ടെങ്കിലും എപ്രകാരം തത്തൽഭൂതങ്ങ ളായി പരിണമിക്കുന്നില്ലെന്നു പറഞ്ഞുവോ, അതുപോ ലെ ഇവിടെയും ധരിക്കേണ്ടതാണു്. ബീജധാന്യാദിക ളിൽ സ്ഥിതിചെയ്തു് അവയിൽക്കൂടെയാണു് പുരുഷനി ലെത്തിച്ചേരുന്നതെങ്കിലും ബീജധാന്യാദികളായിത്തീരു ന്നില്ല. ആകാശാദിഭൂതങ്ങളെയെന്നപോലെ അവയെ അധിഷ്ഠാനം ചെയ്യുന്നേ ഉള്ളൂ. ഒരു ഫലത്തിൽ ഇരുന്ന തുകൊണ്ടു് ആ ഫലയോനിയിൽ ജനിച്ചുവെന്നർത്ഥമി ല്ല. അവയെ ഉപാധിയാക്കി സ്വീകരിക്കുന്നു എന്നു മാത്രം.

## സൂ:—അശുദ്ധമിതി ചേന്ന ശബ്ദാൽ—25.

ശബ്ദാർത്ഥം:—ചേൽ=എന്നാൽ. അശുദ്ധം=അന്ന പചനഭക്ഷണാദികാര്യങ്ങൾ പാപകർമ്മങ്ങളാണു്. ഇതി ന=എന്നാണെങ്കിൽ അതു ശരിയല്ല. ശബ്ദാൽ=എന്തു കൊണ്ടെന്നാൽ ശ്രുതിശബ്ദങ്ങളെക്കൊണ്ടു് അതു വ്യക്ത മാവുന്നു.

സാരം:—ഫലധാന്യബീജാദികളിൽ അങ്ങനെ ജീ വന്മാർ സ്ഥിതിചെയ്യുന്നുവെങ്കിൽ അവയെ ഇടിക്കുന്ന തും വേവിക്കുന്നതും മഹാപാപമാണു്. എത്രയോ ജീവ ന്മാരെ ഹിംസിച്ചിട്ടാണു് ഒരു ജീവനു കുക്ഷിപൂരണം നട

digitized by www.sreyas.in

ക്കുന്നതെന്നു വിചാരിക്കയാണെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ധാന്യാദികളിലിരിക്കുമ്പോഠം ജീവനു സുഷുപ്ത്യവസ്ഥയാണു്. അതിനാൽ അവിടെ സുഖദുഃഖാദിജ്ഞാനമില്ല. പിന്നെ ഇടിക്കലും വേവിക്കലുമൊക്കെ ചെയ്യുന്നതുകൊണ്ടു് ഉപാധികഠംക്കല്ലാതെ ജീവനു യാതൊരു ബാധയുമുണ്ടാവുന്നുമില്ല. ഫലഭുക്തിയുള്ള ഉപാധിയിലെത്തുമ്പോഠം മാത്രമേ സുഖദുഃഖസ്വരൂപമായ വേദന ഉണരുന്നുള്ളു. അപ്പോഴേ സുഖദുഃഖബോധവുമുള്ളു. ധാന്യാദികളിലിരിക്കുമ്പോഠം അതില്ലെന്ന കാരണത്താൽ അന്നപചനാദികഠം പാപമല്ല. ഈ സംഗതി ശ്രുതിവാക്യങ്ങളിൽനിന്നു തെളിയുന്നുമുണ്ടു്.

### സൂ:—രേതഃസിഗ്യോഗോ/ഥ—26.

ശബ്ദാൎത്ഥം:—അഥ = അതിനുശേഷം. രേതഃസിഗ്യോഗഃ=വീൎയ്യസേചനം ചെയ്യുന്ന പുരുഷനുമായി സംബന്ധമുണ്ടാവുന്നു.

സാരം:—അതിനുശേഷം ആ ജീവാത്മാവു് അന്നത്തിൽക്കൂടെ പുരുഷൻെറ ഉദരത്തിലെത്തി ക്രമേണ ശുക്ലധാതുവിൽക്കൂടെ സ്ത്രീയുടെ ഗൎഭോദരത്തിലെത്തിച്ചേരുന്നു. ഈ പ്രതിപാദനത്തിൽനിന്നു് അതാതവസ്ഥകളിലും തത്തദ്വസ്തുക്കളെ ഉപാധിഭേദേന അംഗീകരിക്കുന്നുവെന്നല്ലാതെ അവയായി പരിണമിക്കുന്നില്ലെന്നു വ്യക്തമാവുന്നു.

### സൂ:—യോനേഃ ശരീരം—27

digitized by www.sreyas.in

ശബ്ദാത്ഥം:—യോനേഃ=സ്ത്രീയോനിയിൽ പ്രവേശിച്ചതിനുശേഷം. ശരീരം=ആ ജീവാത്മാവു്, കമ്മഫലഭോഗത്തിനനുരൂപമായി ശരീരത്തെ പ്രാപിക്കുന്നു.

സാരം:—ഇങ്ങനെ സ്വൎഗ്ഗലോകത്തിൽനിന്നു പതിച്ച ജീവൻ പല ഉപാധികളിൽക്കൂടെ പുരുഷനിലെത്തി ശുക്ലധാതുവിൽക്കൂടെ സ്ത്രീയിലേയ്ക്കു പ്രവേശിക്കുന്നു. അവിടെവെച്ചു തന്റെ കമ്മഫലഭുക്തിക്കനുരൂപമായ ശരീരത്തെ പ്രാപിക്കുകയും ചെയ്യുന്നു. സ്വൎഗ്ഗലോകം വിട്ട ശേഷം പല ഉപാധികളേയും സ്വീകരിക്കുന്നുവെങ്കിലും അവയിലൊന്നും താദാത്മ്യമുണ്ടാവുന്നില്ലെന്നും താദാത്മ്യമുള്ള അധിഷ്ഠാനജീവൻ വേറെയാണെന്നും വ്യക്തമാവുന്നു.

**മൂന്നാമദ്ധ്യായത്തിൽ പ്രഥമപാദം കഴിഞ്ഞു.**

digitized by www.sreyas.in

## ദ്വിതീയപാദം

പൂർവ്വപാദത്തിൽ ജീവൻെറ ശരീരാന്തരപ്രാപ്തിയേയും അതിനാസ്പദമായ പഞ്ചാഗ്നിവിദ്യയേയും ഉപന്യസിച്ചു. അതിൽക്കൂടെ ഓരോ ജീവനും അനുഭവിക്കേണ്ടിവരുന്ന ജനനമരണസ്വരൂപമായ ദുഃഖത്തിൻെറ സമഗ്രമായ രൂപത്തെയും വിവരിച്ചു. അതിൻെറയെല്ലാം ആവശ്യം വൈരാഗ്യത്തിൻെറ വളർച്ചയും ബ്രഹ്മജിജ്ഞാസയുടെ ഉയർച്ചയുമാണ്. സംസാരത്തിൻെറ ദുഃഖാത്മകതയെ അറിയുമ്പോൾ മാത്രമേ ഒരാൾക്ക് അതിൽ വെറുപ്പുണ്ടാവൂ. സംസാരത്തിൽ വെറുപ്പ് അല്ലെങ്കിൽ വൈരാഗ്യം വളരുമ്പോൾമാത്രമാണ് ബ്രഹ്മജിജ്ഞാസയും അതിനു ദൃഢതയുമുണ്ടാവുന്നത്. അതിനുവേണ്ടി തന്നെയാണ് പൂർവ്വപാദത്തിൽ ഇത്രയും വിവരിച്ചത്. ഇനി ഈ പാദത്തിൽ ഇപ്പോൾ നിലവിലുള്ള ശരീരത്തെയും അതുവഴിക്കനുഭവിക്കുന്ന അവസ്ഥാത്രയത്തെയും അതിലെ അനുഭവങ്ങളെയും വിവരിക്കാൻ തുടങ്ങുകയാണ്.

### സൂ:—സന്ധ്യേ സൃഷ്ടിരാഹ ഹി—1.

ശബ്ദാർത്ഥം:—സന്ധ്യേ=സ്വപ്നാവസ്ഥയിലും ജാഗ്രത്തിലെന്നപോലെ. സൃഷ്ടിഃ=സംസാരപദാർത്ഥങ്ങളുടെ രചനയെ ചെയ്യുന്നു. ഹി=എന്തുകൊണ്ടെന്നാൽ. ആഹ=ശ്രുതി അങ്ങനെ പറഞ്ഞിരിക്കുന്നു.

സാരം:—അവസ്ഥാത്രയനിരൂപണത്തിൽക്കൂടെ പ്രകൃതവിഷയമാരംഭിക്കുന്നു. അതിൽ സ്വപ്നാവസ്ഥ

digitized by www.sreyas.in

യെയാണു് ആദ്യംതന്നെ നിരൂപിക്കുന്നതു്. ബൃഹദാര ണ്യകോപനിഷത്തിൽ പറയുന്നു, സ്വപ്നാവസ്ഥയിൽ ജീവാത്മാവു് ഈ ലോകത്തെയും പരലോകത്തെയും കാണുന്നുവെന്നു്. മാത്രമല്ല, ഇഹപരലോകങ്ങളിലെ സുഖദുഃഖാത്മകങ്ങളായ അനുഭവങ്ങളെ അനുഭവിക്കുകയും ചെയ്യുന്നു. ജാഗ്രദവസ്ഥയിൽ ഈ ലോകത്തെ കാണുകയും അനുഭവിക്കുകയും ചെയ്യുന്ന ഈ സ്ഥൂലശരീരത്തെ കേവലം അചേതനമാക്കി വിട്ടു വാസനാമയമായ പുതിയ ശരീരത്തെ ഉണ്ടാക്കി അതിൽക്കൂടെയാണു് ജീവാത്മാവു സ്വപ്നാവസ്ഥയിൽ ഇഹപരലോകങ്ങളെ കാണുകയും അനുഭവിക്കുകയും ചെയ്യുന്നതു്. പിന്നീടു സത്യമല്ലെന്നു ബോദ്ധ്യപ്പെടുന്നുണ്ടെങ്കിലും അപ്പോഠം സത്യമായിത്തീരുന്ന വാഹനങ്ങളേയും വാഹകരേയും നദികളേയും പർവ്വതങ്ങളേയും നഗരങ്ങളേയും ഗ്രാമങ്ങളേയും എല്ലാം സൃഷ്ടിക്കുന്നുണ്ടു് ജീവൻ. പ്രശ്നോപനിഷത്തിലും ഈ വിഷയത്തിന്റെ വർണ്ണനമുണ്ടു്. ഇതിൽനിന്നു സ്വപ്നാവസ്ഥയിലും ജീവാത്മാവു സംസാരപദാർത്ഥങ്ങളുടെ സൃഷ്ടിയെ ചെയ്യുന്നുണ്ടെന്നു വ്യക്തമാവുന്നു.

**സൂ:—നിർമ്മാതാരം ചൈകേ പുത്രാദയശ്ച—2.**

**ശബ്ദാർത്ഥം:**—ച=അങ്ങനെത്തന്നെ. ഏകേ=ഒരു ശാഖക്കാർ. നിർമ്മാതാരം=ജീവനെ കാമ്യവസ്തുക്കളുടെ സൃഷ്ടികർത്താവായി വിശ്വസിക്കുകപോലും ചെയ്യുന്നു. പുത്രാദയഃ ച=പുത്രപൌത്രാദികഠം കാമ്യവസ്തുക്കളാണെന്നും അവ ജീവന്റെ സൃഷ്ടിയാണെന്നും അവർ പറയുന്നു.

digitized by www.sreyas.in

സാരം:—കഠോപനിഷത്തിൽ ഉറങ്ങുന്നവരിൽ അഭിമതപദാൎത്ഥങ്ങളെ സൃഷ്ടിച്ചുകൊണ്ടു ജീവൻ ഉണൎന്നിരിക്കുന്നുവെന്നു പറയുന്നു. ഇതിനെ ആസ്പദിച്ചുകൊണ്ടു ചിലർ ജീവാത്മാവു് എല്ലാ കാമ്യപദാൎത്ഥങ്ങളുടെയും സൃഷ്ടികൎത്താവാണെന്നു പറയുന്നു. പുത്രപൌത്രാദികൾപോലും കാമ്യവസ്തുക്കളാണെന്നും അവയും ജീവന്റെ സൃഷ്ടിയാണെന്നും അവർ പറയുന്നു. ഇതുകൊണ്ടും സ്വപ്നാവസ്ഥയിൽ സൃഷ്ടിയുണ്ടെന്നു തെളിയുന്നു.

**സൂ:—മായാമാത്രം തു കാൎത്സ്ന്യേനാനഭിവ്യക്തസ്വരൂപത്വാൽ—3.**

ശബ്ദാൎത്ഥം:—തു=എന്നാൽ. കാൎത്സ്ന്യേന = പൂൎണ്ണമായും. അനഭിവ്യക്തസ്വരൂപത്വാൽ = വ്യക്തമല്ലാത്തതുകൊണ്ടു്. മായാമാത്രം=സ്വപ്നസൃഷ്ടി മായാമാത്രമാണു്.

സാരം:—ആദ്യത്തെ രണ്ടു സൂത്രങ്ങളെക്കൊണ്ടു പൂൎവ്വപക്ഷസ്വരൂപേണ സ്വപ്നാവസ്ഥയിൽ സൃഷ്ടിയെ സമൎത്ഥിച്ചു് ഈ സൂത്രംകൊണ്ടു സിദ്ധാന്തത്തെ വ്യക്തമാക്കുന്നു. സ്വപ്നസൃഷ്ടിയുടെ വൎണ്ണനത്തിൽ ആദ്യംതന്നെ ശ്രുതി അതു സത്യമല്ലെന്നു വ്യക്തമാക്കീട്ടുണ്ടു്. അതിനു പുറമെ സ്വപ്നസൃഷ്ടപദാൎത്ഥങ്ങൾ വ്യക്തമായും പൂൎണ്ണമായും കാണപ്പെടുന്നില്ലെന്നതും അവ സത്യമല്ലെന്നതിനു മറെറാരു തെളിവാണു്. ജാഗ്രദവസ്ഥയിൽ കണ്ടതും കേട്ടതുമായ വിഷയങ്ങളെ ആവൎത്തിച്ചനുഭവിക്കുകയാണു് സ്വപ്നത്തിൽ ചെയ്യുന്നതെന്നു പ്രശ്നോപനിഷത്തിൽ സൂചിപ്പിച്ചിട്ടുമുണ്ടു്. എന്നാൽ ചിലപ്പോൾ

digitized by www.sreyas.in

ജാഗ്രത്തിൽ കാണാത്തതും കേൾക്കാത്തതുമായ വിഷയവും സ്വപ്നത്തിൽ അനുഭവിക്കപ്പെടുന്നുണ്ട്. ചിലപ്പോൾ വിചിത്രരൂപത്തിലാണ് അനുഭവം. ചിലപ്പോൾ കേവലം അസംഭാവ്യങ്ങളായ അനുഭവങ്ങളും ഉണ്ടാവാറുണ്ട്. ഈവക കാരണങ്ങളെക്കൊണ്ടൊക്കെ നോക്കുമ്പോൾ സ്വപ്നസൃഷ്ടി പരമാത്മമല്ലെന്നു വ്യക്തമാവുന്നുണ്ട്. അതിനുംപുറമെ ഏററവും വലിയ ഒരു തെളിവുണ്ട് സ്വപ്നം സത്യമല്ലെന്നതിന്നു്. സ്വപ്നാവസ്ഥയിൽ ചെയ്ത കർമ്മങ്ങൾക്കു ഫലങ്ങളനുഭവിക്കേണ്ടിവരുന്നില്ല. ജാഗ്രത്തിൽ അങ്ങനെ സംഭവിക്കുന്നില്ല. ചെയ്ത കർമ്മങ്ങൾക്കു ഫലം അനുഭവിച്ചേ തീരൂ എന്നാണ് ജാഗ്രത്തിലെ നിയമം. എന്നാൽ ആ നിയമം ബാധകമാവുന്നില്ല സ്വപ്നത്തിന്നു്. സ്വപ്നം അസത്യമാണെന്നതിന്നു് ഏററവും വലിയ തെളിവാണ് അതു്. അതിനാൽ സ്വപ്നാവസ്ഥയിൽ സൃഷ്ടി നടക്കുന്നുവെന്നു തോന്നാമെങ്കിലും അതു സത്യമല്ല. പിന്നെ പുത്രപൌത്രാദികളും കാമ്യവിഷയങ്ങളാണെന്നുള്ള സമത്ഥന ശരിയല്ല. ഒന്നാമതു് അതു സ്വപ്നാവസ്ഥയിലെ വിഷയമല്ല; രണ്ടാമതു ജീവസൃഷ്ടിപ്രകരണത്തിലല്ല അതു ശ്രുതിയിലും വണ്ണിച്ചതു്. അതിനാൽ ആ വിഷയം ഇവിടെ ചിന്തിക്കേണ്ടതുമില്ല.

**സൂ:—സൂചകശ്ച ഹി ശ്രുതേരാചക്ഷതേ ച തദ്വിദഃ—4.**

ശബ്ദാത്ഥം:—സൂചകഃ ച=സ്വപ്നം ഭാവിയിലുണ്ടാവാൻപോവുന്ന അനുഭവങ്ങളുടെ സൂചകവുമാണു്. ഹി

5*

=എന്തുകൊണ്ടെന്നാൽ. ശ്രുതേഃ=ശ്രുതിയിൽ അങ്ങനെ പറഞ്ഞിട്ടുണ്ടു്. ച=കൂടാതെ. തദ്വിദഃ=സ്വപ്നശാസ്ത്ര ങ്ങളെ അറിയുന്നവർ. ആചക്ഷതേ=അങ്ങനെ പറയു കയും ചെയ്യുന്നു.

സാരം:— സ്വപ്നാവസ്ഥയേയും അതിലെ ദൃശ്യങ്ങ ളേയും വിവരിച്ചു് അവയുടെ മിത്ഥ്യാത്വത്തെ പൂർവ്വസൂ ത്രംകൊണ്ടു സമർത്ഥിച്ചുവല്ലോ. എന്നാൽ അതിൻ്റെത ന്നെ ദൃഢതയ്ക്കുവേണ്ടി ഒരു പൂർവ്വപക്ഷം അവതരിപ്പിക്കു കയാണു്. സ്വപ്നത്തെ കേവലം മിത്ഥ്യയെന്നു പറഞ്ഞു കൂടാ. എന്തുകൊണ്ടെന്നാൽ ഭാവിയിലനുഭവിക്കാൻ പോകുന്ന അനുഭവങ്ങളുടെ സൂചകങ്ങളാണു് സ്വപ്നദശ നങ്ങളെന്നു ശ്രുതികളിൽ പറയുന്നുണ്ടു്. ഛാന്ദോഗ്യോ പനിഷത്തിൽ "യദാ കർമ്മസു കാമ്യേഷു സ്ത്രീയം സ്വ പ്നേഷു പശ്യതി. സമൃദ്ധിം തത്ര ജാനീയാൽ തസ്മിൻ സ്വപ്നനിദർശനേ" എന്നു പറയുന്നുണ്ടു്. സ്വപ്നത്തിൽ സ്ത്രീദർശനമുണ്ടായാൽ അനുഭവങ്ങളുടെ സമൃദ്ധിയെ കാ ണിക്കുന്നു എന്നു്. ഐതരേയോപനിഷത്തിൽ ധാരാ ളം പല്ലുള്ള കറുത്ത പുരുഷനെ സ്വപ്നത്തിൽ ദർശിക്കുന്ന തു മൃത്യുസൂചകമാണെന്നു പറയുന്നു. ഇങ്ങനെ പലേട ത്തും പറയുന്നുണ്ടു്. കൂടാതെ സ്വപ്നശാസ്ത്രപ്രവീണന്മാർ സ്വപ്നദർശനങ്ങൾക്കു പ്രത്യേകം ഫലനിർദ്ദേശം ചെയ്യുവരു ന്നുമുണ്ടു്. അതിനാലും സ്വപ്നദർശനങ്ങൾ കേവലം മി ത്ഥ്യകളോ അർത്ഥശൂന്യങ്ങളോ ആണെന്നു പറഞ്ഞുകൂടാ. ഭാവിശുഭാശുഭങ്ങളെ സൂചിപ്പിക്കുന്നു സ്വപ്നദർശനങ്ങളെ ന്ന കാരണത്താൽ അവ കേവലം ജീവസൃഷ്ടികളല്ല; ജീ

digitized by www.sreyas.in

വൻെറ കർമ്മഫലാനുഭവങ്ങളെ സൂചിപ്പിക്കാൻ ഈശ്വരൻെറ ഇച്ഛയായിത്തന്നെ നടക്കുന്നവയാണെന്നും പറയണം. അതിനാൽ സ്വപ്നദർശനങ്ങൾ കേവലം ജീവസൃഷ്ടികളോ മിത്ഥ്യകളോ അല്ലെന്നു താൽപര്യം.

**സൂ:—പരാഭിദ്ധ്യാനാത്തു തിരോഹിതം തതോ ഹ്യസ്യ ബന്ധവിപര്യയൌ—5**

ശബ്ദാർത്ഥം:—തു=ജീവന്നു് ഈശ്വരനോടു തുല്യങ്ങളായ ഗുണമഹിമകളെല്ലാമുണ്ടെങ്കിലും. തിരോഹിതം=അതു മറയപ്പെട്ടിട്ടുണ്ടു്. പരാഭിദ്ധ്യാനാൽ=പരമേശ്വരനെ നിരന്തരാനുസന്ധാനംചെയ്യുന്ന പക്ഷം അതു പ്രകാശിക്കും. ഹി=എന്തുകൊണ്ടെന്നാൽ. തതഃ=ആ പരമാത്മാവിൽനിന്നാണല്ലോ. അസ്യ=ജീവന്നു്. ബന്ധവിപര്യയൌ=ബന്ധമോക്ഷങ്ങൾ സംഭവിക്കുന്നതു്.

സാരം:—ജീവൻ പരമേശ്വരൻെറ അംശംതന്നെയാണു്. അതിനാൽ ഈശ്വരൻെറ എല്ലാവിധ ഗുണമഹിമകളും ജീവന്നുമുണ്ടു് എന്നിരുന്നാലും അതു മറയപ്പെട്ടിട്ടുണ്ടു്. അനാദിസംസാരവാസനാവരണത്താൽ മറയ്ക്കപ്പെട്ട ഈശ്വരീയശക്തി നിരന്തരമായ ഈശ്വരോപാസനംകൊണ്ടുമാത്രമേ പ്രകാശിക്കു. എന്തുകൊണ്ടെന്നാൽ ബന്ധമോക്ഷങ്ങൾ ഈശ്വരങ്കൽനിന്നാണല്ലോ ജീവനു കിട്ടിക്കൊണ്ടിരിക്കുന്നതു്. അതിനാൽ ജീവൻ ഈശ്വരാംശമാണെങ്കിൽക്കൂടി സൃഷ്ട്യാദികാര്യങ്ങൾക്കു കഴിവില്ലെന്നർത്ഥം.

**സൂ:—ദേഹയോഗാദ്വാ സോപി—6**

digitized by www.sreyas.in

ശബ്ദാർത്ഥം:—സഃ അപി=ജീവനു് ഈശ്വരത്വത്തി ന്റെ തിരോഭാവവും. ദേഹയോഗാൽ വാ=ശരീരസംബ ന്ധംഹേതുവായിട്ടുണ്ടായതാണു്.

സാരം:—ജീവാത്മാവു വാസ്തവത്തിൽ പരമാത്മാ വിൽനിന്നു വേറെയല്ല; പരമാത്മാവിന്റെ എല്ലാവിധ ഗുണമഹിമകളും ജീവാത്മാവിനുണ്ടു്. എന്നിരുന്നാലും അങ്ങനെ തനിക്കുള്ളതായി ജീവാത്മാവു് അറിയുകപോ ലും ചെയ്യുന്നില്ല. അതിന്റെ മുഖ്യകാരണം ശരീര ത്തോടുള്ള ചേർച്ചയും താദാത്മ്യഭാവവുമാണു്. ഈ ശരീര ബന്ധം ജീവാത്മാവിന്നു് അനാദികാലംമുതൽക്കാരംഭി ച്ചതും കർമ്മവാസനാനിമിത്തവും ജനനമരണസ്വരൂപവു മാണു്.

**സൂ:—തദഭാവോ നാഡീഷു തച്ഛ്രുതേരാത്മനി ച—7.**

ശബ്ദാർത്ഥം:—തദഭാവഃ=സ്വപ്നാവസ്ഥയുടെ അഭാ വത്തിൽ സുഷുപ്തിയിൽ. നാഡീഷു=നാഡികളിൽ സ്ഥി തിചെയ്യുന്നു. തച്ഛ്രുതേഃ=എന്തുകൊണ്ടെന്നാൽ അങ്ങി നെ ശ്രുതിയിൽ പറയുന്നു. ആത്മനി ച=ആത്മാവി ലാണു് എന്നും പറയുന്നു.

സാരം:—സ്വപ്നാവസ്ഥയുടെ നിരൂപണമായിരുന്നു ഇതുവരെത്തെ പ്രകരണവിഷയം. പൂർവ്വസൂത്രത്തോടുകൂടി അതവസാനിച്ചു. സുഷുപ്തിയുടെ നിരൂപണമാണു് ഈ സൂത്രംമുതൽക്കാരംഭിക്കുന്നതു്. സുഷുപ്തിയിൽ പരമാ ത്മാവിനോടു കൂടിച്ചേരുന്നുവെന്നും അതിനാൽ സമാധി യോടു തുല്യമാണു് സുഷുപ്തിയെന്നും ഒരു തെററിദ്ധാരണ

digitized by www.sreyas.in

യുണ്ട്. അതിനെ മുൻനിർത്തിത്തന്നെയാണ് ഇവിടെ വിചാരം ആരംഭിക്കുന്നത്.

സ്വപ്നാവസ്ഥയുടെ ഉപഭോഗങ്ങളെ അനുഭവിക്കുന്ന ജീവാത്മാവ് അവയോടു വിട്ടും ചേർന്നും പല പ്രാവശ്യം കഴിഞ്ഞു സ്വപ്നാവസ്ഥാസുഖദുഃഖങ്ങളെക്കൊണ്ടു തപ്തനായി ഉള്ളിലേയ്ക്കു വലിയുന്നു. അപ്പോഠം ഇന്ദ്രജാലമെന്നപോലെ കാണപ്പെട്ടിരുന്ന സ്വപ്നദർശനങ്ങളെല്ലാം കാണാതാവുകയും ചെയ്യുന്നു. പുറമേയുള്ള സ്ഥൂലപ്രപഞ്ചത്തിനോ തൻെറ ശരീരത്തിനോ ഹാനിയൊന്നും വന്നിട്ടില്ലെങ്കിലും അവയുടെയൊന്നും യാതൊരുവിധപ്രതീതിയോ അനുഭവമോ ഇല്ലാതാവുന്നു. ഈ അവസ്ഥയാണ് സുഷുപ്തി. ഹൃദയത്തിൽനിന്ന് ആയിരം നാഡികഠം പുറപ്പെട്ടു ദേഹം മുഴുവൻ വ്യാപിക്കുന്നുവെന്നും അവയിലാണ് ജീവാത്മാവു സുഷുപ്തിയിൽ ശയിക്കുന്നതെന്നും പറയുന്നു ബൃഹദാരണ്യകശ്രുതിയിൽ. ഏതാണ്ടതുപോലെത്തന്നെ, എന്നാൽ ആ സമയത്തു യാതൊരു പാപവും ജീവാത്മാവിനെ സ്പർശിക്കുന്നില്ലെന്ന വിശേഷതയോടുകൂടി, ഛാന്ദോഗ്യോപനിഷത്തിലും പറയുന്നു. കൂടാതെ ഛാന്ദോഗ്യോപനിഷത്തിൽത്തന്നെ മറ്റൊരിടത്തു ജീവൻ സുഷുപ്തിയിൽ പരമാത്മാവിനോടു കൂടിച്ചേരുന്നുവെന്നും അതുകൊണ്ടാണ് അകത്തും പുറത്തുമുള്ള യാതൊരനുഭവവുമില്ലാതെ സുഖിയായിട്ടിരിക്കുന്നതെന്നും പറയുന്നു. കൂടാതെ പരമാത്മാവിൻെറ ചേർച്ചകൊണ്ടാണ് ജീവനു സുഷുപ്തിയിൽ ബാഹ്യപ്രപഞ്ചത്തെ അറിയാതെയും വാസനാമയമായ സൂക്ഷ്മപ്രപഞ്ചത്തെ

digitized by www.sreyas.in

അനുഭവിക്കാതെയും സുഖിയായിട്ടിരിക്കാൻ കഴിയുന്ന തെന്നും മറെറാരിടത്തു പറയുന്നു.

പറയപ്പെട്ട എല്ലാ വർണ്ണനങ്ങളെയും സൂക്ഷ്മമായി പരിശോധിക്കുന്നപക്ഷം പരമാത്മാവിൻെറ ആവാസ സ്ഥലവും നാഡികളുടെ മൂലസ്ഥാനവും ഹൃദയമാണെ ന്നും അവിടെയാണ് ജീവൻ സുഷുപ്തിയിൽ ശയിക്കുന്ന തെന്നും അറിയാൻ കഴിയുന്നു. ഇങ്ങനെ മനസ്സിലാക്കു ന്നപക്ഷം പ്രസ്തുതവർണ്ണനങ്ങളിൽ പ്രഥമദൃഷ്ടിയിൽ തോന്നപ്പെടാവുന്ന വൈരുധ്യം ഇല്ലെന്നും ബോധ്യ മാവും. സ്ഥാനത്തിൻെറ ഏകതകൊണ്ടു ഹൃദയത്തി ലെന്നും പരമാത്മാവിലെന്നും നാഡികളിലെന്നും ശബ്ദ വ്യത്യാസത്തോടെ പറഞ്ഞുപോയതാണ്; മൂന്നും ഒരേ സ്ഥാനത്തെ സൂചിപ്പിക്കുന്നവയാണെന്നും വ്യക്തമാണ്. എന്നാൽ പരമാത്മാവിനോടു ചേരുന്നുവെന്ന ശബ്ദവ ർണ്ണനം കണ്ടു സുഷുപ്തി മോക്ഷസഹായിയായ സമാധിയാ ണെന്നു ധരിക്കുന്നപക്ഷം അതൊരു വമ്പിച്ച തെററിദ്ധാ രണതന്നെയാണ്. കേവലം തമോമയിയായ സുഖപ്ര തീതിയെക്കൊടുക്കുന്ന വെറും അജ്ഞാനാവസ്ഥയാണ് സുഷുപ്തി. അതിനാൽ ശരീരരക്ഷയ്ക്കുവേണ്ടി സുഷുപ്തി ആവശ്യമാണെന്നു പറയാമെന്നല്ലാതെ ശ്രേഷ്ഠസുഖാനുഭൂ തിക്കുവേണ്ടിയെന്നോ മോക്ഷാനുഭൂതിക്കുവേണ്ടിയെന്നോ സുഷുപ്തിയെ കണക്കാക്കാൻ വയ്യ. സുഷുപ്തിയും സമാ ധിയും അത്യന്തവിരുദ്ധങ്ങളായ രണ്ടനുഭവങ്ങൾതന്നെ.

**സൂ:—അതഃ പ്രബോധോഽസ്മാൽ—8.**

digitized by www.sreyas.in

ശബ്ദാൎത്ഥം:—അതഃ=ഈ കാരണത്താൽ. അസ്മാൽ=അവിടെനിന്നു്. പ്രബോധഃ=ജീവാത്മാവുണൎന്നു വരുന്നു.

സാരം:—ഒരു വസ്തു ഏതൊന്നിൽ ലയിച്ചുവോ, അതിൽനിന്നുതന്നെ ഉദിച്ചു വരികയെന്ന നിയമാനുസാരേണ പരമാത്മാവിൽനിന്നു് അല്ലെങ്കിൽ ഹൃദയത്തിൽ നിന്നുതന്നെ ഉണൎന്നുവരികയും ചെയ്യുന്നു. അതും പരമാത്മാവിൻെറ പ്രേരണകൊണ്ടുതന്നെയാണു്. പ്രാരബ്ധാനുസാരേണ എത്ര സമയം സുഷുപ്തിസുഖത്തെ അനുഭവിക്കാൻ അൎഹതയുണ്ടോ, അത്രയും സമയം അതിനെ അനുഭവിച്ചശേഷം പരമാത്മാവിൻെറ പ്രേരണയ്ക്കനുസരിച്ച ജാഗ്രത്തിലേയ്ക്കു് ഉണൎന്നുവരികയും ചെയ്യുന്നു. സുഷുപ്തിയിൽ എല്ലാം അടങ്ങുന്നുവെങ്കിലും ജാഗ്രൽസ്വപ്നങ്ങളുടെ ബീജങ്ങളും അജ്ഞാനാവരണവുമുണ്ടെന്നു വിസ്മരിക്കരുതു്.

**സൂ:—സ ഏവ തു കൎമ്മാനുസ്മൃതിശബ്ദവിധിഭ്യഃ—9.**

ശബ്ദാൎത്ഥം:—തു=തീൎച്ചയായും. സഃ ഏവ=ആ ജീവാത്മാവുതന്നെയാണു് ഉണൎന്നു വരുന്നതു്. എന്തുകൊണ്ടെന്നാൽ കൎമ്മാനുസ്മൃതിശബ്ദവിധിഭ്യഃ=കൎമ്മം, ഓൎമ്മ, ശ്രുതിയിലെ വൎണ്ണനം, വേദവിധി എന്നിവകൊണ്ടു് അതു വ്യക്തമാവുന്നു.

സാരം:—ഉറങ്ങിയ ജീവാത്മാവുതന്നെയാണോ ഉണൎന്നുവരുന്നതു്, അഥവാ ശരീരത്തിൽത്തന്നെ ഉള്ള മറെറാരു ജീവനാണോ ഉണൎന്നുവരുന്നതു് എന്ന ശങ്കയ്ക്കു

digitized by www.sreyas.in

മറുപടി പറകയാണു് ഈ സൂത്രംകൊണ്ടു ചെയ്യുന്നതു്. ഉറങ്ങാൻപോയ ജീവാത്മാവുതന്നെയാണു് ഉണൎന്നുവരുന്നതെന്നതിനു യാതൊരു സംശയവുമില്ല. പല തെളിവുകളും അതിനുണ്ടു്. ഉറക്കിനു മുമ്പു ചെയ്തു പൂൎത്തിയാക്കാതിരുന്ന കൎമ്മത്തെ ഉണൎന്ന് ഉടനെ ഓൎമ്മിക്കുകയും അതിനെ പൂൎത്തിയാക്കാൻ ബദ്ധപ്പെടുകയും ചെയ്യുന്നു. ഇതു സാധാരണമായി കണ്ടുവരുന്ന സംഗതിയാണു്. കൂടാതെ അഭിമാനത്തിന്നും മാററമില്ല. ഏതു വീട്ടിലെ ഏന്തു പേരോടുകൂടിയ ആളാണു് താനെന്നായിരുന്നുവോ മുമ്പുണ്ടായിരുന്ന അഭിമാനം, അതേ അഭിമാനംതന്നെയാണു് ഉണൎന്നുവരുന്ന എല്ലാ ജീവാത്മാക്കൾക്കും കണ്ടുവരുന്നതു്. എന്തെല്ലാം ഓൎമ്മകൾ മുമ്പുണ്ടായിരുന്നുവോ, അവയെല്ലാം ഉണൎന്ന ശേഷവും അതേപ്പോലെ എല്ലാവൎക്കും ഉള്ളതായിക്കാണുന്നുണ്ടു്. പണ്ഡിതനായ ഒരാൾ ഉണൎന്നു വരുമ്പോൾ മൂഢനായോ മൂഢൻ പണ്ഡിതനായോ മാറിക്കാണുന്നില്ല. പോരെങ്കിൽ ബൃഹദാരണ്യകോപനിഷത്തിൽ ഈ വിഷയം വ്യക്തമായിപ്പറഞ്ഞിട്ടുണ്ടു്. പിന്നെ ഉറക്കിനു മുമ്പു ചെയ്ത കൎമ്മങ്ങളുടെ ഫലം ഉണൎന്നശേഷം അനുഭവിക്കുന്നതായും കാണുന്നുണ്ടു്. കൎമ്മഫലം കൎത്താവിനെയല്ലാതെ മറെറാരാളെ ആശ്രയിക്കാൻ വയ്യ. ഈവക എല്ലാ കാരണങ്ങളെക്കൊണ്ടും സുഷുപ്തിയിലേയ്ക്കുപോയ ജീവാത്മാവുതന്നെയാണു് ഉണൎന്നുവരുന്നതെന്നു വ്യക്തമാണു്. അതിനാൽ ശങ്കയ്ക്കവകാശമില്ല.

digitized by www.sreyas.in

**സൂ:—മുഗ്ദ്ധേഽർദ്ധസമ്പത്തിഃ പരിശേഷാൽ—10.**

ശബ്ദാർത്ഥം:—മുഗ്ദ്ധേ=മോഹാലസ്യത്തിൽ. അർദ്ധ സമ്പത്തിഃ=പകുതിസുഷുപ്തിയാണെന്നു കരുതണം. പരി ശേഷാൽ=എന്തുകൊണ്ടെന്നാൽ വേറെ അവസ്ഥയില്ലാ ത്തതുകൊണ്ടുതന്നെ.

സാരം:—ജാഗ്രദാദി മൂന്നവസ്ഥകളുടേയും സ്വരൂ പങ്ങളും ലക്ഷണങ്ങളും സാമാന്യമായി ഇവിടെപ്പറഞ്ഞു. പ്രസ്തുത മൂന്നവസ്ഥകളിലും പെടാത്തതാണ്‌ മോഹാ ലസ്യം. നാലാമതായി ഒരവസ്ഥയുണ്ടെന്നു പറയാനും വയ്യ. ആ സ്ഥിതിക്കു മോഹാലസ്യം എന്തവസ്ഥയാ ണെന്ന ശങ്കയ്ക്കു മറുപടി പറകയാണീ സൂത്രംകൊണ്ടു ചെയ്യുന്നത്‌. ബാഹ്യവിഷയഗ്രഹണമില്ലാത്തതുകൊണ്ടു ജാഗ്രത്തോ, മനസ്സിൽ വിഷയദശനമില്ലാത്തതുകൊണ്ടു സ്വപ്നമോ അല്ല. സുഷുപ്തിയിലെ സുഖാനുഭൂതിയില്ലാ ത്തതിനാൽ സുഷുപ്തിയാണെന്നും പറഞ്ഞുകൂടാ. എങ്കി ലും ഒന്നുമറിഞ്ഞില്ലെന്ന അജ്ഞാനാവരണമുണ്ട്‌. അ താകട്ടെ സുഷുപ്തിയുടെ ലക്ഷണവുമാണ്‌. അതിനാൽ അർദ്ധസുഷുപ്ത്യവസ്ഥയാണ്‌ മോഹാലസ്യമെന്നാണ്‌ പ റയേണ്ടത്‌.

**സൂ:—ന സ്ഥാനതോഽപി പരസ്യോഭയലിംഗം സർവ്വത്ര ഹി—11.**

ശബ്ദാർത്ഥം:—സ്ഥാനതഃ അപി=സ്ഥാനവിശേഷം കൊണ്ടും. പരസ്യ=പരമാത്മാവിന്ന്‌. ന=യാതൊരു ദോഷങ്ങളും ബാധകമാവുന്നില്ല. ഹി=എന്തുകൊണ്ടെ ന്നാൽ. സർവ്വത്ര=ശ്രുതിയിൽ എല്ലായിടത്തും. ഉഭയ

ലിംഗം=എല്ലാവിധദോഷങ്ങളുമകന്നവനും എല്ലാവിധ ദിവ്യഗുണങ്ങളും· ചേൎന്നവനുമെന്നു രണ്ടു ഭാവങ്ങളെ പറഞ്ഞിട്ടുണ്ടു്.

സാരം:—ഹൃദയവൎത്തിയാണു് പരമാത്മാവെന്നു പറയുന്നുവല്ലോ. അങ്ങനെയാണെങ്കിൽ ഹൃദയത്തിൻെറ ദോഷങ്ങൾ പരമാത്മാവിനെ ബാധിക്കില്ലേ എന്ന ശങ്കയെ പരിഹരിക്കയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. കഠോപനിഷത്തിൽ ഹൃദയത്തിലാണു് ആത്മാവു് അധിവസിക്കുന്നതെന്നു പറഞ്ഞിട്ടുണ്ടു്. ജീവൻെറ എല്ലാവിധഭാവങ്ങളും ഹൃദയത്തിൽനിന്നാണു് പൊന്തിവരുന്നതു്. ആ സ്ഥിതിക്കു് അവയെല്ലാം ആത്മാവിനെ ബാധിക്കില്ലേ എന്നു സംശയിക്കുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ആത്മാവു് എല്ലാവിധ ദോഷങ്ങളിൽനിന്നും അകന്നതും എല്ലാവിധദിവ്യഗുണങ്ങളും ചേൎന്നതുമാണെന്നു ശ്രുതിയിൽ പലേടത്തും പറഞ്ഞിട്ടുണ്ടു്. അതിനാൽ ഒരു ദോഷവും ആത്മാവോടു ചേരാൻ വയ്യ. അഗ്നിയിൽ എപ്രകാരം എല്ലാം ദഹിക്കുന്നുവോ, അതുപോലെ ആത്മജ്യോതിസ്സിലും എല്ലാ ദോഷങ്ങളും ദഹിക്കുന്നു.

**സൂ:—ന ഭേദാദിതി ചേന്ന പ്രത്യേകമതദ്വചനാൽ—12.**

ശബ്ദാൎത്ഥം:—ചേൽ=എന്നാൽ. ഭേദാൽ=ബ്രഹ്മത്തെ സഗുണമെന്നും നിൎഗ്ഗുണമെന്നും രണ്ടായിപ്പറഞ്ഞുവരുന്നതുകൊണ്ടു്. ന=അവ രണ്ടും ഒന്നാവാൻ കാരണമില്ല. ഇതി ന=എന്നാണെങ്കിൽ അതു ശരിയല്ല. പ്ര

digitized by www.sreyas.in

ത്യേകം അതദ്വചനാൽ=എന്തുകൊണ്ടെന്നാൽ രണ്ടു ല ക്ഷണങ്ങളോടുകൂടി ഒരേ ബ്രഹ്മത്തെത്തന്നെയാണു് ശ്രു തിയിൽ വൎണ്ണിക്കുന്നതെന്നതുകൊണ്ടുതന്നെ.

സാരം:—സഗുണസാകാരബ്രഹ്മത്തിൻേറയും നിൎഗ്ഗു ണനിരാകാരബ്രഹ്മത്തിൻേറയും ലക്ഷണങ്ങളും ധൎമ്മങ്ങ ളും വ്യത്യസ്തങ്ങളാകയാൽ അവ രണ്ടും ഒന്നാവാൻ വഴി യില്ല, രണ്ടാവാനേ വഴിയുള്ളൂ. എന്തുകൊണ്ടെന്നാൽ വിരുദ്ധങ്ങളായ രണ്ടു ധൎമ്മങ്ങഠം ഒരേ സമയത്തു് ഒരു വസ്തുവിലുണ്ടായിത്തീരുകയെന്നതു സംഭാവ്യമല്ല. രണ്ടു ബ്രഹ്മത്തെപ്പററിത്തന്നെയായിരിക്കണം ശ്രുതി വൎണ്ണി ച്ചിരിക്കുന്നതു്. അതിനാൽ ബ്രഹ്മം രണ്ടുണ്ടു് എന്നു സംശയിക്കുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെ ന്നാൽ ഒരേ ബ്രഹ്മത്തെത്തന്നെയാണു് ശ്രുതികഠം സഗു ണസാകാരമായും നിൎഗ്ഗുണനിരാകാരമായും വൎണ്ണിച്ചിരിക്കു ന്നതു്. ബൃഹദാരണ്യകം, മാണ്ഡൂക്യം, മുണ്ഡകം, ശ്വേ താശ്വതരം എന്നീ ഉപനിഷത്തുകളിലെല്ലാം ബ്രഹ്മ ത്തെ സഗുണമായും നിൎഗ്ഗുണമായും വൎണ്ണിച്ചിട്ടുണ്ടു്. എ ന്നാൽ അതെല്ലാം ഒരേ ബ്രഹ്മത്തെത്തന്നെയാണെന്നു വ്യക്തമാക്കിട്ടുണ്ടു്. കൂടാതെ ബ്രഹ്മം അദ്വൈതമാണെ ന്നും, അദ്വൈതമാണു് സത്യമെന്നും സിദ്ധാന്തിക്കുന്ന ശ്രുതികഠം എങ്ങനെ രണ്ടു ബ്രഹ്മത്തെ വൎണ്ണിക്കും? അ തിനാൽ അങ്ങനെ ചെയ്തിട്ടില്ല. ഒരേ ബ്രഹ്മത്തിൻെറ ഭാവവ്യത്യാസങ്ങളെയാണു് സഗുണസാകാരമായും നിൎഗ്ഗു ണനിരാകാരമായും വൎണ്ണിച്ചതു്. വസ്തുവിന്നു മാററമില്ല; ഭാവത്തിനേ മാററമുള്ളൂ. അതുകൊണ്ടു സഗുണബ്രഹ്മവും നിൎഗ്ഗുണബ്രഹ്മവും ഒന്നുതന്നെ; രണ്ടല്ല.

digitized by www.sreyas.in

**സൂ:—അപി ചൈവമേകേ—13**

ശബ്ദാൎത്ഥം:—അപി ച=അത്രയല്ല. ഏകേ=ഒരു ശാഖക്കാർ. ഏവം=ഈ വാസ്തവത്തെ കൂടുതൽ വ്യക്തമാക്കുകയും ചെയ്യുന്നു.

സാരം:—തൈത്തിരീയോപനിഷത്തിൽ നിൎഗ്ഗുണ പരബ്രഹ്മത്തെ സത്യജ്ഞാനാനന്താദിലക്ഷണങ്ങളോടു കൂടി ഉപന്യസിച്ചു വൎണ്ണിച്ചശേഷം ആ ബ്രഹ്മത്തിൽ നിന്നു ജഗത്തുണ്ടായിയെന്നും അഥവാ ബ്രഹ്മംതന്നെ ജഗത്തായി പരിണമിച്ചുവെന്നും പറയുന്നു. അനന്തരം ആ നിൎവ്വിശേഷബ്രഹ്മത്തിൽത്തന്നെ എല്ലാം നില്ക്കുന്നതായും സാധകനു് അവിടെ എത്തുമ്പോഠംമാത്രമേ നിൎഭയത അനുഭവപ്പെട്ടുവെന്നും പറയുന്നു. കൂടാതെ എല്ലാത്തിൻെറ രസവും ആനന്ദവും ബ്രഹ്മമാണെന്നും അവസാനം എല്ലാം ബ്രഹ്മത്തിലാണു് ലയിക്കുന്നതെന്നും സ്ഥാപിക്കുന്നു. എല്ലാത്തിൻെറയും നിയന്താവു ബ്രഹ്മമാണെന്നും ബ്രഹ്മത്തെ ഭയപ്പെട്ടാണു് ആദിത്യൻ തുടങ്ങിയ ശക്തികഠം സ്വസ്വകൎമ്മങ്ങളെ തെററുകൂടാതെ നിൎവ്വഹിക്കുന്നതെന്നും പറയുന്നു. ഇപ്രകാരമുള്ള തൈത്തിരീയശാഖാമന്ത്രങ്ങളെക്കൊണ്ടു പ്രത്യേകമായും സഗുണനിൎഗ്ഗുണബ്രഹ്മം ഒന്നാണെന്നു വ്യക്തമാവുന്നു

**സൂ:—അരൂപവദേവ ഹി തൽപ്രധാനത്വാൽ—14**

ശബ്ദാൎത്ഥം:— ഹി=എന്നാൽ. അരൂപവൽ ഏവ= നിൎഗ്ഗുണബ്രഹ്മംപോലെത്തന്നെ. തൽപ്രധാനത്വാൽ= പ്രാധാന്യമൎഹിക്കുന്ന ഒന്നാണു് സഗുണബ്രഹ്മം.

digitized by www.sreyas.in

സാരം:—ഒരേ ബ്രഹ്മത്തെത്തന്നെ സഗുണമായും നിർഗ്ഗുണമായും ശ്രുതി വർണ്ണിച്ചിരിക്കുന്നുവെങ്കിൽ ഏതിനാണു് പ്രാധാന്യം? സ്വാഭാവികമായിട്ടുള്ളതു നിർഗ്ഗുണഭാവവും വന്നുചേർന്നതു സഗുണഭാവവുമാകയാൽ നിർഗ്ഗുണബ്രഹ്മത്തിനാണു് പ്രാധാന്യമെന്നു വിചാരിക്കുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ഒരേ ശ്രുതിയിൽ ഒരേ പ്രകാരത്തിലുള്ള രണ്ടു വർണ്ണനങ്ങളിൽ ഒന്നു പ്രധാനമെന്നും മറേറതു് അപ്രധാനമെന്നും പറയുന്നതിനർത്ഥമില്ല. രണ്ടും തുല്യപ്രാധാന്യമുള്ളവയെന്നുതന്നെ പറയണം. തുല്യപ്രാധാന്യതയോടെയാണല്ലോ രണ്ടിനെയും വർണ്ണിക്കുന്നതു്. അതിനാൽ രണ്ടും തുല്യം തന്നെ. ബ്രഹ്മം സഗുണനിർഗ്ഗുണങ്ങളായ രണ്ടു ലക്ഷണങ്ങളോടുകൂടിയതാണെന്നുമാത്രമേ രണ്ടു വർണ്ണനങ്ങൾക്കർത്ഥമുള്ളു.

**സൂ:—പ്രകാശവച്ചാവൈയർത്ഥ്യാൽ—15.**

ശബ്ദാർത്ഥം:—ച=അതുപോലെ. പ്രകാശവൽ=പ്രകാശമെന്നപോലെ. അവൈയർത്ഥ്യാൽ=രണ്ടിൽ ഏതെങ്കിലും ഒന്നിൻെറ ലക്ഷണമോ വർണ്ണനമോ ആയ വേദവാക്യം പ്രയോജനമില്ലാത്തതല്ല.

സാരം:—അഗ്നിയും മിന്നലും രണ്ടു രൂപങ്ങളാണു്. ഒന്നു പ്രകടവും മറേറതു് അപ്രകടവുമാണു്. അവയിൽ ഏതെങ്കിലും ഒന്നു വ്യർത്ഥമാണെന്നു പറയാൻ വയ്യ. രണ്ടും സാർത്ഥങ്ങൾതന്നെ. അതുപോലെ ബ്രഹ്മത്തിൻെറ സഗുണനിർഗ്ഗുണങ്ങളായ രണ്ടു ഭാവങ്ങളും ഒരുപോലെ സാർത്ഥങ്ങളാണു്; നിരർത്ഥങ്ങളല്ല. അങ്ങിനെ വിശ്വ

digitized by www.sreyas.in

സിക്കമ്പോഠംമാത്രമേ അവയുടെ ഉപാസനം മുതലായവ വേണ്ടത്ര സഫലങ്ങളായിത്തീരൂ. രണ്ടു സ്വരൂപങ്ങളിൽ ഒന്നു പ്രധാനമെന്നും മറേറതു ഗൗണമെന്നും ധരിക്കുന്നപക്ഷം അതിൻെറ സാൎത്ഥകത ചുരുങ്ങുകയോ അല്ലെങ്കിൽ അനുഭവപ്പെടാതിരിക്കുകയോ ചെയ്യും. ശ്രുതിയിൽ രണ്ടു രൂപത്തിലുള്ള വൎണ്ണനങ്ങളുമുണ്ടു്. ശ്രുതിവാക്യം ഒരിക്കലും മിത്ഥ്യയാവാൻ വയ്യ. അവ സ്വാഭാവികമായും പ്രമാണങ്ങളാണു്. അതിനാൽ ബ്രഹ്മത്തിൻെറ സവിശേഷനിൎവ്വിശേഷങ്ങളാകുന്ന രണ്ടു ഭാവങ്ങളും തുല്യപ്രാധാന്യത്തോടുകൂടി മാനിക്കപ്പെടേണ്ടവയാണു്.

### സൂ:—ആഹ ച തന്മാത്രം—16.

ശബ്ദാൎത്ഥം:—തന്മാത്രം=ശ്രുതി ഈ പരമാത്മതത്വത്തെ കേവലമാത്രം അല്ലെങ്കിൽ അനന്തമാത്രം എന്നു്. ആഹ ച=മാത്രം പ്രകാശിക്കുന്നതല്ലാതെ സഗുണവാചകത്തിൻെറ പ്രയോഗം ചെയ്തിട്ടില്ല.

സാരം:—തൈത്തിരീയോപനിഷത്തിൽ "സത്യം ജ്ഞാനമനന്തം ബ്രഹ്മ" ബ്രഹ്മം സത്യവും ജ്ഞാനവും അനന്തവുമാണു് എന്നിങ്ങിനെ വൎണ്ണിച്ചിട്ടുണ്ടു്. അവിടെ ബ്രഹ്മത്തിൻെറ ഗുണഭാവങ്ങളെ പ്രകാശിപ്പിക്കുന്ന ഒരു വാചകവും പറഞ്ഞുകാണുന്നില്ലല്ലോ. അതിനാൽ ബ്രഹ്മം രണ്ടുവിധ ലക്ഷണങ്ങളോടുകൂടിയതാണെന്നു് എന്തിനു വിചാരിക്കണം?

### സൂ:—ദശ്യതി ചാഥോ അപി സ്മൎയ്യതേ—17.

ശബ്ദാൎത്ഥം:—അഥ=ആ മന്ത്രത്തിനുശേഷം. ദശ്യതി=അതേ ശ്രുതിതന്നെ അനേകപ്രകാരത്തിൽ സഗു

digitized by www.sreyas.in

ണലക്ഷണങ്ങളെ പ്രകാശിപ്പിക്കുന്നുണ്ടു്. ച=കൂടാതെ. സ്മര്യതേ അപി=സ്മൃതികളിലും സഗുണമയങ്ങളായ വർണ്ണനങ്ങളും ധാരാളമുണ്ടു്.

സാരം:—തൈത്തിരീയോപനിഷത്തിൽത്തന്നെ പൂർവ്വോക്തമന്ത്രത്തിനുശേഷം ബ്രഹ്മം എല്ലാവരുടെയും ഹൃദയാന്തർവ്വർത്തിയാണെന്നും ബ്രഹ്മത്തിൽനിന്നു് എല്ലാ ജഗത്തുമുണ്ടാവുന്നു എന്നും മററും മററുമായി അനേകപ്രകാരത്തിൽ സഗുണലക്ഷണങ്ങളെ പ്രകാശിപ്പിച്ചിട്ടുണ്ടു്. കൂടാതെ ഭഗവൽഗീത തുടങ്ങിയ സ്മൃതിയിലും ബ്രഹ്മത്തിന്റെ സഗുണനിർഗ്ഗുണങ്ങളായ ഭാവങ്ങളുടെ വർണ്ണനങ്ങളുണ്ടു്. അതിനാൽ ബ്രഹ്മം സഗുണനിർഗ്ഗുണഭാവങ്ങളാകുന്ന രണ്ടുവിധ ലക്ഷണങ്ങളോടുകൂടിയതാണെന്നാണു് ശ്രുതിസ്മൃതികളുടെ ഒട്ടാകെത്തന്നെയും അഭിപ്രായം.

**സൂ:—അത ഏവ ചോപമാ സൂര്യ്യ കാദിവൽ—18.**

ശബ്ദാർത്ഥം:—ച=പിന്നെ. അതഃ ഏവ=പരമാത്മാവിന്നു പറയപ്പെട്ട രണ്ടു സ്വരൂപങ്ങളും സ്വാഭാവികങ്ങളാണു് എന്നു കാണിക്കാൻവേണ്ടിത്തന്നെ. സൂര്യ്യകാദിവൽ=ആദിത്യന്റെ പ്രതിബിംബമെന്നപോലെ എന്നും മററും. ഉപമാ=ഉപമിക്കാൻ ഇടയായതു്.

സാരം:—“എല്ലാ ജീവികളുടെയും ആത്മാവു പരബ്രഹ്മപരമേശ്വരനാണു്. ഒരേ ബ്രഹ്മമാണെങ്കിലും വെറെവേറെയാണെന്നു തെററിദ്ധരിക്കത്തക്ക നിലയിൽ പ്രത്യേകം ഓരോ പ്രാണിയിലും അന്തര്യ്യാമിസ്വരൂപേ

digitized by www.sreyas.in

ണ സ്ഥിതിചെയ്യുന്നു. അതിനാൽ ജലത്തിൽ പ്രതിബിംബിച്ച ചന്ദ്രബിംബം ഒന്നാണെങ്കിലും അനേകമായി കാണപ്പെടുംപോലെ ഒന്നാണെങ്കിലും അനേകമായി കാണപ്പെടുന്നു.'' ബ്രഹ്മബിന്ദൂപനിഷത്തിലെ ഒരു മന്ത്രത്തിന്റെ താൽപര്യമാണിതു്. ഈ ദൃഷ്ടാന്തത്തിൽ നിന്നു ബ്രഹ്മം സഗുണനിർഗ്ഗുണഭാവങ്ങളാകുന്ന രണ്ടു ലക്ഷണങ്ങളോടുകൂടിയിരിക്കുന്നുവെങ്കിലും സഗുണബ്രഹ്മമെന്നും നിർഗ്ഗുണബ്രഹ്മമെന്നും രണ്ടു വസ്തുവായിട്ടിരിക്കലെല്ല. ഓരോ ജീവാത്മാവിന്റെയും ശുദ്ധ്യശുദ്ധികൾക്കനുസരിച്ചു് അനുഭവവ്യത്യാസത്തോടുകൂടുംവണ്ണം ഒരേ ബ്രഹ്മംതന്നെ രണ്ടു പ്രകാരത്തിൽ അനുഭവിക്കപ്പെടുന്നുവെന്നുമാത്രം. ചന്ദ്രബിംബം ഒന്നാണെങ്കിൽകൂടി പ്രതിഫലിക്കുന്ന ജലാശയത്തിന്റെ ശുദ്ധികൾക്കനുസരിച്ചു വ്യത്യാസപ്പെട്ടുകാണാറുണ്ടല്ലോ. അതുപോലെ ബ്രഹ്മവും പ്രതിഫലനോപാധിയുടെ വ്യത്യാസത്തിനനുസരിച്ചാണു് വ്യത്യസ്തപ്പെട്ടു പ്രതിഫലിക്കുന്നതു്. "അവിഭക്തം ച ഭൂതേഷു വിഭക്തമിവ ച സ്ഥിതം'' എന്ന ഗീതാവാക്യംകൊണ്ടു ബ്രഹ്മത്തിന്റെ അപരിച്ഛിന്നതയെയും എന്നാൽ പ്രതിഫലനോപാധികളുടെ പരിച്ഛേദത്തിനനുസരിച്ചു പരിച്ഛിന്നമെന്നപോലെ വിളങ്ങുന്നുവെന്ന അവസ്ഥയെയും വ്യക്തമാക്കിട്ടുമുണ്ടു്. അതിനാൽ അപരിച്ഛിന്നവും സത്താമാത്രവുമായ ബ്രഹ്മം പ്രതിഫലനോപാധികളുടെ ഭാവത്തിനനുസരിച്ചാണു് പരിച്ഛിന്നമെന്നും സഗുണനിർഗ്ഗുണമെന്നുമൊക്കെ തോന്നപ്പെടാനിടയാവുന്നതെന്നു ചുരുക്കം.

digitized by www.sreyas.in

**സൂ:—അംബുവദഗ്രഹണാത്തു ന തഥാത്വം—19.**

ശബ്ദാൎത്ഥം:—തു=എന്നാൽ. അംബുവൽ=ജലാശയ പ്രതിബിംബിതചന്ദ്രബിംബംപോലെ. അഗ്രഹണാൽ= ബ്രഹ്മത്തെ ഗ്രഹിക്കാതിരിക്കാൻ കാരണം. തഥാത്വം ന=അപ്രകാരമല്ലാത്തതുകൊണ്ടുതന്നെയാണെന്നു ഗ്രഹി ക്കുകയും വേണം.

സാരം:—പൂൎവ്വസൂത്രത്തിൽ ജലാശയത്തിലെ ചന്ദ്ര പ്രതിബിംബത്തോടു തുല്യമായി പരമാത്മാവിനെ ഉപ മിച്ചുവെങ്കിലും ആ ഉപമാ പൂൎണ്ണമല്ല. ഉപമയുടെ ഒരം ശംമാത്രമേ യോജിക്കുള്ളു. അതിനാൽ അതു മാത്രമേ സ്വീകരിക്കേണ്ടതുമുള്ളു. ഏകത്വത്തിലെ നാനാത്വഭ്രാ ന്തിയെ കാണിക്കാനാണു് ചന്ദ്രപ്രതിബിംബവുമായി ഉപമിച്ചതു്. അതു ശരിയാണുതാനും. എന്നാൽ മററു ഭാഗങ്ങളൊന്നും ശരിയല്ല. ജലാശയത്തിൽ ചന്ദ്രന്റെ വ്യാപ്തിയില്ല. ചന്ദ്രപ്രതിബിംബംമാത്രമാണുള്ളതു്. എ ന്നാൽ ബ്രഹ്മം അങ്ങനെയല്ല. എല്ലാ ജീവികളിലും സ്വയം പ്രകാശിക്കുന്നു. ഇങ്ങനെ പല അപൂൎണ്ണതകളും പ്രസ്തുതയുപമയ്ക്കുണ്ടു്. എന്നാൽ ഏകത്വത്തിൽ നാനാ ത്വഭ്രാന്തിയെന്ന അവസ്ഥ വളരെ പൂൎണ്ണമാണു്. അതു മാത്രമേ പ്രസ്തുതയുപമകൊണ്ടുദ്ദേശിച്ചിട്ടുമുള്ളൂ. അതി നാൽ അതു മാത്രം ഗ്രഹിക്കപ്പെട്ടാൽ മതി.

**സൂ:—വൃദ്ധിഹ്രാസഭാക്ത്വമന്തൎഭാവാദുഭയസാ മഞ്ജസ്യാദേവം—20.**

ശബ്ദാൎത്ഥം:—അന്തൎഭാവാൽ=പരമാത്മാവു ശരീര ത്തിന്റെ അന്തൎഭാഗത്തായതുകൊണ്ടു്. വൃദ്ധിഹ്രാസഭാ



digitized by www.sreyas.in

ത്വം=ശരീരത്തെപ്പോലെ ക്ഷയവൃദ്ധികളുണ്ടെന്ന തോന്ന ലിനെയും നിരാകരിക്കുന്നപക്ഷം ഉഭയസാമഞ്ജസ്യാൽ= പരമാത്മാവിന്നും ചന്ദ്രപ്രതിബിംബത്തിന്നും സാമ്യതാ ഭാവം കിട്ടും. ഏവം=അതിനുവേണ്ടിക്കൂടിയാണ് അങ്ങ നെ ഉപമിച്ചിരിക്കുന്നതു്.

സാരം:—ഉപമേയത്തിൻെറ പൂർണ്ണമായ തുല്യത ഉപമാനത്തിനുണ്ടാവാൻ വയ്യ. അങ്ങനെ സംഭവിച്ചാൽ പിന്നെ ഉപമയല്ല, യാഥാർത്ഥ്യംതന്നെയായിത്തീരും. അതിനാൽ ഉപമേയത്തിൻെറ ചില അംശങ്ങളെമാത്രം അംഗീകരിച്ചുകൊണ്ടുള്ളതാണ് മിക്കവാറും ഉപമകളെ ല്ലാംതന്നെയും. ഇവിടെയും അങ്ങനെത്തന്നെയാണ്. ഏകമായ ചന്ദ്രബിംബത്തിന്നു ജലാശയങ്ങളാകുന്ന പ്രതി ഫലനോപാധികളുടെ നാനാത്വംകൊണ്ടും നാനാത്വം വ്യഞ്ജിക്കുന്നു. ഇതു ബ്രഹ്മത്തിൻെറയും അവസ്ഥയാണ്. ഏകമായ ബ്രഹ്മം അനേക ശരീരങ്ങളിൽ പ്രതിഫലിക്കു മ്പോൾ നാനാത്വമുള്ളപോലെ തോന്നപ്പെടുന്നു. ഏക ത്വത്തിൽ തോന്നപ്പെടുന്ന നാനാത്വമെന്നുള്ള ഈ ആശ യത്തെമാത്രം വ്യഞ്ജിപ്പിച്ചുകൊണ്ടാണ് പരമാത്മാവി നെ ചന്ദ്രപ്രതിബിംബവുമായി ഉപമിച്ചതു്. കൂടാതെ ജലാശയത്തിൻെറ അന്തർഭാഗത്തു പ്രതിബിംബിച്ച ചന്ദ്ര പ്രതിബിംബം ജലാശയത്തിൻെറ വൃദ്ധിക്ഷയങ്ങൾക്കനു സരിച്ചു വൃദ്ധിക്ഷയങ്ങളെ പ്രാപിക്കുന്നില്ല. അതുപോലെ ശരീരാന്തർഭാഗത്തു പ്രതിഫലിച്ച പരമാത്മാവും ശരീര ത്തിൻെറ വൃദ്ധിക്ഷയങ്ങൾക്കനുസരിച്ചു വൃദ്ധിക്ഷയങ്ങ ളെ പ്രാപിക്കുന്നില്ല എന്നും സൂചിപ്പിക്കുന്നുണ്ടു്. ഇതൊ

digitized by www.sreyas.in

ഴിച്ച് പ്രസ്തുതയുപമാനത്തിന്നു് ഉപമേയത്തിന്റെ യാതൊരു ധർമ്മാംശവും ബാധകമാവുന്നില്ല.

സൂ:—ദർശനാച്ച—21.

ശബ്ദാർത്ഥം:—ദർശനാൽ=ശ്രുതിയിൽ വേറെ പ്രമാണംകൊണ്ടു് ഈ വസ്തുത സ്പഷ്ടമായി തെളിയുന്നു. ച= അതുകൊണ്ടും പരമാത്മാവിന്റെ ശരീരപ്രതിഫലനം ചന്ദ്രപ്രതിബിംബമെന്നപോലെ അവാസ്തവമല്ല.

സാരം:—കഠോപനിഷത്തിൽ പറയുന്നു: "അഗ്നിര്യഥൈകോ ഭുവനം പ്രവിഷ്ടോ രൂപംരൂപം പ്രതിരൂപോ ബഭൂവ. ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ രൂപം രൂപം പ്രതിരൂപോ ബഹിശ്ച" എന്നു്. ബ്രഹ്മാണ്ഡത്തിലെ സകല പദാർത്ഥങ്ങളിലും വ്യാപ്തമായ ഒരേയൊരു അഗ്നി ഏപ്രകാരം ഓരോ പദാർത്ഥത്തിലും തത്തദാകാരേണ വിളങ്ങുന്നുവോ, അതുപോലെ സർവ്വജീവകോടികളുടെയും അന്തരാത്മാവായ പരമേശ്വരൻ ഏകനാണെങ്കിലും പ്രത്യേകം പ്രത്യേകമെന്നപോലെ അകത്തു മാത്രമല്ല, പുറത്തുകൂടി വിളങ്ങുന്നു. അഗ്നിയെയെന്നപോലെ വായു ആദിത്യൻ തുടങ്ങിയവയോടും പരമാത്മാവിനെ ഉപമിച്ച മന്ത്രങ്ങളും ശ്രുതിയിലുണ്ടു്. പ്രതിബിംബത്തെ അതിക്രമിച്ച ദൃഷ്ടാന്തങ്ങളാണു് ഇവയെല്ലാം. ശരീരത്തിൽ പരമാത്മാവിന്റെ സത്യമായ സ്ഥിതിയെ പ്രതിപാദിക്കുന്ന മന്ത്രങ്ങളും വേറെയും ശ്രുതിയിലുണ്ടു്. അതുകൊണ്ടു ജീവികളിലോ പദാർത്ഥങ്ങളിലോ ഉള്ള പരമാത്മാവിന്റെ സ്ഥിതി പ്രതിബിംബംപോലെ ആഭാസമാത്രമല്ല, പരമാർത്ഥമാണെന്നു വ്യക്തമാവുന്നു. അതിനാൽ

digitized by www.sreyas.in

പരമാത്മാവു് അല്ലെങ്കിൽ ബ്രഹ്മം സഗുണവും നിർഗ്ഗുണവും രണ്ടുവിധലക്ഷണങ്ങളുള്ളതുമാണു് എന്നു പറയുന്നതിൽ യുക്തിഭംഗമില്ല. മാത്രമല്ല, അതാണു് ശ്രുതികളുടെ അഭിപ്രായമെന്നും സ്പഷ്ടമാണു്.

**സൂ:—പ്രകൃതൈതാവത്വം ഹി പ്രതിഷേധതി തതോ ബ്രവീതി ച ഭൂയഃ—22.**

ശബ്ദാർത്ഥം:—പ്രകൃതൈതാവത്വം=പ്രകരണത്തിൽ ബ്രഹ്മലക്ഷണവർണ്ണനത്തിൽ 'ഇത്രമാത്ര'മെന്ന അവസ്ഥയെ നിരാകരിക്കാൻവേണ്ടി. പ്രതിഷേധതി='നേതി' 'നേതി' എന്നിങ്ങനെ ശ്രുതി പ്രതിഷേധിക്കുന്നു. ഹി=എന്തുകൊണ്ടെന്നാൽ. തതഃ=അതിനുശേഷം. ഭൂയഃ=വീണ്ടും. ബ്രവീതി ച=പറയുകയും ചെയ്യുന്നു എന്നതുകൊണ്ടുതന്നെ.

സാരം:—ബ്രഹ്മത്തിൻെറ സഗുണനിർഗ്ഗുണങ്ങളായ രണ്ടുവിധസ്വരൂപങ്ങളുടെ ലക്ഷണങ്ങളെയും നിരൂപിച്ചുകഴിഞ്ഞു. ഇവിടെ ശ്രുതിയിലെ 'നേതി, നേതി'യെന്ന വാക്യത്തിൻെറ ആവശ്യമെന്തു്? അതു സഗുണസ്വരൂപത്തെ നിഷേധിക്കലല്ലേ എന്ന സംശയമുണ്ടാവാം. അതല്ലെന്നു സമർത്ഥിക്കുകയാണു് ഈ സൂത്രംകൊണ്ടു ചെയ്യുന്നതു്. ബൃഹദാരണ്യകോപനിഷത്തിൽ ബ്രഹ്മത്തിൻെറ മൂർത്താമൂർത്തസ്വരൂപങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടാണു് പ്രകരണം ആരംഭിക്കുന്നതു്. അവിടെ ഭൗതികജഗത്തിൽ പൃഥിവി, ജലം, അഗ്നി എന്നീ മൂന്നിനെയും അവയുടെ കാര്യങ്ങളോടുകൂടി മൂർത്തങ്ങളെന്നും വായു, ആകാശം എന്നീ രണ്ടിനേയും അമൂർത്തങ്ങളെന്നും പറ

digitized by www.sreyas.in

ഞ്ഞു. അതുപോലെ അദ്ധ്യാത്മജഗത്തിലും പ്രാണനെയും ഹൃദയാകാശത്തെയും അമൂർത്തമെന്നും ശരീരത്തെയും ഇന്ദ്രിയങ്ങളെയും മൂർത്തങ്ങളെന്നും പറഞ്ഞു. അവയിൽ മൂർത്തങ്ങൾ നാശസ്വരൂപങ്ങളെന്നും അമൂർത്തങ്ങൾ അമൃതസ്വരൂപങ്ങളെന്നും വ്യക്തമാക്കി. ഇങ്ങനെ ജഡാജഡതത്വങ്ങളുടെ നിരൂപണത്തിൽ ആധിഭൌതികജഗത്തിൽ സൂര്യമണ്ഡലത്തെയും, ആദ്ധ്യാത്മികജഗത്തിൽ നേത്രഗോളത്തെയും മൂർത്തമെന്നു പ്രഖ്യാപിച്ചു. അനന്തരം ആധിദൈവികജഗത്തിൽ സൂര്യമണ്ഡലസ്ഥപുരുഷനെയും, ആദ്ധ്യാത്മികജഗത്തിൽ നേത്രാന്തർഗ്ഗതപുരുഷനെയും അമൂർത്തമായും പറഞ്ഞു ഇങ്ങനെ പരമാത്മാവിൻെറ സഗുണസാകാരവും, നിർഗ്ഗുണനിരാകാരവുമായ രണ്ടുവിധസ്വരൂപങ്ങളുടെയും വർണ്ണനത്തിന്നുശേഷമാണ് 'നേതി, നേതി' എന്ന വാക്യം പ്രയോഗിച്ചിരിക്കുന്നതു്. അതിന് ഇത്രയല്ല, ഇത്രയല്ല എന്നാണർത്ഥം. അല്ലാതെ ഇതല്ലെന്നല്ല. ഇതിലും എത്രയോ അധികമാണ് പരമേശ്വരൻെറ മഹിമയെന്നാണ് ആ വാക്യംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നതു്. മഹിമയുടെ അപാരതയെ കാണിക്കാൻ ഇതിലധികം പററിയ വാക്യം മറെറന്താണുള്ളതു്?

പിന്നീടു പറകയാണ് ആ പരമതത്വത്തിൻെറ പേർ സത്യത്തിൻേറയും സത്യമാണെന്ന്. ഈ ജീവാത്മാവു സത്യമാണ്; എന്നാൽ ജീവാത്മാവിൻെറയും സത്യമാണ് ബ്രഹ്മം. ഇങ്ങനെ പരമേശ്വരൻെറ സാകാരനിരാകാരപ്രകൃതികളെ നിരൂപിച്ച് ഇതിൽ ജഡമായ

digitized by www.sreyas.in

അംശം അവിടുത്തെ അപരാപ്രകൃതിയും ചേതനമായ ജീവൻ പരാപ്രകൃതിയുമാണെന്നും വ്യക്തമാക്കിയിരിക്കുന്നു. അതിനാൽ 'നേതി നേതി'യെന്ന ശ്രുതിവാക്യം ബ്രഹ്മത്തിൻെറ സഗുണഭാവത്തെ പ്രതിഷേധിക്കാൻ വേണ്ടിയല്ല; ബ്രഹ്മമഹിമയുടെ അപാരതയെ കാണിക്കാൻവേണ്ടിയാണുപയോഗിച്ചിരിക്കുന്നതെന്നു ചുരുക്കം.

**സൂ:—തദവ്യക്തമാഹ ഹി—23.**

ശബ്ദാർത്ഥം:—ഹി=എന്തുകൊണ്ടെന്നാൽ. തൽ=ആ സഗുണസ്വരൂപവും. അവ്യക്തം=ഇന്ദ്രിയഗ്രഹണയോഗ്യമല്ലെന്നു്. ആഹ=പറയുന്നു.

സാരം:—ബ്രഹ്മത്തിൻെറ കേവലം നിർഗ്ഗുണവും നിരാകാരവുമായ ഭാവം മാത്രമല്ല; സഗുണവും സാകാരവുമായ ഭാവവും ഇന്ദ്രിയങ്ങൾക്കു സുഗമമായി ഗ്രഹിക്കത്തക്കതല്ല എന്നു ശ്രുതി വ്യക്തമാക്കീട്ടുണ്ടു്. സഗുണസാകാരഭാവത്തിൻെറ സാക്ഷാൽക്കാരത്തെയും, നിർഗ്ഗുണനിരാകാരഭാവത്തിൻെറ സാക്ഷാൽക്കാരത്തെയും മുണ്ഡകോപനിഷത്തിൽ പ്രത്യേകം പറഞ്ഞിട്ടുണ്ടു്. 'യദാ പശ്യഃ പശ്യതേ രുഗ്മവർണ്ണം' എന്നു തുടങ്ങുന്ന മന്ത്രം സഗുണസാക്ഷാൽക്കാരത്തിൻെറയും, 'ന ചക്ഷുഷാ ഗൃഹ്യതേ' എന്നു തുടങ്ങുന്ന മന്ത്രംമുതൽ മൂന്നുനാലു മന്ത്രങ്ങൾ നിർഗ്ഗുണസാക്ഷാൽക്കാരത്തിൻെറയും വർണ്ണനവുമാണു്. അതിനാൽ മുൻപറഞ്ഞ 'നേതി, നേതി' ശബ്ദം സഗുണഭാവത്തിൻെറ നിഷേധമല്ലെന്നു താല്പര്യം. നിഷേധമാണെങ്കിൽ മുന്നിൽ കാണുന്നതിനെ ചൂണ്ടിയാണല്ലോ നിഷേധിക്കേണ്ടതു്. അങ്ങനെ കാണാവുന്നതോ ചൂണ്ടാ

digitized by www.sreyas.in

വുന്നതോ അല്ല സഗുണഭാവവുമെന്നു സിദ്ധമായല്ലോ. അതിനാൽ ബ്രഹ്മമഹിമയുടെ അപാരതയാണ് 'നേതി' ശബ്ദംകൊണ്ടു വ്യഞ്ജിപ്പിച്ചിരിക്കുന്നതെന്നു താല്പര്യം.

**സൂ:—അപി ച സംരാധനേ പ്രത്യക്ഷാനു മാനാഭ്യാം—24.**

ശബ്ദാർത്ഥം:—അപി ച=രണ്ടു പ്രകാരത്തിലും അവ്യക്തമാണെങ്കിലും. സംരാധനേ=ആരാധനംകൊണ്ടു പ്രത്യക്ഷദർശനത്തെ പ്രാപിക്കുന്നുവെന്ന്. പ്രത്യക്ഷാനു മാനാഭ്യാം=ശ്രുതിസ്മൃതിപ്രമാണങ്ങളെക്കൊണ്ടു തെളിയുന്നു.

സാരം:—സഗുണനിർഗ്ഗുണങ്ങളായ രണ്ടു ഭാവങ്ങളും അവ്യക്തങ്ങളും അതിനാൽ ഇന്ദ്രിയങ്ങൾക്ക് അഗോചരങ്ങളുമാണെങ്കിൽ പ്രത്യക്ഷദർശനം എപ്പോഴും സാദ്ധ്യമല്ലെന്നല്ലേ വരുന്നതെങ്കിൽ അങ്ങനെ വരുന്നില്ല. ജപകീർത്തനപൂജാദ്ധ്യാനാദ്യുപാസനങ്ങളെക്കൊണ്ടു സഗുണഭാവത്തെയും ജ്ഞാനംകൊണ്ടു നിർഗ്ഗുണഭാവത്തെയും സാക്ഷാൽക്കരിക്കാൻ കഴിയുന്നുണ്ട്. ശ്രുതിസ്മൃതികളിൽ അതിനെത്രയോ പ്രമാണങ്ങളുമുണ്ട്. അതിനാൽ സാക്ഷാൽക്കാരം സാദ്ധ്യമല്ലെന്നു വരുന്നില്ല. പക്ഷേ ലോകത്തിൽ സാധാരണ കാണുന്ന നാമരൂപങ്ങളുടെ ദർശനംപോലെ പ്രയത്നഹീനമല്ല ഭഗവൽദർശനം. പ്രയത്നപൂർവ്വം സാധിക്കേണ്ടതാണെന്നു ചുരുക്കം.

**സൂ:—പ്രകാശാദിവച്ചാവൈശേഷ്യം പ്രകാശശ്ച കർമ്മണ്യഭ്യാസാൽ—25.**

digitized by www.sreyas.in

ശബ്ദാർത്ഥം:— പ്രകാശാദിവൽ ച=അഗ്നി തുടങ്ങിയ വസ്തുക്കളുടെ പ്രകാശാദിഗുണങ്ങൾപോലെതന്നെ. അ വൈശേഷ്യം=വ്യത്യാസമൊന്നുമില്ലാതെ. കർമ്മണി=കർമ്മത്തിൽ. അഭ്യാസാൽ=ശരിയായ അഭ്യാസംകൊണ്ടു്. പ്രകാശഃ ച=പരമാത്മാവും പ്രകാശിക്കുന്നു.

സാരം:— അഗ്നി, മിന്നൽ തുടങ്ങിയവയുടെ പ്രകാശം ചൂടു തുടങ്ങിയ ഗുണങ്ങൾ അവ പ്രകാശിക്കുമ്പോൾ മാത്രമാണറിയാനിടവരുന്നതു്. പ്രകടമായിത്തീരുമ്പോൾ അറിയപ്പെടുന്ന ഗുണങ്ങൾ അപ്രകടമായിരിക്കുമ്പോഴും ഇല്ലാതിരിക്കുന്നില്ല. പക്ഷേ അറിയപ്പെടുന്നില്ലെന്നേയുള്ളു. അതുപോലെ ഈശ്വരന്റെ അനന്തകല്യാണഗുണഗണങ്ങളും പ്രകടമായിത്തീരുമ്പോൾ മാത്രമാണു് പ്രകാശിക്കുന്നതു്. അതുകൊണ്ടു് അപ്രകടമാവുമ്പോൾ ഇല്ലെന്നു വരുന്നില്ല. അറിയപ്പെടുന്നില്ലെന്നു മാത്രം. അഗ്നി പ്രകടമായിത്തീരാൻ പ്രയത്നം ആവശ്യമായിരിക്കുന്നതുപോലെ ഈശ്വരൻ പ്രത്യക്ഷമാകുന്ന പ്രകടതയ്ക്കു പ്രയത്നം ആവശ്യമായിരിക്കുന്നു. ഉപാസനം കൊണ്ടു് എല്ലാവിധമഹിമകളോടുംകൂടി പ്രത്യക്ഷസാക്ഷാൽക്കാരത്തെ സാധിക്കാമെന്നു താല്പര്യം.

## സൂ:— അതോഽനന്തേന തഥാ ഹി ലിംഗം — 26.

ശബ്ദാർത്ഥം:— അതഃ=മുൻ പറയപ്പെട്ട അനേകലക്ഷണങ്ങളെക്കൊണ്ടു്. അനന്തേന=അനന്തദിവ്യകല്യാണമയഗുണസമ്പന്നനാണു് ഈശ്വരൻ. ഹി=എന്തുകൊണ്ടെന്നാൽ. തഥാ=അപ്രകാരം. ലിംഗം=എത്രയോ ലക്ഷണങ്ങളെക്കൊണ്ടറിയാൻ കഴിയുന്നതുകൊണ്ടുതന്നെ.

digitized by www.sreyas.in

സാരം:—മുൻ പറയപ്പെട്ട അനേകമനേകം കാരണങ്ങളെക്കൊണ്ടു സർവ്വജ്ഞനും സർവ്വശക്തനുമായ ഈശ്വരൻ സത്യസങ്കല്പതാ, സർവ്വജ്ഞതാ, സർവ്വശക്തിമത്താ, സൌഹാർദ്ദം, പതിതപാവനതാ, ആനന്ദം, വിജ്ഞാനം, അസംഗതാ, നിർവ്വികാരതാ തുടങ്ങി എണ്ണമററ കല്യാണഗുണങ്ങളുടെ ഇരിപ്പിടമാണു് എന്നു തെളിയുന്നു. സ്വയം നിർഗ്ഗുണനാണെങ്കിലും ഇങ്ങിനെയുള്ള ഗുണങ്ങളെല്ലാമുണ്ടെന്നു ശ്രുതിയിൽനിന്നു തെളിയുന്നു.

**സൂ:—ഉഭയവ്യപദേശാത്ത്വഹികുണ്ഡലവൽ—27.**

ശബ്ദാൎത്ഥം:—ഉഭയവ്യപദേശാൽ=രണ്ടു പ്രകാരത്തിലും പ്രതിപാദനമുള്ളതുകൊണ്ടു്. അഹികുണ്ഡലവൽ=സൎപ്പത്തിൻെറ ചുരുണ്ടുകിടക്കലും നീണ്ടുകിടക്കലുമെന്നപോലെ. തു=അതിനെ ഗ്രഹിക്കേണ്ടതാകുന്നു.

സാരം:—പരമപുരുഷനായ പരബ്രഹ്മവും അവിടുത്തെ ശക്തിയായ പ്രകൃതിയും ഒന്നുതന്നെയോ അഥവാ രണ്ടോ എന്നു നിരൂപിച്ചു സമൎത്ഥിക്കലാണു് ഇവിടെ പ്രകരണവിഷയം. ഒരു പാമ്പു ശാന്തനായി ചുരുണ്ടുകിടക്കുന്ന സമയത്തും നീണ്ടുനിവന്നു ഫണം വിടൎത്തിചീററുന്ന സമയത്തും അതിൻെറ പ്രകൃതി തികച്ചും രണ്ടാണെന്നു പറയണം. എങ്കിലും പാമ്പു രണ്ടല്ല, ഒന്നുതന്നെ. എന്നിരുന്നാലും ചുരുണ്ടുകിടക്കുന്ന സമയത്തു് അതിനില്ലാത്ത ചില ശക്തികൾ നീണ്ടുനിവന്നു ഫണം വിടൎത്തിയപ്പോൾ ഉള്ളതായി തോന്നാം. എന്നാൽ ആ ശക്തി ചുരുണ്ടുകിടന്നപ്പോഴും ആ പാമ്പിലുണ്ടായിരു



digitized by www.sreyas.in

ന്നു. പക്ഷേ പ്രകടമായില്ലെന്നുമാത്രം. അതിനാൽ പാമ്പിൽനിന്നു വേറെയല്ല അതിൻെറ ശക്തിയെന്നും ശക്തിയുടെ പ്രകടവും അപ്രകടവുമായ ഭാവങ്ങൾകൊണ്ടുമാത്രമാണു് വ്യത്യാസം തോന്നപ്പെടുന്നതെന്നും വ്യക്തമാവുന്നു. അതുപോലെ പരമപുരുഷനായ പരബ്രഹ്മം കാരണസ്വരൂപത്തിൽ വർത്തിക്കുമ്പോൾ പരാപരകളായ പ്രകൃതികൾ തന്നിൽ ലയിക്കുകയും കാര്യസ്വരൂപത്തിൽ വർത്തിക്കുമ്പോൾ അവ ഉണർന്നു നാമരൂപാകാരേണ പ്രപഞ്ചമായി വികസിക്കുകയും ചെയ്യുന്നു എന്നു താല്പര്യം. അതിനാൽ പുരുഷങ്കൽനിന്നു വേറെയല്ല പ്രകൃതി അല്ലെങ്കിൽ ശക്തി. ഈ തത്വത്തെ പ്രകാശിപ്പിച്ചുകൊണ്ടു ശ്രുതി കാരണബ്രഹ്മത്തെ നിർവ്വിശേഷമെന്നും കാര്യബ്രഹ്മത്തെ സവിശേഷമെന്നും വർണ്ണിച്ചിട്ടുമുണ്ടു്.

**സൂ:—പ്രകാശാശ്രയവദ്വാ തേജസ്ത്വാൽ—28.**

ശബ്ദാർത്ഥം:— വാ = അല്ലെങ്കിൽ. പ്രകാശാശ്രയവൽ=പ്രകാശവും അതിൻെറ ആശ്രയവുമെന്നപോലെ അഭേദമാണു്. തേജസ്ത്വാൽ=എന്തുകൊണ്ടെന്നാൽ തേജസ്സെന്ന ദൃഷ്ടിയിൽക്കൂടെ വീക്ഷിക്കുമ്പോൾ രണ്ടും ഒന്നാണല്ലോ.

സാരം:—പ്രകാശവും അതിന്നാശ്രയമായ ആദിത്യമണ്ഡലവും എപ്രകാരം ഒന്നാണോ, അതുപോലെ പരമപുരുഷനും അവിടുത്തെ പ്രകൃതിയും ഭിന്നമല്ല. എന്നിരുന്നാലും പ്രകാശത്തെയും ആദിത്യമണ്ഡലത്തെയും വേറെ വേറെയായി പറയാറുണ്ടു ലോകത്തിൽ. അതുപോലെ പുരുഷനെയും പ്രകൃതിയെയും വെവ്വേറെ വർണ്ണിച്ചിട്ടു

digitized by www.sreyas.in

മുണ്ട്. പക്ഷേ തേജസ്സെന്ന നിലയ്ക്കു നോക്കുമ്പോൾ ആദിത്യനും തേജസ്സും രണ്ടല്ലെന്നു വ്യക്തമാണ്. അതു പോലെ ബ്രഹ്മവും പ്രകൃതിയും രണ്ടല്ലതാനും.

## സൂ:—പൂർവ്വവദ്വാ—29.

ശബ്ദാർത്ഥം:—വാ=അല്ലെങ്കിൽ. പൂർവ്വവൽ=ആദ്യം പറഞ്ഞതുപോലെ രണ്ടിൻെറയും അഭേദത്തെ ഗ്രഹിക്കുന്നതും തെററല്ല.

സാരം:—ഇതേ ഗ്രന്ഥത്തിൽത്തന്നെ രണ്ടാമദ്ധ്യായം മൂന്നാംപാദം നാല്പത്തിമൂന്നാംസൂത്രംകൊണ്ടു പരമാത്മാവിന്നു തൻെറ അംശഭൂതങ്ങളായ ജീവസമുദായങ്ങളിൽനിന്ന് എപ്രകാരം അഭേദം സമർത്ഥിക്കപ്പെട്ടുവോ, അതുപോലെ ഇവിടെയും പുരുഷനും പുരുഷൻെറ ശക്തിയും വേറെയല്ലെന്നു ധരിക്കുന്നതും ഉപപന്നം തന്നെ.

## സൂ:—പ്രതിഷേധാച്ച—30.

ശബ്ദാർത്ഥം:—ച=അതുപോലെ. പ്രതിഷേധാൽ=മററുള്ളവയുടെ പ്രതിഷേധംകൊണ്ടും പ്രകൃതിപുരുഷന്മാക്ക് അഭേദത്വം സിദ്ധമാവുന്നുണ്ട്.

സാരം:—കാണപ്പെടുന്ന ഈ പ്രപഞ്ചം ഉണ്ടാവുന്നതിന്നു മുമ്പു സത്തായ ബ്രഹ്മംമാത്രമേ ഉണ്ടായിരുന്നുള്ളു എന്നു ശ്രുതി പറയുന്നുണ്ട്. ആ സ്ഥിതിക്കു പ്രപഞ്ചത്തിൻെറ പ്രകടഭാവത്തിന്നു മുമ്പു ബ്രഹ്മമൊഴിച്ച് മറെറാന്നുമുണ്ടായിരുന്നില്ലെന്നു വ്യക്തമാവുന്നുണ്ടല്ലോ. പരാപരപ്രകൃതികൾ അപ്പോൾ ബ്രഹ്മത്തിൽ ലയിച്ചിരുന്നുവെന്നും പിന്നീടു സൃഷ്ടിയുടെ സന്ദർഭം വന്നപ്പോഴാണ്

digitized by www.sreyas.in

അവ ഉണ്ടെന്നു പ്രത്യേകമെന്നു തോന്നത്തക്കനിലയിൽ വികസിച്ചതെന്നുമാണല്ലോ അതിൻെറ അർത്ഥം. അതു കൊണ്ടും പ്രകൃതിപുരുഷന്മാർക്ക തമ്മിൽ ഭേദമില്ലെന്നും അഭേദമാണുള്ളതെന്നും സിദ്ധമാവുന്നുണ്ടു്.

**സൂ:—പരമതഃ സേതൂന്മാനസംബന്ധഭേദവ്യപദേശേഭ്യഃ—31.**

ശബ്ദാർത്ഥം:—അതഃ = ജഡചേതനാസ്വരൂപങ്ങളായ പ്രകൃതികളെക്കാൾ. പരം=ശ്രേഷ്ഠമാകുന്ന പരബ്രഹ്മം. സേതൂന്മാനസംബന്ധഭേദവ്യപദേശേഭ്യഃ=എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ പ്രകാശിപ്പിച്ച സേതു, ഉന്മാനം, സംബന്ധം, ഭേദം എന്നിവയുടെ വർണ്ണനങ്ങളെക്കൊണ്ടു് ഇതു സിദ്ധമാവുന്നു.

സാരം: — സകലജഗൽസൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കും കാരണഭൂതങ്ങളും ജഡചേതനാസ്വരൂപങ്ങളുമായ ഈശ്വരൻെറ അപരയും പരയുമാകുന്ന പ്രകൃതിസ്വരൂപങ്ങളെ ശ്വേതാശ്വതരോപനിഷത്തിൽ ക്ഷരമെന്നും അക്ഷരമെന്നുമുള്ള പേരുകളിൽക്കൂടെ വർണ്ണിച്ചിട്ടുണ്ടു്. ശ്രീമൽഭഗവൽഗീതയിലും ക്ഷേത്രക്ഷേത്രജ്ഞന്മാരെന്നും പ്രകൃതിപുരുഷന്മാരെന്നും ക്ഷരാക്ഷരങ്ങളെന്നും ഉല്ലേഖനം ചെയ്തിട്ടുണ്ടു്. പ്രസ്തുത രണ്ടു പ്രകൃതിസ്വരൂപങ്ങളെക്കാളും അവയുടെ വിസ്തൃതസ്വരൂപമായ പ്രപഞ്ചത്തെക്കാളും ശ്രേഷ്ഠമാണു് പരബ്രഹ്മമെന്നും അതുകൊണ്ടാണു് പുരുഷോത്തമനെന്ന പേരുണ്ടായതെന്നും പറയുന്നുണ്ടു്. എന്നാൽ ശ്രുതിയിൽ ബ്രഹ്മത്തിന്നു പ്രകൃതിസ്വരൂപങ്ങളിൽനിന്നുള്ള വ്യത്യാസത്തെയും ശ്രേഷ്ഠത

digitized by www.sreyas.in

യെയും സമത്ഥിക്കാൻ നാലു കാരണങ്ങഠം പറഞ്ഞിട്ടുണ്ടെന്നു കാണാൻ കഴിയും. 1. സേതു, 2. ഉന്മാനം, 3. സംബന്ധം, 4. ഭേദം. ഇവയാണു് പ്രസ്തുത നാലു കാരണങ്ങഠം.

"അഥ യ ആത്മാ സ സേതുവ്വിധൃതിഃ." പിന്നെ യാതൊരു പരമാത്മാവുണ്ടോ അതു് എല്ലാററിനെയും ധരിച്ചുകൊണ്ടിരിക്കുന്ന സേതുവാണു് എന്നിങ്ങനെ ഛാന്ദോഗ്യോപനിഷത്തിലും "ഏഷ സേതുവ്വിധാരണഃ" ഇതു് എല്ലാററിനെയും ധരിക്കുന്ന സേതുവാണു് എന്നു ബൃഹദാരണ്യകത്തിലും പറഞ്ഞിട്ടുണ്ടു്. രണ്ടാമത്തെ ഹേതു ഉന്മാനത്തിൻെറ വണ്ണനമാണല്ലോ. ഉന്മാനശബ്ദത്തിനു് എല്ലാററിനെക്കാളും വലിയതെന്നത്ഥമാണല്ലോ. "ഏതാവാനസ്യ മഹിമാ തതോ ജ്യായാംശ്ചപൂരുഷഃ. പാദോƒസ്യ സവ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി." പരമപുരുഷനായ പരമാത്മാവു് ഇതിനെക്കാഠം ശ്രേഷ്ഠമാണു്. അത്രമാത്രം മഹിമയുണ്ടു്. സമസ്തപ്രാണിവഗ്ഗങ്ങളും അവിടുത്തെ ഒരു പാദം മാത്രമാണു്. ശേഷിച്ച അമൃതാത്മകങ്ങളായ മൂന്നു പാദങ്ങഠം പരമധാമത്തിലാണു്. എന്നിങ്ങനെ ഛാന്ദോഗ്യത്തിൽ പറയുന്നുണ്ടു്. മൂന്നാമത്തെ ഹേതു സംബന്ധമാണു്. അതിനെയും പലേടത്തും ശ്രുതി വണ്ണിച്ചിട്ടുണ്ടു്. ശ്വേതാശ്വതരോപനിഷത്തിലെ "സ വിശ്വകൃൽ വിശ്വവിദാത്മയോനിഃ" എന്നു തുടങ്ങുന്ന മന്ത്രം പരമാത്മാവിന്നും പ്രകൃതിസ്വരൂപങ്ങഠംക്കും തമ്മിലുള്ള അഭേദ്യസംബന്ധത്തെ വണ്ണിക്കുന്നതാണു്. നാലാമത്തേതു ഭേദസ്വരൂപവണ്ണ

നമാണു്. അതും പലേടത്തുമുണ്ടു്. ശ്വേതാശ്വതരം, മുണ്ഡകം, ബൃഹദാരണ്യകം എന്നീ ഉപനിഷത്തുക്കളിൽ ജീവൻെറ പാരതന്ത്ര്യത്തെയും ഈശ്വരൻെറ സർവ്വതന്ത്ര സ്വാതന്ത്ര്യതയെയും വർണ്ണിക്കുന്നിടത്തൊക്കെ ഭേദത്തെ വ്യക്തമാക്കീട്ടുണ്ടു്.

പറയപ്പെട്ട നാലു കാരണങ്ങളെക്കൊണ്ടു സർവ്വജ്ഞനും സർവ്വശക്തനും സർവ്വാന്തര്യാമിയും സർവ്വാധാരനുമായ പരമപുരുഷൻ തൻെറ രണ്ടുവിധപ്രകൃതിസ്വരൂപങ്ങളിൽനിന്നും അത്യന്തവിലക്ഷണനും ശ്രേഷ്ഠനുമെന്നു തെളിയുന്നു. പ്രസ്തുത ശ്രുതികളിൽക്കൂടെ വാഴ്ത്തപ്പെട്ട പരമാത്മസ്വരൂപം ദിവ്യവും അലൌകികവും നിരുപാധികവുമാണു്. അതിനാൽ പ്രസ്തുത പരമാത്മാവിനെ അറിയുന്നതുകൊണ്ടു് ഒരാൾക്കു പരമശാന്തിയും ബന്ധനിവൃത്തിയും സർവ്വഥാ അമൃതത്വപ്രാപ്തിയും കൈവരുമെന്നും വ്യക്തമാക്കീട്ടുണ്ടു്.

### സൂ:—സാമാന്യാത്തു—32.

ശബ്ദാർത്ഥം:—സാമാന്യാൽ തു=ശ്രുതിയിൽ പ്രകൃതി പുരുഷന്മാരുടെ ഭേദാഭേദഭാവങ്ങൾ തുല്യപ്രാധാന്യത്തോടുകൂടി വർണ്ണിക്കപ്പെട്ടിരിക്കുന്നതിനാൽ രണ്ടും ഒരുപോലെ മാന്യങ്ങൾതന്നെ.

സാരം:—ബ്രഹ്മത്തിന്നും പ്രകൃതിക്കും തമ്മിൽ ഭേദവും അഭേദവുമുണ്ടെന്നു സമർത്ഥിക്കലായിരുന്നു ഇതുവരെ ത്തെ പ്രകൃതം. എന്നാൽ ഈ സൂത്രംകൊണ്ടു പ്രസ്തുത ഭേദാഭേദങ്ങളിൽ ഏതിനാണു് പ്രാമാണ്യമെന്നു വ്യക്തമാക്കുകയാണു്. പരബ്രഹ്മപരമാത്മാവിനെ അപേക്ഷി

digitized by www.sreyas.in

ച്ച് എല്ലാററിൻെറയും ഈശ്വരൻ, അധിപതി, പ്രേരകൻ, ശാസകൻ, അന്തര്യാമി എന്നീ അർത്ഥത്തെ പ്രകാശിപ്പിക്കുന്ന "ഏഷ സർവ്വേശ്വരഃ" "ഏഷ സർവ്വേശ്വര ഏഷ ഭൂതാധിപതിഃ" "ഏഷ ത ആത്മാന്തര്യാമ്യമൃതഃ" എന്നിങ്ങനെ യാവചില ശ്രുതിവാക്യങ്ങളുണ്ടോ അവയെല്ലാം ഭേദപ്രതിപാദകങ്ങളാണ്. അതുപോലെ "തത്വമസി" "അയമാത്മാ ബ്രഹ്മ" എന്നിങ്ങനെയുള്ള വാക്യങ്ങൾ അഭേദവാചികളുമാണ്. പ്രസ്തുത രണ്ടുതരം വാക്യങ്ങൾക്കും തുല്യപ്രാമാണ്യതയല്ലാതെ വ്യത്യാസമൊന്നുമില്ല. അതിനാൽ ബ്രഹ്മവും പ്രകൃതിയും ഒന്നാണെന്നു കാണിക്കുന്ന വർണ്ണനകളും രണ്ടാണെന്നു കാണിക്കുന്ന വർണ്ണനകളും രണ്ടും ഒരുപോലെ മാനനീയങ്ങൾതന്നെ.

**സൂ:—ബുദ്ധ്യർത്ഥഃ പാദവൽ—33.**

ശബ്ദാർത്ഥം:—പാദവൽ=അവയവരഹിതമായ ബ്രഹ്മത്തിനു നാലു പാദങ്ങളെ കല്പിച്ചതുപോലെത്തന്നെ ബോധാനുഭൂതിക്കുവേണ്ടിയാണ്. ബുദ്ധ്യർത്ഥഃ=മനനനിദിദ്ധ്യാസാദ്യുപദേശവും.

സാരം:—ഭേദാഭേദവർണ്ണനങ്ങൾ രണ്ടും തുല്യങ്ങൾ തന്നെയാണെങ്കിൽ പിന്നെ എന്തിനാണ് രണ്ടുവിധവർണ്ണനങ്ങളെന്നു സംശയമുണ്ടാവാം. അതിനെപ്പററി വിവരിക്കുന്നു ഈ സൂത്രത്തിൽ. ഉപാസകന്മാരുടെ എല്ലാവരുടെയും മാനസികസംസ്കാരം ഒരുപോലെയല്ല. ചിലർ ഭേദരൂപത്തിലുപാസിക്കുമ്പോൾ മററു ചിലക്ക് അഭേദരൂപേണ ഉപാസിക്കുന്നതായിരിക്കും പ്രീതി. രണ്ടു പ്രകാരത്തിലുള്ള ഉപാസനങ്ങളുടെയും പരമഫലമായി

digitized by www.sreyas.in

പ്രാപിക്കപ്പെടുന്ന ലക്ഷ്യം ഒന്നുതന്നെ. അതിനാൽ രണ്ടു പ്രകാരത്തിലുള്ള ഉപാസനങ്ങളും ഒരുപോലെ ശ്രേഷ്ഠങ്ങളാണ്. അതിനെക്കാണിക്കാൻവേണ്ടിത്തന്നെയാണ് ഭേദാഭേദരൂപേണ രണ്ടു പ്രകാരത്തിലുള്ള വർണ്ണനങ്ങളും. അതിനാൽ നിരവയവമായ ബ്രഹ്മത്തെ ബോധിക്കാൻ വേണ്ടി ചതുഷ്പാദകല്പന എപ്രകാരം ഉപയോഗപ്രദമാണോ, അതുപോലെത്തന്നെ ഉപയോഗപ്രദങ്ങളാണ് അഭേദവാക്യങ്ങൾ വഴിക്കുള്ള ശ്രവണമനനനിദിദ്ധ്യാസോപദേശങ്ങളും. ജിജ്ഞാസുക്കളുടെ സംസ്കാരവ്യത്യാസം അല്ലെങ്കിൽ അധികാരവ്യത്യാസമാണ് അവയ്ക്കാസ്പദമെന്നു താല്പര്യം.

### സൂ:—സ്ഥാനവിശേഷാൽ പ്രകാശാദിവൽ—34.

ശബ്ദാർത്ഥം:—പ്രകാശാദിവൽ=പ്രകാശം തുടങ്ങിയവയെന്നപോലെ. സ്ഥാനവിശേഷാൽ=ഉപാധിവ്യത്യാസം ഹേതുവായി നാനാത്വം പ്രകടമായി.

സാരം:—ഇവിടെ ഒരു സംശയം അങ്കുരിച്ചേയ്ക്കാം: അതായതു ബ്രഹ്മവും പരാപരകളാകുന്ന രണ്ടു ബ്രഹ്മപ്രകൃതികളും തമ്മിൽ വ്യത്യാസമില്ലെങ്കിൽ പരാപ്രകൃതിസ്വരൂപന്മാരായ ജീവന്മാർക്കിടയിൽ എങ്ങനെ നാനാത്വം കല്പിക്കപ്പെട്ടു എന്ന് അതിൻെറ മറുപടിയാണീ സൂത്രം കൊണ്ടു വ്യക്തമാക്കുന്നതു്. ആദിത്യൻ, ചന്ദ്രൻ, അഗ്നി, നക്ഷത്രം, മിന്നൽ, ദീപം എന്നിവയിൽക്കൂടെ പ്രകാശിക്കുന്ന പ്രകാശം ഒന്നാണെങ്കിലും അനുഭവത്തിൽ വ്യത്യാസമുണ്ടെന്നതു സ്പഷ്ടമാണ്. എന്നാൽ അതു പ്രകാശ

digitized by www.sreyas.in

ത്തിൻെറ വ്യത്യാസംകൊണ്ടോ നാനാത്വംകൊണ്ടോ അല്ലെന്നും ഉപാധികളുടെ നാനാത്വംകൊണ്ടാണെന്നും ബോധിക്കാൻ കഴിയും. അതുപോലെ ജീവചൈതന്യം ഒന്നാണെങ്കിലും തത്തൽശരീരോപാധികളും അനാദിജന്മവാസനാസഞ്ചയങ്ങളും വ്യത്യസ്തങ്ങളായതുകൊണ്ടാണു് ശ്രുതിയിൽ നാനാത്വത്തെ പ്രകടമാക്കിയിരിക്കുന്നതു്.

**സൂ:—ഉപപത്തേശ്ച—35.**

ശബ്ദാൎത്ഥം:—ഉപപത്തേഃ ച=ഉപപത്തികൊണ്ടും; ഔചിത്യംകൊണ്ടും ജീവന്മാൎക്ക നാനാത്വമില്ലെന്നു പറയുന്നതിൽ അസാംഗത്യമില്ല.

സാരം:—ജഗത്തിൻെറ ഉല്പത്തിക്കു മുമ്പു് ഏകവും അദ്വിതീയവുമായ ചൈതന്യം മാത്രമാണുണ്ടായിരുന്നതെന്നും അതിൽനിന്നാണു് എല്ലാ ജഗത്തുകളുമുണ്ടായതെന്നും ജഗത്തിൻെറ നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളും പ്രസ്തുത ചൈതന്യമാണെന്നും ശ്രുതിയിൽ പറയുന്നുണ്ടു്. അതിന്നുശേഷം "തത്വമസി" തുടങ്ങിയ വാക്യങ്ങളെക്കൊണ്ടു താൻ ആ പരമാത്മാവിൽനിന്നു വേറെയല്ലെന്നു ബോധിച്ചുപാസിക്കാൻ ഉപദേശിക്കുന്നുമുണ്ടു്. ഭോക്തൃഭോജ്യാദിഘടകങ്ങളടങ്ങിയ ജഡചേതനാത്മകമായ ഈ ജഗത്തിൻെറ സ്രഷ്ടാവും നിയന്താവും പരിപാലകരും പ്രസ്തുതപരമാത്മാവാണെന്നും വൎണ്ണിക്കുന്നുണ്ടു്. ബന്ധമോക്ഷസ്വരൂപങ്ങളേയും വൎണ്ണിക്കുന്നുണ്ടു്. ജീവസമുദായത്തേയും അവരുടെ കൎമ്മസംസ്കാരത്തേയും അനാദിയെന്നു കാണിച്ചു ജീവന്മാരുടെ ഉല്പത്തിയെ നിഷേധിക്കുന്നുമുണ്ടു്. ഈ വക ശ്രുത്യഭിപ്രായങ്ങ



digitized by www.sreyas.in

ളെ മുൻനിർത്തി നോക്കുമ്പോൾ ജീവന്നു നാനാത്വമി ല്ലെന്നും എന്നാൽ വിഭിന്നങ്ങളായ കർമ്മസംസ്കാരവിശേ ഷങ്ങളെക്കൊണ്ടു നാനാത്വമുള്ളതായി തോന്നപ്പെടുക മാത്രമേ ചെയ്യുന്നുള്ളു എന്നും കരുതണം. പ്രളയകാലത്തു് എല്ലാ ജീവന്മാരും ബ്രഹ്മത്തിൽ ലയിക്കുന്നു. സൃഷ്ടിയുടെ സന്ദർഭം വരുമ്പോൾ വീണ്ടും പ്രത്യേകമായി പ്രകടമാവു കയും ചെയ്യുന്നു. പരാപ്രകൃതിസ്വരൂപന്മാരാണു് ജീവ ന്മാരെന്ന കാരണത്താൽ ബ്രഹ്മത്തിൽനിന്നു ഭിന്നന്മാരു മാണു്. ആ സ്ഥിതിക്കു ജീവത്വമുള്ളപ്പോഴും ബ്രഹ്മ ത്തിൻെറ അംശമാണു്. അതിനാൽ ജീവൻ പരമാത്മാ വിൽനിന്നു വേറെയല്ലെന്നും എന്നാൽ പരമാത്മാവു ജീവന്മാരുടെ നിയന്താവും ജീവന്മാർ പരമാത്മാവിന്നു നിയമ്യന്മാരുമാണെന്നും ധരിക്കുന്നതാണു് ഉപപന്നമാ യിട്ടിരിക്കുന്നതു്.

**സൂ: — തഥാന്യപ്രതിഷേധാൽ — 36.**

ശബ്ദാർത്ഥം: — തഥാ=അങ്ങനെത്തന്നെ. അന്യപ്ര തിഷേധാൽ=പരമാത്മാവിൽനിന്നന്യമായി മറ്റൊന്നി ല്ലെന്ന നിഷേധംകൊണ്ടും ജീവൻ ബ്രഹ്മത്തിൽനിന്നു ഭിന്നനാണു്.

സാരം: — കൂടാതെ ശ്രുതിയിൽ പലേടത്തും ബ്രഹ്മ ത്തിൽനിന്നന്യമായി മറ്റൊന്നില്ലെന്ന അന്യവസ്തുപ്ര തിഷേധം അനേകം പ്രാവശ്യം ചെയ്തിരിക്കുന്നതായി കാണുന്നുണ്ടു്. അതിൽനിന്നു പരമാത്മാവുതന്നെ തൻെറ പരാപരശക്തികളോടുകൂടി ജഗദാകാരേണ വിളങ്ങുകയാ ണെന്നു ധരിക്കേണ്ടിവരുന്നുണ്ടു്. ആ സ്ഥിതിക്കു നാനാ

digitized by www.sreyas.in

ത്വം ദൃഷ്ടമായാൽക്കൂടി അതു് ഏകത്വത്തിൽ തോന്ന പ്പെടുന്നതാണെന്ന കാരണത്താൽ നാനാത്വമില്ല. പ്രകൃതിസ്വരൂപങ്ങളെക്കൊണ്ടു നാനാത്വം തോന്നാമെങ്കിൽ കരചരണാദ്യവയവങ്ങൾക്ക ശരീരത്തോടെന്നപോലെ അഭേദമാണുള്ളതു്. ബ്രഹ്മം എപ്പോഴും നിർവ്വികാരവും അസംഗവും ഭേദരഹിതവും അഖണ്ഡവുംതന്നെ.

## സൂ:—അനേന സർവ്വഗതത്വമായാ മശബ്ദാദിഭ്യഃ—37.

ശബ്ദാർത്ഥം:—അനേന=ഇപ്രകാരം ഭേദാഭേദനിരൂപണത്താലും. ആയാമശബ്ദാദിഭ്യഃ=ശ്രുതിയിൽ വ്യാപകതാസൂചകങ്ങളായ ശബ്ദങ്ങളെക്കൊണ്ടും. സർവ്വഗതത്വം=ബ്രഹ്മം സർവ്വത്ര വ്യാപ്തമെന്നും സിദ്ധമാവുന്നു.

സാരം:—ശ്രുതിയിലും ഗീത തുടങ്ങിയ സ്മൃതികളിലും കാണുന്ന ബ്രഹ്മം സർവ്വവ്യാപ്തമാണെന്നു കാണിക്കുന്ന ശബ്ദങ്ങളെക്കൊണ്ടും മുമ്പു സൂചിപ്പിച്ച വിവേചനങ്ങളെക്കൊണ്ടും ബ്രഹ്മം സർവ്വത്ര വ്യാപ്തമാണെന്നും, ബ്രഹ്മത്തിന്നു പുറമേയെന്നു പറയാവുന്നതൊതിൽ ഒന്നുംതന്നെ ഇല്ലെന്നും വ്യക്തമാവുന്നു. സർവ്വഥാ അഭേദമാണു് ബ്രഹ്മമെന്നു സമർത്ഥിക്കുന്നപക്ഷം ഈ സർവ്വത്ര വ്യാപ്തി സംഗതമല്ല. അതിനാൽ ബ്രഹ്മത്തിന്നു സ്വശക്തികളാകുന്ന പരാപരപ്രകൃതികളോടു ഭേദവും അഭേദവും രണ്ടുമുണ്ടെന്നാണു് കണക്കാക്കേണ്ടതു്. ശക്തിയും ശക്തരും ഒന്നുതന്നെ, ഭേദമില്ല. ആ നിലയ്ക്കു പ്രകൃതിശക്തികൾക്കു് അഭിന്നനിമിത്തോപാദാനകാരണത്വം ബ്രഹ്മത്തിനുണ്ടു്. എങ്കിലും പ്രകൃതിധർമ്മങ്ങളിൽ സംഗ

digitized by www.sreyas.in

മില്ല ബ്രഹ്മത്തിനെന്നതുകൊണ്ടും നിയന്തൃത്വമുണ്ടെന്നു ള്ളതുകൊണ്ടും പ്രകൃതിശക്തികളിൽനിന്നു വിലക്ഷണവു മാണു് ബ്രഹ്മം. അതിനാൽ ബ്രഹ്മത്തിന്നു പ്രകൃതിശക്തി കളുമായി ഭേദാഭേദങ്ങൾ രണ്ടുമുണ്ടെന്നുള്ളതാണു് സിദ്ധ മാവുന്നതു്.

**സൂ:—ഫലമത ഉപപത്തേഃ—38.**

ശബ്ദാൎത്ഥം:—ഫലം=ജീവന്മാരുടെ കൎമ്മഫലങ്ങൾ. അതഃ=ബ്രഹ്മത്തിൽനിന്നാണുണ്ടാവുന്നതു്. ഉപപത്തേഃ= എന്തുകൊണ്ടെന്നാൽ അങ്ങനെ വിചാരിക്കുന്നതാണു് യുക്തിസംഗതമായിട്ടിരിക്കുന്നതെന്നതുകൊണ്ടുതന്നെ.

സാരം:—ഇപ്രകാരം ബ്രഹ്മസ്വരൂപത്തെയും ഭേദാ ഭേദങ്ങളെയും നിരൂപിച്ചു നിൎണ്ണയിച്ചശേഷം ജീവന്മാ രുടെ കൎമ്മഫലങ്ങളെ ആരാണു് കൊടുക്കുന്നതെന്നു നി രൂപിക്കുകയാണു് തുടങ്ങാൻ പോവുന്ന ഈ പ്രകരണം കൊണ്ടു ചെയ്യുന്നതു്.

സൎവ്വശക്തനും ജീവന്മാരുടെ എല്ലാ കൎമ്മങ്ങൾക്കും സാക്ഷിയുമായ പരമാത്മാവുതന്നെയാണു് എല്ലാ കൎമ്മ ഫലങ്ങളെയും വ്യവസ്ഥയോടുകൂടി വീതിച്ചു കൊടുക്കു ന്നതു്. എന്തുകൊണ്ടെന്നാൽ പരമാത്മാവല്ലെന്നു പറ യുന്നപക്ഷം ജഡയായ പ്രകൃതിയോ അല്പശക്തനായ ജീ വനോ അങ്ങനെ ചെയ്യുമെന്നു വിചാരിക്കാൻ വയ്യ. പ്രകൃതി കേവലം ജഡയായതിനാൽ ജീവന്മാരുടെ ഓ രോ കൎമ്മത്തിന്നും അനുരൂപമായ ഫലത്തെ പ്രമാദം കൂടാതെ കൊടുക്കാവുന്ന വിവേകമുണ്ടെങ്കിലും അല്പജ്ഞ നും അല്പശക്തനുമായതിനാൽ ജീവനും കൎമ്മഫലങ്ങളെ

digitized by www.sreyas.in

പ്രമാദം കൂടാതെ വിവേചനംചെയ്യാനോ കൊടുക്കാനോ സാദ്ധ്യമല്ല. ചിലേടത്തു ചില ദേവന്മാരെ ഫലദാതാക്കളായി കല്പിച്ചുകാണാമെങ്കിലും അവരും പരമാത്മാവിൻെറ കല്പനകളുടെ നിർവ്വാഹകന്മാരായിത്തീരുന്നതല്ലാതെ സ്വതന്ത്രന്മാരോ സ്വയം ഫലദാതാക്കളോ അല്ല. അതിനാൽ സർവ്വജ്ഞനും സർവ്വശക്തനുമായ പരമാത്മാവുതന്നെയാണു് ജീവന്മാരുടെ കർമ്മഫലദാതാവായിട്ടിരിക്കുന്നതു്.

## സൂ:—ശ്രുതത്വാച്ച—39.

ശബ്ദാർത്ഥം:—ശ്രുതത്വാൽ ച=ശ്രുതിയിൽ അങ്ങനെ പറഞ്ഞിട്ടുണ്ടെന്നുള്ളതുകൊണ്ടും ജീവൻെറ കർമ്മഫലദാതാവു പരമാത്മാവുതന്നെ.

സാരം:—"നിത്യോനിത്യാനാം ചേതനശ്ചേതനാനാം ഏകോ ബഹൂനാം യോ വിദധാതി കാമാൻ" (നിത്യങ്ങളിൽവെച്ചു നിത്യനും ചേതനങ്ങളിൽവെച്ചു് അത്യന്തചേതനസ്വരൂപനും ബഹുക്കളിൽ ഏകനുമായ യാതൊരു പരമേശ്വരൻ എല്ലാ അഭീഷ്ടങ്ങളെയും കൊടുക്കുന്നു) എന്നിങ്ങനെ ശ്രുതിയിൽ പലേടത്തും പല സ്വരൂപത്തിൽ ജീവന്മാക്കു കർമ്മഫലങ്ങളെ കൊടുക്കുന്നതു സർവ്വശക്തനായ പരമേശ്വരനാണെന്നു പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടും ജീവന്മാക്കു കർമ്മഫലങ്ങളെ വീതിക്കുന്നതു പരമാത്മാവല്ലാതെ മററാരുമല്ലെന്നു വ്യക്തമാവുന്നുണ്ടു്.

digitized by www.sreyas.in

## സൂ:—ധർമ്മം ജൈമിനിരത ഏവ—40

ശബ്ദാർത്ഥം:—അതഃ ഏവ=ഈ കാരണത്താൽത്തന്നെ. ജൈമിനിഃ=ജൈമിനിയെന്ന ആചാര്യൻ. ധർമ്മം=കർമ്മം സ്വയം ഫലസ്വരൂപമായിത്തീരുന്നുവെന്ന നിയമത്തെപ്പറഞ്ഞതു്.

സാരം:—കർമ്മം സ്വയമേവ ഫലദാതാവാണെന്നും അല്ലാതെ കർമ്മം ചെയ്തതിന്നുശേഷം ഫലദാതാവായി മറെറാരാളെ കല്പിക്കേണ്ട ആവശ്യമില്ലെന്നും ജൈമിനിയെന്ന ആചാര്യൻ പറയുന്നു. വൈദികപ്രമാണങ്ങളെയും ഉദാഹരണങ്ങളെയും അതിന്നു തെളിവായി എടുത്തു കാണിക്കുന്നുമുണ്ടു്. ഒരാഠം കൃഷിചെയ്യുവെന്നിരിക്കട്ടെ; കൃഷി ശരിയായി ചെയ്തുകഴിഞ്ഞാൽ ധാന്യമുണ്ടായിത്തീരുകയെന്നതു് അതിൻെറ സ്വഭാവമാണു്. അതിന്നു ഫലദാതാവായി ഒരാളെ കല്പിക്കേണ്ട ആവശ്യമില്ല. ഇതുപോലെ ഓരോ കർമ്മവും അതതിൻെറ ഫലദാതൃത്വം നിർവ്വഹിക്കുന്നുണ്ടു്. വേദങ്ങളിൽ ഇന്നിന്ന ഫലങ്ങഠംക്കു് ഇന്നിന്ന കർമ്മങ്ങഠം ചെയ്യണമെന്നു വിധിച്ചിട്ടുണ്ടു്. വിധിസ്വരൂപങ്ങളായ തത്തൽകർമ്മങ്ങളെ ചെയ്യുമ്പോഠം തത്തൽഫലങ്ങളുണ്ടായിത്തീരുകയെന്നതു സ്വാഭാവികമാണു്. അല്ലാതെ കർമ്മഫലങ്ങളുടെ ദാതാവായി കർമ്മങ്ങളിൽനിന്നന്യനായി ഒരാളില്ല എന്നാണു് ജൈമിനിയുടെ അഭിപ്രായം.

## സൂ:—പൂർവ്വം തു ബാദരായണോ ഹേതുവ്യപദേശാൽ—41

digitized by www.sreyas.in

ശബ്ദാർത്ഥം:—തു=എന്നാൽ. ബാദരായണഃ=വേദവ്യാസൻ. പൂർവ്വം=ആദ്യം പറഞ്ഞതുപോലെ കർമ്മഫലദാതാവും ഈശ്വരനാണെന്നു സമർത്ഥിക്കുന്നു. എന്തുകൊണ്ടെന്നാൽ, ഹേതുവ്യപദേശാൽ=ശ്രുതിയിൽ ഈശ്വരനെ എല്ലാററിന്നും കാരണമായിപ്പറഞ്ഞിട്ടുണ്ടെന്നുള്ളതുകൊണ്ടുതന്നെ.

സാരം:—എന്നാൽ വ്യാസാചാര്യൻ ജൈമിനിയുടെ കർമ്മങ്ങൾ സ്വയമേവ ഫലദാനം ചെയ്യുന്നുവെന്ന വാദത്തെ വ്യക്തമായി ഖണ്ഡിച്ചിട്ടുണ്ട്. കർമ്മങ്ങൾ ജഡങ്ങളും ക്ഷണികങ്ങളും പരിണാമസ്വരൂപങ്ങളുമാണ്. ക്ഷണികമായ വസ്തു കാലാന്തരത്തിൽ ഫലത്തെ തരുന്നുവെന്നെങ്ങനെ വിശ്വസിക്കും? മരിച്ചുപോയ ഒരാൾ എന്തെങ്കിലും തരുമെന്നു പറഞ്ഞാൽ എപ്രകാരം അസംഭാവ്യമാണോ, അതുപോലെ ചെയ്തു തീരുന്നതോടെ നശിക്കുന്ന ക്ഷണികമായ കർമ്മം കാലാന്തരത്തിൽ ഫലദാനം ചെയ്യുമെന്നതും അസംഭാവ്യംതന്നെ. കൂടാതെ ചൈതന്യമില്ലാത്ത ജഡമായ ഒന്നിനു വിക്രിയകളുണ്ടാവാൻ വയ്യ. ആ നിലയ്ക്കും ഫലദാതൃത്വം കർമ്മത്തിന്നു സാദ്ധ്യമല്ല. അതിനാൽ സർവ്വജ്ഞനും സർവ്വശക്തനുമായ ഈശ്വരൻതന്നെയാണ് ഓരോ കർമ്മത്തിന്നും തക്ക ഫലങ്ങളെ തക്ക സന്ദർഭത്തിൽ അതാതാളുകൾക്കെത്തിച്ചുകൊടുക്കുന്നതു്. എല്ലാററിന്നും കാരണം ഈശ്വരനാണെന്നു ശ്രുതിയിൽ പറഞ്ഞിട്ടുമുണ്ടു്.

digitized by www.sreyas.in

## തൃതീയപാദം

കഴിഞ്ഞ ദ്വിതീയപാദത്തിൽ ജീവന്റെ സ്വപ്നസമാദ്ധ്യവസ്ഥകളുടെ നിരൂപണത്തിൽക്കൂടെ ഈശ്വരൻ സഗുണത്വവും നിർഗ്ഗുണത്വവുമാകുന്ന രണ്ടു ലക്ഷണങ്ങളുമുള്ള അപ്രമേയപ്രഭാവനാണെന്നു സമർത്ഥിച്ചു. അനന്തരം തന്റെ പരാപരകളാകുന്ന പ്രകൃതികളിൽനിന്നു് ഈശ്വരന്റെ ഭേദാഭേദങ്ങളെയും നിരൂപിച്ചു. അവസാനമായി ജീവന്റെ കർമ്മഫലദാതാവു് ഈശ്വരനാണെന്നു സമർത്ഥിക്കുകയും ചെയ്തു. ഇനി ആരംഭിക്കാൻ പോവുന്ന ഈ തൃതീയപാദത്തിൽ ബ്രഹ്മവിദ്യയുടെ ഐകരൂപ്യത്തെയാണു് പ്രതിപാദിക്കാൻ പോവുന്നതു്. വേദാന്തവാക്യങ്ങളിൽ ഒന്നായ ബ്രഹ്മവിദ്യയെ പല രൂപത്തിൽ പ്രകാശിപ്പിച്ചിട്ടുണ്ടു്. അവ പലതല്ല; ഒന്നാണെന്നു സമർത്ഥിക്കലാണു് ഈ പാദത്തിലെ പ്രതിപാദ്യവിഷയം.

**സൂ:—സർവ്വവേദാന്തപ്രത്യയം ചോദനാദ്യവിശേഷാൽ – 1.**

ശബ്ദാർത്ഥം:—സർവ്വവേദാന്തപ്രത്യയം=എല്ലാ ഉപനിഷത്തുക്കളിലുമുള്ള ഭിന്നഭിന്നങ്ങളായ ബ്രഹ്മവിദ്യാവർണ്ണനങ്ങളെല്ലാം ഒന്നാണു്. എന്തുകൊണ്ടെന്നാൽ ചോദനാദ്യവിശേഷാൽ=ആജ്ഞാദികളുടെ അഭേദംകൊണ്ടു തന്നെ.

സാരം:—ഉപനിഷത്തുക്കളിൽ ഭിന്നങ്ങളെന്നു തോന്നത്തക്കനിലയിൽ വർണ്ണിക്കപ്പെട്ട ബ്രഹ്മവിദ്യ പലതല്ല; ഒന്നാണു്. എന്തുകൊണ്ടെന്നാൽ എല്ലാ വർണ്ണനങ്ങളി

digitized by www.sreyas.in

ലേയും വിധിവാക്യങ്ങൾ തുല്യങ്ങളാണു്. കൂടാതെ എല്ലാ വർണ്ണനങ്ങളിലേയും ഫലനിർദ്ദേശവും ഒന്നാണു്. ബ്രഹ്മജ്ഞാനവും ബ്രഹ്മപ്രാപ്തിയുമാണു് ഫലം. എല്ലാ ഉപനിഷത്തുക്കളും പ്രസ്തുത ഒരേ ഫലത്തിന്നുവേണ്ടിയാണു് വിദ്യാവർണ്ണനം ചെയ്തിരിക്കുന്നതു്. ഫലത്തിലും വിധിയിലും ഐകരൂപ്യം സ്പഷ്ടമായിക്കാണുന്നതുകൊണ്ടു് അവ പലതാവാൻ വയ്യ. അതിനാൽ ഭിന്നങ്ങളെന്നു തോന്നപ്പെടുന്ന വർണ്ണനങ്ങളെല്ലാംതന്നേയും ഒരേ തത്വത്തെ അധികരിച്ചുള്ളതാണു്.

ഒരിടത്തു് "ഓങ്കാരത്തെ ഉൽഗീഥമെന്നു കരുതി ഉപാസിക്കണം" എന്നും, മറെറാരിടത്തു "ബ്രഹ്മം സത്യവും ജ്ഞാനവും അനന്തവുമാണു്" എന്നും, വേറെ ഒരിടത്തു "ബ്രഹ്മം സർവ്വേശ്വരനും സർവ്വജ്ഞനും സർവ്വാന്തര്യാമിയും എല്ലാററിന്റേറയും പരമകാരണവും എല്ലാ ജീവികളുടേയും ഉല്പത്തിനിധനസ്ഥാനവുമാണു്" എന്നും, പിന്നെയൊരിടത്തു "ബ്രഹ്മം ശബ്ദരഹിതവും സ്പർശരഹിതവും രൂപരഹിതവും രസരഹിതവും ഗന്ധരഹിതവും അവിനാശിയും നിത്യവും അനാദിയും അനന്തവും സർവ്വശ്രേഷ്ഠവുമാണെ"ന്നും പറഞ്ഞുകൊണ്ടു് എല്ലാ പ്രാകൃതചൈതന്യവസ്തുക്കളിൽനിന്നും അതീതമാണെന്നു പ്രകാശിപ്പിച്ചു പ്രസ്തുതബ്രഹ്മത്തെ ലക്ഷ്യമാക്കി ചൂണ്ടിക്കാണിക്കുന്നു. പ്രസ്തുതബ്രഹ്മത്തെ പ്രാപിച്ചവർ പിന്നെ ജനനമരണങ്ങളെ അനുഭവിക്കില്ലെന്നു ഫലനിർദ്ദേശത്തേയും ചെയ്യുന്നു. എല്ലാ വർണ്ണനങ്ങളുടേയും ഉദ്ദേശം ബ്രഹ്മത്തെ ലക്ഷ്യമാക്കിക്കാണിക്കലും



digitized by www.sreyas.in

ബ്രഹ്മപ്രാപ്തിയെ സാധിപ്പിക്കലുമാണു്. എല്ലാ വർണ്ണനങ്ങളുടേയും അന്തിമനിർദ്ദേശം ബ്രഹ്മോപാസനമാണു്. അതിനെ പ്രകാരാന്തരേണയാണു് നിർദ്ദേശിക്കുന്നതെന്നു മാത്രം. പ്രകാരാന്തരം അധികാരിവ്യത്യാസത്തെ അടിസ്ഥാനപ്പെടുത്തിമാത്രമാണു് ഇങ്ങനെ എല്ലാ ഉപനിഷത്തുക്കളുടേയും വിധിയും ലക്ഷ്യവും ഒന്നാണെന്നിരിക്കെ സാധനാവ്യത്യാസം വസ്തുഭേദത്തെയല്ല, അധികാരിഭേദത്തെ മാത്രമാണു് കാണിക്കുന്നതു്. അതിനാൽ ബ്രഹ്മവിദ്യ പലതല്ല; ഒന്നാണു്.

**സൂ:—ഭേദാന്നേതി ചേന്നൈകസ്യാപി—2.**

ശബ്ദാർത്ഥം:—ഭേദാൽ=വർണ്ണനങ്ങളുടെ വ്യത്യാസം കൊണ്ടു്. ന=എല്ലാം ഒന്നാണെന്നു പറയാൻ വയ്യ. ഇതി ചേൽ=എന്നാണഭിപ്രായമെങ്കിൽ. ന=അതു ശരിയല്ല, എന്തുകൊണ്ടെന്നാൽ. ഏകസ്യ അപി=ഒരേ വസ്തുവിൻെറ ഭിന്നഭിന്നങ്ങളായ വർണ്ണനങ്ങളിൽ ഇങ്ങനേയുള്ള വ്യത്യാസങ്ങൾ അനുചിതങ്ങളല്ലെന്നതുകൊണ്ടുതന്നെ.

സാരം:—ശ്രുതിയിൽ ജഗദുല്പത്തിവർണ്ണനത്തിൽ പലേടത്തും പല സ്വരൂപത്തിൽ വർണ്ണിക്കുന്നതായിക്കാണുന്നുണ്ടു്. ജഗത്തിൻെറ ഉല്പത്തിക്കു മുമ്പു് ഒരു സത്തുമാത്രമുണ്ടായിരുന്നു, ഒന്നായിരിക്കുന്ന ഞാൻ പലതായിത്തീരട്ടേ എന്നു് ആ ചൈതന്യം ഇച്ഛിച്ചതിൻെറ ഫലമായാണു് ജഗത്തുണ്ടായതെന്നു പറയുന്നു ഒരിടത്തു്. മറ്റൊരിടത്തു് ആദ്യത്തിൽ ഒരാത്മാവു മാത്രമാണുണ്ടാ

digitized by www.sreyas.in

യിരുന്നതു്. ഞാൻ ജഗത്തിനെ സൃഷ്ടിക്കാമെന്നു് ആ ആത്മാവു് ഇച്ഛിച്ചതിന്റെ ഫലമായിട്ടാണു് പ്രപഞ്ചം സൃഷ്ടിക്കപ്പെട്ടതെന്നു പറയുന്നു. വേറെയൊരിടത്തു് ആനന്ദമയത്തെ വർണ്ണിച്ചിട്ടു് ആനന്ദത്തിൽനിന്നാണു് ജഗത്തിന്റെ ഉല്പത്തിയെന്നു സമർത്ഥിക്കുന്നു. അതു പോലെ ഒരിടത്തു് ആത്മാവിൽനിന്നു് ആകാശാദിക്രമത്തിലാണു് ജഗത്തുണ്ടായതെന്നു പറയുന്നു. മറെറാരിടത്തു രയി, പ്രാണൻ എന്നീ രണ്ടു തത്വങ്ങളിൽക്കൂടെയാണു് ജഗത്തുണ്ടായതെന്നു പറയുന്നു. വേറെ ഒരിടത്തു ജഗത്തൊരിക്കലും ഇല്ലാതിരുന്നിട്ടില്ല, അപ്രകടമായിരുന്നു എന്നുമാത്രം; പ്രകടമായിത്തീൎന്നതിനെയാണു് സൃഷ്ടിയെന്നു പറയുന്നതെന്നു സമർത്ഥിക്കുന്നു. ഇങ്ങനെ ഭിന്നഭിന്നകാരണങ്ങളിൽനിന്നും ഭിന്നഭിന്നക്രമത്തിലും ജഗത്തുണ്ടായിയെന്നുള്ള വർണ്ണനങ്ങൾ അനേകമുണ്ടു്, ശ്രുതിയിൽ. ഇവയെല്ലാം ഒന്നാണു്; വർണ്ണനങ്ങൾക്കു വൈരുദ്ധ്യമില്ല. ഒരേ ജഗദുല്പത്തിക്രമത്തെയാണു് പറഞ്ഞതെന്നു വിശ്വസിക്കാൻ വയ്യ. ഇതുപോലെ മററു വിഷയങ്ങളുടെ വർണ്ണനങ്ങളും ഒന്നാണെന്നു വിശ്വസിക്കാൻ വയ്യ; എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. വർണ്ണനങ്ങളിൽ പ്രതിപാദനത്തിന്നു വ്യത്യാസം തോന്നിയാലും എല്ലാററിന്റേയും പ്രമേയം ഒന്നുതന്നെ. ജഗദുല്പത്തികഥനമാകുന്ന പ്രസ്തുതവർണ്ണനങ്ങളുടെയൊക്കെ അടിയിലുള്ള തത്വം ജഗത്തിന്നു കാരണമായി ഒരു ബ്രഹ്മമുണ്ടെന്നുള്ളതു മാത്രമാണു്. അതിനെ സത്തെന്നും ആത്മാവെന്നും ആനന്ദമയമെന്നും പ്രജാപതിയെന്നും അ

digitized by www.sreyas.in

വ്യാകൃതമെന്നുമുള്ള ഭിന്നശബ്ദങ്ങളെക്കൊണ്ടു പ്രകാശിപ്പിച്ചിരിക്കുന്നു എന്നുമാത്രം. ഇതുപോലെ ഒരേ ബ്രഹ്മവിദ്യയുടെ വർണ്ണനത്തിലും ഭിന്നഭിന്നങ്ങളായ പ്രതിപാദനശൈലികളംഗീകരിച്ചിട്ടുണ്ടെങ്കിൽ അതിലൊട്ടുംതന്നെ അനൌചിത്യമില്ല. എല്ലാ വർണ്ണനങ്ങളുടേയും ഉദ്ദേശവും ഫലവും ഒന്നാകയാൽ അവയെല്ലാം ഒന്നുതന്നെ.

### സൂ:—സ്വാദ്ധ്യായസ്യ തഥാത്വേന ഹി സമാചാരേഽധികാരാച്ച സവവച്ച തന്നിയമഃ—3.

ശബ്ദാർത്ഥം:—സ്വാദ്ധ്യായസ്യ=ശിരോവ്രതപാലനം അദ്ധ്യയനത്തിൻെറ അംഗമാണു്. ഹി=എന്തുകൊണ്ടെന്നാൽ. സമാചാരേ=ആഥർവ്വണശാഖക്കാർ പരമ്പരാഗതമായിരിക്കുന്ന ശിഷ്ടാചാരത്തിൽ. തഥാത്വേന=അദ്ധ്യയനത്തിൻെറ അംഗമായി അതിനെ സ്വീകരിക്കുന്നുണ്ടു്. ച=അങ്ങനെത്തന്നെ. അധികാരാൽ ച=ശിരോവ്രതപരിപാലനം ചെയ്യുവക്കു മാത്രമേ ബ്രഹ്മവിദ്യാദ്ധ്യയനാധികാരമുള്ളു എന്നതുകൊണ്ടും. സവവൽ=ഹോമത്തിനെന്നപോലെ. തന്നിയമഃ=ശിരോവ്രതപരിപാലനനിയമം ആഥർവ്വണശാഖക്കാക്കു മാത്രമുള്ളതാണു്.

സാരം:—അഥർവ്വവേദശാഖയായ മുണ്ഡകോപനിഷത്തിൻെറ അവസാനത്തിൽ ശിരോവ്രതപരിപാലനം ചെയ്യുന്നവക്കുമാത്രമേ ഈ ബ്രഹ്മവിദ്യ ഉപദേശിക്കാവൂ എന്നു പറഞ്ഞിട്ടുണ്ടു്. എന്നാൽ മററുപനിഷത്തുക്കളിലൊന്നുമങ്ങനെ പറഞ്ഞിട്ടുമില്ല. അതിനാൽ മുണ്ഡ

digitized by www.sreyas.in

കോപനിഷത്തിൽ വർണ്ണിച്ച ബ്രഹ്മവിദ്യ മറ്റൊന്നായി രിക്കില്ലേ? എന്ന ശങ്കയ്ക്കു മറുപടി പറകയാണീ സൂത്രം കൊണ്ടു ചെയ്യുന്നതു്.

മുണ്ഡകോപനിഷത്തിൽ "തേഷാമേവൈതാം ബ്രഹ്മവിദ്യാം വദേത ശിരോവ്രതം വിധിവൽ യൈസ്തു ചീർണ്ണം." ശിരോവ്രതത്തെ ആരു വിധിയാംവണ്ണം പാലിക്കുന്നുവോ, അവക്കുമാത്രം ഈ ബ്രഹ്മവിദ്യയെ ഉപദേശിക്കണം. എന്നു പറയുന്നുണ്ടു്. അങ്ങനെ പറഞ്ഞതു് അഥർവ്വശാഖക്കാർ ബ്രഹ്മവിദ്യാദ്ധ്യയനത്തിന്നു ശിരോവ്രതത്തെ പാലിക്കണമെന്നല്ലാതെ വിദ്യാഭേദത്തിന്നു പ്രസക്തിയില്ല. അഥർവ്വശാഖക്കാർ പരമ്പരാഗതമായ ശിഷ്ടാചാരമെന്ന നിലയിൽ സാധാരണയായി ശിരോവ്രതത്തെ പാലിക്കാറും ഉണ്ടു്. അഥർവ്വശാഖാചാരപ്രകാരം ശിരോവ്രതധാരികൾക്കുമാത്രമേ ബ്രഹ്മവിദ്യാദ്ധ്യയനത്തിന്നധികാരമുള്ളു. എന്നാൽ അതും ഹോമത്തിന്റെ നിയമമെന്നപോലെ അതാതു ശാഖക്കാരെമാത്രം ബാധിക്കുന്ന നിയമവുമാണു്. അഥർവ്വശാഖയിലാണു് ഈ നിയമം പറഞ്ഞിരിക്കുന്നതെന്ന കാരണത്താൽ അഥർവ്വശാഖക്കാരെമാത്രം ബാധിക്കുന്ന നിയമവുമാണു്. മററുള്ളവർ അങ്ങനെ ചെയ്തുകൊള്ളണമെന്നില്ലതാനും. ഇതു് അദ്ധ്യയനാദ്ധ്യാപനങ്ങളെമാത്രം സംബന്ധിക്കുന്ന കാര്യമാകയാൽ വിദ്യാഭേദത്തിന്റെ ശങ്കയ്ക്കവകാശമേ ഇല്ല. അതിനാൽ ബ്രഹ്മവിദ്യ ഒന്നുതന്നെ. ഭേദശങ്കയ്ക്കവകാശമില്ല.

digitized by www.sreyas.in

**സൂ —ദശ്യതി ച—4.**

ശബ്ദാത്ഥം:—ദശ്യതി ച=ശ്രുതിഇൗ വിഷയത്തെ പ്രകാശിപ്പിക്കുന്നുമുണ്ടല്ലോ.

സാരം:—കഠോപനിഷത്തിൽ 'സവ്വേ വേദാഃ യൽ പദമാമനന്തി' എല്ലാ വേദങ്ങളും യാതൊരു ബ്രഹ്മപദത്തെ പ്രതിപാദിക്കുന്നു എന്നു പറയുന്നു. എല്ലാവിധ വണ്ണനങ്ങളുടേയും അടിസ്ഥാനതത്വം ഒന്നാണെന്നു് ഇതുകൊണ്ടു തെളിയുന്നു. ഇതുപോലെ വേറെയും ശ്രുതികളിൽ പറഞ്ഞിട്ടുമുണ്ടു്. സ്മൃതികളിലും പറയാതിരുന്നിട്ടില്ല. 'വേദൈശ്ച സവ്വൈരഹമേവ വേദ്യഃ' എല്ലാ വേദങ്ങളെക്കൊണ്ടും അറിയപ്പെടേണ്ടവൻ ഞാൻമാത്രമാണു്. എന്നിങ്ങനെ ഭഗവദ്ഗീതയിലും പറയുന്നുണ്ടു്. ഇങ്ങനെ ശ്രുതിസ്മൃതികളുടെ താല്പയ്യത്തെ പരിശോധിക്കുമ്പോഠം ബ്രഹ്മവിദ്യ ഒന്നുമാത്രമാണെന്നു സ്പഷ്ടമാണു്.

**സൂഃ—ഉപസംഹാരോ/ത്ഥാഭേദാദ്വിധിശേഷവൽ സമാനേ ച—5.**

ശബ്ദാത്ഥം:—സമാനേ ച=ഒരേ പ്രകാരത്തിലുള്ള വിദ്യാപ്രതിപാദനത്തിലും കമ്മകാണ്ഡത്തിലെന്നപോലെ. അത്ഥാഭേദാൽ=പ്രയോജനവ്യത്യാസമില്ലാത്ത കാരണത്താൽ. ഉപസംഹാരഃ=ഒരിടത്തു വണ്ണിക്കപ്പെട്ട ഗുണങ്ങളുടെ ഉപസംഹാരം മറെറാരിടത്തു ചെയ്യുന്നതു്. വിധിശേഷവൽ, വിധിശേഷമെന്നപോലെ ഉചിതം തന്നെ.

സാരം:—ഒരു പ്രകരണം ഒരിടത്തു പൂണ്ണമാവാതിരിക്കുകയും അതിൻെറ പൂണ്ണാംശം മറെറാരിടത്തു വണ്ണി

digitized by www.sreyas.in

ച്ച കാണുകയും ചെയ്യുന്നതിനാൽ അതൊക്കെ ഒരേ വ ണ്ണ്നംതന്നെയെന്നോ അഥവാ അപൂണ്ണമെന്നോ എന്താ ണു് ഗ്രഹിക്കേണ്ടതെന്ന സംശയത്തിനു മറുപടിയാണീ സൂത്രംകൊണ്ടു പറയുന്നതു്.

കമ്മകാണ്ഡത്തിൽ പ്രയോജനവ്യത്യാസമില്ലാത്ത തിനാൽ ഒരു ശാഖയിൽ വണ്ണിക്കപ്പെട്ട യജ്ഞാദികളുടെ വിധിശേഷമായ അഗ്നിഹോത്രാദിധമ്മങ്ങളെ മറെറാരു ശാഖയിൽ പറഞ്ഞുപസംഹരിക്കുന്ന സമ്പ്രദായം ധാരാ ളമായി കാണാറുണ്ടല്ലോ. ഇതുപോലെ ഭിന്നഭിന്നപ്രക രണങ്ങളിൽ വണ്ണിക്കപ്പെട്ട ബ്രഹ്മവിദ്യയും പ്രയോജ നൈക്യംകൊണ്ടു ചിലേടത്തു ധാരാളമായി വണ്ണിക്കുക യും മററു ചിലേടത്തു് ഉപസംഹരിക്കുകയും ചെയ്തിരി ക്കുന്നു എന്നേ ഉള്ളു. വിദ്യ പലതല്ല, ഒന്നാണെന്നതി ൻെറ മറെറാരു ബലമായ തെളിവുകൂടിയാണു് ആ സ മ്പ്രദായം. പ്രതിപാദനസമ്പ്രദായത്തിൻെറ വ്യത്യാസ മോ വണ്ണനങ്ങളുടെ ഏററക്കുറവുകളോ ഒന്നുംതന്നെ വി ദ്യയുടെ നാനാത്വത്തെക്കാണിക്കുന്നതല്ലെന്നത്ഥം.

**സൂ:—അന്യഥാത്വം ശബ്ദാദിതി ചേന്നാ വിശേഷാൽ—6.**

ശബ്ദാത്ഥം:—ശബ്ദാൽ=ശബ്ദംകൊണ്ടു്. അന്യഥാ ത്വം=ഭിന്നത്വം, സ്ഫുരിക്കുന്നുണ്ടു് എന്നു പറയുന്നു. ചേൽ=എങ്കിൽ. ഇതി ന=അതു ശരിയല്ല. എന്തു കൊണ്ടെന്നാൽ. അവിശേഷാൽ=ശബ്ദഭേദമുണ്ടെങ്കിലും വിധിസ്വരൂപത്തിനോ ഫലസ്വരൂപത്തിനോ വ്യത്യാ സമില്ലാത്തതുകൊണ്ടുതന്നെ.

digitized by www.sreyas.in

സാരം:—ശ്രുതിയിൽ അവിടവിടെ വർണ്ണിക്കപ്പെട്ട ബ്രഹ്മവിദ്യയുടെ വർണ്ണനങ്ങളിൽ ചിലേടത്തു ശബ്ദങ്ങൾ കൊണ്ടും മററു ചിലേടത്തു നാമങ്ങൾകൊണ്ടും വേറെ ചിലേടത്തു പ്രകരണങ്ങൾകൊണ്ടും വ്യത്യാസം സ്പഷ്ട മാണ്. എന്നിരുന്നാലും അവയെല്ലാം ഒരേ വിധിയേ യും ഒരേ അനുഭവത്തേയുംമാത്രം അവലംബിച്ചു നില്ക്കു ന്നവയാകയാൽ എല്ലാംതന്നെയും ഒരേ ഒരു വിദ്യയുടെ വർണ്ണനങ്ങൾമാത്രമാണ്.

ഛാന്ദോഗ്യോപനിഷത്തിലെ എട്ടാമദ്ധ്യായത്തിൽ 'ദഹരവിദ്യ', 'പ്രാജാപത്യവിദ്യ' എന്നീ രണ്ടു വിദ്യക ളുടെ വർണ്ണനങ്ങളുണ്ട്. അവ രണ്ടും പരബ്രഹ്മസാക്ഷാ ത്കാരമായ പരമാത്മാവിനെ പ്രാപിക്കാനുള്ളവയാകയാൽ പേരുകൊണ്ടോ വർണ്ണനംകൊണ്ടോ വ്യത്യാസമുണ്ടെന്നു തോന്നിയാൽപോലും പ്രയോജനത്തിൻെറ ഐകരൂപ്യം കൊണ്ട് അവ രണ്ടും രണ്ടല്ല, ഒന്നുതന്നെ. മനുഷ്യശ രീരമാകുന്ന ബ്രഹ്മപുരത്തിൽ ഹൃദയരൂപമായ ഗൃഹത്തി നുള്ളിലുള്ള അന്തരാകാശത്തിൽ യാതൊരു വസ്തുവുണ്ടോ, അതിനെ അനുസന്ധാനംചെയ്യണമെന്നാണ് ദഹരവി ദ്യയിൽ പറയുന്നതു്. 'അപഹതപാപ്മാ' എന്നു തുട ങ്ങിയ വിശേഷണങ്ങളോടുകൂടിയ ആത്മാവിനെ അറി യാനുള്ള മാർഗ്ഗമാണ് പ്രാജാപത്യവിദ്യയിൽ പറയുന്നതു് പ്രസ്തുതരണ്ടു വർണ്ണനങ്ങളേയും കേൾക്കുമ്പോൾ രണ്ടു വി ദ്യകളാണെന്നു തോന്നാമെങ്കിലും രണ്ടിൻേറയും ഫലം ബ്രഹ്മപദപ്രാപ്തിയാണെന്നും പറഞ്ഞിരിക്കയാൽ രണ്ടും രണ്ടല്ല, ഒന്നാണെന്നു വ്യക്തമായി. ഇതുപോലെ മററു

digitized by www.sreyas.in

വർണ്ണനങ്ങളുടേയും ഐക്യരൂപ്യത്തെ കണ്ടുകൊള്ളണം. വിദ്യകൾ പലതല്ല, ഒന്നാണു്

**സൂ.—ന വാ പ്രകരണഭേദാൽ പരോവരീയ സ്ത്വാദിവൽ—7.**

ശബ്ദാർത്ഥം:—വാ=അല്ലെങ്കിൽ. പരോവരീയസ്ത്വാദിവൽ=പരമവും ഉൽകൃഷ്ടവുമായ മററു വിദ്യകളുടെ മാതിരി. പ്രകരണഭേദാൽ ന=പ്രകരണഭേദംകൊണ്ടും പ്രസ്തുതവിദ്യകൾ ഭിന്നങ്ങളാണെന്നു വരുന്നില്ല.

സാരം:—ഛാന്ദോഗ്യോപനിഷത്തിലും ബൃഹദാരണ്യകോപനിഷത്തിലും ഉൽഗീഥവിദ്യയുടെ വർണ്ണനങ്ങളുണ്ടു്. അതിൽ ഛാന്ദോഗ്യത്തിലേതു പ്രണവത്തോടു് ഐക്യം വരുത്തിക്കൊണ്ടും അതിന്റെ മഹത്വത്തെ വെളിവാക്കിക്കൊണ്ടുമുള്ള വർണ്ണനമാണു്. അതു വളരെ ശ്രേഷ്ഠമാണെന്നു പറഞ്ഞിരിക്കുന്നു. അതിനാൽ അതിന്റെ ഫലവും ശ്രേഷ്ഠമായിട്ടുതന്നെ പറയപ്പെട്ടിരിക്കുന്നു. എന്നാൽ ബൃഹദാരണ്യകത്തിലേതു് അങ്ങനെയല്ല. പ്രാണന്റെ ശ്രേഷ്ഠതയെ സമ്പാദിക്കാനും യജ്ഞാദികളിൽ ഉൽഗീഥഗാനത്തിന്റെ സ്വരവിശേഷത്തെ പ്രകാശിപ്പിക്കാനും വേണ്ടിയുള്ളതാണു് ബൃഹദാരണ്യകത്തിലെ ഉൽഗീഥവിദ്യാവർണ്ണനം. അതുപോലെ അതിന്റെ ഫലത്തിനും വ്യത്യാസമുണ്ടു്. പ്രസ്തുത രണ്ടു വർണ്ണനങ്ങളും ഒന്നാണെന്നു സമർത്ഥിക്കാവുന്ന ലക്ഷണം വളരെ കുറവാണു്. വിധിക്കും ഫലത്തിനും വ്യത്യാസമുണ്ടു്. ആ സ്ഥിതിക്കു നിസ്സാരമായ സാമ്യത എന്തുകൊണ്ടെങ്കിലും ഉണ്ടെന്നു വന്നാൽത്തന്നെ അത്രമാത്രം



digitized by www.sreyas.in

കൊണ്ടു് അവ ഒന്നാണെന്നു സമത്ഥിക്കാൻ വയ്യ. എന്നാൽ പൂർവ്വോക്തവിദ്യകഠം അങ്ങനെയല്ല. വിധികൊണ്ടും അനുഭവംകൊണ്ടും പ്രകടനംകൊണ്ടും സാമ്യതയുണ്ടു്. പ്രകരണവ്യത്യാസം ഒന്നുമാത്രംകൊണ്ടു പറയപ്പെട്ട ഉൽഗീഥവിദ്യകളെന്നപോലെ ഐക്യരൂപ്യമില്ലേന്നേ ഉള്ളു. അതിനാൽ ദഹരവിദ്യയും പ്രാജാപത്യവിദ്യയും ഭിന്നങ്ങളല്ല, ഒന്നുതന്നെ.

**സൂ:—സംജ്ഞാതശ്ചേത്തദുക്തമസ്തി തു തദപി—8.**

ശബ്ദാത്ഥം:—സംജ്ഞാതഃ=പേരുകളുടെ വ്യത്യാസം കൊണ്ടു്. ചേൽ=രണ്ടു വിദ്യകളും ഒന്നാണെന്നു വിശ്വസിക്കാൻ വയ്യെന്നാണെങ്കിൽ. തൽ ഉക്തം=അതു് ഒന്നാമത്തെ സൂത്രംകൊണ്ടുതന്നെ പറയപ്പെട്ടു. അതിനാൽ സംജ്ഞാഭേദംകൊണ്ടു വിദ്യാഭേദം വരുന്നില്ല. തു= എന്നാൽ തൽ അപി=സംജ്ഞാഭേദംകൊണ്ടു വിദ്യാഭേദവും. അസ്തി=ചിലേടത്തു സംഭവിക്കുന്നുണ്ടു്, എന്നാൽ ഇവിടെ അതു പ്രസക്തമല്ല.

സാരം:—ദഹരവിദ്യയെന്നും പ്രാജാപത്യവിദ്യയെന്നുമുള്ള പേരുകളെക്കൊണ്ടുതന്നെ അവ രണ്ടും ഒന്നല്ലെന്നു വ്യക്തമാവുന്നുണ്ടെന്നു പറയുന്നപക്ഷം അതു ശരിയല്ല. പേരുകൊണ്ടു മാത്രമേ പ്രസ്തുത രണ്ടു വിദ്യകഠക്കും തമ്മിൽ വ്യത്യാസമുള്ളു. വിധിയും, വിധാനവും, ഫലവുമെല്ലാം ഒന്നാണെന്നിരിയ്ക്കെ പേരുകൊണ്ടു മാത്രമുള്ള വ്യത്യാസം ഭേദത്തിന്നാസ്പദമല്ല. കൂടാതെ ഈ പ്രകരണത്തിൽ ഒന്നാമത്തെ സൂത്രംകൊണ്ടുതന്നെ

digitized by www.sreyas.in

നാമവ്യത്യാസംകൊണ്ടു വിദ്യാഭേദമില്ലെന്നു പറയപ്പെട്ടിട്ടുമുണ്ടു്. വിധിവിധാനഫലങ്ങളെ അപേക്ഷിച്ചാണു് ഭേദകല്പനം ചെയ്യേണ്ടതു്. അവയെ സംബന്ധിച്ചു നോക്കുമ്പോൾ ദഹരവിദ്യയും പ്രാജാപത്യവിദ്യയും ഒന്നാണു്. അതിനാൽ നാമവ്യത്യാസംകൊണ്ടു ഭേദമില്ല. നാമഭേദംകൊണ്ടു വിദ്യാഭേദമുള്ള ചില വിദ്യകളെ ഉപനിഷത്തുകളിൽ വർണ്ണിച്ചിട്ടുണ്ടു്. പക്ഷേ അവിടെ നാമത്തിന്നു മാത്രമല്ല, വിധിവിധാനങ്ങൾക്കൊക്കെയും ഭേദമുണ്ടായിരിക്കും. അതുകൊണ്ടാണു് ഭേദം കല്പിക്കപ്പെടുന്നതു്. ഇവിടെ അതു ബാധകമല്ല.

## സൂ:—വ്യാപ്തേശ്ച സമഞ്ജസം—9.

ശബ്ദാർത്ഥം:—വ്യാപ്തേഃ ച=ബ്രഹ്മം സർവ്വത്ര വ്യാപ്തമാണെന്നുള്ളതുകൊണ്ടും. സമഞ്ജസം=ബ്രഹ്മവിദ്യകൾക്കു സമാനത്വം അനുവദനീയമാണു്.

സാരം:—പരബ്രഹ്മസ്വരൂപിയായ പരമേശ്വരൻ സർവ്വത്ര വ്യാപ്തനും സർവ്വശക്തനും സർവ്വജ്ഞനും സമ്പൂർണ്ണനുമാണു്. ഈ കാരണത്താൽ ബ്രഹ്മവിഷയകമായ വിദ്യക്കു നാമവ്യത്യാസമോ പ്രകരണവ്യത്യാസമോ ഉണ്ടായാൽക്കൂടി ലക്ഷ്യം ഒന്നാണെന്നതിനാൽ ഭേദമില്ലെന്നു പറയുന്നതുചിതമാണു്. പരമാത്മാവിൻെറ സ്വരൂപത്തെ നാനാപ്രകാരത്തിൽ വർണ്ണിച്ചു കാണിക്കയാണു് എല്ലാ വിദ്യകളുടേയും ഉദ്ദേശം. അതിൽ അവയെല്ലാം സാമ്യതയുണ്ടു്. അതുകൊണ്ടു ബ്രഹ്മവിദ്യകളെല്ലാം ഒന്നാണു്.

digitized by www.sreyas.in

സൂ:—സർവ്വാഭേദാദന്യത്രേമേ —10.

ശബ്ദാർത്ഥം:—സർവ്വാഭേദാൽ=സർവ്വാത്മകമായ ബ്രഹ്മ വിദ്യയിൽനിന്നു്. അന്യത്ര=അന്യങ്ങളായ വിദ്യകളെ അപേക്ഷിച്ചു്. ഇമേ=പൂർവ്വസൂത്രോക്തങ്ങളായ കാര്യങ്ങളെല്ലാം ഉപയോഗങ്ങൾതന്നെ.

സാരം:—സർവ്വാത്മകവും അപരിച്ഛിന്നവുമായ ബ്രഹ്മം ഒന്നിൽനിന്നും ഭിന്നമല്ല. എല്ലാററിനോടും ചേൻതന്നെ ഇരിക്കുന്നു. ഈ കാരണത്താൽ ബ്രഹ്മപ്രതിപാദകങ്ങളായ വിദ്യകളും ഭിന്നങ്ങളല്ല. എല്ലാം ഒന്നുതന്നെ. അതിനാൽ സംജ്ഞാവ്യത്യാസംകൊണ്ടോ പ്രകരണവ്യത്യാസംകൊണ്ടോ വിദ്യാഭേദം സംഭവിക്കുന്നില്ല. എല്ലാ ശബ്ദങ്ങളും ബ്രഹ്മത്തിൻെറ സംജ്ഞകളാണെന്നിരിക്കെ, ഏതു ശബ്ദമാണു് ബ്രഹ്മവിദ്യക്കു പറഞ്ഞുകൂടാത്തതു്? അതുപോലെ പ്രകരണങ്ങൾക്കും വർണ്ണനങ്ങൾക്കുമെല്ലാം വ്യത്യാസമുണ്ടാവാം. പക്ഷേ അതുകൊണ്ടൊന്നും വിദ്യാഭേദം സംഭവിക്കുന്നില്ല. എന്നാൽ ബ്രഹ്മവിദ്യയെ വിട്ടു് ഇതരവിദ്യകളെ അപേക്ഷിച്ചേടത്തോളം ഈ നിയമം ബാധകമല്ല. സംജ്ഞയുടേയും പ്രകരണത്തിൻേറയും വർണ്ണനത്തിൻേറയുമെല്ലാം വ്യത്യാസംകൊണ്ടു് അവക്കു വിദ്യാഭേദമുണ്ടു്. അതിനെക്കാണിക്കാൻവേണ്ടിയാണു് ഇവിടെ സംജ്ഞാദികളെ നിരൂപിച്ചതു്.

സൂ:—ആനന്ദാദയഃ പ്രധാനസ്യ—11.

ശബ്ദാർത്ഥം:—ആനന്ദാദയഃ=ആനന്ദം തുടങ്ങിയവ. പ്രധാനസ്യ=സർവ്വശ്രേഷ്ഠമായ ബ്രഹ്മത്തിൻെറ ധർമ്മങ്ങളാകുന്നു.

digitized by www.sreyas.in

സാരം:—ആനന്ദാത്മകത്വം സർവ്വജ്ഞത്വം സർവ്വാത്മകത്വം തുടങ്ങിയ ബ്രഹ്മധർമ്മങ്ങൾ ശ്രുതിയിൽ എല്ലായിടത്തും ഒരുപോലെ പറഞ്ഞിട്ടില്ലെന്നതു ന്യൂനതയല്ല. അതുകൊണ്ടു് അവ ബ്രഹ്മധർമ്മങ്ങളല്ലെന്നു വരുന്നുമില്ല. ഒരിടത്തു ചില ധർമ്മങ്ങളെപ്പറഞ്ഞിരിക്കും. മറ്റൊരിടത്തു് ആദ്യം പറഞ്ഞവയെ വിട്ടു വേറെ ചില ധർമ്മങ്ങളെപ്പറഞ്ഞിരിക്കും. ശ്രുതികളെല്ലാം ഒന്നാണെന്ന കാരണത്താൽ എവിടെ പറഞ്ഞാലും അന്യോന്യം ബന്ധപ്പെട്ടവതന്നെ. ചിലേടത്തെ വർണ്ണനങ്ങളുടെ അപൂർണ്ണതയെ മററു ചിലേടത്തെ വർണ്ണനംകൊണ്ടു പൂർണ്ണമാക്കുകകൂടിയാണു് ചെയ്യുന്നതു്. അതിനാൽ എല്ലായിടത്തും എല്ലാ ധർമ്മങ്ങളും പറഞ്ഞിട്ടില്ലെന്നതു ദോഷമല്ല. ശ്രുതികളെല്ലാം ഒന്നാണെന്നു താല്പര്യം.

സൂ:—പ്രിയശിരസ്ത്വാദ്യപ്രാപ്തിരുപചയാപചയൌ ഹി ഭേദേ—12.

ശബ്ദാർത്ഥം:—പ്രിയശിരസ്ത്വാദ്യപ്രാപ്തിഃ='പ്രിയശിരസ്ത്വം' തുടങ്ങിയ ധർമ്മങ്ങൾ ബ്രഹ്മവിദ്യയുടെ മററു പ്രകരണങ്ങളിൽ സംഭവിക്കുന്നില്ല. ഹി=എന്തുകൊണ്ടെന്നാൽ. ഭേദേ=ശിരസ്സു തുടങ്ങിയ അംഗങ്ങളുടെ ഭേദകല്പനകൊണ്ടു്. ഉപചയാപചയൌ=ബ്രഹ്മത്തിന്നു് ഉൽകർഷാപകർഷങ്ങളുണ്ടെന്നു വരും. അതു ശരിയല്ല.

സാരം:—തൈത്തിരീയോപനിഷത്തിൽ ബ്രഹ്മത്തെ—പ്രിയം ശിരസ്സും മോദപ്രമോദങ്ങൾ ചിറകുകളും ആനന്ദം ആത്മാവും പ്രതിഷ്ഠ വാലുമാണെന്നിങ്ങനെ—ഒരു പക്ഷിയുടെ രൂപത്തിൽ വർണ്ണിച്ചിട്ടുണ്ടു്. ഈ വർണ്ണനം

digitized by www.sreyas.in

എല്ലാ പ്രകരണങ്ങൾക്കും ബാധകമല്ലേ എന്ന ശങ്കയ്ക്കു മറുപടിയാണീ സൂത്രംകൊണ്ടു പറയുന്നതു്. അതു ശരിയല്ല. നിരുപാധികമായ ബ്രഹ്മത്തെ അംഗപ്രത്യംഗസ്വരൂപമായി ഗ്രഹിച്ചാൽ ബ്രഹ്മത്തിൽ ഉൽകർഷാപകർഷശങ്കയുണ്ടായേയ്ക്കും അതു ശരിയല്ല. ഉൽബോധനസൌകര്യത്തിന്നുവേണ്ടി അവിടെ അംഗകല്പന ചെയ്തുവെന്നേയുള്ളു. കല്പിതസ്വരൂപമല്ല, അതിനാസ്പദമായ ബ്രഹ്മതത്വമാണു് വർണ്ണ്യവിഷയം. അതിനാൽ പ്രിയശിരസ്ത്വാദി അംഗകല്പനം ബ്രഹ്മവിദ്യയുടെ അന്യപ്രകരണങ്ങൾക്കു ബാധകമല്ല.

**സൂ:—ഇതരേ ത്വർത്ഥസാമാന്യാൽ—13.**

ശബ്ദാർത്ഥം:—തു=എന്നാൽ. ഇതരേ=ആനന്ദാദി അന്യധർമ്മങ്ങൾ ബ്രഹ്മസ്വരൂപപ്രതിപാദനത്തിന്നുവേണ്ടി ഉപയോഗിച്ചതാകയാൽ ബ്രഹ്മവിദ്യാപ്രതിപാദനവിഷയത്തിൽ എല്ലായിടത്തും അവ ഗ്രഹണയോഗ്യങ്ങളാണു്. അർത്ഥസാമാന്യാൽ=എന്തുകൊണ്ടെന്നാൽ അവയെല്ലാക്കെ എല്ലായിടത്തും ഒരേ അർത്ഥംതന്നെയാണു്.

സാരം:—ബ്രഹ്മത്തിന്റെ സ്വരൂപപ്രതിപാദനത്തിന്നുവേണ്ടി പ്രിയശിരസ്ത്വാദി ധർമ്മങ്ങളെയൊഴിച്ചു് ആനന്ദാദിയായ ചില ധർമ്മങ്ങൾ പറഞ്ഞിട്ടുണ്ടോ, അവ എല്ലായിടത്തും ഒരേ അർത്ഥബോധകങ്ങളാണെന്ന കാരണത്താൽ ബ്രഹ്മവിദ്യാപ്രതിപാദനവിഷയത്തിൽ എല്ലായിടത്തും ഒരുപോലെ സ്വീകാര്യങ്ങളാണു്.

**സൂ:—ആധ്യാനായ പ്രയോജനാഭാവാൽ—14.**

digitized by www.sreyas.in

ശബ്ദാർത്ഥം:— പ്രയോജനാഭാവാൽ=വേറെ വിശേഷിച്ച് പ്രയോജനമൊന്നുമില്ലാത്തതുകൊണ്ട്. ആധ്യാനായ=ധ്യാനത്തിന്നു് അഥവാ പുനഃ പുനശ്ചിന്തനത്തിന്ന വേണ്ടിയുള്ളതാണെന്നു ധരിക്കണം.

സാരം:—കഠോപനിഷത്തിൽ ശരീരത്തെ രഥമായും ഇന്ദ്രിയങ്ങളെ കുതിരകളായും കല്പിച്ചുകൊണ്ടുള്ള വർണ്ണനമുണ്ട്. ഇന്ദ്രിയങ്ങളെ യമിക്കാനും ശരീരത്തെ നിശ്ചലമാക്കിത്തീർക്കാനും വേണ്ടിയാണു് അങ്ങനെ പറഞ്ഞിരിക്കുന്നതെന്നു മനസ്സിലാക്കാം. എന്നാൽ ഐതരേയോപനിഷത്തിൽ ശരീരത്തെ പഞ്ചകോശങ്ങളായും അവ ഉള്ളിലുള്ളിലുള്ള കോശങ്ങൾ പുറമെയുള്ളവയ്ക്കു് ആത്മാവായും കൂടുതൽ സൂക്ഷ്മങ്ങളായും പറഞ്ഞിട്ടുണ്ട്. അതിൻെറ ആവശ്യമെന്തെന്ന സംശയത്തെ പരിച്ഛേദിക്കുകയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്.

ആദ്യത്തിൽ സത്യം ജ്ഞാനമനന്തമെന്നിങ്ങനെ ബ്രഹ്മസ്വരൂപത്തെ നിർണ്ണയിക്കുകയും അതു് എല്ലാവരുടെയും ഹൃദയാന്തർഭാഗത്തു ബുദ്ധിയാകുന്ന ഗുഹയിൽ പ്രകാശിക്കുന്നുവെന്നു സമർത്ഥിക്കുകയും ധ്യാനംകൊണ്ടു മാത്രമേ പ്രാപിക്കാൻ കഴിയൂവെന്നു പറയുകയും ചെയ്തു. എന്നാൽ ബ്രഹ്മസ്വരൂപത്തിൻെറ അല്പമെങ്കിലും ബോധമില്ലാതെ എങ്ങിനെയാണു് ധ്യാനിക്കുന്നതെന്നു സംശയമുണ്ടാവാം. അതാണു് രൂപകസ്വരൂപേണ പഞ്ചകോശവർണ്ണനം ചെയ്തതിൻെറ ആവശ്യം. പഞ്ചകോശങ്ങളിൽക്കൂടെ പതുക്കെപ്പതുക്കെ പ്രജ്ഞ ഉള്ളിലേയ്ക്കു നീങ്ങി ഏററവും സൂക്ഷ്മവും അവസാനത്തേതുമായ ആനന്ദമയ

digitized by www.sreyas.in

കോശത്തിലെത്തുമ്പോഠം ആത്മാവിനെ ധ്യാനിക്കാറാവും. ധ്യാനംകൊണ്ടു സാക്ഷാൽക്കാരവും, സാക്ഷാൽക്കാരംകൊണ്ടു കൈവല്യപ്രാപ്തിയുമുണ്ടാവും. അതിനുവേണ്ടി മാത്രമാണു് കോശനിരൂപണവർണ്ണനം ചെയ്തിരിക്കുന്നതു്.

**സൂ:—ആത്മശബ്ദാച്ച—15.**

ശബ്ദാർത്ഥം: — ആത്മശബ്ദാൽ ച = ആത്മശബ്ദത്തിൻെറ പ്രയോഗംകൊണ്ടും ഇതു സിദ്ധമായിത്തീരുന്നു.

സാരം:—മുൻപറഞ്ഞ കാരണങ്ങഠംക്കു പുറമേ അന്നമയാദികോശങ്ങളിൽകൂടെ പ്രജ്ഞയെ ഉള്ളിലുള്ളിലേയ്ക്കു നയിച്ചു് ആനന്ദമയകോശത്തോടെ വർണ്ണനം അവസാനിപ്പിച്ചിരിക്കയാൽ ആനന്ദമയശബ്ദം ബ്രഹ്മവാചകമാണെന്നും സിദ്ധമാവുന്നു.

**സൂ:—ആത്മഗൃഹീതിരിതരവദുത്തരാൽ—16.**

ശബ്ദാർത്ഥം: — ആത്മഗൃഹീതിഃ = ആത്മശബ്ദംകൊണ്ടുള്ള പരമാത്മഗ്രഹണം. ഇതരവൽ=മററു സ്ഥലങ്ങളിലെന്നപോലെ. ഉത്തരാൽ=ശേഷമുള്ള വർണ്ണനംകൊണ്ടും സിദ്ധമാവുന്നു.

സാരം:—ആത്മശബ്ദത്തിന്നു മിക്കപ്പോഴും ജീവാത്മാവെന്ന അർത്ഥമാണു് ഗ്രഹിച്ചുവരുന്നതെന്നിരിക്കെ ഇവിടെ ആത്മശബ്ദത്തിന്നെങ്ങനെയാണു് പരമാത്മാവെന്ന അർത്ഥം കിട്ടിയതെന്ന ശങ്കയ്ക്കു മറുപടി പറകയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. "ആത്മാ വാ ഇദമേകമേവാഗ്ര ആസീൽ" എന്നിങ്ങനെ പലേടത്തും ആത്മശബ്ദത്തെ പരമാത്മാവെന്ന അർത്ഥത്തിൽ ഉപയോഗി

digitized by www.sreyas.in

ച്ചിട്ടുണ്ട്. ഇതുപോലെ തൈത്തിരീയശ്രുതിയിലും ആന ന്ദമയവർണ്ണനത്തിന്നുശേഷം "സോകാമയത ബഹു സ്യാം" എന്നിങ്ങനെ പറയുന്നുണ്ട്. അവിടേയും ബ്രഹ്മ ത്തെയാണ് ഗ്രഹിക്കേണ്ടതെന്നു വ്യക്തമാണല്ലോ. മാത്ര മല്ല, ആനന്ദമയ ആത്മാവിൽനിന്നു സമസ്തജഗത്തിൻെറ ഉല്പത്തിയുംകൂടി പ്രതിപാദിക്കുന്നു. അതിനാൽ സംശ യാസ്പദമായിത്തീർന്ന ആത്മശബ്ദം പരമാത്മവാചകമാ ണെന്നു സ്പഷ്ടമാണ്. അതുപോലെ ആനന്ദമയശബ്ദവും പരമാത്മവാചകമാണ്.

**സൂ:—അന്വയാദിതി ചേൽ സ്യാദവധാര ണാൽ—17.**

ശബ്ദാർത്ഥം:—അന്വയാൽ=പ്രത്യേകശബ്ദത്തിൽ ആത്മശബ്ദത്തിൻെറ അന്വയമുള്ളതിനാൽ ആനന്ദമയ ശബ്ദത്തിന്നു ബ്രഹ്മമെന്ന അർത്ഥം കിട്ടാൻ വയ്യ. ഇതി ചേൽ=എന്നാണഭിപ്രായമെങ്കിൽ അതു ശരിയല്ല. എ ന്തുകൊണ്ടെന്നാൽ. അവധാരണാൽ=മുമ്പുതന്നെ നി ർദ്ധാരണം ചെയ്തിട്ടുള്ളതുകൊണ്ടുതന്നെ. സ്യാൽ=അതി നാൽ ആനന്ദമയശബ്ദത്തിന്നു ബ്രഹ്മമെന്നുതന്നെ അ ർത്ഥം സിദ്ധമാവുന്നു.

സാരം:—തൈത്തിരീയോപനിഷത്തിലെ ബ്രഹ്മവ ല്ലിയിൽ എല്ലാ വാക്യത്തിലും പ്രായേണ ആത്മശബ്ദ മുണ്ട്. അവയൊന്നും ബ്രഹ്മവാചകമല്ലെന്നും അവസാ നത്തേതായ ആനന്ദമയശബ്ദത്തോടു യോജിച്ച ആത്മ ശബ്ദംമാത്രം ബ്രഹ്മവാചകമായും വരുന്നതെങ്ങനെയെ ന്നാണെങ്കിൽ പറയാം. അന്നമയാദികോശങ്ങളുടെ അ



digitized by www.sreyas.in

ന്തരാത്മാവായി ഉള്ളിലുള്ള കോശങ്ങളെപ്പറഞ്ഞു. പക്ഷേ അവിടെ ആത്മശബ്ദം ഔപചാരികമായി പറയപ്പെട്ടുവെന്നേ ഉള്ളു. പുറമേയുള്ള സ്ഥൂലകോശങ്ങളിൽനിന്നു പ്രജ്ഞ ഉള്ളിലേയ്ക്കു നീങ്ങാൻവേണ്ടിമാത്രം പറഞ്ഞതാണു്. എന്നാൽ ആനന്ദമയകോശത്തെ വർണ്ണിച്ചശേഷം അതിൻെറ അന്തരാത്മാവായി മറ്റൊന്നിനേയും പറയാത്തതിനാൽ അവിടെ പറഞ്ഞ ആത്മശബ്ദം ബ്രഹ്മവാചകമാണെന്നു വ്യക്തമാണു്. പിന്നീടു് ആനന്ദമയത്തിൽനിന്നു ജഗത്തിൻെറ ഉൽപത്തിയെ വർണ്ണിച്ചതു് അതിനു തെളിവുമാണു്. ആ നിലയ്ക്കു് അവിടെ ആനന്ദമയശബ്ദത്തിന്നു ബ്രഹ്മമെന്നുതന്നെയാണർത്ഥം.

**സൂ:—കാര്യ്യാഖ്യാനാദപൂർവ്വം—18.**

ശബ്ദാർത്ഥം:—കാര്യ്യാഖ്യാനാൽ=ബ്രഹ്മത്തിൽനിന്നുണ്ടായ കാര്യ്യങ്ങളായ ആകാശാദിഭൂതങ്ങളുടെ പ്രത്യേകപ്രതിപാദനംഹേതുവായിട്ടു് ഈ പുരുഷൻ. അപൂർവ്വം=പൂർവ്വോക്തബ്രഹ്മമല്ല.

സാരം:—ഇതേ പ്രകരണത്തിൽത്തന്നെ ബ്രഹ്മത്തിൽനിന്നു് ആകാശാദിഭൂതങ്ങൾ വഴിക്കുവഴിയായുണ്ടായെന്നു പറഞ്ഞു് അവസാനം പൃഥിവിയുടേയും അന്നമാകുന്ന ഓഷധികളുടേയും ഉൽപത്തിയെപ്പറഞ്ഞശേഷം ഈ പുരുഷൻ അന്നരസമയനാണെന്നുറപ്പിച്ചു പറയുന്നു. ഏതു പുരുഷനെക്കുറിച്ചാണങ്ങനെ പറഞ്ഞതു്? സത്യം ജ്ഞാനമനന്തം തുടങ്ങിയ ലക്ഷണങ്ങളോടുകൂടി ഉൽബോധിപ്പിച്ച ബ്രഹ്മത്തെത്തന്നെയാണോ അങ്ങനെ പറഞ്ഞതെന്ന ശങ്കയ്ക്കു മറുപടിയാണീസൂത്രം. ഏതു പുരു

digitized by www.sreyas.in

ഷനെ സത്യം ജ്ഞാനം അനന്തം എന്നീ ലക്ഷണങ്ങളെ കൊണ്ടുൽബോധിപ്പിച്ചുവോ, ഏതു പുരുഷനിൽനിന്നു് ആകാശാദിഭൂതങ്ങളുടെ ഉൽപത്തിയെപ്പറഞ്ഞുവോ, ആ ബ്രഹ്മം അന്നരസമയമല്ല. എല്ലാററിൻേറയും അന്തര്യാമിയായിരിക്കുന്ന പുരുഷനാണു്. ഈ പുരുഷനെയല്ല അന്നരസമയനെന്നു പറഞ്ഞതു്.

**സൂ:—സമാന ഏവം ചാഭേദാൽ—19.**

ശബ്ദാൎത്ഥം:—സമാനേ ച=ഒരു ശാഖയിലും. ഏവം=ഇപ്രകാരം വിദ്യയുടെ അഭേദത്തെ ധരിക്കേണ്ടതാണു്. എന്തുകൊണ്ടെന്നാൽ. അഭേദാൽ=രണ്ടു ദിക്കിലും ഉപാസ്യത്തിന്നു ഭേദം പറയപ്പെട്ടിട്ടില്ല.

സാരം:—പതിനൊന്നുമുതൽ പതിനെട്ടുകൂടിയ സൂത്രങ്ങളെക്കൊണ്ടു് ആനന്ദപ്രകരണത്തിൻെറ വിചാരമായിരുന്നു ചെയ്തുവന്നതു്. ഈ സൂത്രംമുതൽ വീണ്ടും ആദ്യം നിരൂപിച്ചുവന്നിരുന്ന വിദ്യയുടെ അഭേദനിരൂപണം ആരംഭിച്ചിരിക്കുകയാണു്. വാജസനേയീശാഖയിലെ ശതപഥബ്രാഹ്മണത്തിൽ ശാണ്ഡില്യവിദ്യയെപ്പറയുന്നുണ്ടു്. 'സത്യംതന്നെയാണു് ബ്രഹ്മം എന്നു് ഉപാസിക്കണം. തീൎച്ചയായും ഈ പുരുഷൻ സങ്കല്പമയനാണു്. സങ്കല്പങ്ങളെക്കൊണ്ടാണു് ഈ ലോകത്തെ നയിക്കുന്നതു്. സങ്കല്പംകൊണ്ടാണു് ഇവിടെനിന്നു പരലോകത്തേയ്ക്കും അവിടെനിന്നു വീണ്ടും ഈ ലോകത്തേയ്ക്കും വരുന്നതു്. മനോമയവും പ്രാണശരീരാത്മകവും തേജോമയവും സത്യസങ്കല്പവും ആകാശമയവുമായ ഈ ആത്മാവിനെ ഉപാസിക്കു' എന്നിങ്ങനെയാണു് ശാണ്ഡി

digitized by www.sreyas.in

ല്യവിദ്യയുടെ വർണ്ണനം. അതേ ശാഖയിലെതന്നെ ബൃഹദാരണ്യകോപനിഷത്തിൽ 'പുരുഷൻെറ സത്യമായ സ്വരൂപം തേജസ്സാണ്. മനോമയനാണ്. ധാന്യമെന്ന പോലെ സൂക്ഷ്മപരിണാമസ്വരൂപിയാണ് പുരുഷൻ. ഹൃദയാകാശത്തിൽ സ്ഥിതിചെയ്യുന്ന പ്രസ്തുതപുരുഷൻ എല്ലാവരുടെയും നേതാവും അധിപതിയും മററുമാണ്. എല്ലാററിനെയും നല്ല നിലയിൽ ശാസിക്കുന്നവനുമാണ്.' എന്നും പറയുന്നു. ഇതും ഉപാസനാസ്വരൂപമായ വിദ്യാപ്രതിപാദനംതന്നെയാണല്ലോ. ഒരു ശാഖയിൽ തന്നെയുള്ള രണ്ടു വിദ്യാപ്രതിപാദനം ഒന്നോ, അഥവാ രണ്ടോ എന്നാണിവിടെ ചിന്താവിഷയം. അതിനെസ്സംബന്ധിച്ച് ആചാര്യൻ പറകയാണ്. ഭിന്നശാഖകളിൽ പ്രതിപാദിച്ച വിദ്യകൾക്ക് എപ്രകാരം അഭേദത്വം ബോധിച്ചുവോ, അതുപോലെ ഒരേ ശാഖയിൽ തന്നെ പ്രതിപാദിച്ച വിദ്യാസ്വരൂപങ്ങൾക്കും അഭേദത്വം ബോധിക്കേണ്ടതാണ്, എന്ന്. അതിനാൽ പറയപ്പെട്ട രണ്ടു വിദ്യാസ്വരൂപങ്ങൾ രണ്ടല്ല, ഉപാസ്യവസ്തുവിൻെറ ഏകത്വംകൊണ്ട് അവ രണ്ടും ഒന്നുതന്നെ.

**സൂ:—സംബന്ധാദേവമന്യത്രാപി—20.**

ശബ്ദാർത്ഥം:—ഏവം=ഇപ്രകാരം. സംബന്ധാൽ=ഉപാസ്യവസ്തുവിൻെറ ഐകരൂപ്യം ഹേതുവായിട്ട്. അന്യത്ര അപി=മററു സ്ഥലങ്ങളിലും വിദ്യയുടെ ഏകത്വം തന്നെയാണോ ധരിക്കേണ്ടതു്?

സാരം:—ഉപാസ്യത്തിൻെറ ഐകരൂപ്യംകൊണ്ട് എവിടെയൊക്കെ വിദ്യയുടെ അഭേദത്തെയും ഭേദത്തെ

digitized by www.sreyas.in

യും ധരിക്കണമെന്ന സംശയത്തെ തീക്കാൻവേണ്ടി ഇവിടെ ഒരു പൂർവ്വപക്ഷം അവതരിപ്പിച്ചിരിക്കയാണു്. ഉപാസ്യത്തിൻെറ ഏകതാനതയോടുകൂടി വേറെയും വിദ്യകഠം ബൃഹദാരണ്യകോപനിഷത്തിൽ പറയപ്പെട്ടിട്ടുണ്ടു്. സത്യമാണു് ബ്രഹ്മമെന്നു പ്രതിപാദിച്ചശേഷം അതേ സത്യത്തെത്തന്നെ ആദിത്യമണ്ഡലവത്തിയായ പുരുഷനോടും ദ്ദഗന്തവ്വത്തിയായ പുരുഷനോടും കൂട്ടിയോജിപ്പിക്കുകയും ചെയ്തിരിക്കുന്നു. അനന്തരം ആദിത്യമണ്ഡലവത്തിയും ദ്ദഗന്തവ്വത്തിയുമായ പുരുഷൻെറ രഹസ്യനാമങ്ങഠം അഹരമെന്നും അഹമെന്നുമാണെന്നും പറഞ്ഞിരിക്കുന്നു. ഈ പ്രകരണത്തിൽ ഉപാസ്യത്തിന്നു് ഐകരൂപ്യമുണ്ടെങ്കിലും സ്ഥാനവ്യത്യാസംഹേതുവായിട്ടു് ഉപാസനാവ്യത്യാസം പറയപ്പെട്ടിട്ടുമുണ്ടു്. ആ സ്ഥിതിക്കു വിദ്യയ്ക്കു ഭേദമുണ്ടെന്നോ ഇല്ലെന്നോ ധരിക്കേണ്ടതു്?

**സൂ:—ന വാ വിശേഷാൽ—21.**

**ശബ്ദാത്ഥം:**—ന വാ=ഇവിടെ വിദ്യയ്ക്കു് അഭേദം ധരിക്കാൻ വയ്യ. എന്തുകൊണ്ടെന്നാൽ. വിശേഷാൽ= രണ്ടു പുരുഷൻെറയും രഹസ്യനാമത്തിൻെറയും സ്ഥാനത്തിൻെറയും ഭേദംകൊണ്ടുതന്നെ.

സാരം:—പറയപ്പെട്ട രണ്ടുവിധ ഉപാസനാവണ്ണനങ്ങളിൽ സ്ഥാനവും പേരും ഭേദത്തോടുകൂടി കാണിക്കപ്പെട്ടിരിക്കുന്നു. സൂര്യമണ്ഡലവത്തിയായ സത്യപുരുഷൻെറ പേരു് അഹരമെന്നും ദ്ദഗന്തവ്വത്തിയുടേതു് അഹമെന്നും പറയപ്പെട്ടിരിക്കുന്നു. ഇപ്രകാരം സ്ഥാനത്തിൻെറയും

digitized by www.sreyas.in

പേരിൻെറയും ഭേദം ഹേതുവായിട്ടു് ഒരേ ഉപാസനമാണെന്നോ ഒരേ വിദ്യയാണെന്നോ പറയാൻ വയ്യ. ഒന്നിൻെറ പേരും ഗുണവും മറ്റൊന്നിൽ ആരോപിക്കാൻ വയ്യ. അതിനാൽ ഇവിടെ വിദ്യാഭേദമുണ്ടെന്നു തന്നെ ധരിക്കണം.

**സൂ:—ദർശയതി ച—22.**

ശബ്ദാർത്ഥം:—ദർശയതി ച=ശ്രുതി ഈ തത്ത്വത്തെ പ്രകാശിപ്പിക്കുകയും ചെയ്യുന്നുണ്ടു്.

സാരം:—എവിടെ സ്ഥാനത്തിനും പേരിനും വ്യത്യാസം വരുന്നുവോ, അവിടെ ഒന്നിനു പറഞ്ഞതായ ഗുണം മറ്റൊന്നിലില്ലെന്ന വസ്തുത ശ്രുതിയും വെളിപ്പെടുത്തീട്ടുണ്ടു്. ഛാന്ദോഗ്യോപനിഷത്തിലെ ഒരു പ്രകരണത്തിൽനിന്നു് അതു മനസ്സിലാക്കാൻ സാധിക്കും. എങ്ങനെയെന്നാൽ ഛാന്ദോഗ്യോപനിഷത്തിൽ ഒരിടത്തു് ആധിദൈവികസാമത്തിൻെറ പ്രസംഗത്തിൽ സൂര്യമണ്ഡലസ്ഥിതപുരുഷൻെറയും അനന്തരം ആധ്യാത്മസാമത്തിൻെറ പ്രസംഗത്തിൽ അക്ഷിമണ്ഡലസ്ഥിതപുരുഷൻെറയും വർണ്ണനമുണ്ടു്. അവിടെ പ്രസ്തുതരണ്ടു പുരുഷന്മാരുടെയും പേരും രൂപവും ഒന്നാക്കി കല്പിച്ചിരിക്കുന്നു ശ്രുതി. ഇതിൽനിന്നു പ്രസ്തുത രണ്ടു വിദ്യകളും ഒന്നാണെന്നു സമർത്ഥിച്ചതാണു് ശ്രുതിയെന്നു സ്പഷ്ടമാവുന്നു. ഇങ്ങനെയല്ലാതെ രണ്ടു പേരിലും രണ്ടു രൂപത്തിലും രണ്ടു വിദ്യകളവതരിപ്പിക്കപ്പെട്ടപ്പോഴ് അവ രണ്ടും ഒന്നല്ല, രണ്ടാണെന്നും സ്പഷ്ടമാണു്.

**സൂ:—സംഭൃതിദ്യുവ്യാപ്ത്യപി ചാതഃ—23.**

digitized by www.sreyas.in

ശബ്ദാർത്ഥം:—ച=അങ്ങനെതന്നെ. അതഃ=പ്രസ്തുത രണ്ടു വിദ്യകളും ഒന്നല്ലെങ്കിൽ. സംഭൃതിദ്യുവ്യാപ്തി=സമസ്തലോകങ്ങളെയും ധരിക്കലും ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിക്കലുമാകുന്ന രണ്ടു ഗുണങ്ങൾ ബ്രഹ്മഗുണങ്ങളാകയാൽ. അപി=മററെവിടെയും ആരോപിക്കത്തക്കവയല്ല.

സാരം:—ബൃഹദാരണ്യകോപനിഷത്തിൽ ഗാർഗ്ഗിയും യാജ്ഞവൽക്യനും തമ്മിൽ നടന്ന സംവാദത്തെ വിവരിച്ചിട്ടുണ്ടു്. അതിൽ ഗാർഗ്ഗിയുടെ ഒരു ചോദ്യമാണു്. "അല്ലേ യാജ്ഞവൽക്യാ, ദ്യുലോകത്തിനു മുകളിലും ഭൂലോകത്തിനു താഴെയും പ്രസ്തുത രണ്ടു ലോകങ്ങളുടെയും മദ്ധ്യമായ അന്തരിക്ഷത്തിലും ആരാണോ ഉള്ളതു്; അല്ലെങ്കിൽ ആരു തന്നത്താൻ ദ്യുലോകവും ഭൂലോകവുമായിത്തീർന്നിരിക്കുന്നുവോ; അദ്ദേഹത്തോടുകൂടാതെ ഏതൊന്നിനെ ഭൂതകാലത്തും വർത്തമാനകാലത്തും ഭാവിയിലും ഉള്ളതായിപ്പറയുന്നു; അതു് ഏതിലെങ്കിലും ഓതപ്രോതമാണോ?" എന്നു്. ഇതിനു യാജ്ഞവൽക്യൻ "ദ്യുലോകത്തിൻെറ ഉപരിഭാഗംമുതൽ ഭൂലോകത്തിൻെറ അധോഭാഗംവരെ ഒരു തത്ത്വം ആകാശത്തിൽ ഓതവും പ്രോതവുമായിട്ടിരിക്കുന്നു" എന്നു മറുപടി പറഞ്ഞു. വീണ്ടും ഗാർഗ്ഗി ചോദിക്കയാണു്: "ആകാശം ഏതൊരു തത്ത്വത്തിൽ ഊടും പാവുമായിട്ടിരിക്കുന്നു"വെന്നു. അതിനു യാജ്ഞവൽക്യൻ മറുപടി പറകയാണു്: "അല്ലേ ഗാർഗ്ഗി, ആ തത്ത്വത്തെ ബ്രഹ്മജ്ഞനായ പുരുഷൻ അക്ഷരമെന്നു പറയുന്നു. അതു തടി

digitized by www.sreyas.in

ച്ചതോ മെലിഞ്ഞതോ ചെറുതോ വലുതോ ചുവപ്പോ മെഴുവുള്ളതോ നിഴലോ തമസ്സോ വായുവോ ആകാശമോ സംഗമോ രസമോ ഗന്ധമോ നേത്രമോ ശ്രോത്രമോ വാക്കോ മനസ്സോ തേജസ്സോ പ്രാണനോ മുഖമോ അകത്തോ പുറത്തോ മധ്യത്തിലോ അല്ല. അത്ത് ഒന്നിനെയും അനുഭവിക്കുന്നില്ല; ഒന്നും അതിനെയും അനുഭവിക്കുന്നില്ല" എന്നു്. "സൂര്യൻ, ചന്ദ്രൻ, ഭൂമി, ദ്യുലോകം എന്നിവ ഇതിൻെറ ശാസനത്തിൻകീഴിലാണു് നിലനില്ക്കുന്നത്ത്. ഈ തത്ത്വമാണു് പറയപ്പെട്ട ഗോളങ്ങളെയെല്ലാം ധരിക്കുന്നത്ത്'" എന്നുകൂടി യാജ്ഞവൽക്യൻ പറഞ്ഞു. ഈ പ്രസംഗത്തിൽ അക്ഷരബ്രഹ്മത്തിൻെറ സ്വരൂപവിവരണത്തിൽ രണ്ടു കാര്യങ്ങറം വളരെ വ്യക്തമാക്കിയിരിക്കുന്നു. ഒന്നു് അക്ഷരബ്രഹ്മം സർവ്വബ്രഹ്മാണ്ഡങ്ങളിലും വ്യാപിച്ചിരിക്കുന്നുവെന്നും മറെറാന്നു് എല്ലാ ബ്രഹ്മാണ്ഡങ്ങളെയും ധരിക്കുന്നത്ത് അക്ഷരബ്രഹ്മമാണെന്നുമാണു് വെളിവാക്കപ്പെട്ട രണ്ടു കാര്യങ്ങറം. പ്രസ്തുത രണ്ടു ധർമ്മങ്ങളും സൂര്യമണ്ഡലവർത്തിയായ പുരുഷനിലും നേത്രാന്തർവ്വർത്തിയായ പുരുഷനിലും ആരോപിക്കാൻ വയ്യെന്നതു വ്യക്തമാണു്. ഉപാസനാസൗകര്യത്തിനുവേണ്ടി പരിമിതവ്യാപ്തിയോടുകൂടിയ പുരുഷസ്വരൂപങ്ങളെ ബ്രഹ്മപ്രതീകങ്ങളായിപ്പറഞ്ഞു എന്നേയുള്ളൂ. ഇതുപോലെ മററു സ്ഥലങ്ങളിലും കണ്ടുകൊള്ളുകയും വേണം. പ്രതീകത്തിൽ ബ്രഹ്മഗുണങ്ങളെ മുഴുവൻ ആരോപിക്കാൻ വയ്യെങ്കിലും അതിലൂടെ ബ്രഹ്മത്തെയും ബ്രഹ്മഗുണങ്ങളെയും ഉപാസിക്കാനും പ്രാപിക്കാനും കഴിയും. അതിനുവേണ്ടിത്തന്നെയാണു് പ്രതീകകല്പനയും.

digitized by www.sreyas.in

## സൂ:—പുരുഷവിദ്യായാമിവ ചേതരേഷാമനാമ്നാനാൽ—24.

ശബ്ദാർത്ഥം:— പുരുഷവിദ്യായാം=പുരുഷവിദ്യയിൽ എന്തൊരു ഗുണം പറഞ്ഞിട്ടുണ്ടോ. ഇവ ച=ആ ഗുണവും ഇതരേഷാം=മററു പുരുഷന്മാൎക്കുണ്ടാവാൻ വയ്യാ. അനാമ്നാനാൽ=എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ അങ്ങനെയുള്ള ഗുണങ്ങളുള്ളതായി പറഞ്ഞിട്ടില്ല എന്നതു തന്നെ.

സാരം:—മുണ്ഡകോപനിഷത്തിൽ അക്ഷരബ്രഹ്മത്തെ പുരുഷനെന്ന ശബ്ദംകൊണ്ടാണു് വൎണ്ണിക്കുന്നതു്. ആദ്യംതന്നെ എല്ലാ ലോകങ്ങളുടെയും ഉൽപത്തിയും ലയവും പുരുഷനിലാണെന്നു സമൎത്ഥിച്ചു പുരുഷനെ ദിവ്യവും അമൂൎത്തവുമായ ചൈതന്യമായിട്ടു ചിത്രീകരിച്ചു. പിന്നെ എല്ലാററിൻെറയും പ്രാണൻ, ഇന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ, സൂൎയ്യൻ, ചന്ദ്രൻ, വേദം, അഗ്നി, ദേവത, മനുഷ്യൻ, അന്നം, സമുദ്രം, പൎവ്വതം എന്നിവയെയെല്ലാം പുരുഷൻ സൃഷ്ടിച്ചതായി വെളിപ്പെടുത്തി. അനന്തരം ആ പുരുഷൻെറ മഹിമയെ വൎണ്ണിച്ചു: “പുരുഷ ഏവേദം വിശ്വം കൎമ്മ തപോ ബ്രഹ്മ പരാമൃതം. ഏതൽ യോ വേദ നിഹിതം ഗുഹായാം സോഽവിദ്യാഗ്രന്ഥിം വികിരതീഹ സോമ്യ!” എന്നിങ്ങനെ. ഈ വിശ്വം മുഴുവൻതന്നെയും പുരുഷമയമാണു്. കൎമ്മവും തപസ്സും പരമാമൃതസ്വരൂപമായ ബ്രഹ്മവും പുരുഷനാണു്. ഹേ സോമ്യ, തൻെറ ഹൃദയഗുഹയിലിരിക്കുന്ന ഇപ്രകാരമുള്ള പുരുഷനെ അറിയുന്നവൻ അവിദ്യാഗ്രന്ഥിയെ ഭേദിക്കു



digitized by www.sreyas.in

ന്നു എന്നു്. ഇപ്രകാരം ഈ പുരുഷവിദ്യാപ്രകരണത്തിൽ യാതൊരു പുരുഷന്നു സൎവ്വോൽപാദകത്വം, പരാൽപരത്വം, സൎവ്വവ്യാപകത്വം, അവിദ്യാനിവാരകത്വം തുടങ്ങിയ ദിവ്യഗുണങ്ങളെ പ്രകാശിപ്പിച്ചുവോ; അവ നേത്രാന്തൎവ്വൎത്തിയായ പുരുഷനിലോ സൂൎയ്യമണ്ഡലവൎത്തിയായ പുരുഷനിലോ സ്ഥൂലസൂക്ഷ്മകാരണശരീരാകാരപുരുഷനിലോ അദ്ധ്യാഹരിക്കത്തക്കവയല്ല. അന്തൎയ്യാമിയായ പരമാത്മാവിനെ ഉപാസിക്കാൻവേണ്ടി ആ പ്രകരണത്തിൽ പുരുഷതത്വത്തിൽ ഈ ഗുണങ്ങളെയെല്ലാം കീൎത്തിച്ചിരിക്കുന്നു എന്നുമാത്രം.

### സൂ:—വേധാദ്യൎത്ഥഭേദാൽ—25.

ശബ്ദാൎത്ഥം:—വേധാദി=ബ്രഹ്മത്തെ ലക്ഷ്യമാക്കി വേധനംചെയ്യാൻ പറഞ്ഞ വൎണ്ണനവും അതുപോലെയുള്ളവയും മറെറാരു വിദ്യയിൽ അദ്ധ്യാഹരിക്കത്തക്കവയല്ല. എന്തുകൊണ്ടെന്നാൽ അൎത്ഥഭേദാൽ=പ്രയോജനവ്യത്യാസമുള്ളതുകൊണ്ടുതന്നെ.

സാരം:—മുണ്ഡകോപനിഷത്തിൽ ഒരു മന്ത്രത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "ഹേ സോമ്യ, ഉപനിഷത്തുക്കളിൽ വൎണ്ണിച്ചിട്ടുള്ള പ്രണവമാകുന്ന വില്ലിൽ ഉപാസനംകൊണ്ടു മൂൎച്ചകൂട്ടിയ ശരത്തെ തൊടുത്തു്, താദാത്മ്യഭാവത്തെ പ്രാപിച്ച ചിത്തംകൊണ്ടു വേണ്ടത്ര വലച്ചു് അക്ഷരബ്രഹ്മത്തെ ലക്ഷ്യമാക്കി വേധനംചെയ്യു" എന്നു്. ഈ രൂപകോക്തി ഉപാസനാസമ്പ്രദായത്തെ എളുപ്പത്തിൽ മനസ്സിലാവാൻവേണ്ടി പറഞ്ഞു എന്ന

digitized by www.sreyas.in

ല്ലാതെ വേധനക്രിയയാണു് ലക്ഷ്യമെന്നൎത്ഥത്തിലല്ല. അടുത്ത മന്ത്രത്തിൽത്തന്നെ ആത്മാവിനെ ശരമാക്കാൻ പറയുന്നുമുണ്ടു്. അതിൽനിന്നു താദാത്മ്യഭാവമാണു് ഉദ്ദേശിച്ചിരിക്കുന്നതെന്നും ഉപാസനമാണു് അതിന്നു കാൎയ്യമെന്നും വ്യക്തമാവുന്നുമുണ്ടു്. അതിനാൽ രൂപകോക്തി കേവലം ഗ്രഹണസൗകൎയ്യത്തിന്നുവേണ്ടിയാണെന്നതിന്നു സംശയമില്ല. അതു മറ്റൊരു വൎണ്ണനത്തിലേയ്ക്കു ബാധകമല്ല.

### സൂ:—ഹാനൗ തൂപായനശബ്ദശേഷത്വാൽ കുശാച്ഛന്ദസ്സ്തുത്യുപഗാനവത്തദുക്തം—26.

ശബ്ദാൎത്ഥം:—ഹാനൗ തു=ഹാനിയിലും—ദുഃഖശോകപുണ്യപാപാദികളുടെ നാശത്തെ വൎണ്ണിക്കുന്ന ശ്രുതിയിലും. ഉപായനശബ്ദശേഷത്വാൽ=ലാഭരൂപമായ ബ്രഹ്മപദപ്രാപ്തിയെ പ്രകാശിപ്പിക്കുന്ന വാക്യശേഷമുള്ളതുകൊണ്ടു്. കുശാച്ഛന്ദസ്സ്തുത്യുപഗാനവൽ=കുശ, ഛന്ദസ്സ്, സ്തുതി, ഉപഗാനം എന്നിവപോലെയാണു്. തൽ ഉക്തം= അതു പറയപ്പെട്ടിരിക്കുന്നതു്.

സാരം:—കഴിഞ്ഞ ഇരുപതുമുതൽ ഇരുപത്തഞ്ചുകൂടിയ സൂത്രങ്ങളെക്കൊണ്ടു ഭിന്നഭിന്നശ്രുതികളിൽ ഏതേതിനെ മററു സ്ഥലങ്ങളിലേയ്ക്കു് അധ്യാഹരിക്കാം; അല്ലെങ്കിൽ അധ്യാഹരിക്കാൻ പാടില്ല എന്ന നിരൂപണമായിരുന്നു ചെയ്തതു്. ഈ സൂത്രംമുതല്ക്കു ബ്രഹ്മവിദ്യയുടെ ഫലത്തെ നിരൂപിക്കാൻ തുടങ്ങുകയാണു്. ഛാന്ദോഗ്യോപനിഷത്തിൽ അശ്വപതിരാജാവു് ഉദ്ദാലകാദി ആറു ശിഷ്യന്മാൎക്കു വൈശ്വാനരവിദ്യയെ ഉപദേശിച്ചശേഷം

digitized by www.sreyas.in

ഈ വിദ്യയെ അറിഞ്ഞുകൊണ്ടു ഹവനംചെയ്യുന്നവൻ തൻെറ പാപത്തെ മുഴുവൻ ഭസ്മമാക്കിത്തീക്കുന്നുവെന്നു പറയുന്നുണ്ടു്. കഠോപനിഷത്തിൽ ഒരിടത്തു പരമാത്മജ്ഞാനത്തിൻെറ ഫലം ഹർഷശോകങ്ങളുടെ നാശമാണെന്നും മറെറാരിടത്തു മൃത്യുമുഖത്തിൽനിന്നു രക്ഷപ്പെടലാണെന്നും പറയുന്നുണ്ടു്. മുണ്ഡകോപനിഷത്തിൽ ആത്മജ്ഞാനത്തിൻെറ ഫലം ഒരിടത്തു് അവിദ്യാനാശമാണെന്നും മറെറാരിടത്തു ഹൃദയഗ്രന്ഥിയുടെയും സംശയങ്ങളുടെയും കമ്മങ്ങളുടെയും നാശമാണെന്നും പറയുന്നുണ്ടു്. ശ്വേതാശ്വതരോപനിഷത്തിൽ എല്ലാ പാശങ്ങളുടെയും ശോകത്തിൻെറയും നാശമാണെന്നും പറയുന്നു. ഇങ്ങനെ ഉപനിഷത്തുക്കളിൽ അവിടവിടെ ബ്രഹ്മവിദ്യയുടെ ഫലം പുണ്യപാപശോകമോഹാദിവികാരങ്ങളുടെ നാശമാണെന്നു പറഞ്ഞതല്ലാതെ ബ്രഹ്മപദപ്രാപ്തിയെപ്പറഞ്ഞിട്ടില്ല. ആ സ്ഥിതിക്കു ബ്രഹ്മവിദ്യകൊണ്ടു് അവിദ്യാനിവൃത്തിയല്ലാതെ പരമപദപ്രാപ്തിയുണ്ടാവുന്നില്ലായിരിക്കുമോ എന്ന സംശയമുണ്ടാവാം. അതിനെ മുൻനിത്തിക്കൊണ്ടു സൂത്രകാരൻ പറകയാണു്. അങ്ങനെ അവിദ്യാനാശംമാത്രം ഫലമായി പറഞ്ഞ സ്ഥലങ്ങളിലൊക്കെ വാക്യശേഷമെന്ന നിലയിൽ ഉപലബ്ധിരൂപമായ ബ്രഹ്മപദപ്രാപ്തി മററു സ്ഥലങ്ങളിൽനിന്നു് അധ്യാഹരിച്ചു ചേക്കേണ്ടതാണു് എന്നു്.

മുണ്ഡകോപനിഷത്തിലും ഛാന്ദോഗ്യോപനിഷത്തിലും വേറെയും പലേ ഉപനിഷത്തിലും ബ്രഹ്മവിദ്യാഫലമായി ബ്രഹ്മപദപ്രാപ്തിയെപ്പറഞ്ഞിട്ടുണ്ടു്. അങ്ങനെ

digitized by www.sreyas.in

പറഞ്ഞ സ്ഥലങ്ങളിൽനിന്നു വാക്യശേഷസ്വരൂപേണ അധ്യാഹരിക്കുന്നതു യുക്തമാണ്. പാപനാശം തുടങ്ങിയ ഫലം പറയുന്നിടത്തു ബ്രഹ്മലോകപ്രാപ്തി വാക്യശേഷമാണെന്നു ധരിച്ചാൽ മതി. അങ്ങനെ അധ്യാഹരിക്കുന്നതുകൊണ്ടു ഫലഭേദമോ വികല്പമോ സംഭവിക്കുന്നുമില്ല. ഏതുപോലെ എന്നാണെങ്കിൽ പറയാം.

കൌഷീതകിശാഖക്കാർ കുശാശബ്ദത്തിന്നു വനസ്പതിയെന്നുമാത്രം പറയുമ്പോൾ ശാഢ്യായനശാഖക്കാർ വനസ്പതിവർഗ്ഗത്തിൽത്തന്നെ ഇന്ന രൂപത്തിലുള്ളതാണ് കുശയെന്നു പറയുന്നു. വാസ്തവത്തിൽ ആ രണ്ടു പ്രതിപാദനവും ഒന്നാണെങ്കിൽക്കൂടി ആദ്യത്തേതു സാമാന്യവും രണ്ടാമത്തേതു വിശേഷവുമാണ്. സാമാന്യത്തിൻെറ വാക്യശേഷമായി വിശേഷത്തെ ധരിക്കാറുണ്ട്. അതുകൊണ്ടാണ് പദാർത്ഥത്തെ സ്പഷ്ടമായറിയുന്നതും. രണ്ടും രണ്ടു ശാഖയാണല്ലോ എന്നു പറഞ്ഞു തിരസ്കരിക്കാറില്ല. ഇരുകൂട്ടരും വിശേഷവാക്യത്തെ അംഗീകരിക്കുന്നു.

അതുപോലെ ഒരു ശാഖയിൽ "ഛന്ദോഭിഃ സ്തുവീത" എന്നു പറഞ്ഞിട്ടുണ്ട്. ഛന്ദസ്സുകളെക്കൊണ്ടു സ്തുതിക്കണമെന്നുമാത്രം. ആരെ സ്തുതിക്കണമെന്നു പറഞ്ഞിട്ടില്ല. എന്നാൽ പൈംഗീശാഖയിൽ ദേവന്മാരെ ആദ്യം സ്തുതിക്കണമെന്നു പറഞ്ഞിട്ടുണ്ട്. അതിൽനിന്നു ദേവന്മാരെയും അസുരന്മാരെയുമാണ് ഛന്ദസ്സുകളെക്കൊണ്ടു സ്തുതിക്കേണ്ടതെന്നും ആദ്യം ദേവന്മാരെ സ്തുതിക്കണമെന്നും പിന്നീടാണ് അസുരന്മാരെ സ്തുതിക്കേണ്ടതെന്നു

digitized by www.sreyas.in

മൊക്കെ സ്പഷ്ടമാവുന്നു. അതിനാൽ 'ഛന്ദോഭിഃ സ്തുവീത' എന്ന മന്ത്രത്തിന്റെ വാക്യശേഷമായി പൈംഗിശാഖയിലെ മന്ത്രത്തെ എല്ലാവരും കണക്കാക്കിവരുന്നു.

അതുപോലെ മറ്റൊരു ശാഖയിൽ "ഷോഡശിനഃ സ്തോത്രമുപാകരോതി." എന്നൊരു മന്ത്രമുണ്ട്. ഷോഡശിസ്തവനം ചെയ്യാനുള്ള ഉപദേശമാണ്. എപ്പോഠം ചെയ്യണമെന്നൊന്നും പറഞ്ഞിട്ടുമില്ല. എന്നാൽ തൈത്തിരീയശാഖക്കാർ കർമ്മത്തിന്നു ബ്രാഹ്മമുഹൂർത്തത്തിൽ സൂര്യോദയത്തിനു മുമ്പുള്ള സമയത്തെ പറയുന്നുണ്ട്. അതിനെ എല്ലാവരും വാക്യശേഷമായംഗീകരിച്ച് അതുപോലെ ആചരിച്ചുവരുന്നുമുണ്ട്.

പിന്നെയൊരു ശാഖയിൽ "ഋത്വിജ ഉപഗായന്തി" എന്നൊരു മന്ത്രമുണ്ട്. ഋത്വിക്കുകഠം ഗാനംചെയ്യണമെന്ന ഉപദേശമാണല്ലോ അതിൽനിന്നു ഗ്രഹിക്കേണ്ടതു്. മറ്റൊരു ശാഖയിൽ "നാധ്വര്യുരുപഗായതി" എന്നുമുണ്ട്. അധ്വര്യു ഋത്വിക്കുകളുടെ കൂട്ടത്തിൽ ഗാനംചെയ്യാൻ പാടില്ലെന്ന ഉപദേശമാണതു്. അതു പൂർവ്വവാക്യത്തിന്റെ വാക്യശേഷമായി കണക്കാക്കപ്പെട്ടുവരുന്നു. ഇതുപോലെ പാപനാശാദിഫലങ്ങളെ പറഞ്ഞിടത്തും ബ്രഹ്മലോകപ്രാപ്തി വാക്യശേഷമായി ഗ്രഹിക്കപ്പെടേണ്ടതാണ്

**സൂ:—സാമ്പരായേ**

**തർത്തവ്യാഭാവാത്തഥാ ഹ്യന്യേ—27.**

**ശബ്ദാർത്ഥം:**—സാമ്പരായേ=ജ്ഞാനികഠക്കു പരലോകത്തിൽ. തർത്തവ്യാഭാവാൽ=അനുഭവയോഗ്യങ്ങളായ

digitized by www.sreyas.in

കർമ്മഫലങ്ങളില്ലാത്തതിനാൽ ബ്രഹ്മപ്രാപ്തി തടയപ്പെടുന്നില്ല. തഥാ ഹി=അങ്ങനെയാണല്ലോ. അന്യേ=മററു ശാഖക്കാരും പറയുന്നതു്.

സാരം:—ബ്രഹ്മവിദ്യയുടെ ഫലമായി ബ്രഹ്മപദപ്രാപ്തിയുണ്ടാവുമെന്നു പറഞ്ഞെങ്കിലും മരണാനന്തരം പരലോകത്തു പുണ്യഫലങ്ങളായ ഭോഗശിഷ്ടമുണ്ടെങ്കിൽ അതു കഴിയാതെ എങ്ങനെ കൈവല്യപ്രാപ്തിയുണ്ടാവുമെന്ന സംശയത്തിനു മറുപടി പറകയാണു്. ബൃഹദാരണ്യകോപനിഷത്തിൽ ഈ വിഷയം സ്പഷ്ടമായി പറയപ്പെട്ടിരിക്കുന്നു. "ഉഭേ ഉഹൈവൈഷ ഏതേ തരതി" എന്നിങ്ങനെ. ജ്ഞാനികൾ പുണ്യപാപാത്മകങ്ങളായ രണ്ടുവിധകർമ്മങ്ങളെയും അവയുടെ ഫലങ്ങളെയും ഇവിടെവെച്ചുതന്നെ അവസാനിപ്പിച്ചാണു് ശരീരത്തെ വിടുന്നതെന്നാണല്ലോ അതിൻെറ താൽപര്യം. ഇതുകൊണ്ടു ജ്ഞാനികൾ ശരീരപാതത്തിനു മുമ്പുതന്നെ ശുഭാശുഭങ്ങളായ കർമ്മങ്ങളുടെ സംബന്ധത്തെ ഇവിടെവെച്ചുതന്നെ അവസാനിപ്പിക്കുന്നുവെന്നു വ്യക്തമാണു്. അതിനാൽ ബ്രഹ്മപ്രാപ്തിക്കർഹതയുള്ള ജ്ഞാനമുണ്ടായ കരാൾക്കു കർമ്മമോ കർമ്മഫലങ്ങളോ തടസ്ഥമായിത്തീരുന്നില്ല. മുണ്ഡകോപനിഷത്തിലും ഈ വിഷയം കൈകാര്യംചെയ്യപ്പെട്ടിട്ടുണ്ടു്. "തദാ വിദ്വാൻ പുണ്യപാപേ വിധൂയ നിരഞ്ജനഃ പരമം സാമ്യമുപൈതി" എന്നിങ്ങനെ. അപ്പോൾ ജ്ഞാനി പുണ്യപാപാത്മകങ്ങളായ എല്ലാ കർമ്മങ്ങളെയും വിട്ടു പരിശുദ്ധനായി ബ്രഹ്മത്തോടു പരമസാമ്യതയെ പ്രാപിക്കുന്നു എന്നു്. അതി

digitized by www.sreyas.in

നാൽ ബ്രഹ്മജ്ഞാനിക്കു ബ്രഹ്മപ്രാപ്തിക്കു കർമ്മം തടസ്ഥമല്ല.

**സൂ:—ഛന്ദതഃ ഉഭയഥാവിരോധാൽ—28.**

ശബ്ദാർത്ഥം:—ഛന്ദതഃ = സങ്കല്പത്തിനനുസരിച്ച്. ഉഭയഥാ = രണ്ടുപ്രകാരത്തിലും. അവിരോധാൽ = വിരോധമില്ലാത്തതുകൊണ്ടും ബ്രഹ്മപ്രാപ്തി തടയപ്പെടുന്നില്ല.

സാരം:—ബ്രഹ്മജ്ഞാനംകൊണ്ടു സമസ്തകർമ്മനാശവും ബ്രഹ്മപ്രാപ്തിയും ഇവിടെ സാധിക്കുമെങ്കിൽ പിന്നെ ദേവയാനത്തിലൂടെ ബ്രഹ്മലോകത്തോളം ഉയർന്നു പുണ്യപാപാത്മകങ്ങളായ എല്ലാ കർമ്മങ്ങളും നിശ്ശേഷം നശിച്ചശേഷം പരമപദത്തെ പ്രാപിക്കുമെന്നെന്തിനു പറഞ്ഞിരിക്കുന്നു എന്ന സംശയത്തിന്നു മറുപടി പറകയാണ് ഈ സൂത്രംകൊണ്ടു്. ഛാന്ദോഗ്യോപനിഷത്തിൽ ജീവൻ സങ്കല്പമയനാണെന്നും സങ്കല്പങ്ങളാണ് അവനെ നയിക്കുന്നതെന്നും ജീവിച്ചുകൊണ്ടിരിക്കുമ്പോൾ അവൻെറ സങ്കല്പങ്ങൾ എന്തൊക്കെയാണോ, അവതന്നെയാണ് ശരീരപാതാനന്തരവും അവനെ നയിക്കുന്നതെന്നും പറയുന്നു. ബ്രഹ്മജ്ഞാനിയായ ഒരാൾക്കു ബ്രഹ്മപ്രാപ്തിയൊഴിച്ചു മററു യാതൊരു സങ്കല്പങ്ങളുമില്ലാത്തതിനാൽ അവൻെറ ബ്രഹ്മപ്രാപ്തി ഒന്നുകൊണ്ടും തടയപ്പെടുന്നില്ല. ബ്രഹ്മജ്ഞാനം പൂർണ്ണമായിട്ടില്ലാത്തവരും സങ്കല്പം അവസാനിച്ചിട്ടില്ലാത്തവരുമാണ് ബ്രഹ്മലോകത്തും മററും പോവുന്നതു്. ജ്ഞാനസമ്പന്നന്മാർക്ക് ബ്രഹ്മപ്രാപ്തി ഒന്നുകൊണ്ടും തടയപ്പെടുന്നില്ല.

digitized by www.sreyas.in

## സൂ:—ഗതേരർത്ഥവത്വമുഭയഥാന്യഥാ ഹി വിരോധഃ—29

ശബ്ദാർത്ഥം:—ഗതേഃ=ഗതിബോധകശ്രുതിക്ക്. അർത്ഥവത്വം=സാർത്ഥകത. ഉഭയഥാ=രണ്ടുപ്രകാരത്തിലും ബ്രഹ്മപ്രാപ്തിയെ സമർത്ഥിക്കുമ്പോഠംമാത്രമേ ഉണ്ടാവൂ. ഹി=എന്തുകൊണ്ടെന്നാൽ. അന്യഥാ=അങ്ങനെയല്ലാതെ മറെറാരുപ്രകാരത്തിൽ സമർത്ഥിച്ചാൽ. വിരോധഃ= ശ്രുതിവാക്യങ്ങഠംക്കു പരസ്പരവൈരുധ്യം വരും.

സാരം:—ശ്രുതിയിൽ സദ്യോമുക്തിയുടെയും ക്രമമുക്തിയുടെയും വർണ്ണനങ്ങളുണ്ട്. അവയെ രണ്ടിനെയും മാനിക്കത്തക്ക നിലയിൽ മുൻപറഞ്ഞപോലുള്ള വ്യവസ്ഥ ചെയ്യപ്പെടാതിരുന്നാൽ ശ്രുതിവാക്യങ്ങഠംക്ക് അന്യോന്യവൈരുധ്യം വരും. അതിനാൽ സാധകൻെറ സങ്കല്പത്തിനനുസരിച്ചാണ് പരമപദപ്രാപ്തിയെന്നു പറയുന്നതാണ് നന്നായിരിക്കുക. അങ്ങനെ ചെയ്യുന്നപക്ഷം ദേവയാനമാർഗ്ഗത്തിലൂടെയുള്ള ഗതിയുടെ വർണ്ണനത്തിനോ സദ്യോമുക്തിസ്വരൂപേണയുള്ള വർണ്ണനത്തിനോ അന്യോന്യവൈരുധ്യമില്ലതാനും.

## സൂ:—ഉപപന്നസ്തല്ലക്ഷണാർത്ഥോപലബ്ധേർല്ലോകവൽ—30.

ശബ്ദാർത്ഥം:—തല്ലക്ഷണാർത്ഥോപലബ്ധേഃ = ദേവയാനമാർഗ്ഗത്തിലൂടെ ബ്രഹ്മലോകത്തേയ്ക്കു പോവുന്ന ജീവന്നാവശ്യമായ സൂക്ഷ്മശരീരത്തിൻെറ കഥനം. ഉപപന്നഃ= ഉചിതമായിട്ടുണ്ട്. എന്തുകൊണ്ടെന്നാൽ. ലോകവൽ= ലോകത്തിലും അതുപോലെ കണ്ടുവരുന്നുണ്ട്.



digitized by www.sreyas.in

സാരം:—ശ്രുതിയിൽ എവിടെ ജീവനു ദേവയാന മാർഗ്ഗത്തിലൂടെ ബ്രഹ്മലോകപ്രാപ്തിയെ പറഞ്ഞിട്ടുണ്ടോ, അവിടെ അതിനാവശ്യമായ ഉപകരണത്തെയും വർണ്ണിച്ചിട്ടുണ്ടെന്നതു സ്വാഭാവികമാണു്. ജീവാത്മാവു് എന്തൊരു സങ്കല്പത്തോടുകൂടിയിരിക്കുന്നുവോ, ആ സങ്കല്പത്തിന്നനുരൂപമായ ലോകത്തേയ്ക്കു മുഖ്യപ്രാണൻ ഉദാനവായുവോടും ഇന്ദ്രിയമനസ്സുകളോടുംകൂടി ജീവനെ നയിക്കുന്നുവെന്നു ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. അങ്ങനെ എവിടെയെല്ലാം പോവേണ്ടതായ സങ്കല്പങ്ങളുണ്ടോ, അവയെല്ലാം അനുഭവിച്ചശേഷം എല്ലാവിധ കർമ്മങ്ങളുടെയും സമ്പൂർണ്ണനാശത്തിൽമാത്രമാണു് ജീവൻ മുക്തനായിത്തീരുന്നതു്. എന്നാൽ ഇതു കർമ്മം കേവലം അവസാനിച്ചിട്ടില്ലാത്ത ക്രമമുക്തിക്കധികാരികളായ ജീവന്മാരുടെ കഥയാണു് പറഞ്ഞതു്. അവരാണല്ലോ ദേവയാനത്തിലൂടെ പോവുന്നതും. ലോകത്തിലും ഒരാൾ എവിടെപ്പോണമെന്നു വിചാരിക്കുന്നുവോ, അതിനാവശ്യമായ ഉപകരണത്തെക്കരുതുന്നതു സാധാരണ കണ്ടുവരാറുണ്ടല്ലോ. അതുപോലെത്തന്നെയാണു് മോക്ഷയാത്രയുടെയും സ്വഭാവം. പക്ഷേ ജ്ഞാനികളുടെ സദ്യോമുക്തിക്കു് ഈ നിയമം ബാധകവുമല്ല. ശരീരത്തോടുകൂടിയിരിക്കുമ്പോൾത്തന്നെ കർമ്മത്തെ മുഴുവൻ നശിപ്പിക്കുകയും ബ്രഹ്മമായിത്തീരുകയും ചെയ്യുവരാണു് ജ്ഞാനികൾ. അവർക്കു് ഒന്നിന്റെയും അപേക്ഷയോ സങ്കല്പമോ ഇല്ല. പിതൃയാനത്തെയും ദേവയാനത്തെയും അതിക്രമിച്ചവരാണു് ജ്ഞാനികൾ. ശരീരമുള്ളപ്പോൾത്തന്നെ മുക്തന്മാരായി

digitized by www.sreyas.in

ത്തീൻ ജ്ഞാനികൾക്ക ശരീരപാതാനന്തരം മറെറവി ടെയും പോവേണ്ടതില്ലെന്നതാശ്ചര്യവുമല്ല. അതിനാൽ ജ്ഞാനികളെ അപേക്ഷിച്ചല്ല, ക്രമമുക്തിയിലൂടെ ഉയ ൎന്നുകൊണ്ടിരിക്കുന്ന സാധകന്മാരെ അപേക്ഷിച്ചാണു് പറഞ്ഞതും.

സൂ:—അനിയമഃ സർവ്വേഷാമവിരോധഃ
ശബ്ദാനുമാനാഭ്യാം—31.

ശബ്ദാൎത്ഥം:—അനിയമഃ=ഇന്നിന്ന ഉപാസനകൾ ചെയ്യുന്നവർ ദേവയാനമാൎഗ്ഗത്തിലൂടെ ബ്രഹ്മലോകത്തു പോവുകയെന്ന നിയമമില്ല. സർവ്വേഷാം=എന്നാൽ ബ്ര ഹ്മലോകത്തെ പ്രാപിക്കുന്ന എല്ലാവരുടെയും മാൎഗ്ഗം അ താണെന്നൂഹിക്കാം. ശബ്ദാനുമാനാഭ്യാം=എന്തുകൊണ്ടെ ന്നാൽ ശ്രുതിസ്മൃതികളിലെ ശബ്ദസൂചനകളെക്കൊ ണ്ടും അനുമാനംകൊണ്ടും. അവിരോധഃ=അവയ്ക്കു വി രോധമല്ലെന്നുള്ളതുകൊണ്ടുതന്നെ.

സാരം:—ശ്രുതികളിൽ ബ്രഹ്മവിദ്യാഫലത്തെപ്പറ്റി യുന്നിടത്തു ദേവയാനമാൎഗ്ഗത്തിലൂടെ ബ്രഹ്മലോകത്തു വ ന്നുവെന്നു ചിലേടത്തു പറയുന്നുണ്ടു്. എന്നാൽ പലേ ടത്തും അങ്ങനെ പറയുന്നുമില്ല. അതിനാൽ ഉപാസ നാവ്യത്യാസംകൊണ്ടു മാൎഗ്ഗവ്യത്യാസമുണ്ടോ എന്ന സം ശയത്തിനു മറുപടി പറകയാണു്. ഇന്നിന്ന രൂപത്തി ലുള്ള ഉപാസകന്മാർമാത്രം ദേവയാനമാൎഗ്ഗത്തിലൂടെ ബ്ര ഹ്മലോകത്തെ പ്രാപിക്കുകയെന്നും അങ്ങനെയല്ലാത്ത വർ മററു മാൎഗ്ഗങ്ങളിലൂടെ പ്രാപിക്കുകയെന്നും നിയമ മൊന്നുമില്ല. എല്ലാവരും ദേവയാനമാൎഗ്ഗത്തിലൂടെ ബ്ര

digitized by www.sreyas.in

ഹ്മലോകത്തെത്തുന്നതെന്നു വിചാരിക്കുന്നതിൽ തെററില്ല. ബ്രഹ്മലോകപ്രാപ്തിയെപ്പററയുന്ന സ്ഥലങ്ങളിലൊക്കെ ദേവയാനത്തെ കീർത്തിച്ചിട്ടില്ലെങ്കിലും അങ്ങനെ ധരിക്കുന്നതിൽ ശ്രുതിസ്മൃതികൾക്കു വിരോധമില്ലെന്നു ബോധിക്കാൻ കഴിയും. ശ്രുതികളിലും സ്മൃതികളിലും ചിലേടത്തുമാത്രമേ ദേവയാനത്തെ വർണ്ണിച്ചിട്ടുള്ളു. എന്നാൽ എവിടെയും വിരോധിച്ചിട്ടില്ലെന്നതിനാൽ പ്രായേണ എല്ലാ സാധകന്മാരും ദേവയാനത്തിലൂടെയാണു് ബ്രഹ്മലോകത്തെ പ്രാപിക്കുന്നതെന്നനുമാനിക്കാം. എന്നാൽ ജ്ഞാനികൾ സ്വയം മുക്തന്മാരാകയാൽ അവരെ സ്സംബന്ധിച്ചേടത്തോളം ആ വിഷയം ചിന്തിക്കേണ്ടതുമില്ല. അവർ ബ്രഹ്മലോകത്തെന്നല്ല, എവിടെയും പോവുന്നില്ല. ശരീരം വിടുന്നതോടെ പരമപദത്തിൽ ലയിക്കുന്നു.

**സൂ:—യാവദധികാരമവസ്ഥിതിരാധികാരിണാം—32.**

ശബ്ദാർത്ഥം:—ആധികാരിണാം=അധികാരപ്രാപ്തിയുള്ളവർക്കു്. യാവദധികാരം=ഏതുവരെ അധികാരമുണ്ടോ അതുവരെ. അവസ്ഥിതിഃ=ഇച്ഛാനുരൂപമായ സ്ഥിതിയുണ്ടു്.

സാരം:—വ്യാസവസിഷ്ഠാദിഋഷികൾക്കും സാധനമാർഗ്ഗങ്ങളോ, അർച്ചിസ്സ് തുടങ്ങിയ ദേവതകളുടെ ആനുകൂല്യമോ ആവശ്യമുണ്ടോ? എന്ന സംശയത്തിന്നു മറുപടി പറകയാണു്. വ്യാസവസിഷ്ഠാദികൾ ജഗത്തിന്നു മംഗളത്തെച്ചെയ്യാൻവേണ്ടി ഈശ്വരനാൽ സ്വയം നി

digitized by www.sreyas.in

യമിക്കപ്പെട്ട അധികാരപുരുഷന്മാരാണ്. അതിനാൽ അവതാരസ്വരൂപികളാണെന്നു പറയണം. അവരുടെ അധികാരകാലം ഏതുവരെയുണ്ടോ, അതുവരെ സ്വച്ഛന്ദമായി വർത്തിക്കുന്നു. ലോകകല്യാണംമാത്രമാണവരുടെ ലക്ഷ്യം. അതിനെ അവർ ചെയ്യുന്നു. സാധാരണ ജീവന്മാരുടെ മാതിരി ജനനമരണങ്ങളോ, അന്യലോകങ്ങളിലേയ്ക്കുള്ള പോക്കുവരവുകളോ ഒന്നും അവക്കില്ല. കർമ്മഫലങ്ങളുടെ ബാധയും അവക്കില്ല. ഇഷ്ടംപോലെ ശരീരത്തെ സ്വീകരിക്കാനും ഉപേക്ഷിക്കാനുമുള്ള കഴിവും അവക്കുണ്ട്. എവിടെ വേണമെങ്കിലും ഇഷ്ടംപോലെ പോവാനും കഴിയും. അങ്ങനെയുള്ള ഈശ്വരസ്വരൂപികളായ അവതാരപുരുഷന്മാക്ക സാധനാനുഷ്ഠാനങ്ങളുടെയോ, ദേവതാനുഗ്രഹത്തിൻേറയോ ആവശ്യവുമില്ല.

**സൂ:—അക്ഷരധിയാം ത്വവരോധഃ സാമാന്യതത്ഭാവാഭ്യാമൌപസദവത്തദുക്തം—33.**

ശബ്ദാത്ഥം:—അക്ഷരധിയാം തു=പരമാത്മാവിൻെറ നിർഗ്ഗുണനിരാകാരലക്ഷണങ്ങൾക്കുകൂടി. അവരോധഃ= മററു സ്ഥലത്തുനിന്നധ്യാഹാരംചെയ്യുന്നതു് ഉചിതമാണ്. സാമാന്യതത്ഭാവാഭ്യാം=എന്തുകൊണ്ടെന്നാൽ, എല്ലാ വിശേഷണങ്ങളും ബ്രഹ്മത്തിന്നു യോജിക്കുന്നതും തൽഭാവത്തെ ബോധിപ്പിക്കാൻ സഹായകങ്ങളുമാണ്. ഔപസദവൽ=ഏതുപോലെയെന്നാണെങ്കിൽ, ഉപസൽക്കർമ്മത്തിൻെറ മന്ത്രത്തെ അധ്യാഹാരംചെയ്യുംപോലെ. തദുക്തം=അതു പറഞ്ഞിട്ടുണ്ട്.

digitized by www.sreyas.in

സാരം:—ബ്രഹ്മവിദ്യാഫലപ്രതിപാദകങ്ങളായ ശ്രുതിവാക്യങ്ങളുടെ നിരൂപണം പൂർവ്വസൂത്രത്തോടുകൂടി അവസാനിച്ചു. ബ്രഹ്മത്തെയും ജീവനെയും വർണ്ണിക്കുന്ന വാക്യങ്ങളുടെ നിരൂപണമാണ് ഈ സൂത്രംമുതൽക്കാരംഭിക്കുന്നതു്. ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവൽക്യൻ പറകയാണു്: ഹേ! ഗാർഗ്ഗി! നീ ചോദിച്ച ആ പരമതത്വത്തെ അഭിജ്ഞന്മാർ അക്ഷരമെന്നു പറഞ്ഞുവരുന്നു. എന്നാൽ അതു വലുതോ, ചെറുതോ, തടിച്ചതോ, മെലിഞ്ഞതോ, നാമമോ, രൂപമോ ഇന്ദ്രിയമനസ്സുകളെക്കൊണ്ടു ഗ്രഹിക്കാവുന്നതോ ഒന്നുമല്ല എന്നു്. ഇതു മുണ്ഡകോപനിഷത്തിൽ അംഗിരസ്സമഹർഷിയും പറയുന്നുണ്ടു്. ബ്രഹ്മത്തിന്നു കണ്ണു്, കാലു് തുടങ്ങിയ അവയവങ്ങളോ ദൃഗാദിന്ദ്രിയങ്ങളോ വർണ്ണഗോത്രങ്ങളോ ഒന്നുമില്ല. പരാവിദ്യകൊണ്ടുമാത്രം അറിയപ്പെടാവുന്നതാണു് എന്നു്. ഇവയെല്ലാം ബ്രഹ്മലക്ഷണങ്ങളാണു് ഇങ്ങനെ ശ്രുതികളിൽ എവിടെയൊക്കെ ബ്രഹ്മലക്ഷണങ്ങളെപ്പറഞ്ഞിട്ടുണ്ടോ, അവയെല്ലാം ബ്രഹ്മശബ്ദം പറയുന്നിടത്തൊക്കെ അധ്യാഹരിച്ചു യോജിപ്പിക്കേണ്ടതാണു്. ബ്രഹ്മത്തിൻെറ സവിശേഷഭാവങ്ങൾക്കു വ്യത്യാസമില്ലാത്തതിനാൽ എല്ലായിടത്തും പറയപ്പെട്ട ലക്ഷണങ്ങളെല്ലാം വേണം. മാത്രമല്ല, ബ്രഹ്മബോധത്തിന്നു് അവ കൂടുതൽ ഉപകരിക്കുകയും ചെയ്യും. അതിനാൽ ഉപസൽക്കർമ്മമന്ത്രത്തിൻെറ മാതിരി ബ്രഹ്മലക്ഷണങ്ങളെ അധ്യാഹരിക്കേണ്ടതാണു്. ആ വിഷയവും ശ്രുതിയിൽത്തന്നെ പറഞ്ഞിട്ടുമുണ്ടു്.

digitized by www.sreyas.in

സൂ:—ഇയദാമനനാൽ—34.

ശബ്ദാർത്ഥം:—ഇയദാമനനാൽ=ഇയത്താനിരൂപണം തുല്യമാകയാൽ മൂന്നു മന്ത്രങ്ങളിലെയും വർണ്ണാത്മകമായ വിദ്യാസ്വരൂപം ഒന്നുതന്നെ.

സാരം:—മുണ്ഡകോപനിഷത്തിലും ശ്വേതാശ്വതരോപനിഷത്തിലും പറക്കുന്ന പക്ഷിയെ ഉദാഹരിച്ചു വെയിലും നിഴലുമെന്നപോലെയും എന്നാൽ കഠോപനിഷത്തിൽ നിഴലും പുകയുമെന്നപോലെയും ജീവേശ്വരന്മാരെ മനുഷ്യന്റെ ഹൃദയാന്തർവ്വർത്തികളായിട്ടു് വർണ്ണിച്ചിട്ടുണ്ടു്. പ്രസ്തുത മൂന്നു വർണ്ണനങ്ങളും ഒന്നുതന്നെയോ, അഥവാ മൂന്നോ, എന്നാണിവിടെ ചിന്താവിഷയം. മുണ്ഡകോപനിഷത്തിൽ ഒരു വൃക്ഷത്തിന്റെ രണ്ടു കൊമ്പുകളിലിരിക്കുന്ന രണ്ടു പക്ഷികളുടെ സ്വരൂപത്തിലാണു് ജീവേശ്വരന്മാരെ വർണ്ണിച്ചിരിക്കുന്നതു്. ജീവൻ കർത്തൃഭോക്തൃബുദ്ധിയോടുകൂടി കർമ്മഫലങ്ങളെ അനുഭവിക്കുകയും ഈശ്വരൻ സാക്ഷിരൂപനായിട്ടിരിക്കുന്നുവെന്നും വ്യക്തമാക്കീട്ടുമുണ്ടു്. കർമ്മങ്ങളുടെയും ഫലങ്ങളുടെയും സംബന്ധംഹേതുവായിട്ടു ജീവൻ ദുഃഖിയാണെന്നും ഭക്തി വളർന്നു് ഈശ്വരോപാസനം ചെയ്തു് ഈശ്വരനെ നേരിട്ടു കാണുന്നതോടെ ദുഃഖനിവൃത്തനാവുന്നുവെന്നും പറഞ്ഞിട്ടുണ്ടു്. കഠോപനിഷത്തിലാകട്ടെ ശരീരത്തിന്റെ ഉത്തമസ്ഥാനമായ ഹൃദയത്തിൽ ജീവനും ഈശ്വരനും അധിവസിക്കുന്നുവെന്നും ധൂപവും നിഴലുമെന്നപോലെ ഭിന്നസ്വഭാവത്തോടുകൂടിയവരാണു് അവരെന്നും പറഞ്ഞിട്ടുണ്ടു്. ഇങ്ങനെ എവിടെയൊക്കെ ശ്രു

തികളിൽ ജീവേശ്വരന്മാരെ വൎണ്ണിച്ചിട്ടുണ്ടോ, അവിടെയൊക്കെ ദ്വിവചനത്തിൽ പറയുകയും പരിച്ഛിന്നമായ ഹൃദയസ്ഥാനം അവരുടെ ആവാസകേന്ദ്രമായി കല്പിക്കുകയും ചെയ്തിരിക്കയാൽ താത്വികമായി എല്ലാ വൎണ്ണനങ്ങളും ഒന്നാണു്. അതിനാൽ അവ പലതല്ല, ഒന്നാണു്.

**സൂ:—അന്തരാ ഭൂതഗ്രാമവൽ സ്വാത്മനഃ—35.**

ശബ്ദാൎത്ഥം:—ഭൂതഗ്രാമവൽ=ആകാശാദിഭൂതങ്ങളെന്നപോലെ. സ്വാത്മനഃ=സാധകന്റെ ആത്മാവിന്നും. അന്തരാ=അന്തരാത്മാവാകുന്നു.

സാരം:—പരമാത്മാവിന്റെ സൎവ്വാന്തൎയ്യാമിത്വത്തെ സമൎത്ഥിക്കുകയാണീസൂത്രംകൊണ്ടു ചെയ്യുന്നതു്. ജനകമഹാരാജാവിന്റെ സഭയിൽവെച്ച് ചക്രായണപുത്രനായ ഉഷസ്തൻ യാജ്ഞവൽക്യനോടു ചോദിക്കയാണു്. എല്ലാവരുടെയും അന്തൎയ്യാമിയായ അപരോക്ഷബ്രഹ്മത്തെ എനിക്കു പറഞ്ഞുതരു എന്നു്. നിന്റെ അന്തരാത്മാവുതന്നെ എല്ലാവരുടെയും അന്തൎയ്യാമിയെന്നു് അതിനു സാമാന്യമായി യാജ്ഞവൽക്യൻ മറുപടി പറഞ്ഞുകൊടുത്തു. എങ്കിലും അദ്ദേഹത്തിനു് തൃപ്തിവന്നില്ലെന്ന കാരണത്താൽ യാജ്ഞവൽക്യൻ വിസ്തരിച്ച് പറഞ്ഞുകൊടുത്തു് അവസാനം പ്രാണനിൽക്കൂടെ എല്ലാവരിലും പ്രാണക്രിയയെച്ചെയ്യുന്നു അന്തൎയ്യാമിയായ പരമാത്മാവെന്നു ബോദ്ധ്യപ്പെടുത്തി. പിന്നെയും അദ്ദേഹത്തിന്റെ ജിജ്ഞാസ ശമിച്ചില്ലെന്നു കണ്ടപ്പോൾ ദൃഷ്ടിയിലെ ദ്രഷ്ടാവിനെ കാണാമോ, ശ്രോത്രത്തിലെ

digitized by www.sreyas.in

ശ്രോതാവിനെ ശ്രവിക്കാനോ, ബുദ്ധിയിലെ ബോദ്ധാവിനെ അറിയാനോ കഴിയില്ലെന്നും അതുതന്നെ നിൻെറയും മററെല്ലാരുടെയും അന്തര്യാമിയെന്നും വ്യക്തമാക്കിക്കൊടുക്കുകയും ചെയ്തു. അനന്തരം കഹോലമഹർഷിയും ഇതേ ചോദ്യത്തെത്തന്നെ യാജ്ഞവൽക്യനോടു ചോദിച്ചു. അപ്പോഠ നിന്നിലുള്ള വിശപ്പു ദാഹം, സുഖം ദുഃഖം, ജനനം മരണം തുടങ്ങിയവയെല്ലാം അതീതവും വിജ്ഞാനസ്വരൂപവുമായ യാതൊരു ചൈതന്യമുണ്ടോ, അതുതന്നെ നിൻെറയും മററെല്ലാവരുടെയും അന്തര്യാമിയും അപരോക്ഷബ്രഹ്മവുമെന്നും പറഞ്ഞുകൊടുത്തു. പ്രസ്തുത രണ്ടു ചോദ്യോത്തരങ്ങളും ബൃഹദാരണ്യകോപനിഷത്തിൽ വർണ്ണിക്കപ്പെട്ടവയാണ്. ഇവിടെ ഒരു സംശയമുണ്ടാവാം. ജീവാത്മാവിനെയോ, പരമാത്മാവിനെയോ, ആരെയാണ് അന്തര്യാമിയെന്നു വർണ്ണിച്ചതെന്ന്. പരമാത്മാവിനെത്തന്നെയാണ് അന്തര്യാമിയെന്നു വർണ്ണിച്ചതെന്നെങ്ങനെ തെളിയുമെന്നാണ് സൂത്രംകൊണ്ടു പറയുന്നതു്. ഭൂതസമുദായത്തിൽ ഭൂമിയുടെ അന്തരാത്മാവു ജലവും, ജലത്തിൻെറ അന്തരാത്മാവ് അഗ്നിയും, അഗ്നിയുടേതു് വായുവും, വായുവിൻേറതു് ആകാശവുമാണ്. ആ നിലയ്ക്കു് ആകാശം ഭൂതവർഗ്ഗത്തിൽ എല്ലാററിൻെറയും അന്തരാത്മാവാണ്. ഇതുപോലെ ജഡപദാർത്ഥങ്ങളുടെയെല്ലാം അന്തരാത്മാവാണ് ജീവൻ. ജീവൻെറ അന്തരാത്മാവു പരമാത്മാവുമാകയാൽ എല്ലാററിൻെറയും അന്തര്യാമിയും അപരോക്ഷബ്രഹ്മവും പരമാത്മാവുതന്നെ.



digitized by www.sreyas.in

### സൂ:—അന്യഥാഭേദാനുപപത്തിരിതി ചേന്നോപദേശാന്തരാൽ—36.

ശബ്ദാൎത്ഥം:—ചേൽ=എന്നാൽ. അന്യഥാ=മററൊരു പ്രകാരത്തിലാണെങ്കിൽ. അഭേദാനുപപത്തിഃ=ജീവേശ്വരന്മാൎക്കു് അഭേദസിദ്ധിയുണ്ടാവാൻ വയ്യ. ഇതി ന=എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. ഉപദേശാന്തരാൽ=എന്തുകൊണ്ടെന്നാൽ ഭേദോപദേശംപോലെത്തന്നെ അഭേദോപദേശവും ശ്രുതിയിലുണ്ടെന്നതുകൊണ്ടു തന്നെ.

സാരം:—ജീവനും ഈശ്വരനും തമ്മിലുള്ള വ്യത്യാസം ഉപാധികൃതമെന്നല്ലാതെ വാസ്തവമാണെന്നു സങ്കല്പിക്കുന്നപക്ഷം അഭേദഭാവം കിട്ടാൻവയ്യ എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ഭേദോപദേശംപോലെത്തന്നെ അഭേദോപദേശവും ശ്രുതിയിലുണ്ടു്. ജഡമായ ഈ പ്രപഞ്ചവും അതിൽ കൎത്താവും ഭോക്താവുമെന്നഭിമാനിക്കുന്ന ജീവനും പരമാത്മാവിൽനിന്നു വേറെയല്ലെന്നും പരമാത്മാവുതന്നെയാണെന്നും ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. ഛാന്ദോഗ്യോപനിഷത്തിൽ ഉദ്ദാളകൻ പുത്രനായ ശ്വേതകേതുവിനു മണ്ണു്, ലോഹം, സ്വൎണ്ണം എന്നീ പദാൎത്ഥങ്ങളെ എടുത്തുദാഹരിച്ചുകൊണ്ടു കാൎയ്യകാരണങ്ങൾ ഒന്നാണെന്നു സമൎത്ഥിച്ചുപദേശിക്കുന്നുണ്ടു്. അതിനുശേഷം ഒമ്പതു പ്രാവശ്യം പ്രത്യേകം ദൃഷ്ടാന്തങ്ങളെ എടുത്തുകാണിച്ചുകൊണ്ടു് അത്യന്തസൂക്ഷ്മമായ പരമാത്മാവിൻെറതന്നെ രൂപമാണു് ഈ ജഗത്തും ആത്മാവും നീയുമെന്നുപദേശിക്കുന്നുണ്ടു്.

digitized by www.sreyas.in

കാരണത്തിൽനിന്നു വേറെയല്ല കാര്യമെന്നാണ് സമത്ഥനം. അതിനാൽ ജീവേശ്വരന്മാരുടെ വ്യത്യാസം വാസ്തവികമാണെന്നു പറഞ്ഞാൽപ്പോലും അഭേദസിദ്ധിക്കു തടസ്ഥമില്ലെന്നു താല്പര്യം.

**സൂ:—വ്യതീഹാരോ വിശിംഷന്തി ഹീതരവൽ—37.**

ശബ്ദാത്ഥം:—വ്യതീഹാരഃ = വ്യത്യസ്തവണ്ണനംകൊണ്ടു് ഉപാധികൃതഭേദം സിദ്ധമാവുന്നില്ല. ഹി=എന്തുകൊണ്ടെന്നാൽ. ഇതരവൽ=എല്ലാ ശ്രുതികളും രണ്ടെന്നപോലെ. വിശിംഷന്തി=വിശേഷത്തോടുക്കൂടിയാണു് വണ്ണിക്കുന്നതു്.

സാരം:—ജീവാത്മാവിനെയും പരമാത്മാവിനെയും വണ്ണിക്കുന്ന ശ്രുതികളിലൊക്കെത്തന്നെയും ഉപാധികൃതഭേദംകൊണ്ടുള്ള ഭേദത്തെക്കാണിച്ചിട്ടില്ല. സ്വാഭാവികഭേദത്തെ സ്മരിച്ചു മറെറാരു പ്രകാരത്തിൽ അഭേദത്തെ സമത്ഥിക്കയാണു് ചെയ്തിരിക്കുന്നതു്. ഉപാസനാസൌകര്യത്തിന്നുവേണ്ടിയാണു് അങ്ങനെ ചെയ്തിരിക്കുന്നതെന്നു പറഞ്ഞാൽ തെററില്ലതാനും.

**സൂ:—സൈവ ഹി സത്യാദയഃ—38.**

ശബ്ദാത്ഥം:—സാ ഏവ=ജീവാത്മപരമാത്മാക്കൾക്കു തമ്മിൽ ഉപാധികൃതമായും അല്ലാതെയും ഉള്ള ഭേദങ്ങളുണ്ടായിരിക്കെ അഭേദവണ്ണനം അനുപപന്നമാണു്. ഹി=എന്തുകൊണ്ടെന്നാൽ. സത്യാദയഃ=സത്യസങ്കല്പാദി ഈശ്വരധമ്മങ്ങൾ ജീവനിൽ സമത്ഥിക്കാൻ വയ്യാത്തതുകൊണ്ടുതന്നെ,

digitized by www.sreyas.in

സാരം:—ജീവാത്മാപരമാത്മാക്കൾക്ക ഭേദം വ്യക്തമായിരിക്കെ വ്യതീഹാരവൎണ്ണനം അഭേദത്തെക്കല്പിക്കുന്നതു ശരിയല്ല. എന്തുകൊണ്ടെന്നാൽ പരമാത്മാവിനെ വൎണ്ണിക്കുന്നിടത്തെല്ലാം സത്യകാമൻ, സത്യസങ്കല്പൻ, അപഹതപാപ്മാവു്, അജരൻ, അമരൻ, സൎവ്വജ്ഞൻ, സൎവ്വശക്തൻ, സൎവ്വത്തിന്നും പരമകാരണം എന്നീ വിശേഷണങ്ങൾ പറഞ്ഞുകാണുന്നുണ്ടു്. പ്രസ്തുതധൎമ്മങ്ങൾ ജീവാത്മാവിനുണ്ടെന്നു വിചാരിക്കാൻ വയ്യ. അതിനാൽ ജീവാത്മപരമാത്മാക്കൾക്ക തമ്മിൽ അത്യന്ത അഭേദത്തെക്കല്പിക്കാൻ വയ്യ. അങ്ങനെ ചെയ്യുന്നതുപപന്നമാണെന്നു പറഞ്ഞുകൂടാ എന്ന പൂൎവ്വപക്ഷത്തെ ഈ സൂത്രംകൊണ്ടുന്നയിച്ചു് അടുത്ത സൂത്രംകൊണ്ടു മറുപടി പറയുന്നു.

**സൂ:—കാമാദീതരത്രതത്ര**
**ചായതനാദിഭ്യഃ—39.**

ശബ്ദാൎത്ഥം:—ഇതരത്ര=മറു സ്ഥലങ്ങളിലും ബ്രഹ്മവൎണ്ണനത്തിൽ പറയപ്പെടുന്ന. കാമാദി=സത്യകാമത്വം, സത്യസങ്കല്പത്വം തുടങ്ങിയ ധൎമ്മങ്ങൾ. തത്ര ച=നിൎവ്വിശേഷസ്വരൂപേണ വൎണ്ണിക്കുന്നേടത്തും അദ്ധ്യാഹരിച്ചു ചേൎക്കേണ്ടതാണു്. ആയതനാദിഭ്യഃ=എന്തുകൊണ്ടെന്നാൽ സൎവ്വാധാരത്വം തുടങ്ങിയ ബ്രഹ്മധൎമ്മങ്ങൾ എല്ലായിടത്തും ഒരുപോലെ ബാധകമായിട്ടിരിക്കുന്നു.

സാരം:—പരബ്രഹ്മസ്വരൂപിയായ പരമേശ്വരനു് അന്യശ്രുതികളിൽ വൎണ്ണിക്കപ്പെടുന്ന സൎവ്വജ്ഞത്വം, സത്യസങ്കല്പത്വം, സൎവ്വേശ്വരത്വം തുടങ്ങിയ ധൎമ്മങ്ങൾ

digitized by www.sreyas.in

നിർവ്വിശേഷസ്വരൂപേണ വർണ്ണിക്കുന്നേടത്തും അദ്ധ്യാഹരിച്ചു ചേർക്കേണ്ടതാണു്. എന്തുകൊണ്ടെന്നാൽ നിർവ്വിശേഷസ്വരൂപേണ വർണ്ണിക്കുന്ന ശ്രുതികളിലും ബ്രഹ്മത്തിൻെറ സർവ്വാധാരത്വം തുടങ്ങിയ സവിശേഷധർമ്മങ്ങൾ വർണ്ണിക്കപ്പെട്ടു കാണുന്നുണ്ടു്. അതിനാൽ നിർവ്വിശേഷവർണ്ണനസ്ഥാനങ്ങളിലും സവിശേഷധർമ്മങ്ങളെ അദ്ധ്യാഹരിക്കുന്നതുചിതമാണു്. ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവൽക്യൻ ഗാർഗ്ഗിയുടെ ചോദ്യത്തിന്നു മറുപടി പറയുന്ന കൂട്ടത്തിൽ ആദിത്യചന്ദ്രന്മാർ പ്രകാശിക്കുന്നതും, ആകാശവും ഭൂമിയും ഭൂതങ്ങളെ വഹിക്കുന്നതും പരബ്രഹ്മസ്വരൂപിയായ പരമേശ്വരൻെറ അനിഷേധ്യമായ ആജ്ഞഹേതുവായിട്ടാണെന്നു പറയുന്നുണ്ടു്. ഇതുപോലെ മുണ്ഡകോപനിഷത്തിലും മറു ചില വിശേഷധർമ്മങ്ങളെ പ്രകാശിപ്പിച്ചു വർണ്ണിക്കുന്നുണ്ടു്. ഇങ്ങനെയുള്ള ശ്രുതിവർണ്ണനങ്ങളെക്കൊണ്ടു ബ്രഹ്മം സവിശേഷവും, നിർവ്വിശേഷവുമാകുന്ന രണ്ടുവിധധർമ്മങ്ങളോടുകൂടിയതാണെന്നു സിദ്ധമാവുന്നു. അതിനാൽ സർവ്വജ്ഞത്വം, സത്യസങ്കല്പത്വം തുടങ്ങി എന്തെല്ലാം ദിവ്യഗുണങ്ങൾ പരബ്രഹ്മസ്വരൂപിയായ ഈശ്വരന്നുള്ളതായി അന്യശ്രുതികളിൽ വർണ്ണിച്ചിട്ടുണ്ടോ; അവയെല്ലാം ബ്രഹ്മത്തിന്നു സ്വാഭാവികമായിട്ടുള്ളവയാണു്. അല്ലാതെ ഉപാധിസംബന്ധംകൊണ്ടുണ്ടായവയല്ല എന്നും സിദ്ധമാവുന്നു. അതുകൊണ്ടു് എവിടെ ഏതേതു ഗുണങ്ങളുടെ വർണ്ണനങ്ങളില്ലയോ; അവിടെ അവ അദ്ധ്യാഹരിക്കപ്പെടേണ്ടവയാണു്. ഈ കാരണംകൊണ്ടുതന്നെ ജീവാത്മ

digitized by www.sreyas.in

പരമാത്മാക്കൾക്കു സമാനത്വമില്ലെന്നും അഭേദത്വം കല്പിക്കാൻ വയ്യെന്നുംകൂടി സിദ്ധമാവുന്നുണ്ട്.

**സൂ:—ആദരാദലോപഃ—40**

ശബ്ദാൎത്ഥം:—ആദരാൽ=അങ്ങനെ പറയുന്നതു പരമേശ്വരനോടു കാണിക്കുന്ന പരമാദരമായതുകൊണ്ട്. അലോപഃ=അതിനാൽ അന്യദ്രഷ്ടാക്കളുടെ നിഷേധം സംഭവിക്കുന്നില്ല.

സാരം:—പരബ്രഹ്മസ്വരൂപിയായ പരമേശ്വരന്റെ സൎവ്വശ്രേഷ്ഠതയെ കാണിക്കാൻവേണ്ടിയാണ് അങ്ങനെ പറയുന്നതെന്ന കാരണത്താൽ അന്യദ്രഷ്ടാക്കളായ ജീവന്മാരോട് അനാദരമോ, നിഷേധമോ സംഭവിക്കുന്നില്ല. പരമേശ്വരൻ സൎവ്വത്തിന്റേയും ഏകദ്രഷ്ടാവും ജ്ഞാതാവുമാണെന്നു പറയുമ്പോൾ മററു ദ്രഷ്ടാക്കളും ജ്ഞാതാക്കളുമൊക്കെ ഇല്ലാത്തവരാണെന്നു പറയലല്ലേ എന്ന സംശയം തോന്നാം. അതു ശരിയല്ല. പരമേശ്വരന്റെ സൎവ്വോൽകൃഷ്ടതയെ കാണിക്കണമെന്നേ പ്രതിപാദനത്തിനുദ്ദേശമുള്ളു. അതിനാൽ ജീവന്മാരുടെ നിഷേധത്തെ സൂചിപ്പിച്ചിട്ടില്ല. കൂടാതെ ജീവന്മാരുടെ ദ്രഷ്ടൃത്വം, ജ്ഞാതൃത്വം തുടങ്ങിയവയൊക്കെ അന്തൎയ്യാമിയായ ഈശ്വരന്റെ സാന്നിധ്യവിശേഷം ഹേതുവായിട്ടുണ്ടാവുന്നവയാണെന്നു പ്രസിദ്ധവുമാണല്ലോ. പ്രളയകാലത്തു കേവലം ജഡപദാൎത്ഥങ്ങളെന്നപോലെ ജീവന്മാരൊക്കെ പ്രത്യേകജ്ഞാനമോ പ്രത്യേകവ്യക്തിത്വമോ ഇല്ലാതെ പരമാത്മാവിൽ ലയിക്കയാണല്ലോ ചെയ്യുന്നതു്. അതിനാൽ ജീവന്മാരൊന്നും സ്വാതന്ത്ര്യ

digitized by www.sreyas.in

ന്മാരല്ല, പരതന്ത്രന്മാരാണെന്നു വ്യക്തമാവുന്നുണ്ട്. എങ്കിലും അവരെ നിഷേധിക്കലല്ല ഈ വണ്ണനകൊണ്ടു ചെയ്തിരിക്കുന്നതു്. കേവലം പരമേശ്വരൻെറ സർവ്വോൽകൃഷ്ടമായ മഹിമയെക്കാണിക്കാൻ മാത്രമാണു് ഈ വണ്ണനംകൊണ്ടു ശ്രുതി സാധിച്ചിരിക്കുന്നതു്.

## സൂ:—ഉപസ്ഥിതേƒതസ്തദ്വചനാൽ—41.

ശബ്ദാർത്ഥ:—ഉപസ്ഥിതേ=പറയപ്പെട്ട വാക്യത്തിൽ അന്യചേതനകളുടെ നിഷേധം സംഭവിക്കുന്നുണ്ടെങ്കിലും. അതഃ=അതു ബ്രഹ്മത്തെ അപേക്ഷിച്ചു മററു ദ്രഷ്ടാവിൻെറ നിഷേധത്തെക്കാണിക്കാൻ വേണ്ടിയാണു്. തദ്വചനാൽ=എന്തുകൊണ്ടെന്നാൽ ആ വാക്യത്തിൽ അവിടവിടെ 'അതഃ' എന്ന ശബ്ദത്തിൻെറ പ്രയോഗമുള്ളതുകൊണ്ടു് അതു വ്യക്തമാവുന്നു.

സാരം:—ബൃഹദാരണ്യകോപനിഷത്തിൽ പരബ്രഹ്മസ്വരൂപിയായ പരമേശ്വരനിൽനിന്നന്യനായ ദ്രഷ്ടാവിനെ നിഷേധിക്കുന്ന വാക്യത്തിൽ അവിടവിടെ 'അതഃ' എന്ന ശബ്ദത്തെ പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു ബ്രഹ്മത്തിൽനിന്നധികമഹിമയോടുകൂടിയ ഒരു ദ്രഷ്ടാവില്ലെന്നാണു് പറഞ്ഞതിൻെറ താല്പര്യമെന്നു ഗ്രഹിക്കാം. അതുകൊണ്ടു പരമാത്മാവിൽനിന്നധികരിച്ച മഹിമ മററാരാൾക്കില്ലെന്നു സമർത്ഥിക്കലാണു്; അല്ലാതെ അന്യചേതനകളുടെ നിഷേധമല്ല ആ വാക്യത്തിൻെറ താല്പര്യമെന്നും ധരിക്കാൻ കഴിയുന്നുണ്ടു്. അതിനാൽ ഈ പരമാത്മാവിൽനിന്നന്യനായി മററൊരു ദ്രഷ്ടാവില്ലെന്നു പറഞ്ഞതുകൊണ്ടു പരമാത്മാവിൽനിന്നധിക

digitized by www.sreyas.in

രിച്ച ദ്രഷ്ടൃത്വാദിയോഗ്യതകളുള്ള മറെറാരാളില്ലെന്നേ അത്ഥമുള്ളു. എന്തുകൊണ്ടെന്നാൽ അതേ വണ്ണനത്തിൽ തന്നെ ജീവാത്മാവിനെ അന്തര്യാമിയായ പരമാത്മാവിൻെറ ശരീരമായിപ്പറഞ്ഞിട്ടുണ്ടു്. അതോടെ ജീവാത്മപരമാത്മാക്കളുടെ ഭേദത്തേയും വ്യക്തമാക്കീട്ടുണ്ടു്. അതിനാൽ അവിടെ അന്യദ്രഷ്ടാക്കളുടെ നിഷേധത്തിൻെറ താല്പര്യം പരമാത്മാവിൻെറ സർവ്വശ്രേഷ്ഠതയെക്കാണിക്കലും ആദരത്തെ പ്രകാശിപ്പിക്കലുംമാത്രമാണു്.

**സൂ:—തന്നിർദ്ധാരണാനിയമസ്തദ്ദൃഷ്ടേഃ പൃഥഗ്ഘ്യപ്രതിബന്ധഃ ഫലം—42.**

ശബ്ദാത്ഥം:—തന്നിർദ്ധാരണാനിയമഃ=ഭോഗങ്ങളെ അനുഭവിക്കുന്നതിൽ നിശ്ചിതനിയമമില്ല. തദ്ദൃഷ്ടേഃ= എന്തുകൊണ്ടെന്നാൽ ആ പ്രകരണത്തിൽ ഈ കാര്യം അവിടവിടെ പറയപ്പെട്ട 'യദി' എന്ന ശബ്ദംകൊണ്ടു സൂചിപ്പിച്ചിട്ടുണ്ടു്. ഹി=കൂടാതെ. പൃഥക്=കാമോപഭോഗസങ്കല്പങ്ങളില്ലാത്തവക്കു്. അപ്രതിബന്ധഃ=സംസാരത്തെ വിട്ടുപോവാൻ തടസ്ഥമില്ലെന്നും. ഫലം=ഫലത്തെക്കാണിച്ചിട്ടുണ്ടു്.

സാരം:—ജീവാത്മപരമാത്മാക്കളുടെ ഭേദം കേവലം ഉപാധികൃതമല്ല, സ്വാഭാവികമാണെന്നു സമത്ഥിക്കുകയാണു് ഇതുവരെച്ചെയ്തതു്. ഫലവിഷയകങ്ങളായ ശ്രുതികളുടെ വിരോധാഭാസത്തെ നിരാകരിച്ചു സിദ്ധാന്തത്തെ സമത്ഥിക്കാൻവേണ്ടി പുതിയ പ്രകരണം ആരംഭിക്കുകയാണു് ഈ സൂത്രം മുതൽക്കു്. ഛാന്ദോഗ്യോപനിഷത്തിൽ ദഹരവിദ്യാപ്രതിപാദനത്തിൽ പ്രജാപതി

digitized by www.sreyas.in

യും ഇന്ദ്രനും തമ്മിലുള്ള സംവാദത്തിൽ പ്രകാശിപ്പിക്കുന്ന ബ്രഹ്മവിദ്യയുടെ ഫലമായി ഏതു ഭോഗങ്ങളും വേണമെങ്കിലും അനുഭവിക്കാമെന്നു പറയുന്നുണ്ടു്. എന്നാൽ മറ്റെവിടെയും അങ്ങനെ പറഞ്ഞുകാണുന്നുമില്ല. അതിനാൽ ബ്രഹ്മവിദ്യയുടെ ഫലമായി ഭോഗാനുഭവങ്ങൾ അനുഭവിക്കണമെന്നു നിയതമാണോ എന്ന സംശയത്തെ പരിച്ഛേദിക്കുകയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്.

ബ്രഹ്മവിദ്യയുടെ മുഖ്യഫലം പരമാത്മദർശനവും കൈവല്യപ്രാപ്തിയുമാണു്. എന്നാൽ ചിലർക്കു് ഇന്ദ്രലോകാദിസ്ഥാനങ്ങളിലുള്ള ഭോഗാനുഭവങ്ങളിൽ ഇച്ഛയുണ്ടാവുന്നുവെങ്കിൽ അതും സാധിക്കുമെന്നുമാത്രം. പക്ഷേ അങ്ങനെയുള്ള ഇച്ഛ കൈവല്യപ്രാപ്തിക്കു തടസ്ഥമാണു്. അതിനാൽ സാധകനു ഭോഗങ്ങളിൽ ഇച്ഛയില്ലാതിരിക്കുകതന്നെയാണു് വേണ്ടതു്. എന്നാൽ വേഗത്തിൽ കൈവല്യപ്രാപ്തിയുണ്ടാവും. ഇല്ലെങ്കിൽ കാലതാമസം നേരിടും. അതിനാൽ ബ്രഹ്മവിദ്യാഫലം ഭോഗാനുഭവങ്ങളല്ല, കൈവല്യപ്രാപ്തിയാണു്. അതിനെയാണു് കാംക്ഷിക്കേണ്ടതും. ഈ കാര്യം ഉപരിമന്ത്രങ്ങളിൽ വ്യക്തമാക്കിട്ടുമുണ്ടു്.

**സൂ:—പ്രദാനവദേവ തദുക്തം—43.**

ശബ്ദാർത്ഥം:—തദുക്തം=അതു പ്രതിപാദനം. പ്രദാനവൽ ഏവ=വരദാനത്തെപ്പോലെത്തന്നെയാണു്.

സാരം:—ഭഗവാനോ, ഭഗവൽസ്വരൂപികളായ സിദ്ധന്മാരോ ശ്രദ്ധാലുവായ ഒരാൾക്കു് അവന്റെ ശ്രദ്ധ

16*

യെ വദ്ധിപ്പിക്കാൻവേണ്ടി വല്ല്, വരങ്ങളും കൊടുക്കുന്ന തെപ്രകാരമോ, അതുപോലെയാണു് ബ്രഹ്മവിദ്യാഫലമായി സ്വൎഗ്ഗാദിഫലങ്ങൾ കിട്ടുന്നതു്. വാസ്തവത്തിൽ ബ്രഹ്മവിദ്യയുടെ ഫലം ബ്രഹ്മപ്രാപ്തി മാത്രമാണു്. എന്നാൽ സ്വൎഗ്ഗാദിഫലങ്ങളിൽ ആസക്തരായി സകാമകൎമ്മങ്ങളെ ച്ചെയ്യുന്ന അജ്ഞരുടെ ശ്രദ്ധയെ ബ്രഹ്മവിദ്യയിലേയ്ക്കു തിരിക്കാനും ഉയൎത്താനും വേണ്ടിയാണു് ബ്രഹ്മവിദ്യകൊണ്ടു സ്വൎഗ്ഗാദിഫലങ്ങളെക്കിട്ടുമെന്നു പറഞ്ഞതു്. കൎമ്മങ്ങളുടെ പരമഫലം സ്വൎഗ്ഗാദിതുച്ഛഫലങ്ങളാണെന്നു കാണിക്കാൻവേണ്ടിക്കൂടിയുമാണു്.

### സൂ:—ലിംഗഭൂയസ്ത്വാത്തദ്ധി ബലീയസ്തദപി—44.

ശബ്ദാൎത്ഥം:—ലിംഗഭൂയസ്ത്വാൽ=ജനനമരണസ്വരൂപമായ സംസാരത്തിൽനിന്നു് എന്നെന്നേയ്ക്കുമായി വിട്ടു മുക്തനായി ബ്രഹ്മപ്രാപ്തി പ്രാപിക്കലാകുന്ന ലക്ഷണത്തോടുകൂടിയവയാണു് അധികവൎണ്ണനങ്ങളുമെന്നതിനാൽ. തൽ ബലീയഃ=ആ ഫലം മുഖ്യമാണു്. ഹി=എന്തുകൊണ്ടെന്നാൽ. തൽ അപി=അന്യഫലങ്ങളുടെ വൎണ്ണനവും മുഖ്യഫലത്തിന്റെ മഹത്വവും കാണിക്കാനുള്ളതാണെന്നതുകൊണ്ടുതന്നെ.

സാരം:—വേദാന്തശാസ്ത്രത്തിൽ എവിടെവിടെ ബ്രഹ്മവിദ്യയുടെ ഫലത്തെ വൎണ്ണിച്ചിട്ടുണ്ടോ, അവിടെയൊക്കെ ജനനമരണസ്വരൂപമായ സംസാരത്തിൽനിന്നുള്ള നിവൃത്തിയും ബ്രഹ്മപ്രാപ്തിയും പറഞ്ഞിട്ടുണ്ടു്. അതിനാൽ അതാണു് ബ്രഹ്മവിദ്യയുടെ മുഖ്യഫലമെന്നു

digitized by www.sreyas.in

വ്യക്തമാവുന്നുണ്ട്. എന്നാൽ ചില പ്രകരണങ്ങളിൽ ബ്രഹ്മപ്രാപ്തിക്ക പുറമെ വേറെയും ചില ഫലങ്ങളെ പറഞ്ഞിട്ടുണ്ടെങ്കിൽ അതും ബ്രഹ്മപ്രാപ്തിയുടെ പ്രാമുഖ്യത്തെയും മഹത്വത്തെയും കാണിക്കാൻവേണ്ടി മാത്രമാണ്. ഈ കാരണത്താലാണ് മററു ഫലങ്ങളെ എല്ലാ പ്രകരണങ്ങളിലും പറയാതിരിക്കാൻ കാരണം. എന്നാൽ മുഖ്യഫലത്തെയാകട്ടെ എല്ലാ പ്രകരണങ്ങളിലും പറഞ്ഞിട്ടുമുണ്ട്.

**സൂ:—പൂർവ്വവികല്പഃ പ്രകരണാൽ സ്യാൽ ക്രിയാമാനസവൽ—45.**

ശബ്ദാർത്ഥം:—ക്രിയാമാനസവൽ=ശാരീരികവും മാനസികവുമായ കർമ്മങ്ങളിൽ സ്വീകരിച്ച വികല്പംപോലെ. പൂർവ്വവികല്പഃ=ബ്രഹ്മവിദ്യക്ക മുമ്പു പറഞ്ഞ അഗ്നിവിദ്യയും. സ്യാൽ=മുക്തിക്ക ഹേതുവായിത്തീരുമെന്നു പറയണം. പ്രകരണാൽ=എന്തുകൊണ്ടെന്നാൽ പ്രകരണത്തിൽനിന്ന് അങ്ങനെ സിദ്ധമാവുന്നുണ്ട്.

സാരം:—ബ്രഹ്മജ്ഞാനം മാത്രമാണ് സംസാരമുക്തിക്കുള്ള ഒരേ ഒരു കാരണമെന്നു സമർത്ഥിക്കാൻവേണ്ടി പൂർവ്വപക്ഷത്തെ ഉന്നയിക്കയാണ്. കഠോപനിഷത്തിൽ നചികേതസ്സും യമധർമ്മരാജാവും തമ്മിൽ നടക്കുന്ന സംവാദത്തെ നിരൂപിക്കുമ്പോഠം ശാരീരികകർമ്മമെന്നപോലെ മാനസികകർമ്മങ്ങളും ഫലദാനത്തിൽ സമർത്ഥങ്ങളാണെന്നു തെളിയുന്നുണ്ട്. അധികാരിഭേദത്തിന്നനുസരിച്ച് ശാരീരികകർമ്മംകൊണ്ട് എന്തൊരു ഫലമാണോ കിട്ടുന്നതു്, മാനസികകർമ്മംകൊണ്ടും അതു കിട്ടുമെന്നാ

digitized by www.sreyas.in

ണ്° വരുന്നതു്. ആ സ്ഥിതിക്ക്° അഗ്നിഹോത്രാദികർമ്മങ്ങളെക്കൊണ്ടും ബ്രഹ്മവിദ്യകൊണ്ടെന്നപോലെ മുക്തിയെ സാധിക്കാമെന്നു വിചാരിക്കണം. കൂടാതെ ആ പ്രകരണത്തിൽ യമരാജാവു നചികേതസ്സിന്നു സ്വർഗ്ഗപ്രാപ്തിക്കുതകുന്ന അഗ്നിവിദ്യയുടെ രഹസ്യങ്ങളെപ്പറഞ്ഞുകൊടുത്തശേഷം അഗ്നിഹോത്രരൂപമായ ഈ കർമ്മത്തെ മൂന്നു പ്രാവശ്യം ആചരിക്കുന്നവൻ ജന്മമരണരൂപമായ സംസാരത്തെ അതിവർത്തിച്ചു പരമശാന്തിയെ പ്രാപിക്കുമെന്നു സ്തുതിക്കുന്നുമുണ്ടു്. അതിനാൽ അഗ്നിഹോത്രസ്വരൂപമായ കർമ്മംകൊണ്ടും ബ്രഹ്മവിദ്യകൊണ്ടെന്നപോലെ മുക്തിയെ പ്രാപിക്കാമെന്നു ധരിക്കുന്നതിൽ തെററില്ലെന്നു തെളിയുന്നു.

**സൂ:—അതിദേശാച്ച—46.**

ശബ്ദാർത്ഥം:—അതിദേശാൽ ച=ജ്ഞാനത്തോടു തുല്യമായി കർമ്മത്തെപ്പറഞ്ഞിട്ടുള്ളതുകൊണ്ടും കർമ്മംകൊണ്ടു മുക്തിയുണ്ടെന്നു സിദ്ധമാവുന്നുണ്ടു്.

സാരം:—കഠോപനിഷത്തിൽ "ത്രികർമ്മകൃൽ തരതി ജന്മമൃത്യൂ" എന്നു പറയുന്നുണ്ടു്. യജ്ഞം, ദാനം, തപസ്സ്° എന്നീ മൂന്നു കർമ്മങ്ങളെ ചെയ്യുന്നവൻ ജനനമരണസ്വരൂപമായ സംസാരത്തിൽനിന്നു മുക്തനായിത്തീരുന്നു എന്നാണല്ലോ പ്രസ്തുതവാക്യംകൊണ്ടു സൂചിപ്പിക്കുന്നതു്. അതിനാൽ ജ്ഞാനംപോലെത്തന്നെ കർമ്മത്തെയും മുക്തികാരണമായി ശ്രുതി അംഗീകരിച്ചിട്ടുണ്ടെന്നു വരുന്നു. ആ സ്ഥിതിക്കു മുമ്പുപറഞ്ഞപോലെ കർമ്മവും ജ്ഞാനത്തെപ്പോലെത്തന്നെ മുക്തിക്കു ഹേതുവാണെന്നു

digitized by www.sreyas.in

വരുന്നുണ്ടല്ലോ. അതു് എങ്ങനെയെങ്കിലും പറഞ്ഞൊപ്പിക്കലെല്ല; ശ്രുതിപ്രാമാണ്യതയോടുകൂടിത്തന്നെയാണെന്നതിനാൽ പ്രാമാണികത്വേന അംഗീകരിക്കാവുന്നതല്ലേ?

## സൂ:—വിദ്യൈവ തു നിർദ്ധാരണാൽ—47.

ശബ്ദാർത്ഥം:—തു=എന്നാൽ. നിർദ്ധാരണാൽ=ശ്രുതികൾ നിശ്ചയസ്വരൂപേണ പറഞ്ഞിരിക്കയാൽ. വിദ്യാ ഏവ=ബ്രഹ്മവിദ്യമാത്രമേ മുക്തിക്കു കാരണമായിത്തീരൂ.

സാരം:—കഴിഞ്ഞ രണ്ടു സൂത്രങ്ങളെക്കൊണ്ടു കർമ്മവും ജ്ഞാനത്തെപ്പോലെ മുക്തിക്കു കാരണമാണെന്നു സമർത്ഥിച്ച പൂർവ്വപക്ഷത്തിനു മറുപടി പറയുകയാണു് ഈ സൂത്രംകൊണ്ടു ചെയ്യുന്നതു്. ശ്രുതിയിൽ പലേടത്തും കർമ്മംകൊണ്ടു മുക്തിയില്ലെന്നും ജ്ഞാനംകൊണ്ടുമാത്രമേ മുക്തനായിത്തീരൂ എന്നും വ്യക്തമായി പറഞ്ഞിട്ടുണ്ടു്. ഉദാഹരണത്തിനു ശ്വേതാശ്വതരോപനിഷത്തിൽ "തമേവ വിദിത്വാഽതിമൃത്യുമേതി നാന്യഃ പന്ഥാഃ വിദ്യതേ അയനായ" എന്നു പറയുന്നുണ്ടു്. പരബ്രഹ്മസ്വരൂപിയായ ആ പരമാത്മാവിനെ അറിയുമ്പോൾമാത്രമാണു് മനുഷ്യൻ മൃത്യുസ്വരൂപമായ സംസാരത്തെ അതിവർത്തിക്കുന്നതു്. പരമപദമാകുന്ന മോക്ഷപ്രാപ്തിക്കു ബ്രഹ്മജ്ഞാനമൊഴിച്ചു വേറെ യാതൊരു മാർഗ്ഗവുമില്ല. എന്നാണല്ലോ അതിന്റെ താൽപര്യം. ഇതുപോലെ വേറെ ശ്രുതികളിലും പറയുന്നുണ്ടു്. അതിനാൽ ബ്രഹ്മവിദ്യമാത്രമാണു് മുക്തിക്കു ഹേതു. കർമ്മംകൊണ്ടു മുക്തനാവാൻ പോവുന്നില്ല എന്നു വ്യക്തമാണു്. കഠോപനിഷ

digitized by www.sreyas.in

ത്തിൽ യമരാജാവു നചികേതസ്സിന്നു് അഗ്നിവിദ്യയെ ഉപദേശിച്ചശേഷം അതു ജന്മമൃത്യുസ്വരൂപമായ സംസാരത്തെ ജയിച്ചു പരമശാന്തിയെ പ്രദാനം ചെയ്യുന്നതാണെന്നു് അഗ്നിവിദ്യയെ കീൎത്തിക്കുന്നുണ്ടെങ്കിലും, അതു സ്വൎഗ്ഗലോകത്തിന്റെ സ്തുതിയും ഗൗണവുമാണു്. സ്വൎഗ്ഗപ്രാപ്തിക്കുവേണ്ടിയാണു് അഗ്നിവിദ്യയെ ഉപദേശിച്ചതെന്നുള്ളതുകൊണ്ടുതന്നെ അതു തെളിയുന്നുണ്ടു്. കൂടാതെ പിന്നീടു ബ്രഹ്മവിദ്യയെ ഉപദേശിച്ചശേഷം അതേ യമരാജാവുതന്നെ കൎമ്മംകൊണ്ടു മുക്തിയില്ലെന്നും ജ്ഞാനംമാത്രമേ മുക്തിഹേതുവാകുവെന്നും പറയുന്നുമുണ്ടു്. അതിനാൽ ജ്ഞാനമെന്നപോലെ കൎമ്മവും മുക്തിക്കു കാരണമാണെന്ന വാദം ശരിയല്ല. അദ്വൈതമായ ബ്രഹ്മജ്ഞാനംമാത്രമേ മുക്തിക്കു കാരണമായിത്തീരൂ.

### സൂ:—ദൎശനാച്ച—48.

ശബ്ദാൎത്ഥം:—ദൎശനാൽ ച=ശ്രുതിയിൽ അവിടവിടെ ബ്രഹ്മജ്ഞാനംകൊണ്ടുള്ള മുക്തിയുടെ വൎണ്ണനംകൊണ്ടും ഇതു വ്യക്തമാവുന്നുണ്ടു്.

സാരം:—യജ്ഞാദികൎമ്മങ്ങളുടെ ഫലമായി സ്വൎഗ്ഗാദിലോകാനുഭവങ്ങളെ അനുഭവിച്ചു പുണ്യശേഷം വീണ്ടും ഭൂമിയിലേയ്ക്കുതന്നെ പതിക്കുന്നുവെന്നും, ജ്ഞാനത്തിന്റെ ഫലമായിട്ടുമാത്രമാണു് മുക്തനായിത്തീരുന്നതെന്നും മുണ്ഡകോപനിഷത്തിൽ പറഞ്ഞിട്ടുണ്ടു്. അതുപോലെ വേറെയും പല ഉപനിഷത്തുകളിലും പറഞ്ഞിട്ടുള്ളതിനാലും, കൎമ്മത്തിന്റെ ഫലമായി മുക്തനായിത്തീ

digitized by www.sreyas.in

ത്തനുവെന്നു് എവിടെയും പറഞ്ഞിട്ടില്ലാത്തതിനാലും കർമ്മം മുക്തിക്കു ഹേതുവല്ലെന്നു വ്യക്തമാണു്.

## സൂ:—ശ്രുത്യാദിബലീയസ്ത്വാച്ച ന ബാധഃ_49.

ശബ്ദാർത്ഥം:—ശ്രുത്യാദിബലീയസ്ത്വാൽ ച=ശ്രുതിസ്മൃതികൾക്കു പരമപ്രാമാണ്യതയുള്ളതുകൊണ്ടു്. ന ബാധഃ=പ്രകരണാഭിപ്രായം ശ്രുതിസിദ്ധാന്തത്തിന്നു ബാധകമാവുന്നില്ല.

സാരം:—ശ്രുതിവാക്യങ്ങളുടെ അർത്ഥത്തെയും ഭാവത്തെയും പ്രകാശിപ്പിക്കുന്നവയാണു് പ്രകരണങ്ങൾ. ആ കാരണത്താൽത്തന്നെ അവ സ്വതന്ത്രങ്ങളല്ല. പ്രകരണാഭിപ്രായങ്ങളെ നിരാകരിക്കാൻ ശ്രുതിസ്മൃതികൾക്കു സ്വാതന്ത്ര്യമുണ്ടു്. എന്നാൽ അതേ സമയത്തു ശ്രുതിസിദ്ധാന്തങ്ങളെ ഖണ്ഡിക്കാൻ പ്രകരണങ്ങൾക്കധികാരമില്ലതാനും. അതിനാൽ കർമ്മവും ജ്ഞാനമെന്നപോലെ മുക്തിക്കു ഹേതുവാണെന്നു പ്രകരണം സിദ്ധാന്തിച്ചാലും ശ്രുതിസിദ്ധാന്തം മറിച്ചാകയാൽ ജ്ഞാനംമാത്രമാണു് മുക്തിഹേതുവെന്നു സിദ്ധമാവുന്നു.

## സൂ:—അനുബന്ധാദിഭ്യഃ പ്രജ്ഞാന്തരപൃഥക്ത്വവൽ ദൃഷ്ടശ്ച തദുക്തം—50.

ശബ്ദാർത്ഥം:—അനുബന്ധാദിഭ്യഃ=ഭാവനയെസ്സംബന്ധിച്ച അനുബന്ധങ്ങളുടെ വ്യത്യാസംകൊണ്ടു്. പ്രജ്ഞാന്തരപൃഥക്ത്വവൽ = ഉദ്ദേശവ്യത്യാസത്തിന്നനുസരിച്ചുള്ള ഉപാസനാവ്യത്യാസംപോലെ. ച=ഇതിന്നും വ്യത്യാസമുണ്ടാവാം. ദൃഷ്ടഃ=അങ്ങനെ ചില പ്രകരണങ്ങ

digitized by www.sreyas.in

ളിൽ കണ്ടിട്ടുമുണ്ടു്. തദുക്തം=എന്നാൽ ഈ വിഷയം മുമ്പു പറഞ്ഞിട്ടുള്ളതുമാണു്.

സാരം:—കർമ്മം മുക്തിക്കു ഹേതുവല്ലെന്നു സിദ്ധാന്തിച്ചുകഴിഞ്ഞശേഷം ബ്രഹ്മവിദ്യയുടെ ഫലഭേദത്തെ നിർണ്ണയിക്കാൻവേണ്ടി ഒരു പുതിയ പ്രകരണം ആരംഭിക്കുകയാണു് ഈ സൂത്രംമുതല്ക്കു്. ബ്രഹ്മവിദ്യയുടെയൊക്കെ ഫലം ആത്മസാക്ഷാൽക്കാരവും ജീവന്റെ ദുഃഖനിവൃത്തിയുമാണു് എന്നിരിക്കെ ചിലേടത്തു ബ്രഹ്മലോകപ്രാപ്തിയും, മററു ചിലേടത്തു ശരീരത്തിലിരിക്കുമ്പോഠംത്തന്നെ ജീവന്മുക്തിയും മററും വ്യത്യസ്തങ്ങളായ ഫലങ്ങഠം ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. അതിനെന്താണു് കാരണമെന്നാണു് ചിന്താവിഷയം.

അഭീഷ്ടഫലത്തോടുകൂടി ചെയ്യപ്പെടുന്ന ഉപാസനങ്ങളിൽ ഉപാസകന്റെ അഭീഷ്ടവ്യത്യാസത്തിന്നനുസരിച്ചു് ഉപാസനത്തിന്നും ഫലത്തിന്നും വ്യത്യാസം സംഭവിക്കുന്നതെപ്രകാരമോ; അതുപോലെ ഏകഫലസ്വരൂപമാണു് ബ്രഹ്മവിദ്യയെന്നിരുന്നാലും സാധകന്റെ ഭാവനാവ്യത്യാസത്തിന്നനുസരിച്ചു ഭിന്നഫലങ്ങളുണ്ടാവുന്നുവെന്നതു സ്വാഭാവികമാണു്. ഭാവനാവ്യത്യാസമാണു് അതിന്നു ഹേതു. വിഷയങ്ങളെല്ലാം ദുഃഖസ്വരൂപങ്ങളാണെന്നും അതിനാൽ അവയെ സ്മരിക്കാൻപോലും ഇടയാവരുതെന്നും ഇതേ നിമിഷത്തിൽതന്നെ ആത്മസാക്ഷാൽക്കാരമുണ്ടാവണമെന്നുമുദ്ദേശിച്ചു് തീവ്രവൈരാഗ്യത്തോടും അത്യന്തജിജ്ഞാസയോടുംകൂടി ബ്രഹ്മവിദ്യയെ അഭ്യസിക്കുന്ന സാധകനു് ഈ ശരീരത്തിൽ

digitized by www.sreyas.in

ഇരിക്കെത്തന്നെ ജീവന്മുക്തനായി ബ്രഹ്മാനുഭൂതിയെ അനുഭവിക്കാൻ കഴിഞ്ഞേയ്ക്കാം. എന്നാൽ അത്രമാത്രം തീവ്രവൈരാഗ്യമില്ലാതെ ബ്രഹ്മലോകത്തോ മറ്റോ പോയി ദുഃഖമില്ലാത്ത നിലയിൽ വിഷയങ്ങളെ അനുഭവിച്ച് അവസാനം മോക്ഷത്തെയും പ്രാപിക്കണമെന്നാണ് മറ്റൊരു സാധകൻെറ ഉദ്ദേശമെങ്കിൽ അദ്ദേഹത്തിന്നു ജീവന്മുക്താവസ്ഥയെ അനുഭവിക്കാൻ കഴിയില്ലെന്നു പറയണം. ഒരേ വിദ്യയെ അഭ്യസിക്കുന്ന രണ്ടു സാധകന്മാക്ക് ഭിന്നഫലങ്ങളുണ്ടാവാനിടയാവുന്നതു വിദ്യയുടെ വ്യത്യാസംകൊണ്ടല്ല; സാധകൻെറ ഭാവനാവ്യത്യാസംകൊണ്ടാണ്. ഛാന്ദോഗ്യോപനിഷത്തിൽ ഇന്ദ്രനും വിരോചനനുംകൂടി ബ്രഹ്മദേവൻെറ അടുക്കലേയ്ക്കു ബ്രഹ്മവിദ്യാശ്രവണത്തിന്നു പോയതായൊരു കഥയുണ്ട്. ബ്രഹ്മലോകവും മററുമാകുന്ന ബ്രഹ്മവിദ്യയുടെ ഫലശ്രുതിയെ കേട്ടപ്പോഠം വിരോചനൻ അവയെയാണാഗ്രഹിച്ചതു്. അതേ കാരണത്താൽതന്നെ അദ്ദേഹം ബ്രഹ്മവിദ്യക്കധികാരിയല്ലാതായിത്തീൎന്നുവെന്നും പറയുന്നുണ്ട്. ഇതിൽനിന്നും മനസ്സിലാവുന്നതു ഭാവനയ്ക്കനുസരിച്ചു ഫലവ്യത്യാസം വരുന്നുവെന്നാണ്. ഭാവനാവ്യത്യാസം ഫലവ്യത്യാസത്തിന്നു ഹേതുവായിത്തീരുന്നുവെന്നതു തികച്ചും സ്വാഭാവികമാണ്. അതിനാൽ ബ്രഹ്മവിദ്യ അനേകഫലസ്വരൂപിണിയല്ല; ബ്രഹ്മപ്രാപ്തിയാകുന്ന ഒരേ ഒരു ഫലത്തോടുകൂടിയതാണെന്നു താല്പര്യം.



digitized by www.sreyas.in

**സൂ:—ന സാമാന്യാദപ്യുപലബ്ധേർമൃത്യുവന്ന ഹി ലോകാപത്തിഃ—51.**

ശബ്ദാർത്ഥം:—സാമാന്യാൽ അപി=ബ്രഹ്മവിദ്യയുടെ എല്ലാ സ്വരൂപങ്ങളും സാമാന്യമായി മോക്ഷമാത്രഫലഹേതുക്കളാണെങ്കിലും. ന=ഇടയിൽവെച്ചു സംഭവിക്കുന്ന ഫലഭേദങ്ങൾക്കു നിഷേധമില്ലതാനും. മൃത്യുവൽ=മരണത്തിനുശേഷം എപ്രകാരം ജീവാത്മാവു സ്ഥൂലശരീരവുമായി ബന്ധപ്പെടുന്നില്ലയോ; അതുപോലെ സൂക്ഷ്മകാരണശരീരങ്ങളുമായി ഒരുപ്രകാരത്തിലും ബന്ധപ്പെടുന്നില്ലെന്നതിനാൽ ലോകാപത്തിഃ ന=ഒരു ലോകത്തിന്റെയും പ്രാപ്തിയുണ്ടാവാനർഹതയില്ല.

സാരം:—മുൻപറഞ്ഞ വിഷയത്തെത്തന്നെ പ്രകാരാന്തരേണ ഒന്നുകൂടി വിവരിച്ചു സമർത്ഥിക്കുകയാണു് ഈ സൂത്രംകൊണ്ടു ചെയ്യുന്നതു്. ബ്രഹ്മവിദ്യയുടെ എല്ലാ സ്വരൂപങ്ങളും ബ്രഹ്മപ്രാപ്തിയാകുന്ന മുക്തിദാനത്തിൽ തുല്യങ്ങളാണു്. മുക്തിമാത്രമാണു് ബ്രഹ്മവിദ്യയുടെ പരമഫലവും. എന്നാൽ മുക്തിക്കുമുമ്പു പലക്കും ഭിന്നങ്ങളായ ഫലവ്യത്യാസങ്ങളുണ്ടാവുന്നുവെന്നതു ഭാവനാവ്യത്യാസംകൊണ്ടുമാണു്. ചിലപ്പോൾ ചിലർ ബ്രഹ്മലോകത്തു പോയി ചിരകാലം ദിവ്യഭോഗങ്ങളെ അനുഭവിച്ചേയ്ക്കാം. വേറെച്ചിലർ പെട്ടെന്നു് ഇവിടെവെച്ചുതന്നെ മുക്തരായേയ്ക്കാം. അങ്ങനെ പല വ്യത്യാസങ്ങളും പലക്കും സംഭവിക്കുന്നതായിക്കണ്ടേയ്ക്കാം. അതൊക്കെ അതാതാളുകളുടെ ഭാവനാവ്യത്യാസംകൊണ്ടുണ്ടായിത്തീരുന്നതാണു്. ഭാവനാവ്യത്യാസംകൊണ്ടു് അങ്ങനെ പ

digitized by www.sreyas.in

ലതും സംഭവിക്കാമെന്നതുകൊണ്ടു ശ്രുതി അവയെയൊന്നും നിഷേധിച്ചിട്ടില്ല. അതുകൊണ്ടു ബ്രഹ്മവിദ്യക്ക് അനേകഫലങ്ങളുണ്ടെന്നു വരുന്നുമില്ല.

അതിനാൽ ആർക്ക മരണത്തിന്നുമുമ്പ് എപ്പോഴെങ്കിലും ആത്മസാക്ഷാൽക്കാരം സാധിച്ചിട്ടുണ്ടോ; ആർ ആത്മതത്വത്തെ കരതലാമലകംപോലെ ശരിക്കറിയുന്നുവോ; ആർക്ക ബ്രഹ്മലോകപൎയ്യന്തമുള്ള ലോകങ്ങളിൽ ഒന്നിലെയും ഒരു വിഷയത്തിലും അല്പമായിട്ടെങ്കിലും ഇച്ഛയോ വാസനയോ ബാക്കിയായിട്ടില്ലയോ; അങ്ങനെയുള്ളവർ ഒരു ലോകത്തേയ്ക്കും പോവാതെ ബ്രഹ്മത്തെതന്നെ പ്രാപിക്കുന്നു. പ്രാരബ്ധാവസാനത്തിൽ ശരീരഘടകങ്ങൾ അതതിന്റെ കാരണത്തിൽ ലയിക്കുന്നതിനാൽ കൎമ്മസംബന്ധമില്ലാത്ത ജീവാത്മാവു പിന്നീടെവിടേയ്ക്കും പോവാനിടവരാതെ കൈവല്യത്തെതന്നെ പ്രാപിക്കുന്നു.

### സൂ:—പരേണ ച ശബ്ദസ്യ താദ്വിധ്യം ഭൂയസ്ത്വാത്വനുബന്ധഃ—52.

ശബ്ദാൎത്ഥം:—പരേണ ച=പിന്നീട്ടുള്ള മന്ത്രങ്ങളെക്കൊണ്ടും. ശബ്ദസ്യ=അവയിലുപയോഗിച്ച ശബ്ദങ്ങളെക്കൊണ്ടും. താദ്വിധ്യം=പറയപ്പെട്ട തോതിലുള്ള ഭാവം കിട്ടുന്നുണ്ടു്. ഭൂയസ്ത്വാൽ=അന്യഭാവങ്ങളുടെ ആധിക്യം കൊണ്ടു്. അനുബന്ധഃ=സൂക്ഷ്മകാരണശരീരങ്ങളോടുള്ള സംബന്ധം ബാക്കിയാവുന്നു.

സാരം:—മുൻപറഞ്ഞ സിദ്ധാന്തത്തിനെന്താണു് പ്രമാണമെന്ന ശങ്കയ്ക്കു മറുപടി പറയുകയാണീ സൂത്രം കൊണ്ടു ചെയ്യുന്നതു്. ശ്രുതിയിൽ പിന്നീട്ടുള്ള മന്ത്ര

digitized by www.sreyas.in

ങ്ങളെക്കൊണ്ടും അവയിൽ ഉപയോഗിച്ച ശബ്ദങ്ങളുടെ ഭാവംകൊണ്ടും മുൻപറയപ്പെട്ട അർത്ഥം വ്യക്തമാവുന്നുണ്ടു്. ഉദാഹരണത്തിനു മുണ്ഡകോപനിഷത്തിൽനിന്നു ചില മന്ത്രങ്ങളെ ഉദ്ധരിക്കാം.

"വേദാന്തവിജ്ഞാനസുനിശ്ചിതാർത്ഥാഃ
സന്യാസയോഗാൽ യതയഃ ശുദ്ധസത്വാഃ
തേ ബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതാഃ പരിമുച്യന്തി സർവ്വേ."

വേദാന്തശാസ്ത്രത്തിൻെറ ശരിയായ അദ്ധ്യയനം കൊണ്ടു വേദാന്താർത്ഥഭൂതമായ ബ്രഹ്മതത്വത്തെ ആർ നിസ്സംശയസ്വരൂപേണ അറിഞ്ഞിട്ടുണ്ടോ; കർമ്മഫലസ്വരൂപങ്ങളായ സമസ്തഭോഗങ്ങളുടേയും ത്യാഗംകൊണ്ടു് ആരുടെ അന്തഃകരണം അത്യന്തപവിത്രമായിത്തീന്നിട്ടുണ്ടോ; അങ്ങനെയുള്ള സാധകന്മാർ മരണാനന്തരം ബ്രഹ്മലോകത്തു പോയി അമൃതസ്വരൂപന്മാരും മുക്തന്മാരുമായിത്തീരുന്നു. എന്നിങ്ങനെ പറഞ്ഞശേഷം ശരീരപാതത്തിനുമുമ്പുതന്നെ ജീവന്മുക്തന്മാരും ബ്രഹ്മപ്രാപ്തി കൈവന്നവരുമായ ജ്ഞാനികളെപ്പററി ഇങ്ങനെയും പറയുന്നു.

"ഗതാഃ കലാഃ പഞ്ചദശ പ്രതിഷ്ഠാ
ദേവാശ്ച സർവ്വേ പ്രതിദേവതാസു
കർമ്മാണി വിജ്ഞാനമയശ്ച ആത്മാ
പരേ/വ്യയേ സർവ്വ ഏകീഭവന്തി."

പ്രാണനോടുകൂടി എല്ലാ കരണങ്ങളും അധിദേവതമാരടക്കം അതതിൻെറ കാരണത്തിൽ ലയിക്കുകയും

digitized by www.sreyas.in

എല്ലാവിധ കർമ്മസംസ്കാരങ്ങളോടുംകൂടി ജീവാത്മാവു പരമാത്മാവിൽ ലയിക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ അങ്ങനെയുള്ള സാധകൻ പിന്നീട്ട മടങ്ങിവരാത്ത നിലയിൽ അഭേദമായ ഐക്യത്തെ പ്രാപിക്കുന്നു എന്നു്. പിന്നീട്ട നദീസമുദ്രങ്ങളെ എടുത്തുകാട്ടി ഉദാഹരിച്ചുകൊണ്ടു ബ്രഹ്മത്തിൽ അഭേദേനെ ലയിച്ചു തന്മയമായിത്തീരുന്നുവെന്നു സമർത്ഥിക്കുകയും ചെയ്യുന്നു. ഇതിൽനിന്നു് ആരുടെ മനസ്സിൽ ബ്രഹ്മലോകം തുടങ്ങിയ ലോകങ്ങളിലെ ഭോഗങ്ങളുടെ സങ്കല്പം അല്പമെങ്കിലും ബാക്കിയായിട്ടിരിക്കുന്നുവോ; അങ്ങനെയുള്ളവർ എത്രയൊക്കെ ശുദ്ധാന്തഃകരണന്മാരായാലും അവരുടെ സൂക്ഷ്മകാരണശരീരങ്ങൾ ലയിക്കാൻ തടസ്ഥമായിത്തീരുന്നു പ്രസ്തുതസങ്കല്പമെന്നതിനാൽ അവർ മരണാനന്തരം തത്തൽലോകങ്ങളിൽ പോവേണ്ടിയിരിക്കുന്നുവെന്നും അങ്ങനെ യാതൊരു സങ്കല്പശേഷവുമില്ലാത്തവർ ഇവിടെവെച്ചുതന്നെ മുക്തന്മാരും ബ്രഹ്മത്തിൽ അഭേദവിലയം വന്നവരുമായിത്തീരുന്നുവെന്നുമാണു്.

**സൂ:—ഏക ആത്മനഃ ശരീരേ ഭാവാൽ—53.**

ശബ്ദാർത്ഥം:—ഏകേ=ഒരു കൂട്ടർ. ആത്മനഃ=ആത്മാവിന്നു്. ശരീരേ=ശരീരത്തിൽ. ഭാവാൽ=ഉണ്ടെന്നുള്ള നിലഹേതുവായിട്ട ശരീരാഭാവത്തിൽ ആത്മാവില്ലെന്നു കരുതണമെന്നു പറയുന്നു.

സാരം:—പൂർവ്വപ്രകരണത്തെ അവസാനിപ്പിച്ചു ശരീരം നശിച്ചാൽ ആത്മാവു ശേഷിക്കുന്നുണ്ടോ എന്നു നിരൂപിക്കുന്നു. ശരീരത്തിലൂടെമാത്രമാണു് ആത്മാവു

digitized by www.sreyas.in

റിയപ്പെടുന്നതെന്നതിനാൽ ശരീരമില്ലാത്തപ്പോഠം ആത്മാവുണ്ടെന്നുള്ളതിനു യാതൊരു തെളിവുമില്ലെന്നു പറയുന്നു നാസ്തികന്മാരിൽ ചിലർ. ആ സ്ഥിതിക്കു ശരീരപാതാനന്തരം പരലോകത്തിൽവെച്ചു സ്വർഗ്ഗനരകാദി പുണ്യപാപഫലങ്ങളുടെ ഭുക്തിയും മററും കേവലം അസംഗതമാണെന്നാണവരുടെ പക്ഷം. ജീവിച്ചിരിക്കുമ്പോഠം ശരീരത്തിൽ ചൈതന്യം കാണുന്നതിനാൽ ആത്മാവുണ്ടെന്നതു പ്രത്യക്ഷമാണു്. എന്നാൽ മരണാനന്തരം ആത്മാവിനു പ്രത്യക്ഷമില്ലാത്തതിനാൽ ആത്മാവുതന്നെ ഉണ്ടെന്നു വിശ്വസിക്കാൻ വയ്യ. ആ സ്ഥിതിക്കു മോക്ഷവും സ്വർഗ്ഗാദിഫലങ്ങളുമൊക്കെ എങ്ങനെ സംഗതങ്ങളാവുമെന്നാണവരുടെ വാദം. ഇതിൻെറ മറുപടിയാണടുത്ത സൂത്രംകൊണ്ടു പറയുന്നതു്.

**സൂ:—വ്യതിരേകസ്തൽഭാവാഭാവിത്വാന്ന ത്തുപലബ്ധിവൽ—54.**

ശബ്ദാർത്ഥം:—വ്യതിരേകഃ=ശരീരത്തിൽനിന്നു വേറെയാണു് ആത്മാവെന്നതു്. തൽഭാവാഭാവിത്വാൽ=ശരീരമുള്ളപ്പോഠംതന്നെ ആത്മാവിൻെറ അഭാവം കാണുന്നതുകൊണ്ടു പ്രത്യക്ഷമാവുന്നു. ന=അതിനാൽ ആത്മാവു ശരീരമല്ല. തു=എന്നാൽ. ഉപലബ്ധിവൽ=ജ്ഞാതാവെന്ന നിലയിലും ആത്മാവു ശരീരമല്ലെന്നു തെളിയുന്നു

സാരം:—ശരീരംതന്നെയാണു് ആത്മാവു്; ശരീരത്തിൽനിന്നു വേറെയായിട്ടൊരാത്മാവില്ലെന്ന അഭിപ്രായം ശരിയല്ല. ശരീരത്തെയും ശരീരത്തിൽനിന്നു ഭിന്ന

digitized by www.sreyas.in

ങ്ങളായ മററു പദാൎത്ഥങ്ങളെയും അറിയുന്ന ഒരാത്മാവു് ഉണ്ടെന്നു വ്യക്തമാണു്. ആ ആത്മാവു ശരീരത്തിൽ നിന്നു വേറെയല്ലാതെ ശരീരമാവാൻ വയ്യെന്നുള്ളതും വ്യക്തമാണു്. മരണാനന്തരം ആത്മാവില്ലാതെ ശരീരത്തെമാത്രമായി നമുക്കു കാണാൻ കഴിയുന്നുണ്ടു്. അതുപോലെ ശരീരമില്ലെങ്കിലും ആത്മാവു നിലനില്ക്കുന്നുവെന്നും ബോധിക്കാൻ കഴിയും. സ്ഥൂലശരീരത്തിലല്ലെങ്കിൽ സൂക്ഷ്മശരീരത്തിൽ നിലനില്ക്കുന്നു. ഏതായാലും ആത്മാവു നശിക്കുന്നില്ലെന്നു തികച്ചും വിശ്വസിക്കാവുന്നതാണു്. അതിനാൽ ഈ സ്ഥൂലശരീരത്തിൽ നിന്നു വേറെയായിട്ടൊരാത്മാവില്ലെന്ന പ്രതിപാദനം ഒരിക്കലും ശരിയാവാൻ വയ്യ. ഈ ശരീരത്തിൽനിന്നു വേറെയായിട്ടൊരാത്മാവില്ലെങ്കിൽ ഈ ശരീരത്തെയും ശരീരത്തിൽനിന്നന്യങ്ങളായ പദാൎത്ഥങ്ങളെയും അറിയുന്നതെങ്ങനെ? അവയെല്ലാം അറിയപ്പെടുന്നുണ്ടല്ലോ. ജഡങ്ങളായ ഘടാദിവസ്തുക്കൾ അവയെയോ മററുള്ളവയെയോ അറിയാത്തതുപോലെ ജഡമായ ശരീരവും ഒന്നിനെയും അറിയുന്നില്ല. അതിനാൽ ജ്ഞാതാവായ ഒരു ആത്മാവു ശരീരത്തിൽനിന്നു വേറെയായിട്ടുണ്ടെന്നു സിദ്ധമാവുന്നു. അങ്ങനെ ജ്ഞാതാവെന്ന നിലയിൽ ആത്മാവു ശരീരത്തിൽനിന്നു വേറെയായി ഗ്രഹിക്കത്തക്കതുമാണു്.

**സൂ:—അംഗാവബദ്ധാസ്തു ന ശാഖാസു ഹി പ്രതിവേദം—55.**

**ശബ്ദാൎത്ഥം:—** അംഗാവബദ്ധാഃ=യജ്ഞത്തിൽ ഉൽഗീഥാദികളോടു സംബന്ധപ്പെട്ട ഉപാസനകൾ. ശാ

digitized by www.sreyas.in

ഖാസു ഹി=ഏതേതു ശാഖകളിൽ പറയപ്പെട്ടവയാണോ; അതാതു ശാഖക്കാർക്കുമാത്രം ചെയ്യത്തക്കവയാണു്. ന= എന്ന നിയമമില്ല. തു=എന്നാൽ. പ്രതിവേദം=അതാതു ശാഖക്കാർക്ക ചെയ്യാവുന്നതാണു്. മററുള്ളവരും ചെയ്താൽ തെററില്ലതാനും.

സാരം:—'ഓമിത്യേതദക്ഷരമുൽഗീഥമുപാസീത'— ഓമെന്ന ഏകാക്ഷരത്തെ ഉൽഗീഥത്തിൻെറ നിലയിൽ ഉപാസിക്കണമെന്ന ഛാന്ദോഗ്യോപനിഷന്നിർദ്ദേശം ഛാന്ദോഗ്യശാഖക്കാർക്കുമാത്രമുള്ളതാണെന്നു വരുന്നില്ല മററുള്ളവക്ക പാടില്ലെന്നു നിഷേധമില്ലാത്തതിനാൽ എല്ലാവക്കും ചെയ്യാമെന്നു താല്പര്യം.

### സൂ:—മന്ത്രാദിവദ്വാവിരോധഃ—56.

ശബ്ദാത്ഥം:—വാ=അല്ലെങ്കിൽ. മന്ത്രാദിവൽ=മന്ത്രങ്ങളിലെന്നപോലെ. അവിരോധഃ=വിരോധമില്ല.

സാരം:—ഒരു ശാഖയിലെ മന്ത്രങ്ങളും മററും യജ്ഞാദികാര്യങ്ങളിൽ മററു ശാഖക്കാക്കും ഉപയോഗിക്കാമെന്നതിനെ എപ്രകാരം നിഷേധിച്ചിട്ടില്ലയോ; അതുപോലെ യജ്ഞാംഗങ്ങളായ ഉൽഗീഥോപാസനാദികളും അന്യശാഖക്കാക്ക് ഉപയോഗിക്കാൻ പാടില്ലെന്ന നിഷേധമില്ല. അതിനാൽ എല്ലാവക്കും ഉപയോഗിക്കാമെന്നു താല്പര്യം.

### സൂ:—ഭൂമ്നഃ ക്രതുവൽ ജ്യായസ്ത്വം തഥാ ഹി ദശ്യതി—57.

ശബ്ദാത്ഥം:—ക്രതുവൽ=അംഗോപാംഗങ്ങളോടുകൂടിയ യജ്ഞമെന്നപോലെ. ഭൂമ്നഃ=പൂണ്ണമായ ഉപാസനയ്ക്കു്.

digitized by www.sreyas.in

ജ്യായസ്ത്വം=കൂടുതൽ ശ്രേഷ്ഠതയുണ്ടു്. ഹി=എന്തുകൊണ്ടെന്നാൽ. തഥാ=അങ്ങനെയുള്ള അഭിപ്രായത്തെ. ദർശയതി=ശ്രുതി ചൂണ്ടിക്കാണിക്കുന്നു എന്നതുകൊണ്ടുതന്നെ.

സാരം:—വൈശ്വാനരവിദ്യയിൽ ഓരോ അംഗത്തിന്റെയും ഉപാസനം ചെയ്യാനുള്ള പ്രത്യേകവർണ്ണനങ്ങളുണ്ടു്. അതിൽ ഓരോ അംഗത്തെയും പ്രത്യേകം ഉപാസിക്കുന്നതോ, അഥവാ എല്ലാ അംഗങ്ങളുമടങ്ങിയ പൂർണ്ണഉപാസനം ചെയ്യുന്നതോ കൂടുതൽ ശ്രേഷ്ഠമെന്ന സംശയത്തിനു മറുപടിപറയലാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. എപ്രകാരം യജ്ഞത്തിന്റെ ചില അംഗങ്ങളെ സ്വീകരിക്കുകയും മററു ചിലവയെ തള്ളിക്കളയുകയും ചെയ്യുന്നതു ശ്രേഷ്ഠമല്ലയോ, അതുപോലെ ഉപാസനവും പൂർണ്ണാംഗമായിച്ചെയ്യുന്നതുതന്നെയാണു് ശ്രേഷ്ഠമായിട്ടിരിക്കുന്നതു്. വൈശ്വാനരവിദ്യയിലെന്നല്ല, എവിടെ വർണ്ണിക്കപ്പെട്ട ഏതൊരുപാസനവും പൂർണ്ണമായിത്തന്നെയാണു് ചെയ്യേണ്ടതു്. ആ സംഗതി വൈശ്വാനരവിദ്യയിൽ വളരെ വ്യക്തമായിത്തന്നെ ശ്രുതി പ്രകാശിപ്പിച്ചിട്ടുമുണ്ടു്. അശ്വപതിരാജാവും ആറു് ഋഷിമാരും തമ്മിൽ നടക്കുന്ന സംവാദത്തെ ഈ സംഗതിയെ വെളിവാക്കാൻവേണ്ടിത്തന്നെ പറഞ്ഞതാണു്. അതിനാൽ ഏതൊരുപാസനവും അപൂർണ്ണമായിട്ടല്ല, പൂർണ്ണമായിട്ടാണു് ചെയ്യേണ്ടതെന്നു താൽപര്യം.

**സൂ:—നാനാ ശബ്ദാദിഭേദാൽ—58.**

ശബ്ദാർത്ഥം:—ശബ്ദാദിഭേദാൽ=ശബ്ദം തുടങ്ങിയവയുടെ ഭേദംകൊണ്ടു്. നാനാ=ഓരോ വിദ്യയും വേറെയാണു്.



digitized by www.sreyas.in

സാരം:—പല പ്രകാരത്തിൽ പ്രകാശിപ്പിച്ച ബ്രഹ്മവിദ്യാസമ്പ്രദായങ്ങൾ എല്ലാം വേറെ വേറെയോ, അഥവാ ഒന്നോ എന്ന സംശയത്തിന്നു മറുപടി പറകയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. സദ്വിദ്യ, ഭൂമവിദ്യ, ദഹരവിദ്യ, ഉപകോസലവിദ്യ, ശാണ്ഡില്യവിദ്യ, വൈശ്വാനരവിദ്യ, ആനന്ദമയവിദ്യ, അക്ഷരവിദ്യ എന്നിങ്ങനെ പല പേരുകളിലും പ്രകാശിപ്പിച്ച ബ്രഹ്മവിദ്യയോരോന്നും പേരുകൊണ്ടും, അനുഷ്ഠാനസമ്പ്രദായംകൊണ്ടും വേറെ വേറെയാണു്. അതിനാൽ അവയെല്ലാം ഒന്നാണെന്നു പറഞ്ഞുകൂടാ. ബ്രഹ്മപ്രാപ്തിയാകുന്ന ഒരേ ഫലത്തോടുകൂടിയവയാണു് എല്ലാ വിദ്യകളുമെന്നിരുന്നാലും ആചാരണസമ്പ്രദായങ്ങളെക്കൊണ്ടൊക്കെ വേറെയാണു്. സാധകന്മാരുടെ അധികാരവ്യത്യാസംകൊണ്ടാണു് വിദ്യയ്ക്കു നാനാത്വം വന്നുചേൎന്നതു്. ഒരാൾക്കു് അനുയോജ്യമായ വിദ്യ മറ്റൊരാൾക്കു പററിയതായിയെന്നു വരില്ല. അതുകൊണ്ടാണു് വിദ്യ പലതായിത്തീൎന്നതു്. അവയെല്ലാം വ്യത്യസ്തങ്ങൾതന്നെ. എന്നിരുന്നാലും എല്ലാററിന്റെയും ഫലം ബ്രഹ്മപ്രാപ്തിതന്നെ.

**സൂ:—വികല്പോ/വിശിഷ്ടഫലത്വാൽ—59.**

ശബ്ദാൎത്ഥം:—അവിശിഷ്ടഫലത്വാൽ=എല്ലാ വിദ്യകളുടെയും ഫലം ബ്രഹ്മപ്രാപ്തിയാകുന്ന ഒന്നുമാത്രമാകയാൽ. വികല്പഃ=പ്രത്യേകമായി അനുഷ്ഠാനം ചെയ്യുന്നതാണു് നല്ലതു്.

സാരം:—പറയപ്പെട്ട എല്ലാ വിദ്യാസ്വരൂപങ്ങളെയും ഒന്നിച്ചനുഷ്ഠിക്കണോ അഥവാ ഓരോന്നിനെയും പ്ര

digitized by www.sreyas.in

ത്യേകം അനുഷ്ഠിക്കണമോ എന്ന സംശയത്തിന്റെ മറു പടിയാണീ സൂത്രംകൊണ്ടു പറയുന്നതു്. സ്വർഗ്ഗാദിലോ കപ്രാപ്തിയാകുന്ന ഫലത്തിനുവേണ്ടി പല യാഗങ്ങളും ചെയ്യാൻ പറയുന്നുണ്ടു്. അവയോരോന്നും പേരുകൊണ്ടും അനുഷ്ഠാനസമ്പ്രദായംകൊണ്ടും വേറെ വേറെയാണു്. എങ്കിലും ഫലം എല്ലാററിന്നും ഒന്നുമാത്രമാണുതാനും. അങ്ങനെയുള്ള എല്ലാ യാഗങ്ങളെയും ഒന്നിച്ചു ചെയ്യാ റില്ല. ഓരോന്നും പ്രത്യേകം പ്രത്യേകംതന്നെയാണു് ചെയ്യപ്പെടുന്നതു്. അതുപോലെ ബ്രഹ്മപ്രാപ്തിയാകുന്ന ഒരേ ഫലത്തോടുകൂടിയ വിദ്യകളും ഒന്നിച്ചല്ല, ഓരോന്നും പ്രത്യേകം പ്രത്യേകം അനുഷ്ഠിക്കുകതന്നെയാണു് വേണ്ട തു്. സാധകന്മാരുടെ അധികാരവ്യത്യാസംകൊണ്ടാണു് വിദ്യ അനേകരൂപത്തിലായതെന്നു പറഞ്ഞുവല്ലോ. അ പ്പോൾ ഒരു സാധകൻ തന്റെ രുചിക്കനുസരിച്ചു തിര ഞ്ഞെടുക്കുന്ന വിദ്യയെയാണു് ചെയ്യേണ്ടതു്. അതു കൊണ്ടുതന്നെ ബ്രഹ്മപ്രാപ്തിയുണ്ടാവും. അപ്പോൾ പി ന്നെ മററു വിദ്യകളുടെ പ്രശ്നംതന്നെ ഉത്ഭവിക്കുന്നില്ല ല്ലോ. ഏതായാലും ഒന്നിലധികം വിദ്യകളെ ഒരേസമ യത്തനുഷ്ഠിക്കേണ്ടതില്ല.

**സൂ:—കാമ്യാസ്തു യഥാകാമം സമുച്ചീയേരൻ ന വാ പൂർവ്വഹേത്വഭാവാൽ—60.**

ശബ്ദാർത്ഥം:—കാമ്യാഃ തു=കാമ്യങ്ങളായ ഉപാസന ങ്ങളുടെ അനുഷ്ഠാനങ്ങളാകട്ടെ. യഥാകാമം=അവരവ രുടെ കാമനയ്ക്കനുസരിച്ചു്. സമുച്ചീയേരൻ=സമുച്ചയ സ്വരൂപേണ ചെയ്യാം. ന=അങ്ങനെയല്ലാതെ പ്രത്യേ

digitized by www.sreyas.in

കമായും ചെയ്യാം. പൂർവ്വോക്തഹേതുഭാവാൽ=എന്തുകൊണ്ടെന്നാൽ ബ്രഹ്മവിദ്യയ്ക്കെന്നപോലെ തുല്യമല്ല കാമ്യകർമ്മങ്ങൾക്കുള്ളതു്.

സാരം:—കാമ്യഫലങ്ങൾക്കുവേണ്ടിയുള്ള ഉപാസനങ്ങൾ ഒന്നു വേറെയാണു്. അതു ബ്രഹ്മവിദ്യപോലെയല്ല. ബ്രഹ്മപ്രാപ്തിയാകുന്ന ഒരു ഫലത്തോടുകൂടിയതാണു് ബ്രഹ്മവിദ്യയുടെ എല്ലാ ഘടകങ്ങളും. അതിനാൽ ഏതെങ്കിലും ഒരു സ്വരൂപത്തെ അനുഷ്ഠിച്ചാൽ മതി. എന്നാൽ കാമ്യഫലങ്ങളുടെ കഥ അതല്ല. അവ പലതാണു്. ഓരോ ഫലപ്രാപ്തിക്കും പ്രത്യേകം ഉപാസനം ചെയ്യേണ്ടതായിരിക്കുന്നു. അതിനാൽ ഒന്നിലധികം ഫലങ്ങളെ ആഗ്രഹിക്കുന്നൊരാൾ ഓരോന്നിൻെറയും ഉപാസനത്തെ ഒന്നിച്ചു കൂട്ടായോ, അല്ലെങ്കിൽ പ്രത്യേകമായോ ചെയ്യേണ്ടിയിരിക്കുന്നു. എങ്കിലേ അഭീഷ്ടഫലങ്ങൾ മുഴുവൻ നിറവേറാൻ പോവുന്നുള്ളൂ.

**സൂ:—അംഗേഷു യഥാശ്രയഭാവഃ—61**

ശബ്ദാൎത്ഥം:—അംഗേഷു=ഭിന്നഭിന്നാംഗങ്ങളിൽ. യഥാശ്രയഭാവഃ=ഏതൊരുപാസനം ഏതൊരംഗത്തെ ആശ്രയിച്ചതാണോ, ആ അംഗത്തിന്നനുസരിച്ചതായിരിക്കണം ആ ഉപാസനത്തിൻെറയും ഭാവം

സാരം:—കാമ്യഫലങ്ങൾക്കുവേണ്ടി ചെയ്യപ്പെടുന്ന ഉപാസനങ്ങൾ സമുച്ചയസ്വരൂപേണ ഒന്നിച്ചും ചെയ്യാമെന്നു പറഞ്ഞുവല്ലോ. എന്നാൽ അന്യോന്യവൈരുദ്ധ്യമുള്ളവയോ അല്ലെങ്കിൽ സാമ്യതയില്ലാത്തവയോ ആയ ഉപാസനങ്ങളെ എങ്ങനെ സമുച്ചയിക്കും? യജ്ഞ

digitized by www.sreyas.in

ത്തിൻെറ അതാതംഗത്തെ ആശ്രയിച്ചുകൊണ്ടുള്ള ഉപാസനങ്ങ‍ാം അതാതംഗത്തിൻെറ ഭാവത്തെയല്ലാതെ മറെറാരു ഭാവത്തെ വരുത്താൻ വയ്യല്ലോ. ആ സ്ഥിതിക്കെങ്ങനെ ഭിന്നോപാസനങ്ങളെ സമുച്ചയസ്വരൂപേണ ഒന്നിച്ചുപാസിക്കാൻ കഴിയും?

**സൂ:—ശിഷ്ടേശ്ച—62.**

ശബ്ദാർത്ഥം:—ശിഷ്ടേഃ ച=ശ്രുതിശാസനംകൊണ്ടും മുൻപറഞ്ഞ കാര്യം സിദ്ധമാവുന്നു.

സാരം:—ഉൽഗീഥം തുടങ്ങിയ സ്തോത്രങ്ങളുടെ സമുച്ചയത്തെ വിധാനംചെയ്തിട്ടുണ്ട് ശ്രുതിയിൽ. അതുപോലെ അതാതംഗങ്ങളോടു ബന്ധപ്പെട്ട ഉപാസനങ്ങളെയും സമുച്ചയിച്ചിട്ടുണ്ട്. അതിൽനിന്ന് എല്ലാ ഉപാസനങ്ങളേയും ഒരുപോലെ സമുച്ചയിക്കാൻ വയ്യെന്നും അന്യോന്യസാമ്യതയുള്ള ഉപാസനങ്ങളെ മാത്രമേ സമുച്ചയിക്കാൻ പററൂ എന്നുമാണ് സിദ്ധിക്കുന്നതു്. അതുകൊണ്ടും കാമ്യഫലപ്രാപ്തിക്കാവശ്യങ്ങളായ എല്ലാ ഉപാസനങ്ങളും ഒന്നിച്ചു സമുച്ചയിക്കാൻ പററില്ലെന്നു വരുന്നു.

**സൂ:—സമാഹാരാൽ—63.**

ശബ്ദാർത്ഥം:—സമാഹാരാൽ=കർമ്മങ്ങളുടെ സമുച്ചയത്തെപ്പറഞ്ഞതുപോലെ ഉപാസനങ്ങളുടെ സമാഹാരത്തേയും പറഞ്ഞിട്ടുണ്ട്. അതുകൊണ്ടും എല്ലാ ഉപാസനങ്ങളും ഒന്നിച്ചു സമാഹരിക്കാൻ വയ്യെന്നാണിരിക്കുന്നതു്.

സാരം:—ഉൽഗീഥോപാസനത്തിൻെറ പ്രതിപാദനത്തിൽ, സ്തോത്രഗാനം ചെയ്യുന്നാ‍ാം ഹോതാവിൻെറ

digitized by www.sreyas.in

കർമ്മത്തിലെ സ്തോത്രസംബന്ധമായ ഭാഗങ്ങളെക്കൂടി സൂക്ഷിക്കണമെന്നു പറഞ്ഞിട്ടുണ്ടു്. അതുപോലെ പ്രണവത്തെയും ഉൽഗീഥത്തെയും ഒന്നാണെന്നു ബോധിച്ചു കൊണ്ടുള്ള മഹത്വത്തെയും കാണിച്ചിട്ടുണ്ടു്. അതിനാൽ ഈ സമാഹാരംകൊണ്ടു് അംഗാശ്രിതമായ ഉപാസനയുടെ സമുച്ചയം സൂചിപ്പിക്കപ്പെട്ടിട്ടുണ്ടു്.

**സൂ:—ഗുണസാധാരണ്യശ്രുതേശ്ച—64.**

ശബ്ദാർത്ഥം:—ഗുണസാധാരണ്യശ്രുതേഃ ച–ഗുണങ്ങളുടെ സാധാരണതയെ വെളിപ്പെടുത്തുന്ന ശ്രുതിയിൽനിന്നും ഈ കാര്യം സിദ്ധമാവുന്നുണ്ടു്.

സാരം:—ഓങ്കാരത്തിൻെറ സമാനഭാവത്തിലുള്ള ഉച്ചാരണംകൊണ്ടാണു് ഉപാസനം ശ്രേഷ്ഠമായിത്തീരുന്നതു്. ഓങ്കാരത്തിൽക്കൂടെയാണു് ത്രയീവിദ്യ മുഴവൻ തന്നെയും പ്രവൃത്തിയായിട്ടിരിക്കുന്നതു്. യജ്ഞത്തിൽ ആശ്രാവണം, കഥനം, ഉൽഗാനം എന്നിവയും ഓങ്കാരം കൊണ്ടാണു് ചെയ്യപ്പെടുന്നതു്. എന്നിങ്ങനെ കർമ്മാംഗങ്ങളെക്കൂടിയും സമാനഭാവത്തിൽ സമുച്ചയിച്ചുകൊണ്ടുള്ള വർണ്ണനം ശ്രുതിയിലുണ്ടു്. അതിനാൽ ഉപാസനങ്ങളെ അവയോടു ബന്ധപ്പെട്ട കർമ്മങ്ങളോടു സമുച്ചയിക്കുന്നതിൽ തെററില്ല.

**സൂ:—ന വാ തൽസഹഭാവാശ്രുതേഃ—65.**

ശബ്ദാർത്ഥം:—വാ=എന്നാൽ. തൽസഹഭാവാശ്രുതേഃ=അതാതുപാസനങ്ങളെ സമുച്ചയം ചെയ്യാൻ നിർദ്ദേശിക്കുന്ന ശ്രുതിയില്ല. ന=അതിനാൽ ഉപാസനങ്ങളെ സമുച്ചയിക്കാൻ സാധ്യമല്ല.

digitized by www.sreyas.in

സാരം:—കഴിഞ്ഞ നാലു സൂത്രങ്ങളെക്കൊണ്ടു് ഉന്നയിച്ച പൂർവ്വപക്ഷത്തിന്നു് ഇതു മുതൽ രണ്ടു സൂത്രങ്ങളെക്കൊണ്ടു മറുപടി പറഞ്ഞു് ഈ പാദത്തെ അവസാനിപ്പിക്കുകയാണു്. അതായതു് ഉപാസനങ്ങളുടെ അംഗങ്ങളായ കർമ്മങ്ങളെ സമുച്ചയിക്കാൻ പറഞ്ഞതുപോലെ ഉപാസനങ്ങളെ സമുച്ചയിക്കാൻ ശ്രുതി പറഞ്ഞിട്ടില്ല. അതിനാൽ കർമ്മങ്ങളെയെന്നപോലെ ഉപാസനങ്ങളെ സമുച്ചയിക്കുന്നതു വിഹിതമല്ലെന്നാണതിന്റെ അർത്ഥം. ഉപാസനങ്ങളുടെ ഉദ്ദേശങ്ങളും ഭിന്നങ്ങളാണു്. ഏതുദ്ദേശത്തിൽ ഏതു ഫലത്തിന്നുവേണ്ടി ഒരു യജ്ഞം ചെയ്യുന്നുവോ, അതിന്റെ അംഗമെന്നറിയപ്പെടുന്ന ഉപാസനം ഭിന്നഫലത്തോടുകൂടിയതാവാം. അതുകൊണ്ടു കർമ്മാംഗങ്ങൾക്കെന്നപോലെ ഉപാസനത്തിന്നു സമുച്ചയം ശരിയല്ല. ചെയ്യാൻ പാടുള്ളതുമല്ല. ഉപാസനങ്ങളുടെ അനുഷ്ഠാനം പ്രത്യേകംതന്നെ ചെയ്യണമെന്നു താൽപര്യം.

സൂ:—ദർശനാച്ച—66.

ശബ്ദാർത്ഥം:—ദർശനാൽ ച=ശ്രുതിയിൽ ഉപാസനങ്ങളുടെ സമുച്ചയത്തെ കാണിക്കാത്തതുകൊണ്ടും ഇതു വ്യക്തമാവുന്നു.

സാരം:—"മുമ്പു പറഞ്ഞതുപോലെ നിഗൂഢതത്ത്വങ്ങളെ അറിയുന്ന ബ്രഹ്മൻ യജ്ഞത്തിന്റെയും യജമാനന്റെയും ഋത്വിക്കുകളുടെയും രക്ഷയെ ചെയ്യാൻ സംശയരഹിതനായിരിക്കും" എന്നു ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. ഇങ്ങനെ വിദ്യയുടെ മഹിമയെ പ്രകാശിപ്പിച്ചശേഷം

digitized by www.sreyas.in

ഉപാസനത്തെ കമ്മത്തോടു യോജിപ്പിക്കരുതെന്നു കാണിച്ചിട്ടുമുണ്ടു്. ഉപാസനത്തിന്നു സവ്വത്ര സമാഹാരമുണ്ടെങ്കിൽ ഋത്വിക്കുകളെ രക്ഷിക്കാൻ ബ്രഹ്മനെ കല്പിക്കേണ്ട ആവശ്യമില്ല. ഓരോ ഋത്വിക്കിന്നും ഉപാസനാസ്വരൂപം അറിഞ്ഞിരിക്കാനും, അവരവരുടെ രക്ഷയെ അവരവക്കുതന്നെ സാധിക്കാനും ന്യായമുണ്ടു്. അങ്ങനെയില്ലാത്തതുകൊണ്ടാണല്ലോ എല്ലാവരുടേയും രക്ഷാകത്താവായിട്ടു ബ്രഹ്മനെ കല്പിച്ചതു്. ഇതിൽനിന്നു് ഉപാസനങ്ങൾ കമ്മങ്ങൾക്കധീനങ്ങളല്ലെന്നു നല്ലപോലെ വെളിവാവുന്നുണ്ടു്. സ്വതന്ത്രങ്ങളാണു് ഉപാസനങ്ങൾ. ആ കാരണത്താൽത്തന്നെ മറെറാന്നിനോടു കൂട്ടിയോജിപ്പിക്കാൻ പാടില്ലാത്തവയാണു്.

മൂന്നാമദ്ധ്യായത്തിൽ തൃതീയപാദം കഴിഞ്ഞു.

digitized by www.sreyas.in

## ചതുർത്ഥപാദം

തൃതീയപാദത്തിൽ പരമാത്മപ്രാപ്തിക്ക ഹേതുഭൂതയായ വിദ്യയുടെ വിവരണമാണു് ചെയ്തതു്. അനേക സ്വരൂപങ്ങളിലുള്ള വിദ്യകളെല്ലാം ഒന്നോ, അഥവാ പലതോ? വിദ്യകളെ അന്യോന്യം സമുച്ചയിക്കാമോ? എന്നീ പ്രശ്നങ്ങളെയാണു് നിരൂപിച്ചു സിദ്ധാന്തിച്ചതു്. അതിൽനിന്നു നിഷ്കൃഷ്ടമായ വിദ്യാബോധം ഒരാറം ക്കുണ്ടാവാം. ഇനി തുടങ്ങാൻപോവുന്ന ഈ ചതുർത്ഥപാദത്തിൽ ബ്രഹ്മജ്ഞാനം സ്വതന്ത്രസാധനമാണോ; അഥവാ അതിനന്യസാധനങ്ങളുടെ അപേക്ഷയുണ്ടോ; ഉണ്ടെങ്കിൽ ഏതെല്ലാം സാധനങ്ങളുടെ അപേക്ഷയാണുള്ളതു്? എന്നിങ്ങനെയുള്ള കാര്യങ്ങളെയാണു് നിരൂപിക്കാൻ തുടങ്ങുന്നതു്.

### സൂ:—പുരുഷാർത്ഥോഽതശ്ശബ്ദാദി
### തി ബാദരായണഃ—1.

ശബ്ദാർത്ഥം:— പുരുഷാർത്ഥഃ = പരമപുരുഷാർത്ഥമാകുന്ന പരബ്രഹ്മപ്രാപ്തി. അതഃ=ബ്രഹ്മജ്ഞാനംകൊണ്ടുണ്ടാവുന്നു. ശബ്ദാൽ=എന്തുകൊണ്ടെന്നാൽ. ശ്രുതിയിൽ അങ്ങനെ പറഞ്ഞിട്ടുണ്ടു്. ഇതി ബാദരായണഃ=എന്നാണു് വ്യാസാചാര്യന്റെ അഭിപ്രായം.

സാരം:—"തരതി ശോകമാത്മവിൽ", "തഥാ വിദ്വാൻ നാമരൂപാദ്വിമുക്തഃ പരാൽ പരം പുരുഷമുപൈതി ദിവ്യം", "ബ്രഹ്മവിദാപ്നോതി ശം", "ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈഃ" എന്നിങ്ങനെ അനേകവാ



digitized by www.sreyas.in

കൃങ്ങളെക്കൊണ്ടു ശ്രുതി വ്യക്തമാക്കീട്ടുണ്ടു് ബ്രഹ്മജ്ഞാനി സംസാരത്തിൽനിന്നു മോചിച്ചു പരമപദത്തെ പ്രാപിക്കുന്നുവെന്നു്. അതിനാൽ ബ്രഹ്മജ്ഞാനംമാത്രമാണു് പരമപുരുഷാൎത്ഥമായ മോക്ഷത്തിന്നു ഹേതുവെന്നാണു് വ്യാസാചാര്യൻെറ അഭിപ്രായം.

**സൂ:—ശേഷത്വാൽ പുരുഷാൎത്ഥവാദോ യഥാന്യേഷ്വിതി ജൈമിനിഃ—2.**

ശബ്ദാൎത്ഥം:—അന്യേഷു യഥാ=യജ്ഞത്തിൻെറ അംഗങ്ങളിൽ ചെയ്യപ്പെടുന്ന ഫലശ്രുതി എപ്രകാരം കൎമ്മത്തിൻെറ അൎത്ഥവാദം മാത്രമാണോ; അതുപോലെ. ശേഷത്വാൽ=കൎമ്മത്തിൻെറ അംഗമായതുകൊണ്ടു്. പുരുഷാൎത്ഥവാദഃ=ബ്രഹ്മവിദ്യ മോക്ഷഹേതുവാണെന്ന പ്രശംസ അൎത്ഥവാദം മാത്രമാണു്. ഇതി ജൈമിനിഃ=എന്നാണു് ജൈമിനിയെന്ന ആചാര്യൻെറ അഭിപ്രായം.

സാരം:—എല്ലാ കൎമ്മങ്ങളുടെയും കൎത്താവാണു് ആത്മാവു്. ആത്മാവിൻെറ എല്ലാ അനുഭവങ്ങളും കൎമ്മത്തിൻെറ ഫലങ്ങളാണുതാനും. ആ സ്ഥിതിക്കു സ്വരൂപജ്ഞാനത്തിനുതകുന്ന വിദ്യയും കൎമ്മത്തിൻെറ അംഗമാണു്. അതിനാൽ ബ്രഹ്മവിദ്യ മോക്ഷഹേതുവാണെന്ന പ്രശംസ അൎത്ഥവാദം മാത്രമാണു്. വാസ്തവത്തിൽ മോക്ഷത്തിന്നും ഹേതു കൎമ്മംതന്നെയാണു്. എപ്രകാരം കൎമ്മാംഗങ്ങൾക്കു ചെയ്യപ്പെടുന്ന ഫലശ്രുതി കൎമ്മത്തിൻെറ അൎത്ഥവാദം മാത്രമായി കണക്കാക്കുന്നുവോ, അതുപോലെ വിദ്യാപ്രശംസയും അൎത്ഥവാദമാണു് എന്നാണു് ജൈമിനിയാകുന്ന ആചാര്യൻെറ അഭിപ്രായം.

digitized by www.sreyas.in

സൂ:—ആചാരദർശനാൽ—3.

ശബ്ദാർത്ഥം:—ആചാരദർശനാൽ = ശ്രേഷ്ഠപുരുഷന്മാരുടെ ആചാരത്തെ നോക്കിയാലും വിദ്യ കർമ്മാംഗമാണെന്ന സംഗതി മനസ്സിലാക്കാൻ കഴിയും.

സാരം:—മിഥിലാധിപനായ ജനകരാജാവു വലിയ ജ്ഞാനിയായിരുന്നുവെന്നു തെളിയുന്നു. അദ്ദേഹം ഒരിക്കൽ വലിയ ദക്ഷിണയോടുകൂടിയ ഒരു യാഗം ചെയ്തുവെന്നും, അതിൽ കുരുപാഞ്ചാലദേശക്കാരായ അനേകം ബ്രഹ്മജ്ഞാനികളായ ബ്രാഹ്മണരൊത്തുചേർന്നുവെന്നും ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നുണ്ടു്. അശ്വപതിയെന്ന രാജാവു തൻെറ അടുക്കൽ ബ്രഹ്മവിദ്യയെ ഗ്രഹിക്കാൻവേണ്ടി വന്നുചേർന്ന അനേകം ബ്രാഹ്മണരോടു് ഒരിക്കൽ പറകയാണു്: എൻെറ രാജ്യത്തിൽ കള്ളനോ, കശ്മലനോ, മദ്യപാനിയോ, അഗ്നിഹോത്രത്തെ ചെയ്യാത്തവനോ, വിദ്യാശൂന്യനോ, വ്യഭിചാരിയോ ആയിട്ടൊരാൾപോലുമില്ല. പിന്നെ കുലടാസ്ത്രീകളില്ലെന്നു പറയേണ്ടതില്ലല്ലോ. എന്നാലും ഞാനിപ്പോഴും യജ്ഞങ്ങളെ ചെയ്യുന്നു. ഓരോ ഋത്വിക്കിനും എത്ര ദ്രവ്യം ദക്ഷിണയായികൊടുക്കാറുണ്ടോ, അത്രയും ദ്രവ്യം നിങ്ങൾക്കും തരാം എന്നു്. ഇതു ഛാന്ദോഗ്യോപനിഷത്തിൽ പറയുന്ന കഥയാണു്. കൂടാതെ ശ്വേതകേതുവിനു ജ്ഞാനോപദേശം ചെയ്ത ഉദ്ദാളകമഹർഷി മഹാജ്ഞാനിയാണെന്നു പ്രസിദ്ധമാണു്. അദ്ദേഹവും യജ്ഞങ്ങളെ ചെയ്തിരുന്നു. ബ്രഹ്മവാദികളിൽവെച്ചു് എല്ലാ പ്രകാരത്തിലും യോഗ്യനാണു് യാജ്ഞവൽക്യൻ. അദ്ദേഹവും

digitized by www.sreyas.in

ഗൃഹസ്ഥന്മം തികഞ്ഞ കർമ്മിയുമായിരുന്നു. ഇങ്ങനെ ശ്രുതികളിൽ വർണ്ണിച്ചിട്ടുള്ള മഹാപുരുഷന്മാരുടെ ആചാരസമ്പ്രദായങ്ങളെ നോക്കിയാലും ബ്രഹ്മവിദ്യ കർമ്മത്തിന്റെ അംഗമാണെന്നും, കർമ്മത്തോടുകൂടിമാത്രമേ അതു മോക്ഷകാരണമായിത്തീരുന്നുള്ളുവെന്നും വ്യക്തമാവുന്നുണ്ടു്.

സൂ:—തച്ഛ്രുതേഃ—4.

ശബ്ദാർത്ഥം:—തച്ഛ്രുതേഃ=തൽസംബന്ധമായ ശ്രുതിവാക്യത്തിൽനിന്നും ഈ കാര്യം ഗ്രഹിക്കാൻ കഴിയും.

സാരം:—ശ്രുതിയിലും ഈ വിഷയത്തെ പലേടത്തും വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ടു്. ഛാന്ദോഗ്യോപനിഷത്തിൽ ഒരിടത്തു പറയുന്നു: "ഓങ്കാരമാകുന്ന ഉൽഗീഥാക്ഷരത്തിന്റെ താത്ത്വികമായ അർത്ഥത്തെ അറിയുന്നവരും, അറിയാത്തവരും കർമ്മം ചെയ്യുന്നുണ്ടു്. എന്നാൽ അറിവോടും, ശ്രദ്ധയോടും, യോഗത്തോടുംകൂടി ച്ചെയ്യുന്ന കർമ്മം വീര്യവത്തായിരിക്കും" എന്നു്. ഇതു ബ്രഹ്മവിദ്യയെ കർമ്മത്തിന്റെ അംഗമായി പ്രഖ്യാപിക്കലല്ലാതെ മറെറന്താണു്? ഇതിൽനിന്നു കർമ്മത്തോടുകൂടാത്ത കേവലജ്ഞാനം മോക്ഷഹേതുവല്ലെന്നു സിദ്ധമാവുന്നുമുണ്ടു്.

സൂ:—സമന്വാരംഭണാൽ—5.

ശബ്ദാർത്ഥം:—സമന്വാരംഭണാൽ=ജ്ഞാനവും കർമ്മവും രണ്ടും ജീവന്റെ സംസ്കാരങ്ങളാണു് എന്നു പറയുന്നതുകൊണ്ടും ഇതു സിദ്ധമാവുന്നുണ്ടു്.

സാരം:—ജീവൻ ശരീരത്തെ വിട്ടു മറെറാരു ശരീരത്തിലേയ്ക്കു പോവുമ്പോൾ പ്രാണൻ, ഇന്ദ്രിയങ്ങൾ, അ

digitized by www.sreyas.in

ന്തഃകരണം കർമ്മജ്ഞാനമയങ്ങളായ സംസ്കാരങ്ങൾ എന്നിവയോടുകൂടിയാണു് പോവുന്നതെന്നു ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നു. കാർമ്മികവും വിദ്യാമയവുമായ സംസ്കാരങ്ങളെക്കൊണ്ടാണു് ജീവിതത്തിലെ എല്ലാ വ്യവഹാരങ്ങളെയും നടത്തുന്നതും. അതുകൊണ്ടും ജ്ഞാനം കർമ്മത്തിന്റെ അംഗമാണെന്നു സിദ്ധമാവുന്നുണ്ടു്.

**സൂ:—തദ്വതോ വിധാനാൽ—6.**

ശബ്ദാർത്ഥം:—തദ്വതഃ=ആത്മജ്ഞാനയുക്തനാണു്. വിധാനാൽ=കർമ്മവിധാനങ്ങൾക്കധികാരിയെന്നു വിധിച്ചതുകൊണ്ടും വിദ്യ കർമ്മത്തിന്റെ അംഗമെന്നു സിദ്ധമാവുന്നു.

സാരം:—ബ്രഹ്മവിദ്യയുടെ പാരമ്പര്യത്തെ വർണ്ണിക്കുന്നിടത്തു ഛാന്ദോഗ്യോപനിഷത്തിൽ പറകയാണു്: “ബ്രഹ്മദേവൻ പ്രജാപതിക്കും, പ്രജാപതി മനുവിന്നും, മനു പ്രജകൾക്കും ആ ബ്രഹ്മജ്ഞാനത്തെ ഉപദേശിച്ചു. ബ്രഹ്മചര്യാശ്രമത്തിൽ ഗുരുകുലവാസം ചെയ്തു ഗുരുശുശ്രൂഷയോടുകൂടി കർത്തവ്യകർമ്മങ്ങളെ തെററുകൂടാതെ ആചരിച്ചുകൊണ്ടു വേദാധ്യയനകാലം കഴിയുന്നതുവരെ താമസിച്ചു പിന്നെ സമാവർത്തനം കഴിഞ്ഞു ഗുരുകുലത്തിൽനിന്നു മടങ്ങി കുറച്ചുകാലം തീർത്ഥയാത്ര ചെയ്യണം. അതിനുശേഷം ഗൃഹത്തിൽ മടങ്ങിവന്നു വിവാഹം കഴിച്ചു ഗൃഹസ്ഥനായി നിയതകർമ്മങ്ങളെ ആചരിച്ചുകൊണ്ടു കഴിയണം. പുത്രന്മാർക്കും ശിഷ്യന്മാർക്കും ധർമ്മോപദേശം ചെയ്യണം. പിന്നെ ഇന്ദ്രിയങ്ങളെ മനസ്സിൽ

digitized by www.sreyas.in

അടക്കി ഗൃഹത്തിൽനിന്നിറങ്ങണം. ഇങ്ങനെയൊക്കെ ജീവിക്കുന്ന മനുഷ്യൻ അന്ത്യത്തിൽ ബ്രഹ്മപദത്തെ പ്രാപിക്കും.” ഇതിൽനിന്നു ജ്ഞാനത്തോടുകൂടിയാണു് കർമ്മം ചെയ്യേണ്ടതെന്നും കർമ്മത്തിൻെറ ഫലമായിട്ടാണു് ബ്രഹ്മപദപ്രാപ്തിയുണ്ടാവുന്നതെന്നും വ്യക്തമാവുന്നു. അതിനാൽ ബ്രഹ്മജ്ഞാനം കർമ്മത്തിൻെറ അംഗംതന്നെയെന്നു തെളിയുന്നു.

## സൂ:—നിയമാച്ച—7.

ശബ്ദാർത്ഥം:—നിയമാൽ ച=ശ്രുതിയിൽ കർമ്മം അവശ്യം ചെയ്യപ്പെടേണ്ടതാണെന്നു നിയമിച്ചിരിക്കയാലും വിദ്യ കർമ്മത്തിൻെറ അംഗമാണെന്നു വരുന്നു.

സാരം:—മനുഷ്യൻ ഈ ലോകത്തിൽ “ശാസ്ത്രവിഹിതങ്ങളായ ശ്രേഷ്ഠകർമ്മങ്ങളെ ചെയ്തുകൊണ്ടു നൂറു കൊല്ലം ജീവിക്കാനായി ആഗ്രഹിക്കണം. അങ്ങനെ ചെയ്താൽ അവനു കർമ്മബന്ധമുണ്ടാവുന്നില്ല. മററൊരു പ്രകാരത്തിലും കർമ്മബന്ധത്തെ അകററാൻ കഴിയില്ല.” എന്നിങ്ങനെ ശ്രുതി നിർബ്ബന്ധിക്കുന്നു. കർമ്മം ചെയ്യാതെ ജീവിക്കാൻ പാടില്ലെന്നുപോലും ശ്രുതി അനുശാസിക്കുന്നു. ജ്ഞാനത്തെസ്സംബന്ധിച്ചു് അങ്ങനെയുള്ള നിയമങ്ങളോ വിധികളോ ഇല്ല. ആജീവനാന്തം കർമ്മം ചെയ്തുകൊണ്ടുതന്നെ ജീവിക്കണമെന്നും വിധിയിൽനിന്നു കർമ്മമാണു് ശ്രേഷ്ഠമായിട്ടിരിക്കുന്നതെന്നും കർമ്മത്തിൻെറ അംഗംമാത്രമാണു് ജ്ഞാനമെന്നും സിദ്ധമാവുന്നുണ്ടു്.

digitized by www.sreyas.in

## സൂ:—അധികോപദേശാത്തു ബാദരായണ സ്യൈവം തദ്ദർശനാൽ—8.

ശബ്ദാർത്ഥം:—തു=എന്നാൽ. അധികോപദേശാൽ=ശ്രുതിയിൽ കർമ്മത്തെ അപേക്ഷിച്ച് ബ്രഹ്മവിദ്യയുടെ മാഹാത്മ്യത്തെ അധികമായി പറഞ്ഞിരിക്കുന്നതുകൊണ്ടു്. ബാദരായണസ്യ=വ്യാസമഹർഷിയുടെ അഭിപ്രായം. ഏവം=പ്രഥമസൂത്രത്തിൽ പറഞ്ഞതുപോലെയാണു്. തദ്ദർശനാൽ=എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ വിദ്യയുടെ മാഹാത്മ്യത്തെ അധികമായി പറഞ്ഞുകാണുന്നതുകൊണ്ടു തന്നെ.

സാരം:—കഴിഞ്ഞ ഏതാനും സൂത്രങ്ങളെക്കൊണ്ടു ജൈമിനിയുടെ മതത്തെ അവതരിപ്പിച്ചുകഴിഞ്ഞു. കർമ്മാചാര്യന്റെ എല്ലാ സിദ്ധാന്തങ്ങളെയും യുക്തികളെയും പ്രകാശിപ്പിച്ചുകഴിഞ്ഞു. ഇതുമുതല്ക്കുള്ള ഏതാനും സൂത്രങ്ങളെക്കൊണ്ടു പ്രസ്തുത കർമ്മസിദ്ധാന്തത്തെ ഖണ്ഡിച്ചു സ്വസിദ്ധാന്തത്തെ സമർത്ഥിക്കാൻ തുടങ്ങുകയാണു് ആചാര്യൻ. ജൈമിനി സർവ്വോൽകൃഷ്ടമായ ബ്രഹ്മജ്ഞാനത്തെ കർമ്മത്തിന്റെ അംഗമെന്നു സിദ്ധാന്തിച്ചതു ശരിയായില്ല. എന്തെല്ലാം യുക്തികളാണോ അദ്ദേഹം തന്റെ സിദ്ധാന്തത്തെ സമർത്ഥിക്കാൻവേണ്ടി അവതരിപ്പിച്ചതു്, അവയെല്ലാം കേവലം ആഭാസമാത്രങ്ങളാണു്. അവകൊണ്ടൊന്നും ജ്ഞാനസിദ്ധാന്തത്തിന്നു യാതൊരു കറവോ മറവോ സംഭവിച്ചിട്ടില്ല. എന്നാൽ ജ്ഞാനികൾക്കു കർമ്മത്തെ സ്പർശിക്കാൻതന്നെ പാടില്ലെന്നാരും പറയുന്നില്ല. ലോകസംഗ്രഹാർത്ഥം

digitized by www.sreyas.in

പ്രാരബ്ധാനുരൂപേണ ജ്ഞാനികളും ചിലതൊക്കെ ചേഷ്ടിക്കാറുമുണ്ട്. പക്ഷേ അങ്ങനെ ചേഷ്ടിക്കുന്ന കർമ്മം മുക്തികാരണമാണെന്നു പറയാൻ വയ്യ. ബന്ധത്തിനല്ലാതെ മുക്തിക്കു ഹേതുവല്ല കർമ്മം. കർമ്മം മുക്തികാരണമാണെന്നു പറയുന്നപക്ഷം ബന്ധകാരണം മറ്റെന്തെങ്കിലുമാണെന്നു പറയേണ്ടിവരും. അതു ശരിയല്ല. എല്ലാ കർമ്മങ്ങളുടെയും കർത്താവെന്നഭിമാനിക്കുന്ന ജീവൻതന്നെ അജ്ഞാനപ്രതീകമാണെന്നിരിക്കെ പ്രസ്തുതജീവൻെറ ചേഷ്ടകളാകുന്ന കർമ്മങ്ങളിൽ ഏതാണ് അജ്ഞാനസ്വരൂപമല്ലാത്തതു്? അജ്ഞാനമയങ്ങളായ കർമ്മങ്ങൾ മുക്തികാരണമാണെന്നു പറഞ്ഞാൽ ജ്ഞാനമാണ് ബന്ധഹേതുവെന്നു പറയേണ്ടിവരും. അതിനാൽ കർമ്മം ബന്ധകാരണമല്ലാതെ മുക്തികാരണമല്ല. മുക്തിക്കു് ഒരേ ഒരു ഹേതു നിരുപാധികവും അദ്വൈതവുമായ ആത്മജ്ഞാനമാണ്. അതു കർമ്മത്തിൻെറ അംഗമല്ലതാനും. പരമാത്മപ്രാപ്തിരൂപമായ മോക്ഷത്തിന്നു പരമാത്മതത്വജ്ഞാനമൊഴിച്ചു മറ്റൊന്നും കാരണമല്ല. അതു കർമ്മംകൊണ്ടുണ്ടാവാനും വയ്യ. ശ്രുതിയിൽ പല പ്രാവശ്യം അതിനെ പ്രകാശിപ്പിച്ചിട്ടുമുണ്ടു്.

"ഇഷ്ടാപൂർത്തം മന്യമാനാ വരിഷ്ഠം
നാന്യൽ ശ്രേയോ വേദയന്തേ പ്രമൂഢാഃ
നാകസ്യ പൃഷ്ഠേ തേ സുകൃതേഽനുഭൂത്വാ
ഇമം ലോകം ഹീനതരം വാ വിശന്തി."

'ഇഷ്ടം പൂർത്തം എന്നീ കർമ്മങ്ങളെ ശ്രേഷ്ഠങ്ങളായറിയുന്ന മൂഢന്മാർ അതിൽനിന്നു പരമായ ശ്രേയസ്സിനെ

digitized by www.sreyas.in

അറിയുന്നില്ല. അതുകൊണ്ടാണു് പ്രസ്തുതശ്രൗതസ്മാൎത്ത കൎമ്മങ്ങൾതന്നെ ശ്രേഷ്ഠങ്ങളെന്നു കരുതി അവയിൽത്തന്നെ പിടിച്ചുതൂങ്ങിനില്ക്കുന്നതു്. എന്നാൽ അങ്ങനെയുള്ള കൎമ്മങ്ങളുടെ ഫലമായി സ്വൎഗ്ഗലോകത്തെ ശ്രേഷ്ഠഫലങ്ങളെ അനുഭവിക്കാനിടവന്നാലും അതിൻെറ പൎയ്യവസാനത്തിൽ ഈ ലോകത്തിൽ മനുഷ്യനായിട്ടോ അല്ലെങ്കിൽ ഇതിനെക്കാൾ ഹീനമായ മററു വല്ല ലോകങ്ങളിലോ മററു വല്ല യോനികളിലോ വീണ്ടും ജനിക്കാനിടയാവുകയും ചെയ്യുന്നു.' മുണ്ഡകോപനിഷത്തിലെ ഒരു മന്ത്രമാണിതു്. കൎമ്മത്തിൻെറ തുച്ഛതയും കൎമ്മമാണു് സൎവ്വോൽകൃഷ്ടമെന്നു കരുതുന്നവരുടെ മൂഢതയും വളരെ വ്യക്തമായി പ്രകാശിച്ചിരിക്കുന്നു ഈ മന്ത്രത്തിൽ. കൂടാതെ അതേ ശ്രുതിതന്നെ അടുത്തതായി കൎമ്മത്തിൻെറ നിസ്സാരതയും അനൎത്ഥാത്മകതയും ബോധ്യപ്പെട്ടു ജ്ഞാനസമ്പാദനം ചെയ്യാനൊരുങ്ങണമെന്നും അങ്ങനെ ചെയ്യാത്തവൻ തൻെറ ശ്രേയസ്സിൽ വിമുഖനാണെന്നു കൂടി ഉൽബോധിപ്പിക്കുന്നു.

"പരീക്ഷ്യ ലോകാൻ കൎമ്മചിതാൻ ബ്രാഹ്മണോ
നിൎവ്വേദമായാൽ നാസ്ത്യകൃതഃ കൃതേന
തദ്വിജ്ഞാനാൎത്ഥം സ ഗുരുമേവാഭിഗച്ഛേൽ
സമിൽപാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം"

'കൎമ്മഫലസ്വരൂപങ്ങളായ ലോകങ്ങളെയും അവയിലെ അനുഭവങ്ങളെയും അവയുടെ തുച്ഛതയെയും ബോധിച്ചു ശ്രേയോൎത്ഥിയും ബ്രഹ്മജിജ്ഞാസുവുമായി

20*

ത്തിന്റെ സാധകൻ ബന്ധകാരണം കർമ്മമാണെന്നും അതിനാൽ കർമ്മംകൊണ്ടു ബന്ധം വർദ്ധിക്കലല്ലാതെ മോക്ഷമുണ്ടാവാൻ പോവുന്നില്ലെന്നും കർമ്മവിരുദ്ധമായ ജ്ഞാനംകൊണ്ടുമാത്രമേ മുക്തനും ചരിതാർത്ഥനുമാവാൻ പോവുന്നുള്ളുവെന്നും ധരിക്കണം. ആ ബോധത്തിന്നു ദൃഢത വന്നുകഴിഞ്ഞാൽ അദ്വൈതമായ പരമജ്ഞാനത്തെ അറിയാൻവേണ്ടി ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ആചാര്യനെ സമീപിക്കണം' എന്നിങ്ങനെ. അഭയാർത്ഥിയായിത്തന്നെ ശരണംപ്രാപിച്ച ശിഷ്യന്നു് ആചാര്യൻ ബ്രഹ്മജ്ഞാനത്തെ ഉപദേശിക്കണമെന്നും ശ്രുതി ശാസിക്കുന്നുണ്ടു്. ഇങ്ങനെ പല കാര്യങ്ങളെയും പല പ്രാവശ്യം പറഞ്ഞ ശ്രുതി അവസാനമായി ബ്രഹ്മസ്വരൂപത്തെയും വ്യക്തമാക്കുന്നുണ്ടു്. കർമ്മങ്ങളിൽനിന്നും കർമ്മഫലങ്ങളിൽനിന്നും അതീതമാണു് ബ്രഹ്മമെന്നു് അവിടെ വ്യക്തമാക്കുന്നുമുണ്ടു്. കൂടാതെ കർമ്മഗ്രന്ഥി പൊട്ടി നിസ്സംശയജ്ഞാനം വികസിച്ച ഒരാൾക്കുമാത്രമേ ബ്രഹ്മത്തെ അറിയാൻ കഴിയൂ എന്നുകൂടി പറയുന്നുണ്ടു്. ഇതുപോലെ അനേകസ്ഥലങ്ങളിൽ ശ്രുതി ബ്രഹ്മവിദ്യയുടെ മഹത്വം കർമ്മത്തെക്കാൾ എത്രയോ അധികമാണെന്നു വ്യക്തമാക്കുന്നുണ്ടു്. അതിനാൽ ബ്രഹ്മവിദ്യ കർമ്മത്തിന്റെ അംഗമോ കർമ്മം മോക്ഷകാരണമോ അല്ല. നിരുപാധികവും നിസ്സംശയവും അദ്വൈതവുമായ ബ്രഹ്മജ്ഞാനംമാത്രമാണു് ബ്രഹ്മപ്രാപ്തിസ്വരൂപമായ മോക്ഷത്തിന്നു് ഏകകാരണം.

**സൂ:—തുല്യം തു ദർശനം—9.**

digitized by www.sreyas.in

ശബ്ദാത്ഥം:—തു=കൂടാതെ. ദശനം=ആചരണദശനം. തുല്യം=തുല്യമാണെന്നതുകൊണ്ടും ബ്രഹ്മവിദ്യ കമ്മത്തിൻെറ അംഗമാണെന്നു വരുന്നില്ല.

സാരം:—ആചാരസമ്പ്രദായംകൊണ്ടു നോക്കിയാലും ബ്രഹ്മവിദ്യ കമ്മത്തിൻെറ അംഗമാണെന്നോ കമ്മത്തിൻെറ ഫലമാണെന്നോ വരുന്നില്ല. രണ്ടുപ്രകാരത്തിലുള്ള ആചരണസമ്പ്രദായങ്ങറം ശ്രുതികളിൽ പ്രസിദ്ധങ്ങളാണു്. ഒന്നു ജ്ഞാനനിഷ്ഠന്മാരായ ജനകാദികളെപ്പോലുള്ള ഗൃഹസ്ഥന്മാരുടേതാണു്. അവർ നിസ്സംഗന്മാരും ബ്രഹ്മനിഷ്ഠന്മാരുമായി ലോകസംഗ്രഹത്തിനുവേണ്ടിമാത്രം യജ്ഞയാഗാദികമ്മങ്ങളെച്ചെയ്തുകൊണ്ടും തപോദാനാദികളെ ഉപേക്ഷിക്കാതെയുമുള്ളതാണു്. എങ്കിലും അവരുടെ ബ്രഹ്മനിഷ്ഠയ്ക്കോ സംസാരത്തിലെ നിസ്സംഗതയ്ക്കോ യാതൊരു കുറവുമില്ലതാനും. മറെറാന്നു യാതൊരു കമ്മത്തോടും സംബന്ധപ്പെടാതെ യദൃച്ഛാലാഭസന്തുഷ്ടന്മാരും ഭിക്ഷാശികളുമായി മുറിവില്ലാത്ത ബ്രഹ്മധ്യാനത്തോടുകൂടി പരിവ്രാജനംചെയ്തുകൊണ്ടിരിക്കുന്ന സന്ന്യാസിമാരുടെ സമ്പ്രദായമാണു്. പ്രസ്തുതരണ്ടു സമ്പ്രദായപ്രകാരമുള്ള ആചാരങ്ങളെ നോക്കുമ്പോഴും ബ്രഹ്മവിദ്യ കമ്മത്തിൻെറ അംഗമാണെന്നു വരുന്നില്ല. അതിനാൽ കമ്മത്തിൻെറ അംഗമല്ല ബ്രഹ്മവിദ്യ.

**സൂ:—അസാവ്വത്രികീ—10**

ശബ്ദാത്ഥം:—അസാവ്വത്രികീ=ആ ശ്രുതിവാക്യം ഏകദേശീയംമാത്രമാണു്; എല്ലായിടത്തേയ്ക്കും ബാധിക്കുന്നതല്ല.

digitized by www.sreyas.in

സാരം:—'യദേവ വിദ്യയാ കരോതി' എന്നിങ്ങനെ ഉദ്ഗീഥോപാസനത്തെസ്സംബന്ധിച്ച് ഛാന്ദോഗ്യോപനിഷത്തിൽ പറയപ്പെട്ട വാക്യം ആ കാര്യത്തെ മാത്രം സംബന്ധിച്ചതാണ്. സാർവ്വത്രികങ്ങളായ വിധികളിലേയ്ക്ക് അതു ബാധകമാവുന്നില്ല. അതിനാൽ കേവലം ഏകദേശീയമായ ആ മന്ത്രവാക്യത്തെ അടിസ്ഥാനപ്പെടുത്തി വിദ്യ കർമ്മത്തിന്റെ അംഗമാണെന്നു പറയുന്നതു ശരിയല്ല. അങ്ങനെ ആവാനും വയ്യ.

**സൂ:—വിഭാഗഃ ശതവൽ—11.**

ശബ്ദാർത്ഥം:—ശതവൽ=ഒരു നൂറു മുദ്രകളെ വിഭജിക്കുന്നതുപോലെ. വിഭാഗഃ=അധികാരിഭേദത്തിനനുസരിച്ച് കർമ്മജ്ഞാനങ്ങളെ വിഭജിച്ചതാണ് ആ മന്ത്രത്തിൽ.

സാരം:—പൂർവ്വപക്ഷത്തിൽ അഞ്ചാമത്തെ സൂത്രത്തിൽ അധ്യാഹരിച്ച ശ്രുതിമന്ത്രതാത്പര്യത്തിനുള്ള മറുപടിയാണി സൂത്രംകൊണ്ടു പറയുന്നത്. അർഹതപ്പെട്ടവക്ക് അർഹതപ്പെട്ട തോതിൽ വിഭജിച്ചുകൊടുക്കാനായി ഒരു നൂറു മുദ്രകളെ ഏല്പിച്ചുകൊടുത്തു ഒരാൾക്കെന്നുവന്നാൽ അയാളെങ്ങനെയാണോ അതാതാളുകളുടെ അർഹതയെ നോക്കി വ്യത്യസ്തമായ തോതിൽ വിഭജിക്കുന്നത്, അതുപോലെയാണ് പ്രസ്തുതശ്രുതിവാക്യത്തിന്റെയും താത്പര്യം. ശരീരത്തെ വിട്ടുപോവുന്ന ജീവൻ കർമ്മജ്ഞാനങ്ങളോടുകൂടി പോവുന്നുവെന്നു പൊതുവേ പറഞ്ഞതാണ്. ബ്രഹ്മജ്ഞാനിയായ ഒരാളുടെ കർമ്മം ഇവിടെ വെച്ചുതന്നെ നഷ്ടപ്പെടുന്നു. വിദ്യാബലംകൊ

digitized by www.sreyas.in

ണ്ടുമാത്രമാണ് അദ്ദേഹം ബ്രഹ്മപദത്തെ പ്രാപിക്കുന്നത്. കേവലം സംസാരിമാത്രനോ, സാധനാഭ്രഷ്ടനോ ആയ ഒരാളാണെങ്കിൽ കർമ്മജ്ഞാനങ്ങൾ രണ്ടും അദ്ദേഹത്തെ അനുഗമിക്കുന്നു. അവയുടെ തോതിനും വ്യത്യാസമുണ്ടാവും. ഇവിടെ വിദ്യ അല്ലെങ്കിൽ ജ്ഞാനമെന്നതിനു പരമാത്മാവിന്റെ അപരോക്ഷജ്ഞാനമെന്നു മാത്രമല്ല, ശ്രവണമനനനിദിധ്യാസങ്ങളുടെ അഭ്യാസമെന്നുകൂടി അർത്ഥം ധരിക്കേണ്ടതാണ്. അപ്പോൾ ആ നിലയ്ക്കും വിദ്യ കർമ്മത്തിന്റെ അംഗമല്ല.

**സൂ:—അധ്യയനമാത്രവതഃ—12.**

ശബ്ദാർത്ഥം:—അധ്യയനമാത്രവതഃ=ബ്രഹ്മവിദ്യയുടെ അനുഷ്ഠാനമില്ലാതെ അധ്യയനമാത്രമുള്ള ബ്രഹ്മചാരിയെ അപേക്ഷിച്ചാണ് ഈ പ്രതിപാദനം.

സാരം:—അതുപോലെ പൂർവ്വപക്ഷത്തിൽ ആറാമത്തെ സൂത്രത്തിൽ ഗുരുകുലവാസത്തിനുശേഷമുള്ള കർമ്മാനുഷ്ഠാനങ്ങളെ വിവരിച്ച് കർമ്മത്തിന്റെ അംഗമാണ് വിദ്യയെന്നു സമർത്ഥിച്ചുവല്ലോ. അതും ശരിയല്ല. എന്തുകൊണ്ടെന്നാൽ ബ്രഹ്മവിദ്യയുടെ ശ്രവണമാകുന്ന അധ്യയനമാത്രമുള്ള ബ്രഹ്മചാരിക്കാണ് ആ വക കർമ്മങ്ങളെല്ലാം വിധിക്കപ്പെട്ടിരിക്കുന്നത്. കാരണം, ശ്രവണം കഴിഞ്ഞൊരാൾക്കു മനനാദി അനുഷ്ഠാനമില്ലാത്തത് അന്തഃകരണത്തിന്റെ അശുദ്ധികൊണ്ടാണ്. അന്തഃകരണശുദ്ധിയുണ്ടാവുമ്പോൾ മനനനിദിധ്യാസങ്ങളാകുന്ന അഭ്യാസങ്ങളെ സ്വയമേവ ചെയ്യും. ബ്രഹ്മവിദ്യയുടെ അനുഷ്ഠാനമുള്ളൊരാൾക്കു യാതൊരു കർമ്മത്തി

digitized by www.sreyas.in

ന്റെയും ആവശ്യമില്ല. അതിനാൽ അന്തഃകരണശുദ്ധിക്കാണ് പ്രസ്തുതകർമ്മങ്ങൾ വിധിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ടും ബ്രഹ്മവിദ്യ കർമ്മത്തിന്റെ അംഗമാണെന്നു വരുന്നില്ല.

**സൂ:—നാവിശേഷാൽ—13.**

ശബ്ദാർത്ഥം:—അവിശേഷാൽ=പ്രസ്തുത ശ്രുതിവാക്യം വിദ്വാന്മാരെ അപേക്ഷിച്ചുള്ളതല്ല; സാധാരണജനങ്ങളെമാത്രം അപേക്ഷിച്ചുള്ളതാണ്. ന=അതിനാൽ പ്രസ്തുതവാക്യത്തിന്നു ജ്ഞാനത്തോടും സംബന്ധം കിട്ടുന്നില്ല.

സാരം:—പൂർവ്വപക്ഷക്കാരൻ അവസാനമായി അവതരിപ്പിച്ച ശ്രുതിപ്രമാണമാണ് "കുർവ്വന്നേവേഹ കർമ്മാണി". എന്നു തുടങ്ങുന്ന ഈശാവാസ്യോപനിഷത്തിലെ മന്ത്രം. അതിന്റെ മറുപടിയാണ് ഇതുമുതൽ നാലു സൂത്രങ്ങളെക്കൊണ്ടു പറയുന്നത്. പ്രസ്തുതമന്ത്രത്തിൽ ആയുഷ്കാലം മുഴുവൻ ത്യാഗത്തോടുകൂടി കർമ്മം ചെയ്യാൻ പറഞ്ഞതു് എല്ലാ സാധകന്മാരെയും അപേക്ഷിച്ചു പൊതുവെപ്പറഞ്ഞതാണ്. അല്ലാതെ ജ്ഞാനിയോടു വിശേഷരൂപത്തിൽ പറഞ്ഞതല്ല. അതുകൊണ്ടു ബ്രഹ്മവിദ്യ കർമ്മത്തിന്റെ അംഗമാണെന്നോ ബ്രഹ്മവിദ്യ പരമപുരുഷാർത്ഥത്തിന്നു ഹേതുവല്ലെന്നോ സിദ്ധമാവുന്നില്ല.

**സൂ:—സ്തുതയേഽനുമതിർവ്വാ—14.**

ശബ്ദാർത്ഥം:—വാ=അല്ലെങ്കിൽ. സ്തുതയേ=ബ്രഹ്മവിദ്യയുടെ സ്തുതിക്കായിക്കൊണ്ടുള്ള. അനുമതിഃ=അനുവാദമാത്രമാണ് പ്രസ്തുതമന്ത്രമെന്നും കരുതാം.

digitized by www.sreyas.in

സാരം:—എല്ലാ സാധകന്മാരെയും സാമാന്യമായി കർമ്മംചെയ്യാൻ പ്രേരിപ്പിച്ചതാണു് പ്രസ്തുതശ്രുതിമന്ത്രമെന്നാണെങ്കിൽ അതിൽ ജ്ഞാനിയും പെടുമല്ലോ. അപ്പോൾ ജ്ഞാനിയോടും കർമ്മം ചെയ്യാനല്ലേ ഉപദേശിക്കുന്നതെന്നാണെങ്കിൽ അങ്ങനെ വിചാരിക്കുന്നതിനും തെററില്ല. എന്നാൽ ബ്രഹ്മവിദ്യയുടെ സ്തുതിയായിത്തീരും പ്രസ്തുതമന്ത്രം. എങ്ങനെയെന്നാൽ ജ്ഞാനപ്രാപ്തിക്കുശേഷം ലോകസംഗ്രഹാർത്ഥം ആയുഷ്കാലം മുഴുവൻ കർമ്മം ചെയ്താലും ആ കർമ്മാചരണം ബന്ധകാരണമാവില്ലെന്നാണല്ലോ പറയുന്നതു്. ബ്രഹ്മവിദ്യയുടെ പ്രഭാവം കൊണ്ടല്ലേ അജ്ഞാനസ്വരൂപമായ കർമ്മം ബന്ധകാരണമാവാത്തതു്. അതു ബ്രഹ്മവിദ്യയെ സ്തുതിക്കൽതന്നെയാണല്ലോ. ആ നിലയ്ക്കു ബ്രഹ്മവിദ്യയെ സ്തുതിക്കാനുള്ള അനുവാദമാണു് പ്രസ്തുതമന്ത്രമെന്നു പറഞ്ഞാലും തെററില്ല. ഏതായാലും ജ്ഞാനം കർമ്മത്തിൻെറ അംഗമാണെന്നു കാണിക്കാനല്ലെന്നു തീർച്ചയാണു്.

**സൂ:—കാമകാരേണ ചൈകേ—15.**

ശബ്ദാർത്ഥം:—ച=കൂടാതെ. ഏകേ=ചിലർ. കാമകാരേണ=ഇഷ്ടംപോലെ സ്വതന്ത്രമായും കർമ്മത്തെ ത്യാഗം ചെയ്യുന്നു.

സാരം:—“കുർവ്വന്നേവേഹ കർമ്മാണി” എന്ന മന്ത്രം എല്ലാവരെയും അപേക്ഷിച്ചുള്ള സാമാന്യവിധിയാണെന്നു പറയുന്നപക്ഷം “പരീക്ഷ്യ ലോകാൻ” “കിം പ്രജയാ കരിഷ്യാമോ” എന്നിങ്ങനെ അനേകമന്ത്രങ്ങൾക്കു വൈരുദ്ധ്യം വരും. അതു ശരിയല്ല. അതിനാൽ പ്രസ്തുത

digitized by www.sreyas.in

മന്ത്രത്തെ അപേക്ഷിച്ചേടത്തോളം വന്നുചേരുന്നതിത്ര മാത്രമാണു്. ജ്ഞാനികഠം ജ്ഞാനപ്രാപ്തിക്കുശേഷം ചിലർ ലോകസംഗ്രഹാത്ഥം ആയുഷ്ക്കാലം മുഴുവൻ എന്തെങ്കിലും ചില കമ്മങ്ങളെ ചെയ്തുകൊണ്ടും, മററുചിലർ ഒന്നും ചെയ്യാതെയും കഴിയുന്നു. അവരെ അപേക്ഷിച്ച പ്രസ്തുത രണ്ടു സമ്പ്രദായവും തുല്യമാണു്. രണ്ടും അവക്കു ബന്ധകാരണമാവുന്നില്ല. ജ്ഞാനികഠം വിധിനിഷേധങ്ങഠംക്കതീതന്മാരും സ്വതന്ത്രന്മാരുമാകയാൽ അവക്കേതെങ്കിലായാലും വിരോധവുമില്ല. ഒന്നുകൊണ്ടും അവക്കു ബന്ധമുണ്ടാവുന്നില്ല എന്നാണു്. അല്ലാതെ ബ്രഹ്മവിദ്യ കമ്മാംഗമാണെന്നോ, ജ്ഞാനം മുക്തിഹേതുവല്ലെന്നോ ഒന്നും ആ മന്ത്രത്തിൽനിന്നു കിട്ടുന്നില്ല.

സൂ:—ഉപമദ്ദം ച—16.

ശബ്ദാത്ഥം:—ച=കൂടാതെ. ഉപമദ്ദം=ബ്രഹ്മവിദ്യകൊണ്ടു കമ്മങ്ങഠം നിശ്ശേഷം നശിക്കുമെന്നു പറഞ്ഞിട്ടുമുണ്ടു്.

സാരം:—അദ്വൈതമായ പരമാത്മതത്വത്തെ ശരിക്കറിയുമ്പോഠം എല്ലാ കമ്മങ്ങളും നശിക്കുമെന്നു ശ്രുതികളിലും, സ്മൃതികളിലും അനേകം പ്രാവശ്യം പറഞ്ഞിട്ടുണ്ടു്. ആ സ്ഥിതിക്കു ജ്ഞാനം കമ്മത്തിന്റെ അംഗമാണെന്നു് ആക്കും വിശ്വസിക്കാൻ സാധിക്കില്ല. അതുപോലെ കേവലം ബ്രഹ്മവിദ്യമാത്രം പരമപുരുഷാത്ഥഹേതുവല്ലെന്ന വാദവും ശരിയല്ല. ബ്രഹ്മവിദ്യമാത്രമാണു് മുക്തിക്കു് ഏകഹേതുവായിട്ടിരിക്കുന്നതു്.

digitized by www.sreyas.in

## സൂ:—ഊൎദ്ധ്വരേതസ്സു ച ശബ്ദേ ഹി—17.

ശബ്ദാൎത്ഥം:—ഊൎദ്ധ്വരേതസ്സു ച=വീൎയ്യസംരക്ഷണം ചെയ്തു വരുന്ന ഗൃഹസ്ഥേതരങ്ങളായ മററു മൂന്നാശ്രമങ്ങളിലുള്ളവൎക്കും ബ്രഹ്മവിദ്യാധികാരമുണ്ട്. ഹി=എന്തുകൊണ്ടെന്നാൽ. ശബ്ദേ=ശ്രുതിയിൽ അങ്ങനെ പറഞ്ഞിട്ടുണ്ട്.

സാരം:—എപ്രകാരം ഗൃഹസ്ഥാശ്രമത്തിൽ ബ്രഹ്മവിദ്യക്കധികാരമുണ്ടോ; അതുപോലെ മററു മൂന്നാശ്രമങ്ങളിലുള്ളവൎക്കും ബ്രഹ്മവിദ്യക്കധികാരമുണ്ട്. എങ്ങനെയെന്നാൽ ശ്രുതിയിൽ അങ്ങനെ പറഞ്ഞിട്ടുണ്ട്. "തപഃശ്രദ്ധേ യേ ഹ്യുപവസന്ത്യരണ്യേ ശാന്താ വിദ്വാംസോ ഭൈക്ഷചൎയ്യാം ചരന്തഃ—സൂൎയ്യദ്വാരേണ തേ വിരജാഃ പ്രയാന്തി യത്രാമൃതഃ സ പുരുഷോ ഹ്യയമാത്മാ". എന്ന മുണ്ഡകോപനിഷൽമന്ത്രം അതിനെ വ്യക്തമാക്കുന്നു. ഈ മന്ത്രത്തിലെ "ഉപവസന്ത്യരണ്യേ" എന്ന ശബ്ദം വാനപ്രസ്ഥന്മാരെയും, "ശാന്താഃ വിദ്വാംസഃ" എന്ന ശബ്ദം ഗൃഹസ്ഥന്മാരെയും, "ഭൈക്ഷചൎയ്യാം ചരന്തഃ" എന്ന ശബ്ദം ബ്രഹ്മചാരികളെയും സന്യാസിമാരെയും അപേക്ഷിച്ചുള്ളവയാണ്. ഇതുപോലെ മററു ശ്രുതികളിലും നാലാശ്രമത്തിലുള്ളവൎക്കും ബ്രഹ്മവിദ്യാധികാരമുണ്ടെന്നു കാണിക്കുന്ന മന്ത്രങ്ങളുണ്ട്. വൈദികങ്ങളായ യജ്ഞവിധാനങ്ങളുടെ അനുഷ്ഠാനങ്ങളില്ലാത്ത സന്യാസിക്കും ബ്രഹ്മവിദ്യക്കധികാരമുള്ള സ്ഥിതിക്കു കൎമ്മത്തിൻെറ അംഗമാണു് വിദ്യയെന്നു പറയുന്നതിനെന്താണൎത്ഥം? കൎമ്മാംഗമായിരുന്നു ബ്രഹ്മവിദ്യയെങ്കിൽ കൎമ്മ



digitized by www.sreyas.in

ങ്ങളെ ഉപേക്ഷിച്ച സന്ന്യാസിക്ക് അതിനധികാരമുണ്ടാവാൻ കാരണമില്ല. അതിനാൽ ഏതു പ്രകാരത്തിലും ബ്രഹ്മവിദ്യ കർമ്മത്തിൻെറ അംഗമല്ലെന്നു സിദ്ധമാവുന്നുണ്ട്.

## സൂ:—പരാമർശം ജൈമിനിരചോദനാ ചാപവദതി ഹി—18.

ശബ്ദാർത്ഥം:—ജൈമിനിഃ=ജൈമിനിയാകുന്ന ആചാര്യൻ. പരാമർശം=പറയപ്പെട്ട ശ്രുതിമന്ത്രത്തിൽ സന്ന്യാസത്തെ അനുവദിച്ചിട്ടുണ്ടെന്നല്ലാതെ വിധിച്ചിട്ടില്ലെന്നാണ് പറയുന്നത്. ഹി=എന്തുകൊണ്ടെന്നാൽ. അചോദനാ=വിധിസൂചകമായ ക്രിയാപദമില്ല, അതുകൊണ്ടുതന്നെ. ച=കൂടാതെ അപവദതി=ശ്രുതി സന്ന്യാസത്തെ നിഷേധിക്കുന്നുമുണ്ട്.

സാരം:—ബ്രഹ്മവിദ്യ കർമ്മത്തിൻെറ അംഗമല്ലെന്നും, നാലാശ്രമത്തിലുള്ളവർക്കും ബ്രഹ്മവിദ്യക്കധികാരമുണ്ടെന്നുമുള്ള സിദ്ധാന്തത്തെ മുൻനിർത്തി കർമ്മികളുടെ ഒരു പൂർവ്വപക്ഷത്തെയാണ് ഈ സൂത്രംകൊണ്ടവതരിപ്പിക്കുന്നത്. ജൈമിനി ആചാര്യൻെറ അഭിപ്രായം സന്ന്യാസാശ്രമത്തിൽ പോവേണ്ട ആവശ്യമില്ലെന്നാണ്. ഗൃഹസ്ഥാശ്രമത്തിലിരുന്നു കർമ്മാനുഷ്ഠാനങ്ങളെ ചെയ്താൽതന്നെ പരമപദത്തെ പ്രാപിക്കാൻ കഴിയും. പിന്നെയെന്തിനാണ് സന്ന്യാസം? കൂടാതെ പൂർവ്വസൂത്രത്തിൻെറ വ്യാഖ്യാനത്തിലവതരിപ്പിച്ച മുണ്ഡകോപനിഷൽ മന്ത്രത്തിലെ "ഭൈക്ഷചര്യാം ചരന്തഃ" എന്ന വാക്യം

digitized by www.sreyas.in

കൊണ്ടു സന്ന്യാസത്തെ അനുവദിച്ചിട്ടുണ്ടെന്നല്ലാതെ വിധിച്ചിട്ടില്ല. എന്തുകൊണ്ടെന്നാൽ വിധിസ്വരൂപമായ ക്രിയാശബ്ദം പ്രസ്തുത വാക്യത്തിലില്ല. അതിനാൽ വിധിയല്ല. കൂടാതെ ശ്രുതി സന്ന്യാസത്തെ വ്യക്തമായി നിഷേധിച്ചിട്ടുമുണ്ടു്. അഗ്നിഹോത്രത്തെ ഉപേക്ഷിക്കുന്നവൻ ദേവന്മാരുടെ ഹന്താവാണെന്നൊരിടത്തു പറഞ്ഞിട്ടുണ്ടു്. ആചാര്യനു് അഭീഷ്ടദക്ഷിണയെ കൊടുത്തശേഷം സന്താനപരമ്പരയെ വളർത്തണം; സന്താനവിച്ഛേദം വരുത്തരുതു്. എന്നു മറ്റൊരിടത്തും ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. അതൊക്കെ സന്ന്യാസാശ്രമത്തിൻെറ നിഷേധമല്ലാതെ മറെറന്താണു്? അതിനാൽ സന്ന്യാസിക്കു ബ്രഹ്മവിദ്യക്കധികാരമുണ്ടെന്നും, ബ്രഹ്മവിദ്യ കർമ്മത്തിൻെറ അംഗമല്ലെന്നുമുള്ള സമർത്ഥനം ശരിയല്ല. വിഹിതകർമ്മങ്ങളെ ആചരിച്ചുകൊണ്ടുള്ള ഗൃഹസ്ഥനാണു് വാസ്തവത്തിൽ മുക്തിക്കധികാരിയെന്നു പോലും പറയണം.

**സൂ:—അനുഷ്ഠേയം ബാദരായണഃ**
**സാമ്യശ്രുതേഃ—19**

ശബ്ദാർത്ഥം:— ബാദരായണഃ = വ്യാസാചാര്യൻെറ അഭിപ്രായത്തിൽ. അനുഷ്ഠേയം=ഗൃഹസ്ഥനെന്നപോലെ മററാശ്രമധർമ്മങ്ങളെയും അനുഷ്ഠിക്കേണ്ടതാണെന്നാണു്. സാമ്യശ്രുതേഃ=എന്തുകൊണ്ടെന്നാൽ, എല്ലാ ആശ്രമങ്ങളെയും, അവയിലെ ധർമ്മങ്ങളെയും തുല്യകർത്തവ്യതയോടുകൂടിയാണു് ശ്രുതി വിധിച്ചിരിക്കുന്നതു്. അതിനാൽ ഒന്നിനു പ്രത്യേകതയില്ല.

digitized by www.sreyas.in

സാരം:—പൂർവ്വസൂത്രംകൊണ്ടവതരിപ്പിച്ച കർമ്മിക ളുടെ പൂർവ്വപക്ഷത്തിന്നു മറുപടി പറയുകയാണീ സൂത്രം കൊണ്ടു ചെയ്യുന്നതു്. പറയപ്പെട്ട മുണ്ഡകോപനിഷൽ മന്ത്രത്തിൽ നാലാശ്രമങ്ങളെയും പറഞ്ഞിട്ടുണ്ടു്. അതു തുല്യനിലയിലാണു് പറഞ്ഞിരിക്കുന്നതും. അതിനാൽ ഗാർഹസ്ഥ്യത്തിന്നു പ്രാധാന്യവും സന്യാസത്തിന്നു് അ പ്രാധാന്യവുമുണ്ടെന്നു വരുന്നില്ല. ശ്രുതിയുടെ മററു ഭാഗങ്ങളിൽ എപ്രകാരം ഗൃഹസ്ഥാശ്രമത്തെയും, അതി ലെ ധർമ്മങ്ങളെയും ആചരിക്കേണ്ടതായി വിധിച്ചിട്ടു ണ്ടോ, അതുപോലെ മററു മൂന്നാശ്രമങ്ങളെയും, അവ യിലെ ധർമ്മങ്ങളെയും ആചരിക്കേണ്ടതായിത്തന്നെ വി ധിച്ചിട്ടുണ്ടു്. ഗാർഹസ്ഥ്യത്തിന്നു പ്രത്യേകത എവിടെ യും പറഞ്ഞിട്ടില്ല. പിന്നെ അഗ്നിഹോത്രത്തെ ഉപേ ക്ഷിക്കരുതെന്നു പറഞ്ഞതു ഗൃഹസ്ഥനോടും വാനപ്രസ്ഥ നോടുമാണു്; അല്ലാതെ സന്യാസിയോടല്ല. അതുപോ ലെ സന്താനപരമ്പരയ്ക്കു വിച്ഛേദം വരുത്തരുതെന്നു പ റഞ്ഞതും വൈരാഗ്യമില്ലാത്ത ആളോടാണു്. വിരക്തൻ സന്യസിക്കണമെന്നാണു് ശ്രുതി പറഞ്ഞിരിക്കുന്നതു്. "യദഹരേവ വിരജേൽ, തദഹരേവ പ്രവ്രജേൽ". ഏതു ദിവസം വൈരാഗ്യമുണ്ടാവുന്നുവോ; അന്നുതന്നെ സന്യ സിക്കണമെന്നിങ്ങനെ. അതിനാൽ പൂർവ്വപക്ഷത്തിലെ സിദ്ധാന്തം ശരിയല്ല. സന്യാസികൾ ബ്രഹ്മവിദ്യയെ വിധിച്ചിരിക്കയാൽ ബ്രഹ്മവിദ്യ കർമ്മത്തിൻെറ അംഗ മല്ലെന്നുതന്നെയാണു് വന്നുചേരുന്നതു്. അതുകൊണ്ടു പൂർവ്വപക്ഷം ശരിയല്ല. ബ്രഹ്മവിദ്യ കർമ്മത്തിൻെറ അംഗ മല്ല. സന്യാസത്തെ ശ്രുതി നിഷേധിച്ചിട്ടുമില്ല.

digitized by www.sreyas.in

## സൂ:—വിധിർവ്വാ ധാരണവൽ—20.

ശബ്ദാർത്ഥം:—വാ=അല്ലെങ്കിൽ. ധാരണവൽ='അധസ്താൽ സമിധ'മെന്നാരംഭിക്കുന്ന മന്ത്രത്തിലെ ധാരണശബ്ദംപോലെ. വിധിഃ=പ്രസ്തുത മന്ത്രത്തിലെ എല്ലാ ആശ്രമങ്ങളെയും അനുവാദമായിട്ടല്ല, വിധിയായിത്തന്നെ കരുതുകയും ചെയ്യാം.

സാരം:—"അധസ്താൽ സമിധം ധാരയന്നനുദ്രവേദുപരി ഹി ദേവേഭ്യോ ധാരയതി" എന്ന മന്ത്രത്തിലെ ധാരയൻ എന്ന ശബ്ദം രണ്ടു ദിക്കിലേയ്ക്കും അന്വയിക്കേണ്ടതുണ്ടു്. സ്രുക്ദണ്ഡത്തിൻെറ ചുവട്ടിൽ സമിദ്ധാരണം ചെയ്തു് അനുദ്രവണം ചെയ്യണമെന്നും, എന്നാൽ ദേവന്മാർക്കായിക്കൊണ്ടു മുകളിൽ ധാരണം ചെയ്യണമെന്നുമാണല്ലോ മന്ത്രാർത്ഥം. പ്രസ്തുത മന്ത്രത്തിലെ ധാരയൻ എന്ന ശബ്ദം അപൂർവ്വക്രിയയായതുകൊണ്ടു് അനുവാദമായിട്ടല്ല; വിധിയായിട്ടാണല്ലോ കണക്കാക്കിവരുന്നതു്. അതുപോലെ പ്രസ്തുത മുണ്ഡകോപനിഷൽ മന്ത്രത്തിലെ നാലാശ്രമങ്ങളുടെ വർണ്ണനവും അനുവാദമായിട്ടല്ല; വിധിയായിട്ടുതന്നെയാണു് കണക്കാക്കേണ്ടതു്. എന്തുകൊണ്ടെന്നാൽ മറെറാരു ശ്രുതിയിൽ ആശ്രമവിധാനങ്ങളുടെ വിധി സ്പഷ്ടമായി പറയപ്പെട്ടിട്ടുണ്ടു്. "............ബ്രഹ്മചര്യം പരിസമാപ്യ ഗൃഹീ ഭവേൽ; ഗൃഹീ ഭൂത്വാ വനീ ഭവേൽ, വനീ ഭൂത്വാ പ്രവ്രജേൽ. യദി വേതരഥാ ബ്രഹ്മചര്യാദേവ പ്രവ്രജേൽ, ഗൃഹാദ്വാ വനാദ്വാ............യദഹരേവ വിരജേൽ തദഹരേവ പ്രവ്രജേൽ" എന്നിങ്ങനെ. ഇങ്ങനെ അന്യശ്രുതികളിലും

digitized by www.sreyas.in

ആശ്രമവിധികളെപ്പറഞ്ഞിട്ടുണ്ടു്. മുണ്ഡകോപനിഷൽ മന്ത്രത്തിൽ സാങ്കേതികരൂപത്തിൽ മാത്രമേ പറഞ്ഞിട്ടുള്ളു. എങ്കിലും അതിനെയും വിധിയായിത്തന്നെ കരുതണം. പിന്നെ കർമ്മത്തെ ഉപേക്ഷിക്കരുതെന്നു പറഞ്ഞതു കർമ്മാസക്തരോടാണു്; വിരക്തന്മാരോടല്ല. അതിനാൽ കർമ്മത്തോടു കൂടാതെ ബ്രഹ്മവിദ്യകൊണ്ടുതന്നെ പരമപുരുഷാർത്ഥം സാധിക്കുമെന്നു സിദ്ധമാവുന്നു.

## സൂ:—സ്തുതിമാത്രമുപാദാനാദിതി ചേന്നാപൂർവ്വത്വാൽ—21.

ശബ്ദാർത്ഥം:—ഉപാദാനാൽ=ഉൽഗീഥാദി കർമ്മാംഗഭൂതങ്ങളായ ഉപാസനകളിൽ അവയുടെ മഹിമയെക്കാണിക്കുന്ന വാക്യങ്ങൾപോലെ. സ്തുതിമാത്രം=വിദ്യ മോക്ഷദായിയാണെന്നതു് സ്തുതിവാചകം മാത്രമാണു്. ഇതി ചേൽ ന=എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല; എന്തുകൊണ്ടെന്നാൽ. അപൂർവ്വത്വാൽ=ഉപാസനാവണ്ണനങ്ങൾക്കു് അപൂർവ്വത്വമുണ്ടു്. മറ്റൊരേടത്തു് അവ പറയപ്പെട്ടിട്ടില്ല. എന്നാൽ വിദ്യ പല സ്ഥലത്തും ഒരുപോലെ പറയപ്പെട്ടിരിക്കുന്നതിനാൽ അപൂർവ്വമല്ല; സ്തുതിയുമല്ല. അതിനാലും ബ്രഹ്മവിദ്യ കർമ്മത്തിൻെറ അംഗമല്ല.

സാരം:—ആത്മവിദ്യ കർമ്മാംഗമല്ല. സ്വതന്ത്രയും മോക്ഷദായിയുമാണെന്നു ദൃഢമായി സിദ്ധാന്തിക്കാൻ വേണ്ടി ഒരു പൂർവ്വപക്ഷത്തെയും സിദ്ധാന്തത്തെയുംകൂടി അവതരിപ്പിക്കുകയാണു് ഈ സൂത്രംകൊണ്ടു്. യജ്ഞ

digitized by www.sreyas.in

വർണ്ണനങ്ങളിൽ കർമ്മത്തിൻെറ അംഗങ്ങളായ ഉൽഗീഥം തുടങ്ങിയ ഉപാസനങ്ങളെ വർണ്ണിക്കുമ്പോൾ അതു പൃഥിവ്യാദിരസങ്ങളിൽവെച്ചു സർവ്വോൽക്കൃഷ്ടവും എട്ടാമത്തെ രസവുമാണു് എന്നൊക്കെപ്പറയാറുണ്ടു്. അങ്ങനെ പറയുന്നതു് ഉപാസനത്തിൻെറ മഹിമയെക്കാണിക്കാൻ വേണ്ടി മാത്രമാണു്. അതിനാൽ പ്രസ്തുത വാക്യങ്ങളെ സ്തുതികളെന്നാണു് പറഞ്ഞുവരുന്നതു്. അതുപോലെ ഇവിടെയും ബ്രഹ്മവിദ്യ സ്വതന്ത്രയാണെന്നും മോക്ഷകാരണമാണെന്നുമൊക്കെപ്പറയുന്നതു സ്തുതി മാത്രമാണു്. വിദ്യയുടെ മാഹാത്മ്യത്തെക്കാണിക്കാൻ അങ്ങനെ പറയുന്നുവെന്നേയുള്ളൂ. അതുകൊണ്ടു വിദ്യയുടെ കർമ്മാംഗത്വം നിഷേധിക്കപ്പെടുന്നില്ല. അതിനാൽ കർമ്മത്തിൻെറ അംഗംതന്നെ ബ്രഹ്മവിദ്യ. എന്നാണു് പൂർവ്വപക്ഷം. ഇനി സിദ്ധാന്തവും പറയാം. ഉപാസനങ്ങളുടെ മഹിമയെക്കാണിക്കുന്ന സ്തുതിവാക്യങ്ങൾപോലെ വിദ്യാവർണ്ണനവാക്യങ്ങൾ സ്തുതിമാത്രങ്ങളാണെന്നു പറഞ്ഞതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ഉപാസനാസ്തുതിവാക്യങ്ങൾ അപൂർവ്വങ്ങളാണു്. അതായതു മററെവിടെയും അവയെ നിരൂപിക്കുകയോ, വർണ്ണിക്കുകയോ ചെയ്തിട്ടില്ല. അതിനാൽ സ്തുതിവാക്യങ്ങൾ തന്നെയെന്നു സ്പഷ്ടങ്ങളാവുന്നുണ്ടു്. എന്നാൽ വിദ്യയുടെ കഥ അങ്ങനെയല്ല. അനേകസ്ഥലങ്ങളിൽ—ശ്രുതികളിലും സ്മൃതികളിലും—വിദ്യയെ വർണ്ണിക്കുന്നുണ്ടു്. അവിടെയെല്ലാം തന്നെ വിദ്യയുടെ സർവ്വതന്ത്രസ്വതന്ത്രത്വവും, മോക്ഷദായിത്വവും വർണ്ണിക്കപ്പെടുന്നുമുണ്ടു്. അതിനാൽ ഉപാസനാവർണ്ണന

digitized by www.sreyas.in

വാക്യങ്ങൾപോലെ സ്തുതിവാക്യങ്ങളല്ല അവയൊന്നും. അതുകൊണ്ടും വിദ്യ കർമ്മത്തിൻെറ അംഗമാണെന്നു വരുന്നില്ല. അല്ലെന്നു സ്പഷ്ടമാവുന്നുമുണ്ടു്.

### സൂ:—ഭാവശബ്ദാച്ച—22.

ശബ്ദാർത്ഥം:—ച=കൂടാതെ. ഭാവശബ്ദാൽ=ഇപ്രകാരം ഉപാസനം ചെയ്യണമെന്നുള്ള വിധിഭാവംകൊണ്ടും മുൻപറഞ്ഞ കാര്യം വ്യക്തമാവുന്നുണ്ടു്.

സാരം:—ഉൽഗീഥാദി ഉപാസനാവർണ്ണനങ്ങളിലെ വാക്യങ്ങൾ മിക്കവാറും അപൂർവ്വങ്ങളും വിധിവാക്യങ്ങളുമാണു്. അപൂർവ്വങ്ങളാണെന്നുള്ളതുകൊണ്ടു മാത്രമല്ല വിധിവാക്യങ്ങളെന്നു പറയുന്നതു്. 'ഉൽഗീഥത്തെ ഉപാസിക്കേണ്ടതാണു്'. 'സാമത്തെ ഉപാസിക്കേണ്ടതാണു്'. 'ഓങ്കാരത്തെ ഉപാസിക്കേണ്ടതാണു്'. എന്നിങ്ങനെ വിധിസ്വരൂപങ്ങളായ വാക്യങ്ങൾതന്നെ അവയിലുണ്ടു്. പ്രസ്തുത വാക്യങ്ങളുടെ സ്വഭാവംകൊണ്ടുതന്നെ അവ വെളിപ്പെടുത്തുന്ന ഉൽഗീഥത്തിന്നോ, സാമത്തിന്നോ അല്ല പ്രാധാന്യം; ഉപാസനത്തിനാണെന്നു വരുന്നുമുണ്ടു്. എന്നാൽ അതുപോലെയല്ല വിദ്യാവർണ്ണനം. അതുകൊണ്ടും വിദ്യ കർമ്മത്തിൻെറ അംഗമല്ലെന്നു സിദ്ധമാവുന്നുണ്ടു്.

### സൂ:—പാരിപ്ലവാർത്ഥാ ഇതി ചേന്ന വിശേഷിതത്വാൽ—23.

ശബ്ദാർത്ഥം:—പാരിപ്ലവാർത്ഥാഃ=ശ്രുതിയിൽ വർണ്ണിക്കപ്പെട്ട ആഖ്യായികകൾ പാരിപ്ലവങ്ങൾക്കുവേണ്ടിയു

digitized by www.sreyas.in

ള്ളവയാണു്. ഇതി ചേൽ ന=എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല; എന്തുകൊണ്ടെന്നാൽ. വിശേഷിത ത്വാൽ=പാരിപ്ലവത്തിനുവേണ്ടിയുള്ള ഇതിഹാസങ്ങളെ വേറെ പറഞ്ഞിട്ടുണ്ടു്. അവയിൽനിന്നു വ്യത്യാസമുണ്ടു് ബ്രഹ്മവിദ്യാപ്രതിപാദകങ്ങളായ ആഖ്യായികകൾക്കെന്നതുകൊണ്ടുതന്നെ.

സാരം:—ശ്രുതികളിലെ വിശിഷ്യ, ഉപനിഷത്തുകളിലെ വിദ്യാവർണ്ണനങ്ങളെല്ലാംതന്നെയും ആഖ്യായികാസ്വരൂപങ്ങളിലാണു്. യമനും നചികേതസ്സും തമ്മിലും, ദേവനും യക്ഷനും തമ്മിലും, മൈത്രേയിയും യാജ്ഞവൽക്യനും തമ്മിലും, പ്രതർദ്ദനനും ഇന്ദ്രനും തമ്മിലും, ജാനശ്രുതിയും രൈക്വനും തമ്മിലും, യാജ്ഞവൽക്യനും ജനകനും തമ്മിലും മററും നടക്കുന്ന സംവാദസ്വരൂപങ്ങളായ ആഖ്യായികകളിൽക്കൂടെയാണു് ബ്രഹ്മവിദ്യ വർണ്ണിക്കപ്പെട്ടിരിക്കുന്നതു്. ആഖ്യായികകളെല്ലാം പാരിപ്ലവകർമ്മങ്ങൾക്കുവേണ്ടിയുള്ളവയുമാണു്. യജ്ഞം നടക്കുമ്പോൾ ക്രിയാരഹിതങ്ങളായ രാത്രികാലങ്ങളിൽ വൈദികതത്വങ്ങളുടെ ഉപാഖ്യാനം നടത്തണം. ആ കർമ്മത്തിൻെറ പേരാണു് പാരിപ്ലവമെന്നു്. അതിനുവേണ്ടിയാണു് ഉപനിഷത്തുക്കളിൽ ഇതിഹാസങ്ങളെ കീർത്തിച്ചിരിക്കുന്നതു്. അല്ലാതെ ബ്രഹ്മവിദ്യാവർണ്ണനത്തിനുവേണ്ടിയല്ല. എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ പാരിപ്ലവത്തിനുവേണ്ടിയുള്ള ഇതിഹാസങ്ങൾ വേറെ പറയപ്പെട്ടിട്ടുണ്ടു്. അവയിൽനിന്നു് എത്രയോ വ്യത്യസ്തങ്ങളും വിദ്യാവർണ്ണനത്തിനു മാത്രമു



digitized by www.sreyas.in

ള്ളവയുമാണു് മുൻപറയപ്പെട്ട ആഖ്യായികകറം. അതിനാൽ ആ നിലക്കും ബ്രഹ്മവിദ്യ കർമ്മത്തിൻെറ അംഗമാണെന്നു വരുന്നില്ല.

**സൂ:—തഥാചൈകവാക്യതോപബന്ധാൽ_24.**

ശബ്ദാൎത്ഥം:—തഥാ ച=അപ്രകാരം ഉപനിഷദാഖ്യായികകളെ പാരിപ്ലവകർമ്മങ്ങറംക്കുള്ളവയല്ല; വിദ്യാവിവരണങ്ങളാണെന്നുതന്നെ കരുതണം; എന്തുകൊണ്ടെന്നാൽ. ഏകവാക്യതോപബന്ധാൽ=ഒരേ ഒരു ആശയത്തെ മാത്രമാണു് എല്ലാ ആഖ്യായികകളും പ്രകാശിപ്പിക്കുന്നതെന്നതുകൊണ്ടു് ഈ വസ്തുത തെളിയുന്നുമുണ്ടു്.

സാരം:—ഉപനിഷത്തുകളിലെ ആഖ്യായികകറം പാരിപ്ലവകർമ്മത്തിന്നുവേണ്ടിയുള്ളവയായിരുന്നുവെങ്കിൽ അവ പല സ്വരൂപത്തിലുള്ളവയും പല ആശയങ്ങളേയും പ്രകാശിപ്പിക്കുന്നവയുമാകുമായിരുന്നു. എന്നാൽ അങ്ങനെയല്ല കണ്ടുവരുന്നതു്. ഒരേ ആശയത്തെ മാത്രമാണു് എല്ലാ ആഖ്യായികകളും പ്രകാശിപ്പിക്കുന്നതു്. ബ്രഹ്മവിദ്യയിൽ അഭിരുചിയും ആത്മതത്വത്തിൽ ശരിയായ അറിവും ഉണ്ടാവത്തക്കനിലയിലാണു് എല്ലാ ആഖ്യായികകളേയും കൈകാൎയ്യം ചെയ്തിരിക്കുന്നതു്. എല്ലാ ആഖ്യായികകളുടേയും സ്വഭാവം ഇതാണെന്നതിനാൽ ആഖ്യായികകളിൽ പ്രായേണ ഏകവാക്യതാത്വം ദ്രഷ്ടവ്യമാണു്. ഈ കാരണത്താൽ ഉപനിഷത്തുക്കളിലെ എല്ലാ ആഖ്യായികകളും വിദ്യയുടെ അംഗങ്ങളെന്നല്ലാതെ കർമ്മത്തിൻെറ അംഗങ്ങളെന്നു വരുന്നില്ല.

digitized by www.sreyas.in

സൂ:—അത ഏവ ച
അഗ്നീന്ധനാദ്യനപേക്ഷാ—25.

ശബ്ദാൎത്ഥം:—ച=അങ്ങിനെതന്നെ. അതഃ ഏവ= ഈ കാരണത്താൽ. അഗ്നീന്ധനാദ്യനപേക്ഷാ=ബ്രഹ്മ വിദ്യാപ്രകാശകമായ ജ്ഞാനയജ്ഞത്തിൽ അഗ്നി, സമിത്തു്, ആജ്യം തുടങ്ങിയ പദാൎത്ഥങ്ങളുടെ ആവശ്യകത യുമില്ല.

സാരം:—ബ്രഹ്മവിദ്യാസ്വരൂപമായ ജ്ഞാനയജ്ഞം ധ്യേയവസ്തുവിന്റെ സാക്ഷാൽക്കാരത്തിന്നും പ്രകാശനത്തിന്നും ഏററവും പററിയതാണു്. വിദ്യാനുഭൂതി പൂൎണ്ണമായിത്തീരുമ്പോഠം പരമാത്മാവിന്റെ സാക്ഷാൽക്കാരമുണ്ടാവുന്നു. ഈ കാരണത്താൽ വിദ്യാപരങ്ങളായ ജ്ഞാനയജ്ഞങ്ങഠംക്കു്, കൎമ്മയജ്ഞങ്ങഠംക്കെന്നപോലെ അഗ്നി, ചമത, ആജ്യം, ഹവിസ്സു് തുടങ്ങിയ പദാൎത്ഥങ്ങളുടെ അപേക്ഷയില്ല. പരമാത്മവസ്തുവിന്റെ ഉൽബോധനം മാത്രമാണു് ജ്ഞാനയജ്ഞം. ഭഗവൽഗീതയിൽ പറയുന്നു: "ബ്രഹ്മാൎപ്പണം ബ്രഹ്മഹവിർ ബ്രഹ്മാഗ്നൌ ബ്രഹ്മണാഹുതം. ബ്രഹ്മൈവ തേന ഗന്തവ്യം ബ്രഹ്മ കൎമ്മസമാധിനാ" എന്നു്. ബ്രഹ്മചിന്തനസ്വരൂപമായ ജ്ഞാനയജ്ഞത്തിന്നു സ്രുക് തുടങ്ങിയ വിവിധ ഉപകരണങ്ങളുടെ ആവശ്യമില്ലെന്നാണല്ലോ അതു കാണിക്കുന്നതു്. എന്തുകൊണ്ടെന്നാൽ സ്രുക്, സ്രുവം, അഗ്നി, ആജ്യം, സമിത്തു്, ഹോതാവു തുടങ്ങിയ എല്ലാ വസ്തുക്കളും ബ്രഹ്മസ്വരൂപങ്ങളാണെന്നും, അവയ്ക്കു തമ്മിൽ യാതൊരു ഭേദവുമില്ലെന്നും ബോധിക്കുന്ന ജ്ഞാ

digitized by www.sreyas.in

നയജ്ഞത്തിൽ. ആ സ്ഥിതിക്കു ഭിന്നപദാർത്ഥങ്ങളുടെ അപേക്ഷയുണ്ടാവുന്നില്ല. ഇങ്ങനെ വീക്ഷിക്കുമ്പോഠം ബ്രഹ്മവിദ്യ പരമപുരുഷാർത്ഥസമ്പാദനത്തിൽ സർവ്വതന്ത്ര സ്വതന്ത്രയാണെന്നു വ്യക്തമാവുന്നു. ആ സ്ഥിതിക്ക് ഒരു കാരണവശാലും വിദ്യ കർമ്മത്തിൻെറ അംഗമല്ല.

### സൂ:—സർവ്വാപേക്ഷാ ച യജ്ഞാദി ശ്രുതേരശ്വവൽ—26.

ശബ്ദാർത്ഥം:—ച=ഇതിന്നുപുറമെ. സർവ്വാപേക്ഷാ= വിദ്യയുടെ പ്രകാശനത്തിന്ന് എല്ലാ വർണ്ണാശ്രമോചിതങ്ങളായ കർമ്മങ്ങളും ആവശ്യമാണ്. യജ്ഞാദിശ്രുതേഃ= എന്തുകൊണ്ടെന്നാൽ യജ്ഞാദിധർമ്മങ്ങളെ ബ്രഹ്മവിദ്യയ്ക്കു കാരണമായി പറഞ്ഞിട്ടുണ്ട്. അശ്വവൽ=എങ്ങുപോലെ എന്നാണെങ്കിൽ സഞ്ചരിക്കു കുതിര ഉപയോഗപ്പെടുന്നു; എന്നാൽ മാളികയുടെ മുകളിൽ കയറാൻ കുതിര പററില്ല; അതുപോലെ.

സാരം:—എന്നാൽ യാതൊരു കർമ്മത്തിൻെറയും സംബന്ധമോ, അപേക്ഷയോ ഇല്ലാത്തതാണോ ബ്രഹ്മവിദ്യ? എന്ന സംശയത്തിന്നു മറുപടി പറയുകയാണ് ഈ സൂത്രംകൊണ്ടു ചെയ്യുന്നതു്. ബൃഹദാരണ്യകോപനിഷത്തിൽ ഈശ്വരസ്വരൂപത്തെ വർണ്ണിക്കുന്നിടത്തു് ഇവൻ സർവ്വേശ്വരനും, എല്ലാ പ്രാണികളുടേയും നാഥനുമാണെന്നു പറഞ്ഞശേഷം ഈ പരമേശ്വരനെ ബ്രാഹ്മണൻ നിഷ്കാമരൂപേണ ചെയ്യപ്പെടുന്ന സ്വാദ്ധ്യായം, യജ്ഞം, ദാനം, തപസ്സ് എന്നിവയിൽക്കൂടെ അറി

digitized by www.sreyas.in

യാൻ ശ്രമിക്കുന്നു. ഇവനെ അറിയുമ്പോഠം മനുഷ്യൻ മനനശീലനായിത്തീരുന്നു. സന്യാസധർമ്മത്തിൽക്കൂടെ ഇവനെ അനുഭവിക്കാനും, പ്രാപിക്കാനുംവേണ്ടി ജനങ്ങഠം സന്യാസത്തെ വരിക്കുകയും ചെയ്യുന്നു എന്നു പറയുന്നു. അതുപോലെ കഠോപനിഷത്തിൽ ഏതൊരു പരമപദത്തെയാണോ ശ്രുതി വീണ്ടും വീണ്ടും ഉൽബോധിപ്പിക്കുന്നതു്; ഏതൊരു പരമലക്ഷ്യത്തെ പ്രാപിക്കാൻ വേണ്ടിയാണോ എല്ലാ തരത്തിലുള്ള തപസ്സും ചെയ്യുന്നതു്; ഏതിനെക്കാംക്ഷിച്ചിട്ടാണോ ജനങ്ങഠം ആയുഷ്ക്കാലം മുഴുവൻ ബ്രഹ്മചര്യത്തെപ്പാലിക്കുന്നതു്; ആ പരമപദത്തെ ഞാൻ നിണക്കു ചുരുക്കിപ്പറഞ്ഞുതരാം എന്നും പറയുന്നു. ശ്രുതിയുടെ ഇപ്രകാരമുള്ള പ്രതിപാദനങ്ങളിൽനിന്നു പരമാത്മപദപ്രാപ്തിക്കു് എല്ലാ വർണ്ണാശ്രമോചിതങ്ങളായ കർമ്മങ്ങളുടേയും ആവശ്യമുണ്ടെന്നു വരുന്നു. ഇതിനെത്തന്നെ ഭഗവാൻ ഗീതയിലും സൂചിപ്പിച്ചിരിക്കുന്നു. "യജ്ഞദാനതപഃ കർമ്മ ന ത്യാജ്യം കാര്യമേവ തൽ. യജ്ഞോദാനം തപശ്ചൈവ പാവനാനി മനീഷിണാം" എന്നിങ്ങനെ. യജ്ഞം, ദാനം, തപസ്സ് എന്നീ കർമ്മങ്ങഠം ഒന്നുകൊണ്ടും ഉപേക്ഷിക്കാൻ പാടില്ലാത്തവയാണെന്നും, അവ വിദ്വാന്മാർക്കുപോലും ശുദ്ധികാരണമാണെന്നും അതിൽനിന്നു ബോധിക്കാൻ കഴിയുന്നു. അതാതാളുകളുടെ അധികാരത്തിനനുസരിച്ചു ശ്രുതിവർണ്ണങ്ങളേയും ആശ്രമങ്ങളേയും അവയ്ക്കനുരൂപങ്ങളായ ധർമ്മങ്ങളേയും വിധിച്ചിരിക്കുന്നു. അതുകൊണ്ടു് ഒരു സാധകനു് എല്ലാ ധർമ്മങ്ങളും ഉപാദേയങ്ങളാണെ

digitized by www.sreyas.in

ന്ന വരുന്നില്ല. എന്നാൽ എല്ലാ കർമ്മങ്ങളും ബ്രഹ്മവിദ്യാപ്രകാശനത്തിന്നുള്ളവയാണു്. പരമപദപ്രാപ്തിയാകട്ടെ വിദ്യകൊണ്ടുമാത്രം സാധിക്കാവുന്നതുമാണു്. കുതിര സവാരിക്കുതകുമെങ്കിലും മാളികയിൽ കയറാൻ പററാത്തതുപോലെ, കർമ്മം വിദ്യാപ്രാപ്തിക്കു പററുമെങ്കിലും മോക്ഷത്തിന്നു കാരണമല്ല.

**സൂ:—ശമദമാദ്യുപേതഃ സ്യാത്തഥാപി തു തദ്വിധേസ്തദംഗതയാ തേഷാമവശ്യാനുഷ്ഠേയത്വാൽ—27.**

ശബ്ദാർത്ഥം:—തഥാപി=അന്യകർമ്മങ്ങളുടെ ആവശ്യമില്ലെങ്കിൽക്കൂടി. ശമദമാദ്യുപേതഃ സ്യാൽ=സാധകൻ ശമദമാദി സാധനാസമ്പന്നനായിരിക്കണം. തു=എന്തുകൊണ്ടെന്നാൽ. തദംഗതയാ=ശമദമാദികൾ ബ്രഹ്മവിദ്യയുടെ അംഗങ്ങളായതുകൊണ്ടും. തദ്വിധേഃ=അവയെ അനുഷ്ഠിക്കണമെന്നു ശ്രുതി വിധിച്ചിരിക്കകൊണ്ടും. തേഷാം=ശമാദികളുടെ. അവശ്യാനുഷ്ഠേയത്വാൽ=അനുഷ്ഠാനം തീർച്ചയായും ചെയ്യണമെന്നു വന്നതുകൊണ്ടു തന്നെ.

സാരം:—ബൃഹദാരണ്യകശ്രുതിയിൽ ആദ്യംതന്നെ ബ്രഹ്മവേത്താവിൻെറ മഹിമയെ വർണ്ണിച്ചിട്ടു പിന്നെ പ്പറകയാണു്. ഈ ബ്രഹ്മജ്ഞൻെറ മഹിമ ശാശ്വതമാണു്. ഒരിക്കലും നശിക്കുന്നില്ല. കർമ്മംകൊണ്ടു് അതു ക്ഷയിക്കുകയോ വർദ്ധിക്കുകയോ രണ്ടും ചെയ്യുന്നില്ല. ഈ മഹിമയെ അറിയേണ്ടതാണു്. ബ്രഹ്മജ്ഞൻെറ മഹിമ

digitized by www.sreyas.in

നയ അറിയുന്നവൻ പാപത്തോടു ചേരാനിടവരുന്നില്ല. അതിനെ അറിയുന്ന സാധകൻ ശാന്തനും, ദാന്തനും, ഉപരതനും, തിതിക്ഷുവും, ധ്യാനനിഷ്ഠയുള്ളവനുമായി ത്തിൎന്നു ആത്മസാക്ഷാൽക്കാരത്തെ സാധിക്കുന്നു, എന്നു. ഇങ്ങനെ പരമാത്മജ്ഞാനത്തിന്നുവേണ്ടി പരിശ്രമിക്കുന്ന സാധകനു ശമദമാദി സാധനകൾ ഒഴിക്കാൻ പാടുള്ളവയല്ലെന്നു ശ്രുതി ചൂണ്ടിക്കാണിക്കുന്നു. അതിനാൽ അവ അവശ്യം അനുഷ്ഠിക്കപ്പെടുകതന്നെ വേണം. അതിനാൽ വൎണ്ണാശ്രമധൎമ്മങ്ങളെ അപേക്ഷിച്ചു ചില സാധകന്മാൎക്കു യജ്ഞാദികാൎയ്യങ്ങൾ ആവശ്യമില്ലെങ്കിൽ കൂടി അവൎക്കും ശമം, ദമം, തിതിക്ഷ, ഉപരതി, ധ്യാനാഭ്യാസം മുതലായവ ഒഴിക്കാൻ പാടുള്ളവയല്ല. സൂത്രത്തിലെ 'തഥാപി' എന്ന ശബ്ദംകൊണ്ടു് അധികപേൎക്കും വൎണ്ണാശ്രമധൎമ്മങ്ങളുടെ പരിപാലനം ആവശ്യമാണെന്നും എന്നാൽ ചിലൎക്കു വൈരാഗ്യം ഉപരതി തുടങ്ങിയ അനുഭവങ്ങൾ വിശേഷമായിട്ടുണ്ടെങ്കിൽ അവൎക്കുമാത്രം അവ കാൎയ്യമാക്കേണ്ടതില്ല എന്നുമാണു് സൂചിപ്പിച്ചിരിക്കുന്നതു്. എന്നാൽ അങ്ങനെയുള്ളവൎക്കും ശമദമാദികൾ കൂടാതെ കഴിയില്ലെന്നാണു് പിന്നീടുള്ള ശബ്ദങ്ങളെക്കൊണ്ടും സൂചിപ്പിച്ചിരിക്കുന്നതു്.

**സൂ:—സൎവ്വാന്നാനുമതിശ്ച പ്രാണാത്യയേ തദ്ദൎശനാൽ—28.**

ശബ്ദാൎത്ഥം:—സൎവ്വാന്നാനുമതിഃ=എല്ലാവിധത്തിലുമുള്ള അന്നത്തെ ഭക്ഷിക്കുന്നതിനും ശ്രുതി അനുവദിച്ചിട്ടുണ്ടു്. ച=എന്നാൽ. പ്രാണാത്യയേ=പ്രാണനാശം വരു

digitized by www.sreyas.in

മെന്ന ഘട്ടത്തിൽ മാത്രമാണു്; അല്ലാതെ എല്ലാ സമയത്തുമല്ല. തദ്ദർശനാൽ=എന്തുകൊണ്ടെന്നാൽ അങ്ങനെ ശ്രുതിയിൽ കാണുന്നതുകൊണ്ടുതന്നെ.

സാരം:—ശ്രുതിയിൽ അവിടവിടെ പ്രാണവിദ്യയുടെ രഹസ്യത്തെ അറിയുന്നവനു് ഏതൊരന്നവും അഭക്ഷ്യമല്ലെന്നു പറഞ്ഞു കാണുന്നുണ്ടു്. ആ സ്ഥിതിക്കു സാധകന്മാക്കു് ആഹാരവിഷയത്തിൽ ഭക്ഷ്യാഭക്ഷ്യവിചാരം ആവശ്യമാണോ എന്ന സംശയത്തിന്നു മറുപടി പറയുകയാണീസ്സൂത്രംകൊണ്ടു ചെയ്യുന്നതു്. പ്രാണഹാനി സംഭവിക്കുമെന്നു വരുമ്പോഠം ഭക്ഷ്യാഭക്ഷ്യവിചാരം കൂടാതെ കിട്ടുന്ന ഏതൊരാഹാരംകൊണ്ടും പ്രാണനെ രക്ഷിക്കണമെന്നും, എന്നാൽ സാധാരണയ്ക്കു് ആ നിയമം ബാധകമല്ല എന്നുമാണു് ശ്രുതിയുടെ അഭിപ്രായം. ഈ അഭിപ്രായത്തെ ഛാന്ദോഗ്യോപനിഷത്തിൽ ഒരു കഥകൊണ്ടു വ്യക്തമാക്കീട്ടുമുണ്ടു്. കഥയെ വിവരിക്കാം. പണ്ടൊരിക്കൽ മഴയില്ലാത്തതുകൊണ്ടു ഭൂമിയിൽ പലേടത്തും സസ്യങ്ങളും ധാന്യങ്ങളുമില്ലാതെ ജനങ്ങഠം വല്ലാതെ ബുദ്ധിമുട്ടാനിടയായി. അക്കാലത്തു് ഇഭ്യഗ്രാമമെന്ന സ്ഥലത്തു് ഉഷസ്തിയെന്ന പണ്ഡിത ബ്രാഹ്മണൻ തൻെറ പത്നിയായ ആടിയെന്ന സ്ത്രീയോടുകൂടി താമസിച്ചു വന്നിരുന്നു. ഇഭ്യഗ്രാമമെന്നു പറഞ്ഞാൽതന്നെ ദരിദ്രന്മാരായ ആനക്കാരുടെ ഗ്രാമമെന്നാണത്ഥം. വളരെ ദിവസങ്ങളോളം യാതൊരാഹാരവും കിട്ടാതെ ഉഷസ്തിയും അദ്ദേഹത്തിൻെറ പത്നിയും വളരെ പരവശന്മാരും ക്ഷുധാത്തന്മാരുമായി. ഒരു ദിവസം പ്രഭാതത്തിൽ

digitized by www.sreyas.in

ഉഷസ്തി ബ്രാഹ്മണൻ വിശന്നു തളൎന്നു് എന്തെങ്കിലും ആഹാരപദാൎത്ഥം കിട്ടുമോ എന്നു നോക്കാൻവേണ്ടി തെരുവിൽക്കൂടെ നടക്കുമ്പോൾ സാധുവായ ഒരാനക്കാരൻ തൻെറ ഗൃഹത്തിൻെറ തിണ്ണയിൽ ഇരുന്നു് ഉഴുന്നുമണികൾ പെറുക്കിത്തിന്നുന്നതു കണ്ടു. ഉടനെതന്നെ ഉഷസ്തി ബ്രാഹ്മണൻ അവിടെയെത്തി. അയാളോടു തനിക്കും കുറച്ചു് ഉഴുന്നു തന്നാൽകൊള്ളാമെന്നാവശ്യപ്പെട്ടു. കുറച്ചു് ഉഴുന്നുമണികൾ മാത്രമേ അയാളുടെ കയ്യിലുണ്ടായിരുന്നുള്ളു. അതൊരു പാത്രത്തിലിട്ടു് അയാൾ തിന്നുകൊണ്ടിരിക്കയുമാണു്. തൻെറ കയ്യിൽ വേറെ ഉഴുന്നില്ലെന്നും ഉള്ളതു താൻ ആഹരിച്ചതിൻെറ ഉച്ഛിഷ്ടവും എച്ചിലുമാണെന്നും അതു മതിയെങ്കിൽ തരാമെന്നും പറഞ്ഞു ആനക്കാരൻ. ഉച്ഛിഷ്ടമോ എച്ചിലോ എന്തെങ്കിലുമാവട്ടെ, തൻെറ പ്രാണൻ പോവാൻ തുടങ്ങുകയാണു്. ആ സ്ഥിതിക്കു് ഈ ഉഴുന്നെങ്കിലും തരണമെന്നു പറഞ്ഞു ബ്രാഹ്മണൻ. ആനക്കാരൻ തൻെറ ഉച്ഛിഷ്ടവും എച്ചിലുമായ ഉഴുന്നിനെ കൊടുക്കുകയും ചെയ്തു. അനന്തരം അയാൾ കുടിച്ചു ബാക്കിയുള്ള വെള്ളത്തേയും കൊടുത്തു. പക്ഷെ വെള്ളത്തെ ബ്രാഹ്മണൻ സ്വീകരിച്ചില്ല. വെള്ളത്തെ വാങ്ങിയാൽ തനിക്കു് ഉച്ഛിഷ്ടാഹരണംകൊണ്ടുള്ള ദോഷമുണ്ടാവുമെന്നു പറഞ്ഞു. എന്നാൽ ആ ദോഷം ഉഴുന്നിനുമില്ലേ എന്നു ചോദിച്ചു ആനക്കാരൻ. വെള്ളം വേറെയും കിട്ടാനുണ്ടു്. അതുകൊണ്ടു് ഉച്ഛിഷ്ടം കഴിക്കേണ്ട ആവശ്യമില്ല. എന്നാൽ അന്നത്തിൻെറ കഥ അതല്ല, ഒന്നും

തന്നെ എവിടേയും കിട്ടാനില്ല. വിശപ്പുകൊണ്ടു പ്രാണൻ പോവുകയും ചെയ്യുന്നു. അതുകൊണ്ടു് ഉഴുന്നുമണികഠം ഉച്ഛിഷ്ടമായാലും ദോഷമില്ലെന്നു പറഞ്ഞു ബ്രാഹ്മണൻ ഗൃഹത്തിലേയ്ക്കു പോവുകയും ചെയ്തു. എന്നാണു് കഥാസ്വരൂപം. ഇതിൽനിന്നു ക്ഷുത്തുകൊണ്ടു പ്രാണൻ പോവാൻ തുടങ്ങുമ്പോഠം അഭക്ഷ്യചിന്ത ആവശ്യമില്ല എന്നു വ്യക്തമാകുന്നുണ്ടു്. ഈ രഹസ്യത്തെ അറിയുന്നവക്കു് അഭക്ഷ്യമായിട്ടൊന്നുമില്ലെന്നാണു് ശ്രുതി പറഞ്ഞതിന്റെ താല്പയ്യം. എന്നാൽ വേറെ കിട്ടാൻ നിവൃത്തിയില്ലാതെ വരികയുംകൂടി വേണം. ആ സംഗതി ജലം സ്വീകരിച്ചില്ലെന്നതുകൊണ്ടും വ്യക്തമാക്കിയിരിക്കുന്നു.

**സൂ:—അബാധാച്ച—29.**

ശബ്ദാത്ഥം:—അബാധാൽ ച=അന്യശ്രുതിവാക്യങ്ങഠക്കു വിരോധം സംഭവിക്കാതിരിക്കാൻവേണ്ടിയും ആപൽഘട്ടത്തിലൊഴിച്ചു മററു സന്ദഭങ്ങളിൽ അഭക്ഷ്യാന്നത്തെ സ്വീകരിക്കാൻ പാട്ടുള്ളതല്ല.

സാരം:—“ആഹാരശുദ്ധൌ സത്വശുദ്ധിഃ”. ആഹാരശുദ്ധികൊണ്ടാണു് അന്തഃക്കരണശുദ്ധിയുണ്ടാവുന്നതു്. എന്നിങ്ങനെ ഭക്ഷ്യാഭക്ഷ്യവിചാരവിഷയകമായ ശാസ്ത്രവാക്യങ്ങഠക്കു വിരോധം വരാതിരിക്കുകയും വേണം. അതിനാൽ ആപൽക്കാലത്തൊഴിച്ചു മററു സന്ദഭങ്ങളിൽ അഭക്ഷ്യാന്നത്തെ വജ്ജിക്കുകയും വേണം.

**സൂ:—അപി ച സ്മയ്യതേ—30.**

digitized by www.sreyas.in

ശബ്ദാർത്ഥം:—അപി ച=കൂടാതെ, സ്മര്യതേ=സ്മൃതിയും ഈ അഭിപ്രായത്തെ ദൃഢപ്പെടുത്തുന്നുണ്ട്.

സാരം:—"ജീവിതാത്യയമാപന്നോയോഽന്നമത്തി യതസ്തതഃ. ആകാശമിവ പങ്കേന ന സ പാപേന ലിപ്യതേ". മരണം സംഭവിക്കുമെന്നു വരുന്ന ഘട്ടത്തിൽ ഏന്താഹാരം കഴിച്ചാലും, ആകാശത്തിൽ ചളി പററാത്തതുപോലെ, അയാളിൽ യാതൊരു പാപവും പററുന്നില്ല. എന്നിങ്ങനെ സ്മൃതിയും ഈ അഭിപ്രായത്തെ ത്തന്നെ സമർത്ഥിക്കുന്നുണ്ട്. എന്നാൽ പ്രാണവിയോഗം സംഭവിക്കത്തക്ക ആപത്തില്ലാതിരിക്കും കാലത്തോളം അന്നശുദ്ധിയെ പാലിക്കുകയും വേണം.

## സൂ:—ശബ്ദശ്ചാതോഽകാമകാരേ—31.

ശബ്ദാർത്ഥം:—അകാമകാരേ=ഇഷ്ടംപോലെ അഭക്ഷ്യാന്നത്തെ ഭുജിക്കുന്നതു നിഷേധിക്കുന്ന, ശബ്ദഃ ച=ശ്രുതി പ്രമാണവുമുണ്ട്, അതഃ=അതിനാൽ പ്രാണവിയോഗമാകുന്ന ആപത്തില്ലാതിരിക്കും കാലത്തോളം അഭക്ഷ്യത്തെ ഭക്ഷിക്കുകയും അരുതു്.

സാരം:—ഇഷ്ടംപോലെ അഭക്ഷ്യാന്നത്തെ ഭക്ഷിക്കുന്നതിനെ ശ്രുതി നിഷേധിച്ചിട്ടുമുണ്ട്. "സ്തേനോ ഹിരണ്യസ്യ സുരാം പിബംശ്ച ഗുരോസ്തല്പമാവസൻ ബ്രഹ്മഹാ ചൈതേ പതന്തി ചത്വാരഃ പഞ്ചമശ്ചാചരംസ്തൈരിതി". സ്വർണ്ണത്തെ അപഹരിക്കുന്നവൻ, മദ്യത്തെ പാനം ചെയ്യുന്നവൻ, ഗുരുതല്പഗാമി, ബ്രഹ്മഹന്താവു് എന്നീ നാലുപേരും അധഃപതിക്കുന്നു. അവരോടു സംസർഗ്ഗം

digitized by www.sreyas.in

ചെയ്യുന്ന അഞ്ചാമത്തെവനും അധഃപതിക്കുന്നു. എന്നിങ്ങനെ ശ്രുതിയുണ്ട്. അതിനാൽ ശ്രുതിയിൽ എവിടെയെങ്കിലും ജ്ഞാനിയുടെ വിശേഷതയെക്കാണിക്കാൻവേണ്ടി 'അദ്ദേഹത്തിന്ന് അഭക്ഷ്യമായിട്ടൊന്നുമില്ല' എന്നു പറയുന്നുവെങ്കിൽ അതു കേവലം ബ്രഹ്മവിദ്യയുടെ സ്തുതി മാത്രമാണ്. അല്ലാതെ ഭക്ഷ്യാഭക്ഷ്യവിചാരം ആവശ്യമില്ലെന്നുള്ള അർത്ഥത്തിലല്ല. അതിനാൽ പ്രാണനാശംപോലും സംഭവിക്കാവുന്ന ആപത്തിലല്ലാതെ മറേറതൊരു സന്ദർഭത്തിലും ഭക്ഷ്യാഭക്ഷ്യവിചാരം കൂടാതെ അശുദ്ധഭക്ഷണത്തെക്കഴിക്കരുതെന്നാണ് പറഞ്ഞേടത്തോളമുള്ളതിൻെറ നിഷ്കൃഷ്ടമായ താല്പര്യം.

### സൂ:—വിഹിതത്വാച്ചാശ്രമകർമ്മാപി—32.

ശബ്ദാർത്ഥം—ച=അങ്ങനെതന്നെ, വിഹിതത്വാൽ=ശാസ്ത്രവിഹിതമായതിനാൽ, ആശ്രമകർമ്മ അപി=ആശ്രമകർമ്മവും അനുഷ്ഠിക്കേണ്ടതാണ്.

സാരം.—ഇതുവരെപ്പറഞ്ഞതിൽനിന്നു ജ്ഞാനിയും ഭക്ഷ്യാഭക്ഷ്യവിചാരവും മററും ചെയ്യണമെന്നു സിദ്ധമായി. എന്നാൽ ജ്ഞാനിയും കർമ്മങ്ങളെ ചെയ്യേണ്ടതുണ്ടോ; ഉണ്ടെങ്കിൽ എങ്ങനെയുള്ള കർമ്മങ്ങളെയാണ് ചെയ്യേണ്ടത്? എന്ന സംശയത്തിന്നു മറുപടി പറയുകയാണ്. ജ്ഞാനിക്കും ശരീരസന്ധാരണത്തിന്നുവേണ്ടി സ്നാനശൌചഭിക്ഷാഹരണാദികളും, ബ്രഹ്മവിദ്യാംഗങ്ങളായ ശമദമാദികളും എപ്രകാരം കർത്തവ്യങ്ങളായിട്ടിരിക്കുന്നുവോ; അതുപോലെ താൻ ഏതാശ്രമത്തിലിരിക്കുന്നുവോ; ആ ആശ്രമധർമ്മങ്ങളെയും യഥാവിധി അനു

digitized by www.sreyas.in

ഷ്ഠിക്കേണ്ടതാണ്. നിയതകർമ്മങ്ങളെ ത്യാഗം ചെയ്യരുത്. അങ്ങനെ ചെയ്യുന്നതു ത്യാഗമല്ല; മോഹമാണ്. എന്നു ഭഗവാനും ഗീതയിൽ പറഞ്ഞിട്ടുണ്ട്. അതിനാൽ ആശ്രമസ്ഥിതിയുള്ളേടത്തോളം കാലം ആശ്രമധർമ്മങ്ങളെ അവശ്യം പാലിക്കുകതന്നെ വേണം.

**സൂ:—സഹകാരിത്വേന ച—33**

ശബ്ദാർത്ഥം:—സഹകാരിത്വേന ച=സാധനയ്ക്കു സഹായമാണെന്നുള്ളതുകൊണ്ടും ലോകസംഗ്രഹത്തിന്നുവേണ്ടി ആശ്രമധർമ്മങ്ങളെ പരിപാലിക്കണം.

സാരം:—എപ്രകാരം ശമദമാദികൾ ബ്രഹ്മവിദ്യാനുഷ്ഠാനത്തിന്നു സഹായകങ്ങളായിരിക്കുന്നുവോ, അതുപോലെ നിഷ്കാമഭാവത്തിൽ ചെയ്യപ്പെടുന്ന ശാസ്ത്രവിഹിതങ്ങളായ ആശ്രമധർമ്മങ്ങളും സാധനയ്ക്കു സഹായകങ്ങൾതന്നെയാണ്. അതിനാൽ അവയെ ഉപേക്ഷിക്കലല്ല, ആചരിക്കലാണ് ആശാസ്യമായിട്ടിരിക്കുന്നതു്.

**സൂ:—സർവ്വഥാപി ത ഏവോഭയ ലിംഗാൽ—34**

ശബ്ദാർത്ഥം:—തേ അപി=ഭക്തിമാർഗ്ഗസംബന്ധികളായ കർമ്മങ്ങൾ അല്ലെങ്കിൽ ഭാഗവതധർമ്മങ്ങളും. സർവ്വഥാ=എല്ലാ പ്രകാരത്തിലും. ഏവ=ആചരണയോഗ്യങ്ങളാകുന്നു; എന്തുകൊണ്ടെന്നാൽ. ഉഭയലിംഗാൽ=ശ്രുതിസ്മൃതികൾ രണ്ടും നിശ്ചയസ്വരൂപേണയുള്ള വർണ്ണനം കൊണ്ടുതന്നെ.

സാരം:—ശമാദികളും, ആശ്രമധർമ്മങ്ങളും പാലിക്കപ്പെടേണ്ടവയാണെന്നു് സമർത്ഥിച്ചുകഴിഞ്ഞു. എന്നാൽ

digitized by www.sreyas.in

ഭാഗവതധമ്മങ്ങളുടെ ആചരണം ആവശ്യമുണ്ടോ എന്നു സംശയമുണ്ടാവാം. അതിനു മറുപടി പറയുകയാണു് ആരംഭിക്കപ്പെടുന്ന ഈ പ്രകരണംകൊണ്ടു ചെയ്യുന്നതു്. ശ്രുതിസ്മൃതികഠം രണ്ടും ഭാഗവതധമ്മത്തെ വളരെയധികം ശ്ലാഘിക്കുകയും കീത്തിക്കുകയും ചെയ്തിട്ടുണ്ടു്. ജപകീത്തനപൂജാനമസ്കാരസ്തുതിപഠനാദിഭാഗവതധമ്മങ്ങളെ ഭക്തിയോടുകൂടുംവണ്ണം ആചരിക്കുകയും ഇഷ്ടദേവനിൽ സമ്പൂണ്ണശരണാഗതിയടയുകയും ചെയ്യുന്നതുകൊണ്ടു വളരെ വേഗത്തിൽ അന്തഃക്കരണം ശുദ്ധിവന്നു് അദ്വൈതമായ പരമതത്വം പ്രകാശിക്കാനിടയാകുന്നതിനാൽ സാധകനു് ഭാഗവതധമ്മങ്ങഠം ഉപേക്ഷിക്കത്തക്കവയല്ലെന്നു മാത്രമല്ല; അവശ്യം ആചരണീയങ്ങളാണുതാനും.

### സൂ:—അനഭിഭവം ച ദശ്യതി—35.

ശബ്ദാത്ഥം:—ച=കൂടാതെ. അനഭിഭവം=പാപനിവൃത്തിയെ. ദശ്യതി=ശ്രുതി പ്രകാശിപ്പിക്കുകയും ചെയ്യുന്നു.

സാരം:—ബൃഹദാരണ്യകോപനിഷത്തിൽ പാപശാന്തിക്കു് ഈശ്വരപ്രണിധാനത്തോളം പററിയതായ മറെറാരു ധമ്മമില്ലെന്നു സ്പഷ്ടമായിപ്പറയുന്നുണ്ടു്. ഈശ്വരൻെറ അപാരവും അപ്രമേയവുമായ മഹിമയെ കുറച്ചൊക്കെ അറിഞ്ഞു് അവിടുത്തെ തൃപ്പാദകമലങ്ങളിൽ സവ്വാത്മനാ ശരണംപ്രാപിച്ചു് ഭക്തിശ്രദ്ധകളോടുകൂടുംവണ്ണം ഈശ്വരമഹിമകളുടെ ശ്രവണകീത്തനങ്ങളെച്ചെയ്യുന്ന ഭക്തൻെറ ഇന്ദ്രിയങ്ങളും മനസ്സും വേഗത്തിൽ അ

digitized by www.sreyas.in

ക്കുന്നു. അനേകകർമ്മപ്രസക്തവും, വിഷയചിന്തനങ്ങ ളെക്കൊണ്ടും, വികാരങ്ങളെക്കൊണ്ടും മലിനവുമായ ചിത്തം അവയെയൊക്കെ വിട്ടു പ്രശാന്തവും സ്വാധീനവുമായിത്തീരുന്നതുകൊണ്ടു സാധകൻെറ എല്ലാ പാപങ്ങളും നശിക്കുകയും ദോഷങ്ങൾ നീങ്ങുകയും ചെയ്യുന്നു. അങ്ങിനെയുള്ള ഭക്തൻ പരിശുദ്ധനും, പരമപുരുഷാർത്ഥമായ മോക്ഷത്തിന്നു് അധികാരിയുമായിത്തീരുന്നു. ഈവക കാരണങ്ങളാൽ ഭാഗവതധർമ്മങ്ങൾ അവശ്യം അനുഷ്ഠിക്കപ്പെടേണ്ടവയാണു്. ശ്രുതി ഈ വിഷയത്തെ അനേകപ്രാവശ്യം പലവിധത്തിൽ സമർത്ഥിച്ചിട്ടുമുണ്ടു്.

സൂ: — അന്തരാചാപി തു തദ്ദൃഷ്ടേഃ — 36.

ശബ്ദാർത്ഥം: — തു=ഇതിന്നുപുറമെ. അന്തരാ ച അപി=ആശ്രമധർമ്മങ്ങളെയൊന്നും ശരിക്കു പാലിക്കാൻ കഴിഞ്ഞിട്ടില്ലെങ്കിൽക്കൂടി ഭാഗവതധർമ്മാചരണത്തിൽക്കൂടെയും ഉപാസനത്തിൽക്കൂടെയും ഈശ്വരസാക്ഷാൽക്കാരവും കൈവല്യപ്രാപ്തിപോലുമുണ്ടാവുന്നു. തദ്ദൃഷ്ടേഃ=എന്തുകൊണ്ടെന്നാൽ അങ്ങിനെ ശ്രുതിയിൽ പറഞ്ഞിട്ടുണ്ടെന്നുള്ളതുകൊണ്ടുതന്നെ.

സാരം: — ശ്വേതാശ്വതരോപനിഷത്തിൽ "സ്വദേഹമരണിം കൃത്വാ പ്രണവം ചോത്തരാരണിം; ധ്യാനനിർമ്മഥനാഭ്യാസാൽ ദേവം പശ്യേൽ നിഗൂഢവൽ." എന്നു പറയുന്നുണ്ടു്. സാധകൻ അല്ലെങ്കിൽ ഭക്തൻ തൻെറ ശരീരത്തെ ചുവട്ടിലെ അരണിവൃക്ഷമായും, പ്രണവത്തെ മുകളിലെ അരണിവൃക്ഷമായും കല്പിച്ചു ധ്യാനമാകുന്ന മഥനാഭ്യാസംകൊണ്ടുതന്നെ തന്നിൽ അത്യന്തസൂ

digitized by www.sreyas.in

ക്ഷമാകുംവണ്ണം അടങ്ങിയിരിക്കുന്ന ആത്മദേവനെ മുഖത്തോടുമുഖം കാണാനിടവരും എന്നു്. ആശ്രമധർമ്മങ്ങളെ വഴിക്കുവഴിയായി വേണ്ടപോലെ പാലിക്കാൻ കഴിഞ്ഞിട്ടില്ലെങ്കിൽകൂടി ഉപാസനമാത്രംകൊണ്ടുതന്നെ ആത്മസാക്ഷാൽക്കാരമുണ്ടാവുമെന്നാണല്ലോ ഇതുകൊണ്ടു സ്പഷ്ടമാവുന്നതു്. അനന്തരം ഈശ്വരനെ സ്തുതിക്കേണ്ട ക്രമവും ആ ഉപനിഷത്തിൽ പറഞ്ഞിട്ടുണ്ടു്. കൂടാതെ ഈശ്വരനിൽ സമ്പൂർണ്ണശരണാഗതിയടഞ്ഞിട്ടാണു് പരമാത്മോപാസനം ചെയ്യേണ്ടതെന്നും, ഈശ്വരപ്രസാദത്താൽ ആത്മദർശനത്തിനുള്ള തടസ്ഥങ്ങൾ നീങ്ങുമെന്നും, അപ്പോൾ ആത്മസാക്ഷാൽക്കാരമുണ്ടാവുമെന്നുകൂടിയും പറഞ്ഞിട്ടുണ്ടു്. ഇങ്ങിനെ പലേടത്തും പല പ്രകാരത്തിൽ ശ്രുതി ഭാഗവതധർമ്മത്തെ അവശ്യം അനുഷ്ഠിക്കപ്പെടേണ്ടവയാണെന്നു സമർത്ഥിച്ചിട്ടുണ്ടു്. അതിനാൽ ഭാഗവതധർമ്മങ്ങൾ ഏതു നിലയിലുള്ള സാധകനും പരിത്യാജ്യങ്ങളല്ല; ലക്ഷ്യപ്രാപ്തിക്കുള്ള തടസ്ഥങ്ങൾ നീങ്ങാൻ അവ അവശ്യം അനുഷ്ഠേയങ്ങളാണുതാനും.

**സൂ:—അപി ച സ്മര്യതേ—37.**

ശബ്ദാർത്ഥം:—അപി ച=ഇതിന്നും പുറമെ, സ്മര്യതേ=സ്മൃതിയിലും ഈ വിഷയം ധാരാളം പറയപ്പെട്ടിട്ടുണ്ടു്.

സാരം:—ഭഗവൽഗീത തുടങ്ങിയ സ്മൃതികളിൽ വർണ്ണാശ്രമങ്ങൾക്കു് ഉചിതങ്ങളായ ധർമ്മങ്ങളെ ആചരിക്കാൻ അധികാരമില്ലാത്ത ചണ്ഡാളാദികൾകൂടി നിഷ്ഠുളങ്കഭക്തിയോടുകൂടി ഭഗവാനെ ശരണം പ്രാപിച്ചു ഭജി

digitized by www.sreyas.in

ന്നെന്നാപക്ഷം, ആ ഭക്തി ഒന്നുകൊണ്ടുതന്നെ അവൻ സിദ്ധനും മുക്തനുമായിത്തീരുമെന്നു പറഞ്ഞിട്ടുണ്ടു്. കൂടാതെ ഭഗവൽസാക്ഷാൽക്കാരത്തിന്നും ഈശ്വരപ്രാപ്തിക്കും മററു യോഗമോ, തപസ്സോ, കർമ്മാചരണങ്ങളോ അല്ലെന്നും നിഷ്കളങ്കയായ ഭക്തിമാത്രമാണെന്നും വ്യക്തമായി പറകകൂടി ചെയ്തിട്ടുണ്ടു്. അതിന്നും പുറമെ, ഏതു നിലയിലുള്ള പാപിയും ഭക്തി ഒന്നുകൊണ്ടുതന്നെ പരിശുദ്ധനായിത്തീരുന്നുവെന്നും പറഞ്ഞിട്ടുണ്ടു്. "കിരാതഹൂണാന്ധ്രപുളിന്ദപുല്കസാഃ ആഭീരകങ്കായവനാഃ ഖസാദയഃ യേഽന്യേ ച പാപാ യദുപാശ്രയാശ്രയാഃ ശുദ്ധ്യന്തി തസ്മൈ പ്രഭവിഷ്ണവേ നമഃ" എന്നിങ്ങനെയുള്ള ശ്രീമൽഭാഗവതവചനവും എന്നു വേണ്ട പല സ്മൃതികളിലുമുള്ള പ്രതിപാദനങ്ങളും സാധകന്മാർക്കു് ഈശ്വരോപാസനം ഒഴിക്കാൻ പാടില്ലാത്ത ഒന്നാണെന്നു സമർത്ഥിച്ചിട്ടുണ്ടു്.

## സൂ:—വിശേഷാനുഗ്രഹശ്ച—38.

ശബ്ദാർത്ഥം:—ച=കൂടാതെ, വിശേഷാനുഗ്രഹഃ=ഭജനംകൊണ്ടു ഭഗവാൻെറ പ്രത്യേകാനുഗ്രഹത്തിന്നു പാത്രമാവുകയും ചെയ്യുന്നു.

സാരം:—മുൻപറഞ്ഞ എല്ലാ കാര്യങ്ങളും ഭാഗവതധർമ്മത്തിൻെറ മാഹാത്മ്യത്തെക്കാണിക്കുന്നവയാണു്. എന്നാൽ അതിനൊക്കെപ്പുറമേ മറെറാരു വിശേഷംകൂടിയുണ്ടു് ഭക്തിക്കു്. എന്തെന്നാൽ തപസ്സു്, യോഗം, കർമ്മം തുടങ്ങിയ സാധനകളെക്കൊണ്ടൊന്നും കിട്ടാത്ത ഈശ്വരാനുഗ്രഹം വളരെ വേഗത്തിൽ ഭക്തനുണ്ടായി



digitized by www.sreyas.in

ത്തീരുന്നുവെന്നതൊരു പ്രത്യേകതയാണ്. ഭക്തന്മാൎക്ക് ഞാൻ സുലഭനാണെന്നു ഭഗവാൻതന്നെ ഗീതയിലും ഭാഗവതത്തിലും അനേകപ്രാവശ്യം വ്യക്തമാക്കീട്ടുണ്ട്.

സൂ:—അതസ്ത്വിതരജ്യായോ ലിംഗാച്ച—39.

ശബ്ദാൎത്ഥം:—അതഃ=പറയപ്പെട്ട കാരണങ്ങളെക്കൊണ്ടും, ലിംഗാൽ ച=ലക്ഷണങ്ങളെക്കൊണ്ടും, ഇതര ജ്യായഃ തു=മററു ധൎമ്മങ്ങളെക്കാൾ തീൎച്ചയായും ശ്രേഷ്ഠമാണ് ഭക്തിധൎമ്മം.

സാരം:—ഇതിനുമുമ്പു പറയപ്പെട്ട കാരണങ്ങളെക്കൊണ്ടും മററു ധൎമ്മങ്ങളെ അപേക്ഷിച്ച് ഭാഗവതധൎമ്മം എത്രയോ കൂടുതൽ ശ്രേഷ്ഠമാണെന്നു വ്യക്തമായി. ഇതിന്നു പുറമെ സ്മൃതിപ്രമാണങ്ങളെക്കൊണ്ടും ഈ വസ്തുത തെളിയുന്നുണ്ട്. ഭാഗവതപുരാണത്തിൽ പറയുന്നു. “വിപ്രാൽ ദ്വിഷട്ഗുണയുതാദരവിന്ദനാഭപാദാരവിന്ദവിമുഖാൽ ശ്വപചം വരിഷ്ഠം. മന്യേ തദൎപ്പിതമനോവചനേഹിതാൎത്ഥപ്രാണം പുനാതി സകുലം ന തു ഭൂരിമാനഃ”. പന്ത്രണ്ടുവിധ ഉത്തമഗുണങ്ങൾ തികഞ്ഞ ബ്രാഹ്മണനാണെങ്കിലും, അദ്ദേഹം ഈശ്വരപാദത്തിൽനിന്നു വിമുഖനാണെങ്കിൽ തീൎച്ചയായും അദ്ദേഹത്തെക്കാൾ എത്രയോ അധികം ശ്രേഷ്ഠനാണ് ചണ്ഡാളൻ. ശരീരവാങ്മനഃകൎമ്മങ്ങളെ പൂൎണ്ണമായും ഈശ്വരങ്കൽ അൎപ്പിച്ച സുകൃതി ചണ്ഡാളനായാൽപോലും അവൻ തന്നെയും വംശത്തെയും ശുദ്ധീകരിക്കുന്നു. എന്നാൽ വളരെയൊക്കെ മാന്യതയുള്ള ബ്രാഹ്മണനതു സാധിക്കുന്നില്ല. ഇങ്ങനെ പുരാണങ്ങളിലും സ്മൃതികളിലും അ

digitized by www.sreyas.in

വിടവിടെ ഭഗവൽഭക്തിയുടെ മാഹാത്മ്യത്തെ മുക്തകണ്ഠം പുകഴ്ത്തീട്ടുണ്ട്. വർണ്ണാശ്രമധർമ്മങ്ങളെ യഥാവിധി അനുഷ്ഠിക്കുന്നവരെക്കാൾക്കൂടി ഭക്തനു ശ്രേഷ്ഠതയുണ്ടെന്ന് അതിൽനിന്നു സിദ്ധിക്കുന്നു.

**സൂ:—തൽഭൂതസ്യ തു നാതൽഭാവോ ജൈമിനേരപി നിയമാതദ്രൂപാഭാവേഭ്യഃ—40.**

ശബ്ദാർത്ഥം:—തൽഭൂതസ്യ തു=ഉച്ചാശ്രമത്തിലെത്തിക്കഴിഞ്ഞൊരാൾക്കാകട്ടെ, അതത്ഭാവഃ ന=അതിനെ വിട്ട് വീണ്ടും പൂർവ്വാശ്രമത്തിലേക്കിറങ്ങിവരാവുന്ന വിധിയില്ല. നിയമാതദ്രൂപാഭാവേഭ്യഃ=എന്തുകൊണ്ടെന്നാൽ പിന്നിലേക്കിറങ്ങിവരാവുന്ന നിയമമോ, വിധിയോ ശാസ്ത്രങ്ങളിലൊന്നും പറഞ്ഞിട്ടില്ലാത്തതുകൊണ്ടും, ശ്രുതിയിലെ ആശ്രമാചരണവിധി ഇങ്ങനെയല്ലാത്തതുകൊണ്ടും, ശിഷ്ടാചാരം അങ്ങനെയില്ലാത്തതുകൊണ്ടും തന്നെ, ജൈമിനേഃ അപി=കർമ്മശാസ്ത്രകർത്താവായ ജൈമിനിമഹർഷിക്കും ആശ്രമത്തിൽനിന്നു പിന്നോക്കം തിരിച്ചുപോവുന്നതിഷ്ടമല്ല.

സാരം:—ശ്രവണകീർത്തനാദി ആചരണങ്ങളെക്കൊണ്ടു ചെയ്യപ്പെടുന്ന ഉപാസനാസമ്പ്രദായത്തിൻെറ മഹത്വത്തെപ്പറഞ്ഞു. ഇനി ഈ പ്രകരണത്തിൽ ചതുർത്ഥാശ്രമത്തിലെത്തിയൊരാൾക്കു വീണ്ടും തൃതീയാശ്രമത്തിലേക്കിറങ്ങാൻ നിയമമുണ്ടോ എന്ന സംശയത്തിനു മറുപടി പറയുകയാണു്. ചതുർത്ഥാശ്രമത്തിലെത്തി സർവ്വസംഗപരിത്യാഗം ചെയ്തു സന്യാസിയായിക്കഴിഞ്ഞൊരാൾക്കു വീണ്ടും ഗൃഹസ്ഥനും വിഷയിയുമായിക്കഴിയാൻ

digitized by www.sreyas.in

ശാസ്ത്രം അനുവദിച്ചിട്ടില്ല. ഇതുപോലെ വാനപ്രസ്ഥ നായിക്കഴിഞ്ഞാറക്കം ഗാർഹസ്ഥ്യത്തിലേക്കിറങ്ങാൻ പാടുള്ളതല്ല. എന്നാൽ പ്രമാദംകൊണ്ടു് അങ്ങനെ ചെയ്യുന്ന ഒരാളെന്നു വന്നാൽ അയാറം ആശ്രമഭ്രഷ്ടനാണെന്നുതന്നെ പറയണം. ആശ്രമങ്ങളിൽക്കൂടെ വഴിക്കുവഴിയായി മേല്പോട്ടു കയറാനല്ലാതെ കീഴ്പോട്ടിറങ്ങാൻ ശ്രുതി വിധിച്ചിട്ടില്ല. "ബ്രഹ്മചര്യം പരിസമാപ്യ ഗൃഹീ ഭവേൽ. ഗൃഹീ ഭൂത്വാ വനീ ഭവേൽ. വനീ ഭൂത്വാ പ്രവ്രജേൽ. യദി വേതരഥാ ബ്രഹ്മചര്യാദേവ പ്രവ്രജേൽ ഗൃഹാദ്വാ വനാദ്വാ". എന്നാണു് ആശ്രമങ്ങളെ സംബന്ധിച്ച ശ്രുതിയുടെ വിധി. ബ്രഹ്മചര്യത്തിൽനിന്നു ഗാർഹസ്ഥ്യത്തിലേയ്ക്കും അതിൽനിന്നും വാനപ്രസ്ഥത്തിലേയ്ക്കും, വാനപ്രസ്ഥത്തിൽനിന്നു സന്യാസത്തിലേയ്ക്കും നീങ്ങാം. അല്ലെങ്കിൽ ബ്രഹ്മചര്യത്തിൽനിന്നുതന്നെ സന്യാസത്തിലേയ്ക്കു നീങ്ങാം. അതുപോലെ ഗാർഹസ്ഥ്യത്തിൽനിന്നും വാനപ്രസ്ഥത്തിൽനിന്നും സന്യാസത്തിലേയ്ക്കു നീങ്ങാം ഇങ്ങനെയല്ലാതെ സന്യാസാശ്രമത്തിൽനിന്നു വാനപ്രസ്ഥത്തിലെയ്ക്കോ ഗാർഹസ്ഥ്യത്തിലെയ്ക്കോ മടങ്ങുന്ന സമ്പ്രദായം എവിടെയും പറഞ്ഞിട്ടില്ല. കൂടാതെ വിധിയോ നിയമമോ ഇല്ലാത്ത ചില സംഗതികറക്കു ശിഷ്ടാചാരമുണ്ടാവാറുണ്ടു്. ഈ വിഷയത്തിൽ അങ്ങനെയുള്ള ശിഷ്ടാചാരവുമില്ല. ഈവക കാരണങ്ങളാൽ കർമ്മശാസ്ത്രകർത്താവായ ജൈമിനിമഹർഷിക്കുപോലും ഹിതമല്ല ഉച്ചാശ്രമത്തിൽനിന്നു കീഴ്പോട്ടിറങ്ങുന്ന സമ്പ്രദായം. അതിനാൽ ശ്രുതിനിർദ്ദേശപ്രകാരമുള്ള ആ

digitized by www.sreyas.in

ശ്രമപ്രാപ്തിയെ വിട്ടു വ്യതിക്രമത്തെ ചെയ്യുന്നതു് ഒരു പ്രകാരത്തിലും ശരിയോ ശ്രേയസ്കരമോ അല്ല. അങ്ങനെ ചെയ്യുന്ന ആശ്രമഭ്രഷ്ടന്മാക്കു് ബ്രഹ്മവിദ്യക്കധികാരമില്ലതാനും.

**സൂ:—ന ചാധികാരികമപി പതനാനുമാനാൽ തദയോഗാൽ—41.**

ശബ്ദാത്ഥം:—ച=കൂടാതെ, ആധികാരികം അപി=അധികാരപൂവ്വകം വിധിക്കപ്പെട്ട പ്രായശ്ചിത്തംകൂടി ആശ്രമഭ്രഷ്ടനു്, ന=വിഹിതമായിത്തീരുന്നില്ല, എന്തുകൊണ്ടെന്നാൽ, പതനാനുമാനാൽ=സ്മൃതികളിൽ ആശ്രമഭ്രംശത്തെ വലിയ പതനമായിട്ടാണു് കണക്കാക്കുന്നതെന്നതുകൊണ്ടും, തദയോഗാൽ=അങ്ങനെ പതിതന്മാക്കു പ്രായശ്ചിത്തവിധിയില്ലെന്നുള്ളതുകൊണ്ടുംതന്നെ.

സാരം:—ബ്രഹ്മചര്യാശ്രമത്തിലിരിക്കുന്ന ഒരു ബ്രഹ്മചാരിക്കു വ്രതഭംഗം വന്നുപോയാൽ അതിനു പ്രായശ്ചിത്തവിധിയുണ്ടു്. അതുപോലെ ഗൃഹസ്ഥനോ വാനപ്രസ്ഥനോ വ്രതഭംഗം വന്നാലും പ്രായശ്ചിത്തവിധിയുണ്ടു്. എന്നാൽ സന്ന്യാസിയോ വാനപ്രസ്ഥനോ വീണ്ടും ഗൃഹസ്ഥനായിത്തീരുന്നുവെങ്കിൽ അതു് ആശ്രമമാററമല്ല; ആശ്രമഭ്രംശമാണു്. അങ്ങനെയുള്ള ആശ്രമഭ്രംശത്തെ വലിയ പതനമായിട്ടാണു് സ്മൃതി കണക്കാക്കുന്നതു്. അതുകൊണ്ടു് അവക്കു പ്രായശ്ചിത്തംപോലും വിധിച്ചിട്ടില്ല. ആശ്രമഭ്രഷ്ടൻ പ്രായശ്ചിത്തംകൊണ്ടു ബ്രഹ്മവിദ്യക്കധികാരിയായിത്തീരുന്നില്ലെന്നു താല്പര്യം. ആശ്രമഭ്രഷ്ടന്മാക്കു ബ്രഹ്മവിദ്യക്കധികാരമില്ലെന്നു മുൻസൂത്രത്തിൽ

digitized by www.sreyas.in

പറഞ്ഞുവല്ലോ. എങ്കിലും പ്രായശ്ചിത്തംകൊണ്ടു് അധികാരമുണ്ടാവുമോ എന്ന സംശയത്തിന്നു മറുപടി പറകയാണീ സൂത്രംകൊണ്ടു ചെയ്തതു്.

**സൂ:—ഉപപൂർവ്വമപി ത്വേകേ ഭാവമശനവൽ തദുക്തം—42.**

ശബ്ദാർത്ഥം:—ഏകേ തു=ചില ആചാര്യന്മാരാകട്ടെ. ഉപപൂർവ്വം അപി=ഉപപാതകമാണെങ്കിൽക്കൂടി. അശനവൽ=അഭക്ഷ്യഭക്ഷണത്തിന്നെന്നപോലെ. ഭാവം=പ്രായശ്ചിത്തഭാവത്തെ അംഗീകരിക്കുന്നുണ്ടു്. തദുക്തം=ഈ അഭിപ്രായവ്യത്യാസവും ശാസ്ത്രസമ്മതമാണെന്നവർ പറയുന്നുമുണ്ടു്.

സാരം:—എന്നാൽ ചില ആചാര്യന്മാർ ആശ്രമഭ്രഷ്ടന്മാൎക്കു പ്രായശ്ചിത്തത്തെ അംഗീകരിച്ചു കാണുന്നുണ്ടു്. ആശ്രമഭ്രംശമെന്നതു മഹാപാതകമല്ല; ഉപപാതകമാണു്; ആ സ്ഥിതിക്കു ബ്രഹ്മചര്യാദി ആശ്രമസ്ഥിതന്മാൎക്കു വ്രതഭംഗം വന്നാലെന്നപോലെയും, അഭക്ഷ്യഭക്ഷണാദികൾക്കെന്നപോലെയും ആശ്രമഭ്രംശത്തിന്നും പ്രായശ്ചിത്തം വിധേയമാണെന്നാണവരുടെ അഭിപ്രായം. ഈ അഭിപ്രായത്തിന്നു ശാസ്ത്രസമ്മതിയുണ്ടെന്നുമവർ പറയുന്നുണ്ടു്.

**സൂ:—ബഹിസ്ത്ഭയഥാപി സ്മൃതേരാചാരാച്ച—43.**

ശബ്ദാർത്ഥം:—തു=എന്നാൽ, ഉഭയഥാ അപി=രണ്ടു പ്രകാരത്തിലും ബ്രഹ്മവിദ്യക്കധികാരമില്ല, സ്മൃതേഃ=

digitized by www.sreyas.in

ധർമ്മശാസ്ത്രസിദ്ധാന്തപ്രകാരവും, ആചാരാൽ ച=ശിഷ്ടാചാരം വഴിക്കും അതു വ്യക്തമാവുന്നു.

സാരം:—വാനപ്രസ്ഥസന്യാസങ്ങളാകുന്ന ഉച്ചാശ്രമങ്ങളിൽനിന്നുള്ള പതനം മഹാപാതകമായാലും ഉപപാതകമായാലും, പ്രായശ്ചിത്തം ചെയ്താലും ഇല്ലെങ്കിലും അങ്ങനെയുള്ളവക്ക് ബ്രഹ്മവിദ്യക്കധികാരമില്ലെന്നു ധർമ്മശാസ്ത്രവും ശിഷ്ടാചാരവും വെളിവാക്കുന്നുണ്ട്. അതിനാൽ പ്രായശ്ചിത്തം ചെയ്യുന്നത് എന്താവശ്യത്തിനാണോ, അതു പ്രായശ്ചിത്തംകൊണ്ടും നടക്കുന്നില്ലെന്നർത്ഥം. ആ സ്ഥിതിക്ക പ്രായശ്ചിത്തമുണ്ടോ ഇല്ലയോ എന്ന പ്രശ്നംതന്നെ ആവശ്യമുള്ളതാവുന്നില്ല.

**സൂ:—സ്വാമിനഃ ഫലശ്രുതേരിത്യാത്രേയഃ—44.**

ശബ്ദാർത്ഥം —സ്വാമിനഃ=ഉൽഗീഥോപാസനത്തിൽ യജമാനനാണ് കർത്തൃത്വം, ഇതി ആത്രേയഃ=എന്ന് ആത്രേയൻ പറയുന്നു, ഫലശ്രുതേഃ=എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ ഫലത്തെക്കുറിച്ച് അങ്ങനെയാണ് പറഞ്ഞിരിക്കുന്നതെന്നതുകൊണ്ടുതന്നെ.

സാരം:—ഉച്ചാശ്രമത്തിൽനിന്നു പതിച്ചവനു ബ്രഹ്മവിദ്യാധികാരമില്ലെന്നു പൂർവ്വപ്രകരണംകൊണ്ടു സമർത്ഥിച്ചു കഴിഞ്ഞു. ഇനി ഉൽഗീഥാദി ഉപാസനങ്ങളുടെ കർത്തൃത്വം യജമാനനോ അഥവാ ഋത്വിക്കിനോ എന്നു നിരൂപിക്കയാണ് ഈ പ്രകരണംകൊണ്ടു ചെയ്യുന്നത്. ആത്രേയമഹർഷി ഉൽഗീഥാദി ഉപാസനങ്ങളുടെ കർത്തൃത്വം യജമാനനാണെന്നാണ് കരുതുന്നത്. എന്തുകൊണ്ടെന്നാൽ ഫലകല്പനത്തിൽ യജമാനനെയാണ് ശ്രുതി

digitized by www.sreyas.in

പറഞ്ഞിരിക്കുന്നതെന്നാണതിനു കാരണം പറയുന്നതു് ഛാന്ദോഗ്യോപനിഷത്തിൽ വൃഷ്ടിസാമത്തെ അറിയുന്ന പുരുഷൻ അഞ്ചു പ്രകാരത്തിൽ വൃഷ്ടോപാസനത്തെ ചെയ്യുന്നു. അതിനാൽ ഇഷ്ടംപോലെ മഴ പെയ്യിക്കാൻ കഴിവുള്ളവനായിത്തീരുകയും ചെയ്യുന്നു എന്നു പറയുന്നു. ബൃഹദാരണ്യകശ്രുതിയിൽ പ്രസ്തോതാവിൽനിന്നു് ഉപാസനങ്ങളെ ഗ്രഹിക്കണമെന്നും, ഉൽഗാതാവു തൻെറ യജമാനൻെറ അഭീഷ്ടങ്ങളെക്കുറിച്ചു് ആഗാനം ചെയ്യുന്നുവെന്നും, അതുവഴി യജമാനൻ അഭീഷ്ടങ്ങളെ സാധിക്കുന്നുവെന്നും പറയുന്നു. ഇങ്ങനെയുള്ള പ്രതിപാദനങ്ങളിൽനിന്നു യജമാനനാണു് ഫലഭോക്താവെന്നു വരുന്നു. ആ സ്ഥിതിക്കു് ഉൽഗീഥാദി ഉപാസനങ്ങളുടെ കർത്തൃത്വവും യജമാനനുതന്നെയെന്നു കരുതണം.

## സൂ:—ആർത്ത്വിജ്യമിത്യൌഡുലോമിസ്തസ്മൈ ഹി പരിക്രീയതേ—45

ശബ്ദാർത്ഥം:—ഔഡുലോമിഃ = ഔഡുലോമിയെന്ന ആചാര്യൻ, ആർത്ത്വിജ്യം ഇതി=ഋത്വിക്കിന്നാണു് ഉപാസനാകർത്തൃത്വമെന്നു പറയുന്നു, ഹി=എന്തുകൊണ്ടെന്നാൽ, തസ്മൈ=പ്രസ്തുത കർമ്മത്തിൻെറ പേരിൽ, പരിക്രീയതേ=യജമാനനിൽനിന്നു പരിഗ്രഹത്തെ വാങ്ങുന്നു.

സാരം:—ഉൽഗീഥാദി ഉപാസനങ്ങളുടെ കർത്തൃത്വം ഋത്വിക്കിനാണെന്നാണു് ഔഡുലോമിയെന്ന ആചാര്യൻ പറയുന്നതു്. എങ്കിലും ഫലം യജമാനനു വന്നുചേരുന്നുവെന്നതിൽ അസാംഗത്യമില്ല. എന്തുകൊണ്ടെ

digitized by www.sreyas.in

ന്നാൽ ഋത്വിക്ക യജമാനങ്കൽനിന്നു ദക്ഷിണയെ വാങ്ങു ന്നുണ്ടു്. അതൊരുപ്രകാരത്തിൽ പറഞ്ഞാൽ ഋത്വി ക്കിൻെറ കർമ്മത്തെ യജമാനൻ വിലയ്ക്കു വാങ്ങലാണു്. അതിനാൽ ഫലം യജമാനനു വന്നുചേരാം. എന്നാലും കർത്തൃത്വം ഋത്വിക്കിനു മാത്രമേ ഉണ്ടാവാൻ വഴിയുള്ളൂ. എന്തുകൊണ്ടെന്നാൽ അദ്ദേഹമാണല്ലോ പ്രവർത്തിക്കു ന്നതു്.

## സൂ:—ശ്രുതേശ്ച—46

ശബ്ദാർത്ഥം:—ശ്രുതേഃ ച=ശ്രുതിപ്രമാണപ്രകാരം നോക്കിയാലും ഔഡുലോമിയെന്ന ആചാര്യൻെറ മത മാണു് കൂടുതൽ തൃപ്തികരമായിട്ടിരിക്കുന്നതു്.

സാരം:—ശ്രുതിപ്രമാണങ്ങൾവഴിക്കു നോക്കിയാ ലും ഔഡുലോമി പറഞ്ഞപ്രകാരം ഉപാസനങ്ങളുടെ ക ർത്താവു് ഋത്വിക്കാണെന്നുതന്നെയാണു് പറയേണ്ടതു്. യജ്ഞത്തിൽ ഋത്വിക്കു് എന്തൊരു സങ്കല്പം ചെയ്യുന്നതും യജമാനനുവേണ്ടിയാണെന്നു ശതപഥബ്രാഹ്മണത്തിൽ പറയുന്നു അങ്ങയുടെ ഏതഭീഷ്ടത്തേയും ഞാൻ ആഗാനം ചെയ്യാമെന്നു ഋത്വിക്ക യജമാനനോടു പറയുന്നതായി ഛാന്ദോഗ്യോപനിഷത്തിലും പറയുന്നു. കൂടാതെ ഉൽ ഗീഥാദി ഉപാസനങ്ങളെ ചെയ്യുന്നതു ഋത്വിക്കാണെന്ന തു പ്രത്യക്ഷവുമാണു്. ഈവക കാരണങ്ങളെക്കൊണ്ടു ഫലഭോക്താവു യജമാനനാണെങ്കിലും ഉപാസനത്തി ൻെറ കർത്താവു ഋത്വിക്കാണെന്നുതന്നെയാണു് വന്നുചേ രുന്നതു്.



digitized by www.sreyas.in

സൂ:—സഹകാര്യന്തരവിധിഃ പക്ഷേണ തൃതീയം തദ്വതോ വിധ്യാദിവൽ—47.

ശബ്ദാർത്ഥം:—തദ്വതഃ=ബ്രഹ്മവിദ്യയെ അഭ്യസിക്കുന്ന സാധകന്ന്, തൃതീയം=മൂന്നാമതായി പറയപ്പെട്ട മൌനം അവശ്യം വിധേയവും വിധിസ്വരൂപവുമാണ്, സഹകാര്യന്തരവിധിഃ=എന്നാൽ വേറെ പ്രകാരത്തിലുള്ള സഹകാരിസാധനങ്ങളുടെ വിധാനം, വിധ്യാദിവൽ= മററു സ്ഥലത്തു പറഞ്ഞ വിധിവാക്യംപോലെത്തന്നെ ആചരണീയമാണ്, പക്ഷേണ=ഒരു പക്ഷത്തിൽ ഇതും വിധിതന്നെയാണെന്നാണ്.

സാരം:—പൂർവ്വപ്രകരണംകൊണ്ടു സകാമോപാസനത്തിന്റെ ഫലത്തേയും യജ്ഞത്തിന്റെ കർത്തൃത്വത്തേയും നിർണ്ണയിച്ചശേഷം ഈ പ്രകരണംകൊണ്ടു ബ്രഹ്മവിദ്യക്ക് ഏതേതാശ്രമത്തിലുള്ളവർക്കാണധികാരമെന്നു നിർണ്ണയിക്കാൻ തുടങ്ങുന്നു. ബൃഹദാരണ്യകോപനിഷത്തിൽ മൂന്നാമദ്ധ്യായത്തിൽ കഹോലനും യാജ്ഞവൽക്യനുംകൂടി ഒരു സംവാദമുണ്ട്. ബ്രഹ്മതത്വത്തിന്റെ സ്വരൂപമെന്താണെന്നു ചോദിക്കുന്നു കഹോലൻ. അതിനു മറുപടി പറഞ്ഞു യാജ്ഞവൽക്യൻ. എല്ലാവരുടേയും അന്തര്യാമിയായ പരതത്വം പരമാത്മാവാണ്. എന്തുകൊണ്ടെന്നാൽ പ്രസ്തുത പരമചൈതന്യം ശോകം, മോഹം, വിശപ്പ്, ദാഹം, ജര, മൃത്യു തുടങ്ങിയ ഉപാധിധർമ്മങ്ങൾക്കെല്ലാം അതീതമാണ്. അതിനാൽ പ്രസ്തുത പരമചൈതന്യം പരമാത്മാവുതന്നെ. ഇപ്രകാരം ഈ പരമാത്മാവിനെ അറിയുന്ന ബ്രാഹ്മണൻ പുത്രകാമന,

digitized by www.sreyas.in

ധനകാമന, യശഃകാമന, സ്വഗ്ഗാദിലോകകാമന എന്നി വയിൽനിന്നെല്ലാം വിരക്തനായി ഭിക്ഷാന്നംകൊണ്ടു ജീവിതനിവ്വഹണം ചെയ്യുന്ന മാഗ്ഗത്തിലേയ്ക്കു നീങ്ങുന്നു. എന്നിങ്ങനെ പറഞ്ഞശേഷം അതേ പ്രതിപാദനത്തി ൻെറതന്നെ അവസാനത്തിൽ വീണ്ടും പറയുന്നു. ബാല്യ ത്തിൽ അദ്ധ്യാത്മശാസ്ത്രത്തിൽ വേണ്ടത്ര പാണ്ഡിത്യ ത്തെ സമ്പാദിച്ച് യൌവ്വനാരംഭം മുതല്ക്കുതന്നെ സ്ഥിര മായ നിഷ്ഠയോടുകൂടിയിരിക്കണം. പിന്നെ മൌനശീല നായ തപസ്വിയായിക്കഴിയണം. പിന്നെ മൌനാമൌ നങ്ങൾ രണ്ടുമില്ലാതെ ജ്ഞാനിയായിത്തീരണം. അങ്ങ നെയുള്ള ബ്രാഹ്മണൻ ബ്രഹ്മജ്ഞനായി ബ്രഹ്മത്തെ പ്രാ പിക്കുന്നു എന്നു്.

ഈ പ്രകരണംകൊണ്ടു സന്യാസാശ്രമത്തിൽ മാത്ര മാണു് പരമാത്മപ്രാപ്തിയാകുന്ന ഫലത്തെപ്പറഞ്ഞിരിക്കു ന്നതു്. എന്നാൽ പ്രസ്തുത പ്രകരണത്തിൽ പാണ്ഡിത്യ വും, ബാല്യകാലം മുതൽക്കുള്ള അനുഷ്ഠാനവും മാത്ര മാണു് വിധിവാക്യമായിട്ടിരിക്കുന്നതു്. എന്നാൽ മൂന്നാ മത്തേതായ മുനിത്വവും സഹകാരിഭാവം വഴിക്കു വിധി വാക്യംപോലെതന്നെ കരുതണമെന്നാണു് സൂത്രകാര നായ ആചായ്യൻെറ വിവക്ഷ. ദംഭം, മാനം, തുടങ്ങിയ വികാരങ്ങളുടെ നിരാസത്തെയാണു് ധ്യാനം അല്ലെ ങ്കിൽ തപസ്സുകൊണ്ടു സൂചിപ്പിച്ചതു്. ബ്രഹ്മതത്വത്തി ൻെറ ശാസ്ത്രീയജ്ഞാനത്തെ പാണ്ഡിത്യംകൊണ്ടും, നിര ന്തരം ചെയ്യപ്പെടേണ്ട മനനനിദിദ്ധ്യാസങ്ങളെ മൌന ശബ്ദംകൊണ്ടും സൂചിപ്പിച്ചു. പറയപ്പെട്ട മൂന്നഭ്യാസ

digitized by www.sreyas.in

ങ്ങളുടേയും പരിപാകപാവസ്ഥയിൽ മാത്രമാണ് ബ്രഹ്മ സാക്ഷാൽക്കാരമുണ്ടാവുന്നതെന്നാണ് ഈ പ്രകരണത്തി ന്റെ താല്പയ്യവും.

സൂ:—കൃൽസ്നഭാവാത്തു
ഗൃഹിണോപസംഹാരഃ—48.

ശബ്ദാത്ഥം:—തു=എന്നാൽ, കൃൽസ്നഭാവാൽ=ഗൃഹ സ്ഥാശ്രമത്തിൽ പ്രായേണ എല്ലാ ആശ്രമങ്ങളുടേയും ഭാവമുള്ളതുകൊണ്ടു്, ഗൃഹിണാ=ഗൃഹസ്ഥാശ്രമത്തോടു കൂടി, ഉപസംഹാരഃ=പ്രകരണം ഉപസംഹരിക്കപ്പെട്ടു.

സാരം:—പൂർവ്വപ്രകരണംകൊണ്ടു സന്യാസാശ്രമ ത്തിൽ മാത്രമാണ് ബ്രഹ്മസാക്ഷാൽക്കാരത്തിനും ബ്രഹ്മ പ്രാപ്തിക്കും അഹ്തയുള്ളതെന്നു വരുന്നു. അങ്ങനെയാ ണെങ്കിൽ ഛാന്ദോഗ്യോപനിഷത്തിൽ എട്ടാമദ്ധ്യായ ത്തിൽ ഗൃഹസ്ഥാശ്രമത്തോടുകൂടി ബ്രഹ്മവിദ്യാവണ്ണന ത്തെ അവസാനിപ്പിച്ചിട്ടുണ്ടു്. അതിനെന്തു കാരണ മെന്നു സംശയം വരുന്നു. ഗൃഹസ്ഥനു ബ്രഹ്മവിദ്യക്ക ധികാരമുണ്ടെന്ന സൂചനയാണല്ലോ പ്രസ്തുത പ്രകരണം കൊണ്ടു ചെയ്തിരിക്കുന്നതു്; എന്ന സംശയത്തിന്നു മറു പടി പറകയാണിസൂത്രംകൊണ്ടു ചെയ്യുന്നതു്.

ഗൃഹസ്ഥാശ്രമത്തിൽ പ്രായേണ നാലാശ്രമങ്ങളുടേ യും ഭാവമുണ്ടു്. എങ്ങനെയെന്നാൽ പുത്രൻ ബ്രഹ്മചയ്യ ത്തെ ദീക്ഷിക്കുന്നതും വേദാദ്ധ്യയനം ചെയ്യുന്നതും ഗൃഹ സ്ഥനായ ഗുരുവിന്റെ അടുക്കലാണ്. അതിനാൽ ബ്ര ഹ്മചയ്യാശ്രമത്തിന്റെ ഭാവം ഗൃഹസ്ഥനിൽ എപ്പോഴും ഉണ്ടാവാതിരിക്കാൻ വയ്യ. പിന്നെ വാനപ്രസ്ഥസന്യാ

digitized by www.sreyas.in

സങ്ങളാകുന്ന ആശ്രമങ്ങളുടെ മൂലമാണ് ഗാർഹസ്ഥ്യം. അതിനാൽ അവയുടേയും നിത്യസംബന്ധം ഗൃഹസ്ഥനുണ്ട്. ഈ സ്ഥിതിക്ക് ഏതാശ്രമത്തിലെ ഏതൊരു ചര്യയും ഗൃഹസ്ഥനു വിഹിതമാണ്. കൂടാതെ ബ്രഹ്മവിദ്യയ്ക്കു് എല്ലാ ആശ്രമങ്ങളിലും അധികാരമുണ്ടെന്നാണ് ശ്രുതിയുടെ അഭിപ്രായംതന്നെ. ആ സ്ഥിതിക്ക ഗൃഹസ്ഥനു ബ്രഹ്മവിദ്യക്കധികാരമുണ്ടെന്നു പറയേണ്ടതില്ലല്ലോ. അതുകൊണ്ടുതന്നെയാണ് ഛാന്ദോഗ്യോപനിഷത്തിലെ ബ്രഹ്മവിദ്യാപ്രകരണം ഗാർഹസ്ഥ്യത്തോടുകൂടി അവസാനിപ്പിച്ചതു്.

എന്നാൽ പൂർവ്വപ്രകരണത്തിൽ സന്യാസാശ്രമത്തിൽ മാത്രമേ ബ്രഹ്മവിദ്യക്കധികാരമുള്ളുവെന്ന ശങ്ക ജനിപ്പിക്കാനുള്ള കാരണമെന്താണെങ്കിൽ ഏതാശ്രമത്തിലായാലും ബ്രഹ്മവിദ്യാസമ്പാദനത്തിനു പുത്രൈഷണ തുടങ്ങിയ ബന്ധങ്ങളെ നിശ്ശേഷം അകററുകതന്നെ വേണം. ആ സ്ഥിതിക്ക സന്യാസാശ്രമത്തിൽ സുഗമത കൂടും. സാധനാനുഷ്ഠാനത്തിന്റെ സുഗമതയെ ആശ്രയിച്ചാണ് സന്യാസാശ്രമത്തെ പ്രത്യേകം സൂചിപ്പിച്ചതു്. മററാശ്രമങ്ങളിലുള്ളവക്കും ബ്രഹ്മവിദ്യക്കധികാരമുണ്ടു്.

**സൂ:— മൌനവദിതരേഷാമപ്യുപദേശാൽ — 49.**

ശബ്ദാർത്ഥം:— ഇതരേഷാം അപി= അന്യാശ്രമങ്ങൾക്കുംകൂടി, മൌനവൽ= മനനമെന്നപോലെ, ഉപദേശാൽ= വിദ്യോപദേശമുള്ളതുകൊണ്ടു് എല്ലാ ആശ്രമങ്ങളിലുള്ളവക്കും ബ്രഹ്മവിദ്യക്കധികാരമുണ്ടു്.

digitized by www.sreyas.in

സാരം:—പൂർവ്വപ്രകരണത്തിൽ മനനശീലമെന്ന പോലെ ബ്രഹ്മവിദ്യയുടെ മററു സാധനങ്ങളും എല്ലാവർക്കുമായി ഉപദേശിച്ചിട്ടുണ്ടെന്ന കാരണത്താൽ എല്ലാ ആശ്രമത്തിലുള്ളവർക്കും ബ്രഹ്മവിദ്യക്കധികാരമുണ്ടെന്നാണ് ശ്രുത്യഭിപ്രായമെന്നു സ്പഷ്ടമാവുന്നു.

### സൂ:—അനാവിഷ്കുർവ്വന്നന്വയാൽ—50

ശബ്ദാർത്ഥം:_ അനാവിഷ്കുർവ്വൻ=ബാലകനെന്നപോലെ ദംഭാഭിമാനാദിഭാവങ്ങളില്ലാതെയോ അഥവാ അവയെ പ്രകാശിപ്പിക്കാതെയോ സഞ്ചരിക്കണം, അന്വയാൽ=എന്തുകൊണ്ടെന്നാൽ അങ്ങനെയുള്ള ഭാവത്തോടു മാത്രമേ ബ്രഹ്മവിദ്യക്കു സംബന്ധമുള്ളൂ.

സാരം:—മാനം, ദംഭം, രാഗം, ദ്വേഷം തുടങ്ങിയ ഭാവങ്ങളൊന്നുമില്ല ബാലനിൽ. അതുപോലെയായിരിക്കണം ബ്രഹ്മവിദ്യയെ അഭ്യസിക്കുന്ന സാധകൻ. എന്നാൽ അശുദ്ധഭക്ഷണം, ആചാരഹീനത, അശുചി തുടങ്ങിയ ധർമ്മങ്ങൾകൂടി ബാലനിലുണ്ടാവാം. പക്ഷേ അവ സ്വീകാര്യങ്ങളല്ലതാനും. ബ്രഹ്മവിദ്യയുടെ സഹകാരിയായി ബാലഭാവത്തെ ശ്രുതി ഉല്ലേഖനം ചെയ്തിട്ടുണ്ട്. പക്ഷേ അതിൽ ഉപയോഗഭാവത്തെ മാത്രമേ ശ്രുതി അംഗീകരിച്ചിട്ടുള്ളൂ; വിരോധഭാവത്തെ അംഗീകരിച്ചിട്ടില്ലെന്നു ധരിക്കുകയും വേണം. അതിനാൽ ബ്രഹ്മവിദ്യയെ അഭ്യസിക്കുന്ന സാധകൻ ബാലനെന്നപോലെ മാനദംഭാദി ഭാവങ്ങളില്ലാത്തവനായിരിക്കണമെന്നാണ് ശ്രുത്യഭിപ്രായമെന്നു താല്പര്യം.

digitized by www.sreyas.in

**സൂ:—ഐഹികമപ്യപ്രസ്തുതപ്രതിബന്ധേ തദ്ദർശനാൽ—51.**

ശബ്ദാർത്ഥം:— അപ്രസ്തുതപ്രതിബന്ധേ = പ്രതിബന്ധം കഠിനമായിട്ടുണ്ടാവാതിരിക്കുകയും, ഉള്ളതു് അകന്നുപോവുകയും ചെയ്യുന്നപക്ഷം, ഐഹികം=ഇതേ ജന്മത്തിൽതന്നെ ബ്രഹ്മവിദ്യാഭ്യാസി മുക്തനായിത്തീരും, അപി=അങ്ങനെ സംഭവിച്ചില്ലെങ്കിൽ, അടുത്ത ജന്മത്തിൽ മുക്തനായിത്തീരും, തദ്ദർശനാൽ=എന്തുകൊണ്ടെന്നാൽ ശ്രുതിസ്മൃതികളിൽ അങ്ങനെ കാണുന്നതുകൊണ്ടുതന്നെ.

സാരം:—പൂർവ്വപ്രകരണംകൊണ്ടു ബ്രഹ്മവിദ്യക്കു് എല്ലാ ആശ്രമത്തിലുമുള്ളവർക്കും ഒരുപോലെ അധികാരമുണ്ടെന്നു സമർത്ഥിച്ചശേഷം ബ്രഹ്മവിദ്യാഫലമായ മുക്തി വർത്തമാനജന്മത്തിൽതന്നെ അനുഭവപ്പെടുമോ? അഥവാ അന്യജന്മത്തിലോ എന്ന സംശയത്തെ നിരൂപിക്കയാണു് ഈ പ്രകരണംകൊണ്ടു ചെയ്യുന്നതു്. മുക്തിക്കു തടസ്ഥമായ അജ്ഞാനകാര്യങ്ങളെയും, അജ്ഞാനത്തെയും മുഴുവൻ അകററാൻ കഴിഞ്ഞാൽ അതേ ജന്മത്തിൽ തന്നെ സാധകൻ മുക്തനാവും. പ്രതിബന്ധം ബാക്കിയായിത്തീരുന്നപക്ഷം അടുത്ത ജന്മത്തിലായെന്നും വരും. ഏതായാലും അല്പമായിട്ടെങ്കിലും ചെയ്യപ്പെട്ട ആത്മവിചാരവും, സമ്പാദിക്കപ്പെട്ട ആത്മജ്ഞാനവും ഒരിക്കലും നിഷ്പ്രയോജനമായിത്തീരുന്നില്ല. അവ വേണ്ടത്ര പ്രവൃദ്ധമായില്ല ഒരു ജന്മത്തിലെങ്കിൽ അടുത്ത ജന്മത്തിലെങ്കിലും അഭിവൃദ്ധിപ്പെട്ടു സാധകൻെറ മുക്തിക്കു ഹേതു

digitized by www.sreyas.in

വായിത്തീരും എന്നാണു് ശ്രുതിയും സ്മൃതികളും പറയുന്നതു്. അതിനാൽ ആ അഭിപ്രായം തികച്ചും സത്യവുമാണു്.

**സൂ:—ഏവം മുക്തിഫലാനിയമസ്തദവസ്ഥാവധൃതേസ്തദവസ്ഥാവധൃതേഃ—52.**

ശബ്ദാർത്ഥം:—ഏവം=ഇപ്രകാരം, മുക്തിഫലാനിയമഃ=മുക്തിയാകുന്ന ഫലം പ്രത്യേകനിയമത്തോടുകൂടാത്തതാണു്, തദവസ്ഥാവധൃതേഃ=എന്തുകൊണ്ടെന്നാൽ അനുരൂപമായ സാധനചര്യമാണു് മുക്തിഹേതു എന്നതുകൊണ്ടു തന്നെ.

സാരം:—ബ്രഹ്മവിദ്യാഫലമായ സംസാരമുക്തി അല്ലെങ്കിൽ കൈവല്യപ്രാപ്തി ഇന്നസമയത്തെന്നോ, ഇന്നലോകത്തുവെച്ചെന്നോ, ഇന്നാൾക്കെന്നോ ഉള്ള നിയമങ്ങളൊന്നുമില്ല. വാസനകൾ കേവലം നശിച്ചു ചിത്തമടങ്ങി അദ്വൈതമായ പരമജ്ഞാനം പ്രകാശിക്കുമ്പോൾ മുക്തനായിത്തീരും എന്നാണു് സിദ്ധാന്തം. ആ അവസ്ഥ ആൾക്കു് എപ്പോൾ എവിടെവെച്ചു സാധിക്കുന്നുവോ; അപ്പോൾ അവിടെവെച്ചു് അവൻ മുക്തനായിത്തീരും. അദ്ധ്യായാവസാനത്തെ സൂചിപ്പിക്കുന്നതാണു് സൂത്രത്തിൽ അവസാനവാക്യത്തിൻെറ ദ്വിത്വം.

മൂന്നാമദ്ധ്യായത്തിൽ ചതുർത്ഥപാദം കഴിഞ്ഞു.

digitized by www.sreyas.in

# നാലാമദ്ധ്യായം

## പ്രഥമപാദം

### സൂ:—ആവൃത്തിരസകൃദുപദേശാൽ—1.

ശബ്ദാൎത്ഥം:—ആവൃത്തിഃ=അദ്ധ്യയനത്തിൽക്കൂടെ അറിഞ്ഞ ഉപാസനാസമ്പ്രദായത്തെ വീണ്ടും വീണ്ടും ആവൎത്തിച്ചു ചെയ്യേണ്ടതാണു്, അസകൃൽ ഉപദേശാൽ= എന്തുകൊണ്ടെന്നാൽ അനേകപ്രാവശ്യം ശ്രുതി ഉപദേശിച്ചിട്ടുള്ളതുകൊണ്ടുതന്നെ.

സാരം:—"ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യാ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ" "ജ്ഞാനപ്രസാദേന വിശുദ്ധസത്വസ്തതസ്തു തം പശ്യതേ നിഷ്കളം ധ്യായമാനഃ" എന്നിങ്ങനെ ഉപാസനോപദേശപരങ്ങളായ വാക്യങ്ങളെ ശ്രുതി അനേകപ്രാവശ്യമാവൎത്തിച്ചിട്ടുണ്ടു്. ഉപാസനം വീണ്ടും വീണ്ടും ആവൎത്തിച്ചു ചെയ്യേണ്ടതാണെന്നാണു് അതു കാണിക്കുന്നതു്.

### സൂ:—ലിംഗാച്ച—2

ശബ്ദാൎത്ഥം:—ലിംഗാൽ ച=സ്മൃതികളുടെ വൎണ്ണനാസ്വരൂപമായ പ്രമാണങ്ങളെക്കൊണ്ടും ഈ കാൎയ്യം തെളിയുന്നുണ്ടു്.

സാരം:—"സൎവ്വേഷു കാലേഷു മാമനുസ്മര" എല്ലാ സമയത്തും എന്നെ സ്മരിക്ക. എന്നിങ്ങനെയുള്ള വാക്യങ്ങൾ ഭഗവൽഗീതയിൽ അനേകപ്രാവശ്യം പറഞ്ഞി



digitized by www.sreyas.in

ട്ടുണ്ട്. അതുപോലെ മനുസ്മൃതികളിലും പലേടത്തും പറഞ്ഞിട്ടുണ്ട്. അതിന്റെ അർത്ഥം ഉപാസനം ആവർത്തിച്ചു ചെയ്യണമെന്നുകൂടിയല്ല; എപ്പോഴും ചെയ്തുകൊണ്ടിരിക്കണമെന്നാണല്ലോ. സാധകൻ തത്വോപാസനത്തെ വിട്ടു ചിത്തത്തെ മറ്റൊരു വിഷയത്തിൽ വ്യാപരിപ്പിക്കാനിടവരരുതെന്നുപോലും ഉപദേശിക്കുന്നു സ്മൃതികൾ. ആ സ്ഥിതിക്കു് ഉപാസനത്തിന്റെ ആവർത്തനം അനുപേക്ഷണീയമാണെന്നു വരുന്നുണ്ടല്ലോ.

**സൂ: — ആത്മേതി**
**തൂപഗച്ഛന്തി ഗ്രാഹയന്തി ച — 3.**

ശബ്ദാർത്ഥം:—ആത്മാ=അതു് എന്റെ ആത്മാവാകുന്നു, ഇതി തു=എന്നിങ്ങനെ തന്നെ, ഉപഗച്ഛന്തി=ജ്ഞാനികൾ പരമാത്മാവിനെ അറിയുന്നു, ച=കൂടാതെ, ഗ്രാഹയന്തി=അങ്ങനെതന്നെ മറ്റുള്ളവരെ ഗ്രഹിപ്പിക്കുകയും ചെയ്യുന്നു.

സാരം:—“ഈ ആത്മാവു ബ്രഹ്മമാണു്; ഈ ആത്മാവിന്നു നാലു പാദങ്ങളുണ്ടു്” എന്നിങ്ങനെ മാണ്ഡൂക്യോപനിഷത്തിലും, “എല്ലാററിന്റെയും അന്തര്യാമിയായ ഈ പരമതത്വം നിന്റെ ആത്മാവാണു്, ഇതു നിന്റെ ആത്മാവും അന്തര്യാമിയും അമൃതവുമാകുന്നു” എന്നിങ്ങനെ ബൃഹദാരണ്യകോപനിഷത്തിലും “അതു സത്യമാണു്, അതു് ആത്മാവാണു്, അതു നീയാണു്” എന്നിങ്ങനെ ഛാന്ദോഗ്യോപനിഷത്തിലും പറയുന്നു. ഇതുപോലെ മററുപനിഷത്തുക്കളിലും എത്രയോ പ്രാവശ്യം പറയുന്നുണ്ടു്. ഭഗവൽഗീതയിലും ഭഗവാൻ താൻ

digitized by www.sreyas.in

സര്വ്വാന്തര്യ്യാമിയാണെന്നു വെളിപ്പെടുത്തീട്ടുണ്ടു്. ഈ കാരണത്താൽ സാധകൻ ബ്രഹ്മത്തെ തന്റെ അന്തര്യ്യാമിയായി കണ്ടുപാസിക്കുന്നതാണു് നല്ലതു്. ജ്ഞാനികൾ ചെയ്യുന്നതങ്ങനെയാണു്. അവർ മററുള്ളവരെ ധരിപ്പിക്കുന്നതും അങ്ങനെയാണു്

## സൂ:—ന പ്രതീകേ ന ഹി സഃ—4.

ശബ്ദാര്ത്ഥം:—പ്രതീകേ = എന്നാൽ പ്രതീകവസ്തുവിൽ, ന=അങ്ങനെയല്ല ചെയ്യേണ്ടതു്, ഹി=എന്തുകൊണ്ടെന്നാൽ, സഃ ന=അതു് ഉപാസകന്റെ ആത്മാവല്ല.

സാരം:—മനസ്സു് ബ്രഹ്മമാണു്; മനസ്സിനെ ബ്രഹ്മമെന്നുപാസിക്ക. ആകാശം ബ്രഹ്മമാണു്, ആകാശത്തെ ബ്രഹ്മമെന്നുപാസിക്ക. ആദിത്യൻ ബ്രഹ്മമാണു്; ആദിത്യനെ ബ്രഹ്മമെന്നുപാസിക്ക. എന്നിങ്ങനെ ഭിന്നഭിന്ന പദാര്ത്ഥങ്ങളിൽ ബ്രഹ്മോപാസന ചെയ്യാനായി ഉപനിഷത്തുക്കളിൽ പറയുന്നുണ്ടു്. എന്നാൽ അവയെല്ലാം പ്രതീകോപാസനങ്ങളാണു്. അവയിൽ ആത്മഭാവനയെ വളത്തുന്നതു ശരിയല്ല. എന്തുകൊണ്ടെന്നാൽ അവയൊന്നും ആത്മാവല്ലല്ലോ. വിഗ്രഹങ്ങളിൽ ഈശ്വരോപാസനം ചെയ്യുംപോലെയാണു് പ്രതീകവസ്തുക്കളിൽ ബ്രഹ്മോപാസന ചെയ്യുന്നതു്; ഈശ്വരന്റെ എല്ലാ ഗുണങ്ങളെയും മഹിമകളെയും വിഗ്രഹങ്ങളിൽ ആരോപിക്കുന്നതു തെററല്ല. അതുപോലെ ബ്രഹ്മത്തിന്റെ ഗുണങ്ങളും ലക്ഷണങ്ങളും പ്രതീകവസ്തുക്കളിലാരോപിക്കാം. എന്നിരുന്നാലും അവ ഉപാസകന്റെ അന്തരാ

digitized by www.sreyas.in

ത്മാവാവുന്നില്ലെന്ന കഥ വിസ്തരിക്കാൻ വയ്യ. അതിനാൽ അവയിൽ ആത്മബുദ്ധിയുണ്ടാവാൻ പാടില്ലെന്നർത്ഥം.

## സൂ:—ബ്രഹ്മദൃഷ്ടിരുൽക്കർഷാൽ—5

ശബ്ദാർത്ഥം:— ഉൽക്കർഷാൽ = ശ്രേഷ്ഠതഹേതുവായിട്ട്, ബ്രഹ്മദൃഷ്ടിഃ=പ്രതീകവസ്തുവിൽ ബ്രഹ്മഭാവത്തെ വളർത്തലാണ് നല്ലതു്.

സാരം:—പ്രതീകോപാസനത്തിൽ ബ്രഹ്മത്തെ പ്രതീകവസ്തുവായിട്ടോ; അഥവാ പ്രതീകവസ്തുവിനെ ബ്രഹ്മമായിട്ടോ എങ്ങനെയാണുപാസിക്കേണ്ടതെന്ന സംശയമുണ്ടാവാം. അതിനെ നിരൂപിക്കുകയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. ആകാശാദി പ്രതീകവസ്തുക്കളെ ബ്രഹ്മമെന്നു ഭാവിച്ചുപാസിക്കലാണ് നല്ലതു്. എന്തുകൊണ്ടെന്നാൽ ബ്രഹ്മം ശ്രേഷ്ഠവും പ്രതീകവസ്തു നികൃഷ്ടവുമാണ്. അതിനാൽ ശ്രേഷ്ഠവസ്തുവിൽ നികൃഷ്ടഭാവനയല്ല; നികൃഷ്ടവസ്തുവിൽ ശ്രേഷ്ഠഭാവനയാണ് ആദരണീയമായിട്ടിരിക്കുന്നതു്. പതിവായി വിഗ്രഹത്തിൽ ഈശ്വരോപാസനയെ ചെയ്യുന്നൊരാൾക്കു് ഒരു ദിവസം തൻെറ പതിവുള്ള വിഗ്രഹം കിട്ടിയില്ലെങ്കിലും കിട്ടിയ ഏതെങ്കിലും വിഗ്രഹത്തിൽ ഈശ്വരനെ ഉപാസിക്കാം. എന്നാൽ തൻെറ ഇഷ്ടദേവൻ വിഗ്രഹമാണെന്നല്ല, വിഗ്രഹം ദേവനാണെന്നാണ് ഭാവിക്കേണ്ടതു്. ഇതുപോലെ പ്രതീകവസ്തുവിൽക്കൂടെയുള്ള ബ്രഹ്മോപാസനത്തിനും, പ്രതീകവസ്തു ബ്രഹ്മമാണെന്ന ഭാവനയാണുണ്ടാവേണ്ടതു്.

digitized by www.sreyas.in

അങ്ങനെ ചെയ്യുന്നപക്ഷം അതു ശരിയായ ബ്രഹ്മോപാസനമായിത്തീരുകയും ചെയ്യുന്നു.

സൂ:__ആദിത്യാദിമതയശ്ചാംഗ ഉപപത്തേഃ_6.

ശബ്ദാർത്ഥം:__ച=അങ്ങനെതന്നെ, അംഗേ=കർമ്മത്തിന്റെ അംഗമായ ഉൽഗീഥം തുടങ്ങിയവയിൽ, ആദിത്യാദിമതയഃ=ആദിത്യൻ തുടങ്ങിയ ദേവതകളുടെ സങ്കല്പങ്ങളും ചെയ്യേണ്ടതാണ്, എന്തുകൊണ്ടെന്നാൽ, ഉപപത്തേഃ=അങ്ങനെ ചെയ്യുന്നതുകൊണ്ട് അതാതു കർമ്മങ്ങൾക്ക സമൃദ്ധിയായ ഫലാനുഭവങ്ങളുണ്ടാവും.

സാരം:__അങ്ങനെതന്നെ കർമ്മാംഗഭൂതങ്ങളായ ഉൽഗീഥാദികളിൽ ആദിത്യാദി ദേവതാസങ്കല്പത്തെച്ചെയ്യേണ്ടതും അത്യാവശ്യമാണ്. അങ്ങനെ ചെയ്യണമെന്നു ശ്രുതി വിധിച്ചിട്ടുമുണ്ട്. അങ്ങനെ ചെയ്യപ്പെടുന്ന കർമ്മങ്ങൾക്ക ഫലസമൃദ്ധിയുണ്ടാവും. ഫലാനുഭൂതിക്കുവേണ്ടിയാണല്ലോ കർമ്മം ചെയ്യുന്നതു്. ആത്മഭാവംകൊണ്ടു ഫലാനുഭൂതിയുണ്ടാവില്ല, ദേവതാഭാവംകൊണ്ടേ അതുണ്ടാവൂ. അതിനാൽ അങ്ങനെ ചെയ്യണമെന്നാണ് ശ്രുത്യഭിപ്രായവും.

സൂ:__ആസീനഃ സംഭവാൽ__7.

ശബ്ദാർത്ഥം:__ആസീനഃ=ഇരുന്നാലാണ്, സംഭവാൽ=നിർവ്വിഘ്നമായി ഉപാസനം ചെയ്യാൻ സാധിക്കുന്നതെന്നതിനാൽ ഇരുന്നുതന്നെയാണ് ചെയ്യേണ്ടതു്.

സാരം:__ശ്രവണമനനവിചാരങ്ങളെക്കൊണ്ടു് കാൎക്ക ബ്രഹ്മതത്വമാകുന്ന പരമാത്മാവിനെ ഏതു രൂപ

digitized by www.sreyas.in

ത്തിൽ അറിയാൻ കഴിഞ്ഞിട്ടുണ്ടോ; ആ സ്വരൂപത്തിൽ മുറിവില്ലാതെ ഏകാഗ്രചിത്തംകൊണ്ടു് അനുസ്മരിക്കുന്നതിനാണു് ഉപാസനമെന്നു പറയുന്നതു്. പ്രസ്തുത ഉപാസനം മറ്റൊന്നിനെയും ശ്രദ്ധിക്കാതെ സ്വസ്ഥമായി ഇരുന്നുകൊണ്ടാണു് ചെയ്യേണ്ടതും. എന്തുകൊണ്ടെന്നാൽ മററു സമയങ്ങളിലൊക്കെ മനസ്സു് ഓരോ പ്രകാരത്തിൽ വിക്ഷിപ്തമായിരിക്കും. അതിനാൽ അപ്പഴൊന്നും ഉപാസനം പ്രായോഗികമല്ല. സ്വസ്ഥമായിരുന്നു ചിത്തത്തെ ഏകാഗ്രമാക്കിക്കൊണ്ടുതന്നെയാണുപാസിക്കേണ്ടതു്. ഈ സംഗതി സ്മൃതികളിൽ വിസ്തരിച്ചുപന്യസിച്ചിട്ടുമുണ്ടു്.

**സൂ:—ധ്യാനാച്ച —8.**

ശബ്ദാർത്ഥം—ധ്യാനാൽ ച=ധ്യാനസമ്പ്രദായംകൊണ്ടും ഉപാസനം ഇരുന്നാണു് ചെയ്യേണ്ടതെന്നു വെളിവാവുന്നുണ്ടു്.

സാരം:—ഇഷ്ടദേവതാധ്യാനം ഒരുപ്രകാരത്തിൽ ഉപാസനംതന്നെയാണു്. അതു് ഇരുന്നു് ഏകാഗ്രമായ ചിത്തംകൊണ്ടാണു് ചെയ്യാറുള്ളതെന്നതുകൊണ്ടും ഉപാസനം ഇരുന്നുതന്നെയാണു് ചെയ്യേണ്ടതെന്നു വരുന്നു.

**സൂ:—അചലത്വം ചാപേക്ഷ്യ—9.**

ശബ്ദാർത്ഥം:—ച=കൂടാതെ, അചലത്വം=ശരീരത്തിൻെറ നിശ്ചലതയെ, അപേക്ഷ്യ=ആശ്രയിച്ചുകൊണ്ടു ശ്രുതി ഉപദേശിച്ചിട്ടുണ്ടെന്നതുകൊണ്ടും വ്യക്തമാവുന്നു.

digitized by www.sreyas.in

സാരം:—

"ത്രിരുന്നതം സ്ഥാപ്യ സമം ശരീരം
ഹൃദീന്ദ്രിയാണി മനസാ സന്നിവേശ്യ
ബ്രഹ്മോഡുപേന പ്രതരേത വിദ്വാൻ
സ്രോതാംസി സർവ്വാണി ഭയാവഹാനി"

എന്നിങ്ങനെ ശ്വേതാശ്വതരോപനിഷത്തിൽ പറയുന്നു. ബ്രഹ്മപ്രാപ്തിക്കുവേണ്ടി ധ്യാനാഭ്യാസത്തെ ചെയ്യുന്ന ആൾ ശിരസ്സ്, കണ്ഠം, ശരീരം ഇവയെ ഒരേ പടിയിൽ പൊക്കിനിർത്തി ഇന്ദ്രിയങ്ങളെയും മനസ്സിനെയും ഹൃദയത്തിൽ അടക്കി സുദീർഘമായി പ്രണവോച്ചാരണം ചെയ്തുകൊണ്ടു ധ്യാനിക്കണമെന്നാണല്ലോ അതിൻെറ അത്ഥം ഈ മന്ത്രംകൊണ്ടു ധ്യാനത്തിന്നു ശരീരം നിശ്ചലമായിരിക്കണമെന്നു സ്പഷ്ടമാവുന്നു. അതുകൊണ്ടും ഇരുന്നുതന്നെയാണ് ധ്യാനം ചെയ്യേണ്ടതെന്നു വ്യക്തമാവുന്നു.

**സൂ:—സ്മരന്തി ച—10.**

ശബ്ദാത്ഥം:—ച=കൂടാതെ, സ്മരന്തി=സ്മൃതികളും ഇതിനെ വ്യക്തമാക്കുന്നു.

സാരം:—

"സമം കായശിരോഗ്രീവം
ധാരയന്നചലം സ്ഥിരഃ
സംപ്രേക്ഷ്യ നാസികാഗ്രം സ്വം
ദിശശ്ചാനവലോകയൻ"

എന്നിങ്ങനെ ധ്യാനത്തിനിരിക്കേണ്ട ക്രമത്തെ ഭഗവൽഗീത തുടങ്ങിയ സ്മൃതികളിലും പറയുന്നുണ്ടല്ലോ. അതു

digitized by www.sreyas.in

കൊണ്ടും നിരന്തരചിന്തനസ്വരൂപമായ ധ്യാനാഭ്യാസം ഇരുന്നുതന്നെയാണ് ചെയ്യേണ്ടതെന്നു വരുന്നു.

**സൂ:—യത്രൈകാഗ്രതാ തത്രാവിശേഷാൽ—11.**

**ശബ്ദാൎത്ഥം:**—അവിശേഷാൽ=മനസ്സിനെ ഇന്ന സ്ഥാനത്തു് ഏകാഗ്രമാക്കിത്തീൎക്കണമെന്ന നിശ്ചയമില്ലാത്തതിനാൽ, യത്ര=ഏതു സ്ഥാനത്തു്, ഏകാഗ്രതാ=ഏകാഗ്രത സുഗമമായിത്തീരുന്നുവോ, തത്ര=അവിടെ ഏകാഗ്രമാക്കിത്തീൎക്കുകയും വേണം.

സാരം:—"സമേ ശുചൌ........"എന്നു തുടങ്ങുന്ന മന്ത്രംകൊണ്ടു ശ്വേതാശ്വതരോപനിഷത്തിൽ ഒരു പ്രത്യേകസ്ഥലത്തിരിക്കണമെന്ന നിൎദ്ദേശമില്ല മനസ്സിന്നു് അനുകൂലമായ പ്രദേശമായിരിക്കണമെന്നേ വിവക്ഷയുള്ളൂ. "ശുചൌ ദേശേ........" എന്നു തുടങ്ങുന്ന ശ്ലോകം കൊണ്ടു ഭഗവൽഗീതയിലും അതുതന്നെയാണ് സൂചിപ്പിച്ചിരിക്കുന്നതു്. അതിനാൽ എവിടെയിരുന്നു ധ്യാനാഭ്യാസം ചെയ്യണമെന്ന ചോദ്യമാവശ്യമില്ല. എവിടെയിരുന്നാൽ മനസ്സ് വേഗത്തിൽ പ്രശാന്തവും ഏകാഗ്രവുമായിത്തീരുമോ അവിടെയിരുന്നു മനസ്സിനെ ഏകാഗ്രമാക്കിത്തീൎത്തു ധ്യാനാഭ്യാസത്തെ ചെയ്യണമെന്നേ വിവക്ഷയുള്ളൂ.

**സൂ:—ആ പ്രായണാൽ തത്രാപി ഹി ദൃഷ്ടം—12**

ശബ്ദാൎത്ഥം:—ആ പ്രായണാൽ=മരണപൎയ്യന്തം ഉപാസനം ചെയ്യേണ്ടതാണ്, ഹി=എന്തുകൊണ്ടെന്നാൽ, തത്ര അപി ദൃഷ്ടം=മരണസമയത്തും ഉപാസനം ചെയ്യുന്നതായിക്കാണാറുള്ളതുകൊണ്ടുതന്നെ.

digitized by www.sreyas.in

സാരം:—എത്ര കാലമാണ് ധ്യാനാഭ്യാസത്തെ ചെയ്യേണ്ടതു്? എന്നാണടുത്ത ചോദ്യം. അതിനും ശാസ്ത്രത്തിൽ നിയമമൊന്നുമില്ല. അതിനാൽ മരണപര്യന്തം ഉപാസിക്കണമെന്നാണ് ശ്രുതിസ്മൃതികളുടെ സിദ്ധാന്തം. സാധകന്മാർ അങ്ങനെ ചെയ്യാറുമുണ്ട്. സാധകനായിരിക്കും കാലത്തോളം അങ്ങനെ ചെയ്യുകയും വേണം. അല്ലെങ്കിൽ യോഗഭ്രംശം വന്നുചേരാനിടയായെന്നും വരാം. അതും ഭഗവൽഗീതയിൽ പറഞ്ഞിട്ടുണ്ട്. കൂടാതെ മരണപര്യന്തമുപാസിക്കണമെന്നു ഗീതയിൽ പല പ്രാവശ്യം പറഞ്ഞിട്ടുണ്ട്. അതുപോലെ ഛാന്ദോഗ്യോപനിഷത്തിലും പ്രശ്നോപനിഷത്തിലും പറഞ്ഞിട്ടുണ്ട്. "സ ഖല്വേവം വർത്തയൻ യാവദായുഷം ബ്രഹ്മലോകമഭിസംപദ്യതേ". അവൻ ആയുഷ്കാലം മുഴുവൻ ഇങ്ങനെ ചെയ്താൽ അന്ത്യത്തിൽ ബ്രഹ്മലോകത്തെ പ്രാപിക്കും. എന്നിങ്ങനെ പ്രജാപതിയുടെ വചനമായി ഛാന്ദോഗ്യോപനിഷത്തിൽ പറയുന്നുണ്ട്. പ്രശ്നോപനിഷത്തിലും ഈ വിഷയം ചർച്ച ചെയ്യപ്പെടുന്നുണ്ട്. സത്യകാമൻ പിപ്പലാദമഹർഷിയോടു ചോദിക്കയാണ്. മരണപര്യന്തം പ്രണവത്തെ ഉപാസിക്കുന്നവൻ ഏതു ലോകങ്ങളെയൊക്കെ പ്രാപിക്കുമെന്നു്. അതിനു പിപ്പലാദൻ മറുപടി പറഞ്ഞു. ഓങ്കാരത്തിന്റെ പ്രഥമദ്വിതീയമാത്രകളുടെ ഉപാസനംകൊണ്ടു് ഈ ലോകത്തെയും സ്വർഗ്ഗലോകത്തെയും പ്രാപിക്കും. തൃതീയമാത്രോപാസനംകൊണ്ടു തേജോമയമായ ആദിത്യലോകത്തെ പ്രാപിക്കും. അനന്തരം അവിടെവെച്ചു സർപ്പം വളയൂരിപ്പോ



digitized by www.sreyas.in

വുംപോലെ എല്ലാ പാപങ്ങളിൽനിന്നും മുക്തനായി ത്തീരുമ്പോൾ സാമഗാനങ്ങളുടെ അധിദേവതയാൽ ബ്രഹ്മലോകത്തെക്കൂടി പ്രാപിപ്പിക്കപ്പെടും. അവിടെ വെച്ചു് ആ ജീവൻ ജീവഘനസ്വരൂപിയും സർവ്വാന്തര്യാമിയുമായ ഹിരണ്യഗർഭനെ സാക്ഷാൽക്കരിക്കുകയും ചെയ്യും എന്നു്. ഇങ്ങനെ മരണപര്യന്തം ഉപാസനം ചെയ്യേണ്ടതാണെന്നു ശ്രുതിസ്മൃതികളിൽ പലപ്രാവശ്യം പറഞ്ഞതായിക്കാണുന്നതിനാൽ സാധകൻെറ ഉപാസനാകാലം മരണപര്യന്തംതന്നെയെന്നു കണക്കാക്കണം. ജീവിതകാലത്തു് എപ്പോഴെങ്കിലുമൊരിക്കൽ പരമാത്മാവിൻെറ ദർശനം സാധിച്ചെങ്കിലും പിന്നെയെപ്പോഴും ആ പരമാത്മാവിൽനിന്നു വേറെയാവുന്നില്ല. എന്നാൽ അങ്ങനെയുള്ളൊരാൾകൂടി ആജീവനാന്തം ഉപാസനം ചെയ്യുന്നു. ആ സ്ഥിതിക്കു കേവലം സാധകൻ മാത്രമായൊരാൾ ജീവിതാവസാനംവരെയും ഉപാസനം ചെയ്യണമെന്നു പറയേണ്ടതില്ലല്ലോ. അതിനാൽ ഉപാസനകാലം മരണപര്യന്തംതന്നെ.

**സൂ:—തദധിഗമ ഉത്തരപൂർവ്വാഘയോരശ്ലേഷ വിനാശൌ തൽവ്യപദേശാൽ—13.**

ശബ്ദാർത്ഥം:—തദധിഗമേ = പരമാത്മപ്രാപ്തിയിൽ, ഉത്തരപൂർവ്വാഘയോഃ=പിന്നീടുണ്ടാവുന്നവയും മുമ്പുണ്ടായിരുന്നവയുമായ പാപങ്ങളുടെ, അശ്ലേഷവിനാശൌ= ക്രമേണയുള്ള ക്ഷയവും നാശവും സംഭവിക്കുന്നു, തൽവ്യപദേശാൽ=എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ അങ്ങനെ പറഞ്ഞിരിക്കുന്നതുകൊണ്ടുതന്നെ.

digitized by www.sreyas.in

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ "യഥാ പുഷ്കരപത്ര ആപോ ന ശ്ലിഷ്യന്ത ഏവമേവംവിദി പാപം കർമ്മ ന ശ്ലിഷ്യതേ". താമരയില ഏതുപ്രകാരം ജലത്തോടു കൂടിച്ചേരുന്നില്ലയോ; അതുപോലെ ആത്മജ്ഞാനസമ്പന്നനായ മഹാത്മാവിൽ പാപം പററിക്കൂടി നില്ക്കുന്നില്ല എന്നു പറയുന്നു. ഇതുപോലെ വേറെ ശ്രുതികളിലും അവിടവിടെ പറയുന്നുണ്ടു്. അതുകൊണ്ടു് ആത്മജ്ഞാനംകൊണ്ടു ജീവന്മുക്തനായ മഹാത്മാവിൽ മുമ്പുണ്ടായിരുന്നതോ പിന്നീടുണ്ടാവാൻ പോവുന്നതോ ആയ യാതൊരു പാപകർമ്മവും പററിച്ചേർന്നു നില്ക്കുന്നില്ലെന്നു സിദ്ധമാവുന്നു. ജ്ഞാനപ്രാപ്തിക്കുശേഷം പിന്നീടെങ്ങനെയാണു് പാപമുണ്ടാവുന്നതെന്നാണെങ്കിൽ ലോകസംഗ്രഹത്തിനുവേണ്ടി പിൽക്കാലത്തു ചെയ്യപ്പെടുന്ന കർമ്മങ്ങളെക്കൊണ്ടുണ്ടാവും. അങ്ങനെയുണ്ടായാൽക്കൂടിയും ജ്ഞാനി കേവലം നിഷ്കാമനും നിസ്സംഗനുമാണെന്നതിനാൽ ഒരു കർമ്മവും ജ്ഞാനിയിൽ പററിച്ചേരുന്നില്ല.

**സൂ:—ഇതരസ്യാപ്യേവമസംശ്ലേഷഃ പാതേ തു—14.**

ശബ്ദാർത്ഥം:—ഇതരസ്യ അപി = പുണ്യകർമ്മത്തിന്റെയും, ഏവം=ഇപ്രകാരം, അസംശ്ലേഷഃ=സംബന്ധമില്ലായ്മയും നാശവുമാണു് സംഭവിക്കുന്നതെന്നു കരുതണം, എന്തുകൊണ്ടെന്നാൽ, പാതേ തു=ശരീരപാതത്തോടെ ജ്ഞാനി ബ്രഹ്മപ്രാപ്തനായിത്തീരുന്നു. അവിടെ കർമ്മം തടസ്ഥമാവുന്നില്ലെന്നതുകൊണ്ടുതന്നെ.

digitized by www.sreyas.in

സാരം:—പാപകർമ്മങ്ങളുടെ സംബന്ധത്തെപ്പററിയാണല്ലോ പൂർവ്വസൂത്രത്തിൽ പറഞ്ഞതു്. എന്നാൽ പുണ്യകർമ്മങ്ങൾ ജ്ഞാനിയിൽ പററിച്ചേൎന്നു നില്ക്കുന്നുണ്ടോ എന്നാണെങ്കിൽ അതും സംഭവിക്കുന്നില്ല. എല്ലാവിധ കർമ്മങ്ങളിൽനിന്നും അതീതനായിത്തീരുന്ന ജീവന്മുക്തനായ ജ്ഞാനി. പുണ്യപാപങ്ങൾ രണ്ടിൽനിന്നും ജ്ഞാനി അതീതനായിത്തീരുന്നുവെന്നു ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നു. ശരീരപാതത്തോടെ പ്രാരബ്ധകർമ്മംകൂടി വിട്ടുപോവുന്ന ജ്ഞാനി ബ്രഹ്മപ്രാപ്തിക്കു് അധികാരിയായിത്തീരുന്നു. അതിനാൽ ജീവന്മുക്തനായ ജ്ഞാനി പുണ്യപാപാത്മകങ്ങളായ എല്ലാവിധ കർമ്മങ്ങളിൽനിന്നും അതീതനായിത്തീരുന്നു.

**സൂ: — അനാരബ്ധകാര്യേ ഏവ തു പൂർവ്വേ തദവധേഃ — 15.**

ശബ്ദാർത്ഥം:—തു=എന്നാൽ, അനാരബ്ധകാര്യേ=ഫലഭുക്തി ആരംഭിച്ചിട്ടില്ലാത്ത പുണ്യപാപാത്മകങ്ങളായ, പൂർവ്വേ=പൂർവ്വകർമ്മങ്ങൾ മാത്രമേ നശിക്കുന്നുള്ളുവെന്നാണു് പറഞ്ഞതു്. തദവധേഃ=ഫലഭുക്തി ചെയ്തുകൊണ്ടിരിക്കുന്ന പ്രാരബ്ധകർമ്മം ശരീരാവധിവരെ നിലനില്ക്കുന്നതുമാണു്.

സാരം:—ഇവിടെ ഒരു സംശയമുണ്ടാവാം. ജ്ഞാനസമ്പന്നനായ ജീവന്മുക്തന്റെ പൂർവ്വാപരങ്ങളായ എല്ലാ കർമ്മങ്ങളും നശിക്കുന്നുവെന്നു പറഞ്ഞു. എന്നാൽ പിന്നെ ശരീരം നിലനില്ക്കുന്നതെങ്ങനെയാണു്? കർമ്മഫലഭുക്തിക്കുവേണ്ടി മാത്രമാണു് ശരീരം നിലനില്ക്കുന്നതെന്നു

digitized by www.sreyas.in

പ്രസിദ്ധമാണ്  എന്ന്. അതിന്റെ മറുപടിയാണ് ഈ സൂത്രംകൊണ്ടു പറയുന്നതു്. ജ്ഞാനിയുടെ പൂർവ്വാപരങ്ങളായ പുണ്യപാപകർമ്മങ്ങളെല്ലാം നശിക്കുന്നുവെന്നു പറഞ്ഞതു സഞ്ചിതങ്ങളും ആഗന്തുകങ്ങളുമായ കർമ്മങ്ങളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടാണ്. അല്ലാതെ പ്രാരബ്ധകർമ്മത്തെ സ്മരിച്ചുകൊണ്ടല്ല ഫലഭുക്തി തുടങ്ങിക്കഴിഞ്ഞതവയാണ് പ്രാരബ്ധകർമ്മങ്ങൾ. ശരീരമുണ്ടായതും നിലനില്ക്കുന്നതും പ്രാരബ്ധകർമ്മം ഹേതുവായിട്ടാണ്. അതിനാൽ ശരീരപാതംവരെ പ്രാരബ്ധകർമ്മം നിലനില്ക്കുന്നുവെന്നതു സ്വാഭാവികം മാത്രമാണ്. ഛാന്ദോഗ്യോപനിഷത്തിൽ ഈ വിഷയം പറഞ്ഞിട്ടുമുണ്ടു്. അതിനാൽ ജ്ഞാനിയുടെയും ശരീരം നിലനില്ക്കാൻ വിരോധമില്ല. ജ്ഞാനപ്രാപ്തിക്കുശേഷം ശരീരം നിലനില്ക്കില്ലെന്നു വന്നാൽ പിന്നെ ജ്ഞാനോപദേഷ്ടാക്കളില്ലാതാവുകയും ചെയ്യുമല്ലോ. പരമ്പരാഗതമായ ഉപദേശസമ്പ്രദായം നിലനിന്നു വരുന്നതുകൊണ്ടു ജ്ഞാനപ്രാപ്തിക്കുശേഷം ശരീരം നിലനില്ക്കുന്നുവെന്നതു സ്പഷ്ടവുമാണ്. അങ്ങനെ നിലനില്ക്കുന്നതുകൊണ്ടു ജ്ഞാനപ്രാപ്തിയില്ലെന്നും വരുന്നില്ല. ജീവന്മുക്തന്മാരായ ജ്ഞാനികളിലും ശരീരപാതംവരെ പ്രാരബ്ധകർമ്മം നിലനില്ക്കുന്നുവെന്നു താല്പര്യം.

**സൂ:— അഗ്നിഹോത്രാദി തു തൽ-**
**കാര്യായൈവ തദ്ദർശനാൽ — 16.**

ശബ്ദാർത്ഥം: — അഗ്നിഹോത്രാദി തു=അഗ്നിഹോത്രം തുടങ്ങിയ ആശ്രമോചിതങ്ങളായ വിഹിതകർമ്മങ്ങളാക

digitized by www.sreyas.in

ട്ടെ, തൽകാര്യ്യായ ഏവ=അവയുടെതന്നെ നിലനില്പിന്നവേണ്ടി മാത്രമാണു്, തദ്ദൎശനാൽ=എന്തുകൊണ്ടെന്നാൽ അങ്ങനെ ശ്രുതിയിൽ പറയുന്നതുകൊണ്ടുതന്നെ.

സാരം:—ജ്ഞാനികൾക്ക യാതൊരു പ്രകാരത്തിലും കൎമ്മസംബന്ധമുണ്ടാവുന്നില്ലെങ്കിൽ ആശ്രമകാര്യ്യങ്ങളായ അഗ്നിഹോത്രാദികൎമ്മങ്ങൾ അവരും ചെയ്യണമെന്നു വിധിച്ചതെന്തിനാണെന്നു സംശയമുണ്ടാവാം. തത്തൽ കൎമ്മങ്ങളുടെ രക്ഷക്കവേണ്ടിയും ലോകസംഗ്രഹത്തിനു വേണ്ടിയും മാത്രമാണു് ജ്ഞാനികൾക്കു് അഗ്നിഹോത്രാദികൎമ്മങ്ങളെ വിധിച്ചിരിക്കുന്നതു്. അല്ലാതെ അവക്കു തത്തൽകൎമ്മങ്ങളിലോ അവയുടെ ഫലങ്ങളിലോ യാതൊരു താല്പൎയ്യവുമില്ല. അവ ജ്ഞാനികളെ യാതൊരു പ്രകാരത്തിലും ബന്ധിക്കുന്നുമില്ല. എന്നിരുന്നാലും അവർ ചെയ്യുന്നു എന്നുള്ളതു ലോകസംഗ്രഹത്തിനു് അത്യാവശ്യമാണു്. വലിയവർ എന്തു ചെയ്യുന്നു; എങ്ങനെ ജീവിക്കുന്നു എന്നു നോക്കിയാണല്ലോ മററുള്ളവർ ചെയ്യുന്നതു്. അതിനാൽ ജ്ഞാനികളും അഗ്നിഹോത്രാദി ആശ്രമകാര്യ്യങ്ങളെ ചെയ്യേണ്ടതാണു്. ഈ വസ്തുത ശ്രുതിയിലും ഭഗവൽഗീതാദി സ്മൃതികളിലും പറഞ്ഞിട്ടുമുണ്ടു്. എന്നാൽ സാധാരണ ഒരാൾ അഗ്നിഹോത്രാദി കൎമ്മങ്ങളെ ഉപേക്ഷിച്ചാൽ ഭ്രഷ്ടനാവുന്നതുപോലെ നിസ്സംഗനായ ജ്ഞാനി ഭ്രഷ്ടനാവുന്നില്ല. എങ്കിലും ജ്ഞാനികളും വിഹിതകൎമ്മങ്ങളെ അവയുടെ രക്ഷക്കവേണ്ടിയെങ്കിലും ചെയ്യേണ്ടതുമാണു്.

സൂ:—അതോഽന്യാപി ഹ്യേകേഷാമുഭയോഃ_17

digitized by www.sreyas.in

ശബ്ദാർത്ഥം:—അതഃ=പറയപ്പെട്ട ആശ്രമകർമ്മങ്ങളിൽനിന്നു്, അന്യാ അപി=അന്യങ്ങളായ ശാസ്ത്രീയ കർമ്മങ്ങളും, ഉഭയോഃ=ജ്ഞാനിക്കും സാധകനും രണ്ടു കൂട്ടക്കും, ഏകേഷാം ഹി=ചില ശാഖക്കാരുടെ മതപ്രകാരം വിഹിതങ്ങളാണെന്നു പറയുന്നുണ്ടല്ലോ.

സാരം:—ആശ്രമകർമ്മമായ അഗ്നിഹോത്രമൊഴിച്ചു് അന്യങ്ങളായ ശാസ്ത്രീയകർമ്മങ്ങളും ജ്ഞാനിക്കു കർത്തവ്യങ്ങളാണോ എന്ന സംശയത്തിനു മറുപടി പറകയാണു്. ചില ശാഖക്കാരുടെ മതപ്രകാരം അഗ്നിഹോത്രം മാത്രമല്ല; അന്യങ്ങളായ ശാസ്ത്രീയകർമ്മങ്ങളും ജ്ഞാനിക്കു കർത്തവ്യങ്ങളാണെന്നു പറയുന്നുണ്ടു്. "കുർവ്വന്നേവ കർമ്മാണി ജിജീവിഷേച്ഛതം സമാഃ" എന്ന ശ്രുതിവാക്യത്തെയാണു് അവരതിനു പ്രമാണമായിക്കാണിക്കുന്നതു്. വിഹിതങ്ങളായ എല്ലാ കർമ്മങ്ങളെയും ചെയ്തുകൊണ്ടുതന്നെ പൂർണ്ണായുസ്സു മുഴുവൻ ജീവിക്കാൻ ഇച്ഛിക്കണമെന്നാണല്ലോ മന്ത്രാർത്ഥം. അതു ജ്ഞാനിക്കും സാധകനും എല്ലാവക്കും ബാധകമാണെന്നാണു് ചില ശാഖക്കാരുടെ സിദ്ധാന്തം. "അവിദ്യയാ മൃത്യും തീർത്ത്വാ വിദ്യയാമൃതമശ്നുതേ" എന്നതു വിഹിതകർമ്മാചരണം ജ്ഞാനികൾക്കും ഒഴിക്കാൻ പാടില്ലാത്തതാണെന്നതിന്റെയും, കർമ്മംകൊണ്ടു മോക്ഷം തടസ്ഥപ്പെടുന്നില്ലെന്നതിന്റെയും പ്രമാണമാണെന്നും അവർ പറയുന്നു. വിഹിതകർമ്മാനുഷ്ഠാനംകൊണ്ടു സംസാരത്തെ അല്ലെങ്കിൽ അജ്ഞാനത്തെ ജയിച്ചു ജ്ഞാനംകൊണ്ടു മുക്തിയെ പ്രാപിക്കുന്നു, എന്നാണു് മന്ത്രാർത്ഥമെന്നും പറയുന്നു. ജ്ഞാനി കർമ്മം

digitized by www.sreyas.in

ചെയ്താലും ഇല്ലെങ്കിലും ബന്ധമുണ്ടാവുന്നില്ലെന്നതാണ്' പരമാർത്ഥം ആ സ്ഥിതിക്ക ചെയ്താലും ഇല്ലെങ്കിലും വിരോധമില്ലതാനും.

**സൂ:—യദേവ വിദ്യയേതി ഹി—18.**

ശബ്ദാർത്ഥം:—യൽ ഏവ=യാതൊരു കർമ്മംതന്നെ, വിദ്യയാ=ജ്ഞാനത്തോടുകൂടി, ഇതി ഹി=എന്നിങ്ങനെ ശ്രുതിയിൽ വിധിവചനമുള്ളതുകൊണ്ടു ജ്ഞാനം കർമ്മത്തിന്റെ അംഗമാവാൻ സാദ്ധ്യതയുണ്ടു'.

സാരം:—യാതൊരു കർമ്മംതന്നെ വിദ്യയോടും ശ്രദ്ധയോടും രഹസ്യജ്ഞാനത്തോടും കൂടിയായാൽ കൂടുതൽ ഫലസമ്പന്നമായിത്തീരുമെന്നു ശ്രുതിയിൽ പറയുന്നുണ്ടു'. എന്നാൽ പറയുന്നതു ഛാന്ദോഗ്യോപനിഷത്തിൽ കർമ്മത്തിന്റെ അംഗമായ ഉൽഗീഥത്തിന്റെ ഉപാസനക്രമത്തിലാണ്'. അതിനാൽ ആ മന്ത്രത്തിന്നു' ഉപാസനത്തോടല്ലാതെ ആത്മജ്ഞാനത്തോടു വിശേഷിച്ച സംബന്ധമൊന്നുമില്ല. അതുപോലെ അതിൽ പറഞ്ഞ വിദ്യ ഉപാസനമല്ലാതെ ബ്രഹ്മവിദ്യയുമല്ല. അതിനാൽ മോക്ഷാർത്ഥിയായ ജ്ഞാനിയുടെ പരമാത്മോപാസനവുമായി ഈ മന്ത്രത്തിന്നു യാതൊരു സംബന്ധവുമില്ല. ഈ കാരണത്താൽ ഉപാസനാവിഷയത്തിൽ പറയപ്പെട്ട വിദ്യ കർമ്മത്തിന്റെ അംഗമാവാമെന്നല്ലാതെ ബ്രഹ്മവിദ്യക്ക കർമ്മവുമായി യാതൊരു സംബന്ധവുമില്ല. കർമ്മത്തിന്റെ അംഗമാണ്' വിദ്യയെന്നും, കർമ്മജ്ഞാനങ്ങൾക്ക സമുച്ചയമുണ്ടെന്നും ചിലർ പറയാറുണ്ടു'. അതു ശരിയല്ല. ബ്രഹ്മവിദ്യക്ക കർമ്മവുമായി യാതൊരു സംബന്ധവുമില്ല.

digitized by www.sreyas.in

**സൂ:—ഭോഗേന ത്വിതരേ ക്ഷപയിത്വാ സംപദ്യതേ—19.**

ശബ്ദാർത്ഥം:—ഇതരേ തു=പ്രാരബ്ധരൂപങ്ങളായ പുണ്യപാപകർമ്മങ്ങളെ, ഭോഗേന=അനുഭവംകൊണ്ടു്, ക്ഷപയിത്വാ=നശിപ്പിച്ചിട്ടു്, സംപദ്യതേ പരമപദത്തെ പ്രാപിക്കുന്നു.

സാരം:—ജ്ഞാനിയുടെ പ്രാരബ്ധം എപ്പോഴാണവസാനിക്കുന്നതെന്ന ജിജ്ഞാസയ്ക്കു മറുപടി പറയുകയാണു്. സഞ്ചിതകർമ്മങ്ങൾ ജ്ഞാനംകൊണ്ടു ദഹിച്ചുപോകുന്നുവെന്നിതിനുമുമ്പു പറഞ്ഞിട്ടുണ്ടു്. വർത്തമാനകാലത്തു ചെയ്യപ്പെടുന്ന ഒന്നും ജ്ഞാനിയെ ബന്ധിക്കുന്നില്ലെന്നതിനാൽ ആഗന്തുകകർമ്മങ്ങളും ജ്ഞാനിക്കു ബാധകമാവുന്നില്ല. പുണ്യപാപാത്മകങ്ങളായ പ്രാരബ്ധകർമ്മങ്ങൾ മാത്രമാണു് പിന്നെ ബാക്കിയുള്ളതു്. അവ അനുഭവിച്ചും തീരുന്നു. അങ്ങനെ കർമ്മസംബന്ധം തീരെയില്ലാതായിത്തീരുമ്പോൾ ജ്ഞാനി എല്ലാ ഉപാധിബന്ധങ്ങളെയും വിട്ടു കൈവല്യമാകുന്ന പരമപദത്തെ പ്രാപിക്കുന്നു.

**നാലാമദ്ധ്യായത്തിൽ പ്രഥമപാദം കഴിഞ്ഞു.**



digitized by www.sreyas.in

## ദ്വിതീയപാദം

### സൂ:—വാങ്മനസി ദർശനാച്ഛബ്ദാച്ച—1.

ശബ്ദാർത്ഥം:—വാക്=വാക്ക് അല്ലെങ്കിൽ ഇന്ദ്രിയങ്ങൾ, മനസി=മനസ്സിൽ സ്ഥിതി ചെയ്യുന്നു, ദർശനാൽ=പ്രത്യക്ഷമായി കാണുന്നതുകൊണ്ടും, ശബ്ദാൽ ച=ശ്രുതിയിൽ അങ്ങനെ പറഞ്ഞിരിക്കുന്നതുകൊണ്ടും ഇതറിയാൻ കഴിയുന്നു.

സാരം:—സാധാരണ ഒരാളുടെയും ബ്രഹ്മവിദ്യോപാസകനായ ജ്ഞാനിയുടെയും ഗതിക്ക് ഏതുവരെ സാമ്യതയുണ്ടെന്നു കാണിക്കലാണിവിടെ പ്രകരണവിഷയം. അതിനെക്കാണിക്കാൻവേണ്ടി ആദ്യത്തിൽ സാധാരണക്കാരന്റെ ഗതിയെ നിരൂപിക്കുന്നു. "അസ്യ സോമ്യ! പുരുഷസ്യ പ്രയതോ വാങ്മനസി സംപദ്യതേ മനഃ പ്രാണേ പ്രാണസ്തേജസി തേജഃ പരസ്യാം ദേവതായാം" എന്നു പറയുന്നുണ്ട് ഛാന്ദോഗ്യോപനിഷത്തിൽ. മരിച്ചു ശരീരത്തെ വിട്ട പുരുഷന്റെ ഇന്ദ്രിയങ്ങൾ മനസ്സിലും, മനസ്സു പ്രാണനിലും, പ്രാണൻ തേജസ്സിലും, തേജസ്സു പരദേവതയിലും സ്ഥിതിചെയ്യുന്നു എന്നാണല്ലോ മന്ത്രാർത്ഥം. വാക്ക് മനസ്സിൽ സ്ഥിതിചെയ്യുന്നു എന്നു പറഞ്ഞതുകൊണ്ട് ഇന്ദ്രിയവൃത്തികളെന്നല്ല, ഇന്ദ്രിയങ്ങൾ തന്നെ എന്നാണർത്ഥം. മരണം ആസന്നമായ പുരുഷന്റെ ഇന്ദ്രിയങ്ങളെല്ലാമടങ്ങുകയും എന്നാൽ മനസ്സു പ്രവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നതായും കാണാറുണ്ടല്ലോ. അതിനാൽ സാധാരണ ഒരാൾ മരിക്കുമ്പോൾ

digitized by www.sreyas.in

ഇന്ദ്രിയങ്ങൾ മനസ്സിലും, മനസ്സ പ്രാണനിലും, പ്രാണൻ തേജസ്സിലും, തേജസ്സ പരതത്വത്തിലും സ്ഥിതിചെയ്തു കൊണ്ടാണു് ശരീരം വിടുന്നതെന്നു താല്പര്യം. ഈ വസ്തുത ശ്രുതിയിൽ വ്യക്തമായിപ്പറഞ്ഞിട്ടുണ്ടു്. കൂടാതെ പ്രത്യക്ഷത്തിൽ കാണുകയും ചെയ്യാം.

## സൂ:—അത ഏവ ച സർവ്വാണ്യനു—2.

ശബ്ദാർത്ഥം:—അതഃ ഏവ ച=ഈ കാരണത്താൽ തന്നെ, സർവ്വാണി=എല്ലാ ഇന്ദ്രിയങ്ങളും, അനു=വാഗിന്ദ്രിയത്തോടുകൂടി മനസ്സിലടങ്ങുന്നുവെന്നു ധരിക്കേണ്ടതാണു്.

സാരം:—വാഗിന്ദ്രിയത്തെയാണല്ലോ മനസ്സിൽ അടങ്ങുന്നുവെന്നു മന്ത്രത്തിൽ പറഞ്ഞതു്. അതുകൊണ്ടു് എല്ലാ ഇന്ദ്രിയങ്ങളും മനസ്സിലടങ്ങുന്നുവെന്നെങ്ങനെ സിദ്ധിക്കുന്നുവെന്നാണെങ്കിൽ പറയാം. ഇവിടെ വാഗിന്ദ്രിയമെന്നു പറഞ്ഞതു് ഒരിന്ദ്രിയത്തെമാത്രം ഉദ്ദേശിച്ചല്ല; ഇന്ദ്രിയവർഗ്ഗത്തെ ഒട്ടാകെത്തന്നെയും ഉദ്ദേശിച്ചാണു്. മരണം ആസന്നമായൊരാളുടെ വാഗിന്ദ്രിയം മാത്രമല്ല; എല്ലാ ഇന്ദ്രിയങ്ങളും കർമ്മരഹിതങ്ങളും ലീനങ്ങളുമായിക്കാണാറുണ്ടു്. അതുകൊണ്ടുതന്നെ ബോധിക്കാൻ കഴിയും എല്ലാ ഇന്ദ്രിയങ്ങളും മനസ്സിലടങ്ങുന്നുവെന്നു്. കൂടാതെ പ്രശ്നോപനിഷത്തിൽ "തസ്മാദുപശാന്തതേജാഃ പുനർഭവമിന്ദ്രിയൈഃ മനസി സംപദ്യമാനൈഃ" എന്നു പറയുന്നു. മരണസമയത്തു ശരീരത്തിന്റെ ചൂടു പോയി തണുപ്പായാൽ ആ ജീവാത്മാവു് ഇന്ദ്രിയങ്ങളോടുകൂടി

digitized by www.sreyas.in

മനസ്സിലിരുന്നു പുനർജ്ജന്മത്തെ പ്രാപിക്കാൻ പോകയാണെന്നറിയണം, എന്നാണല്ലോ മന്ത്രാർത്ഥം. ഇവിടെ ഇന്ദ്രിയശബ്ദത്തെ ബഹുവചനത്തിലാണുപയോഗിച്ചിരിക്കുന്നതു്. അതുകൊണ്ടും എല്ലാ ഇന്ദ്രിയങ്ങളും മനസ്സിൽ അടങ്ങുന്നുവെന്നു സ്പഷ്ടമാവുന്നുണ്ടല്ലോ.

**സൂ:—തന്മനഃ പ്രാണ ഉത്തരാൽ—3.**

ശബ്ദാർത്ഥം:—ഉത്തരാൽ=മന്ത്രത്തിലെ ബാക്കി ഭാഗത്തിൻെറ കഥനംകൊണ്ടു്, തൽ മനഃ=ഇന്ദ്രിയങ്ങളോടു കൂടിയ ആ മനസ്സ്, പ്രാണേ=പ്രാണനിലും സ്ഥിതിചെയ്യുന്നുവെന്നു ബോധിക്കാം.

സാരം:—പൂർവ്വോക്തശ്രുതിയിലെ അനന്തരവാക്യം കൊണ്ടു് എല്ലാ ഇന്ദ്രിയങ്ങളോടുംകൂടിയ മനസ്സു പ്രാണനിലാണു് സ്ഥിതിചെയ്യുന്നതെന്നും ബോധിക്കാം.

**സൂ:—സോഽദ്ധ്യക്ഷേ തദുപഗമാദിഭ്യഃ—4.**

ശബ്ദാർത്ഥം:—തദുപഗമാദിഭ്യഃ = ജീവാത്മാവിൻെറ ഗമനാഗമനാദി വർണ്ണനങ്ങളെക്കൊണ്ടു്, സഃ=ഇന്ദ്രിയമനസ്സുകളോടുകൂടിയ ആ പ്രാണൻ, അദ്ധ്യക്ഷേ=തൻെറ നിയാമകനായ ജീവാത്മാവിലാണു് സ്ഥിതിചെയ്യുന്നതെന്നും ബോധിക്കാം.

സാരം:—ബൃഹദാരണ്യകോപനിഷത്തിൽ മരണസമയത്തു ജീവാത്മാവു നേത്രദ്വാരത്തിൽക്കൂടിയോ അഥവാ ബ്രഹ്മരന്ധ്രത്തിൽക്കൂടിയോ അല്ലെങ്കിൽ ശരീരത്തിലെ മറേറതെങ്കിലും ദ്വാരത്തിൽക്കൂടിയോ പുറത്തു കടക്കുന്നു. അതോടെ പ്രാണനും, പിന്നാലെ ഇന്ദ്രിയ

digitized by www.sreyas.in

ങ്ങളും പുറത്തു കടക്കുന്നുവെന്നു പറയുന്നു. ഇതിൽനിന്നു് ഇന്ദ്രിയമനസ്സുകളോടുകൂടിയ പ്രാണൻ ജീവാത്മാവിലിരുന്നുകൊണ്ടാണു് ശരീരത്തെ വിട്ടുപോവുന്നതെന്നു സ്പഷ്ടമാവുന്നു. പ്രാണൻ തേജസ്സിലാണിരിക്കുന്നതെന്നു മറ്റൊരു മന്ത്രത്തിൽ പറഞ്ഞുവെങ്കിലും ജീവാത്മാവോടുകൂടാതെയുള്ള പ്രാണാദികളുടെ ഗമനം അസംഭവംതന്നെയാണെന്നു കരുതണം. അതിനാൽ മററു ശ്രുതികളുടെ അഭിപ്രായങ്ങൾകൂടി സ്വീകരിക്കേണ്ടതായിവരുന്നു. അങ്ങനെ എല്ലാം പരിശോധിക്കുമ്പോൾ ഇന്ദ്രിയമനസ്സുകളോടുകൂടിയ പ്രാണൻ ജീവാത്മാവിലിരുന്നുകൊണ്ടാണു് ശരീരത്തെ വിട്ടുപോവുന്നതെന്നുതന്നെയാണു് ബോധിക്കേണ്ടതായിട്ടിരിക്കുന്നതു്.

**സൂ:—ഭൂതേഷു തച്ഛ്രുതേഃ—5.**

ശബ്ദാർത്ഥം:—തച്ഛ്രുതേഃ=തദ്വിഷയകമായ ശ്രുതികളുടെ അഭിപ്രായപ്രകാരം, ഭൂതേഷു=പ്രാണാദികളോടുകൂടിയ ജീവാത്മാവു സൂക്ഷ്മപഞ്ചഭൂതങ്ങളിലിരുന്നാണു് പോവുന്നതെന്നും ധരിക്കണം.

സാരം:—മുൻപു് പറഞ്ഞ ഒരു ശ്രുതിമന്ത്രത്തിൽ ഇന്ദ്രിയമനസ്സുകളോടുകൂടിയ പ്രാണൻ തേജസ്സിലാണിരിക്കുന്നതെന്നു പറഞ്ഞുവല്ലോ. അവിടെ ജീവാത്മാവിനെക്കൂടി അടക്കിയാണു് പ്രാണനെന്നു പറഞ്ഞതെന്നു ധരിക്കണം. അങ്ങനെയാണെങ്കിൽ പ്രാണാദികളോടുകൂടിയ ജീവാത്മാവു സൂക്ഷ്മഭൂതങ്ങളിലിരുന്നാണു് ശരീരത്തെ വിട്ടുപോവുന്നതെന്നു സ്പഷ്ടമാവുന്നു. എങ്ങനെയെ

digitized by www.sreyas.in

നാൽ തേജസ്സിൽ മററു ഭൂതങ്ങളെല്ലാമടങ്ങുന്നു. അതി നാൽ തേജസ്സിൽ ഇരിക്കുന്നുവെന്നു പറഞ്ഞാൽ ജീവാത്മാവു് എല്ലാ കരണങ്ങളോടുംകൂടി സൂക്ഷ്മഭൂതങ്ങളിലിരുന്നാണു് ശരീരത്തെ വിട്ടുപോവുന്നതെന്നു സിദ്ധമായി.

## സൂ:—നൈകസ്മിൻ ദർശയതോ ഹി—6.

ശബ്ദാത്ഥം:—ഏകസ്മിൻ=തേജസ്സാകുന്ന ഒരു ഭൂതത്തിൽ മാത്രമിരുന്നുകൊണ്ടാണു് പോവുന്നതെന്നു്, ന= വിശ്വസിക്കാൻ കഴിയില്ല, ഹി=എന്തുകൊണ്ടെന്നാൽ, ദർശയതഃ=ശ്രുതിയും സ്മൃതിയും ജീവാത്മാവു് അഞ്ചു ഭൂതങ്ങളോടുംകൂടിച്ചേന്നിരിക്കുന്നുവെന്നു കാണിക്കുന്നു.

സാരം:—പൂവ്വപ്രകരണത്തിൽ തേജസ്തത്വത്തിലിരുന്നാണു് ജീവൻ ശരീരത്തെ വിട്ടുപൊവുന്നതെന്നു പറഞ്ഞുവല്ലോ. ആ സ്ഥിതിക്കു പഞ്ചഭൂതങ്ങളുടെയും മാത്രകളോടുകൂടിയാണു് ജീവൻ ശരീരത്തെ വിട്ടുപോവുന്നതെന്നെന്തിന്നു കരുതണം? തേജസ്തത്വത്തോടുമാത്രം ചേന്നാണു് പോവുന്നതെന്നു ധരിച്ചാലെന്താണു് ദോഷം? എന്ന സംശയത്തിന്നു മറുപടി പറകയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. ജലത്തെയോ, ഭൂമിയെയോ പറയുന്ന ഘട്ടത്തിൽ ഒരു ഭൂതത്തിന്റെ കഥനംകൊണ്ടു പഞ്ചഭൂതങ്ങളെയും ഗ്രഹിക്കണമെന്നു് ഇതിന്നുമുമ്പു നിദ്ദേശിച്ചിട്ടുണ്ടു്. അതനുസരിച്ചാണു് ഇതുവരെയുള്ള പ്രതിപാദനങ്ങളെല്ലാമുണ്ടായതു്. ആ നിയമം ഇവിടേയ്ക്കും ബാധകമാണു്. കൂടാതെ ജീവന്റെ പോക്കിനെ വിവരിച്ചു അതേ പ്രകരണത്തിൽതന്നെ ഭൂജലാഗ്നികളാകുന്ന

digitized by www.sreyas.in

മൂന്നു ഭൂതങ്ങളേയും അവയുടെ മിശ്രണത്തെയും മാത്രമേ പറഞ്ഞിട്ടുള്ളു. അതുകൊണ്ടു പഞ്ചഭൂതങ്ങളേയും ഗ്രഹിക്കണമെന്നാണിരിക്കുന്നതു്. കൂടാതെ ശ്രുതിയിൽ ജീവാത്മാവിനെ പൃഥിവീമയൻ, അപോമയൻ, തേജോമയൻ എന്നിത്യാദിവിശേഷണങ്ങളെക്കൊണ്ടു വിശേഷിപ്പിച്ചിരിക്കുന്നതിനാലും ജീവൻ ഇന്ദ്രിയമനസ്സുകളോടും പ്രാണനോടും പഞ്ചഭൂതമാത്രകളോടും കൂടിയാണു് ശരീരത്തെ വിട്ടുപോവുന്നതു്; അല്ലാതെ കേവലം തേജസ്തത്വത്തിൽ മാത്രമിരുന്നുകൊണ്ടല്ല എന്നുമാണു് മനസ്സിലാക്കേണ്ടതു്. കഠോപനിഷത്തിലും മനുസ്മൃതിയിലും ഈ വിഷയം കൂടുതൽ വിവരിച്ചിട്ടുമുണ്ടു്.

**സൂ:—സമാനാ ചാ സൃത്യുപക്രമാദമൃതത്വം ചാനുപോഷ്യ—7.**

ശബ്ദാർത്ഥം:—ആ സൃത്യുപക്രമാൽ ച=ദേവയാനമാർഗ്ഗത്തിൽക്കൂടെ ബ്രഹ്മലോകയാത്ര ആരംഭിക്കുന്നതുവരെ സമാനാ=രണ്ടുകൂട്ടരുടെ ഗതിയും തുല്യമാണു്, ച=എന്തുകൊണ്ടെന്നാൽ, അനുപോഷ്യ=സൂക്ഷ്മശരീരത്തെ സുരക്ഷിതമാക്കിത്തീർത്തിട്ടാണു്, അമൃതത്വം=ബ്രഹ്മലോകത്തിൽ അമൃതത്വലാഭമുണ്ടാവുന്നതു്.

സാരം:—മരണസമയത്തു ജീവന്റെ ഗതിയെക്കുറിച്ചുള്ള വിവരണം സാധാരണ ഒരാളുടെയോ; അഥവാ ബ്രഹ്മലോകത്തേയ്ക്കു പോവുന്ന തത്വജ്ഞാനിയുടെയോ എന്ന സംശയമുണ്ടാവാം. അതിനു മറുപടി പറയുകയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. വാക്കു് മനസ്സിലും, മനസ്സു് പ്രാണനിലുമായി കൂടിച്ചേർന്നു ഭൂതമാത്രകളോടു

digitized by www.sreyas.in

കൂടി ജീവൻ ഈ ശരീരത്തെ വിട്ടുപോവുമ്പോഠം സുകൃത വിശേഷത്താൽ ബ്രഹ്മലോകത്തേയ്ക്കുള്ള മാർഗ്ഗം തുറന്നു കിട്ടുന്നുവെന്നതു തത്വജ്ഞാനിക്കു മാത്രമാണു്. എന്നാൽ അതു സാധിക്കാതിരിക്കും കാലത്തോളം തത്വജ്ഞാനി യുടേയും സാധാരണ ജനങ്ങളുടെയും മരണാനന്തരഗതി ഒരുപോലെത്തന്നെ. പറയത്തക്ക വ്യത്യാസമൊന്നുമില്ല. അതിനാൽ രണ്ടിനെയും വേർതിരിച്ചു പറഞ്ഞിട്ടുമില്ല. എന്നാൽ തത്വജ്ഞാനമുണ്ടായാലും ബ്രഹ്മലോകമാർഗ്ഗം എന്തുകൊണ്ടാണു് തുറന്നുകിട്ടാത്തതെന്നാണെങ്കിൽ അവിടെപ്പോയാലും അമൃതത്വാനുഭൂതിക്കു സൂക്ഷ്മശരീരം സുരക്ഷിതമാവേണ്ടിയിരിക്കുന്നു. അതിനാൽ സൂക്ഷ്മശ രീരം സുരക്ഷിതമാവാതിരിക്കും കാലത്തോളം ബ്രഹ്മലോ കമാർഗ്ഗം തുറക്കപ്പെടില്ലെന്നു താല്പര്യം. അങ്ങനെ തുറക്ക പ്പെടാതിരിക്കും കാലത്തോളം തത്വജ്ഞാനിയുടെയും സാധാരണക്കാരൻെറയും മരണവും മരണാനന്തരഗതി യുമൊക്കെ ഒരുപോലെത്തന്നെ. പറയത്തക്ക വ്യത്യാസ മൊന്നുമില്ല.

**സൂ:—തദാപീതേഃ സംസാരവ്യപദേശാൽ—8.**

ശബ്ദാർത്ഥം:—സംസാരവ്യപദേശാൽ = സാധാരണ ജീവന്മാർ മരണശേഷം വീണ്ടും വീണ്ടും പുനർജ്ജന്മത്തെ പ്രാപിക്കുന്നതിനാൽ, തൽ=അവരുടെ സൂക്ഷ്മശരീരം, ആ അപീതേ=മുക്തിപ്രാപ്തിവരെ നിലനിൽക്കും. അതി നാൽ പുതിയ സ്ഥൂലശരീരപ്രാപ്തിക്കുമുമ്പു പരമാത്മാ വിലുള്ള സ്ഥിതി പ്രളയകാലത്തെന്നപോലെയാണു്.

digitized by www.sreyas.in

സാരം:—ഇവിടെ സാധാരണ ജീവന്മാരുടെ മരണാനന്തരഗതിയെയാണല്ലോ പറയുന്നതു്. സാധാരണ ജീവന്മാർ മരണാനന്തരം പുനർജ്ജന്മത്തെ പ്രാപിക്കുമെന്നതു പ്രസിദ്ധമാണു്. അങ്ങനെ വീണ്ടും വീണ്ടും പുനർജ്ജന്മത്തെ പ്രാപിക്കുന്നവരാണു് സാധാരണ ജീവന്മാരെന്നതിനാൽ അവരുടെ സൂക്ഷ്മശരീരം മുക്താവസ്ഥ കിട്ടുന്നതുവരെ നിലനില്ക്കുകതന്നെ ചെയ്യും. ആ സ്ഥിതിക്കെങ്ങനെ പരമാത്മാവിൽ സ്ഥിതിചെയ്യും? ജ്യോതിസ്സോടുകൂടി പരമാത്മാവിൽ സ്ഥിതിചെയ്യുമെന്നു പ്രകരണത്തിന്റെ അവസാനത്തിൽ പറഞ്ഞിട്ടുമുണ്ടു്. എന്നാണെങ്കിൽ അതിനു വിരോധമില്ല. പ്രളയകാലത്തു് ഓരോ ജീവന്മാരും തങ്ങടെ കർമ്മസംസ്കാരത്തോടും സൂക്ഷ്മശരീരത്തോടുംകൂടിയാണല്ലോ കല്പാരംഭംവരെ സ്ഥിതിചെയ്യുന്നതു്. അതുപോലെ മരണാനന്തരവും മറെറാരു സ്ഥൂലശരീരത്തെ പ്രാപിക്കാനുള്ള അർഹത വരുന്നതുവരെ കർമ്മസംസ്കാരങ്ങളോടും സൂക്ഷ്മശരീരത്തോടുംകൂടി ഓരോ ജീവനും പരമാത്മാവിൽ സ്ഥിതിചെയ്യുന്നു.

**സൂ:—സൂക്ഷ്മം പ്രമാണതശ്ച തഥോപലബ്ധേഃ_9**

ശബ്ദാർത്ഥം:—പ്രമാണതഃ ച=ശ്രുതിപ്രമാണംകൊണ്ടും, തഥാ=അങ്ങനെതന്നെ, ഉപലബ്ധേഃ=പ്രത്യക്ഷപ്രമാണംകൊണ്ടും, സൂക്ഷ്മം=സൂക്ഷ്മഭൂതമാത്രകളോടുകൂടിയാണു് ജീവൻ ശരീരത്തെ വിട്ടുപോവുന്നതെന്നു വ്യക്തമാണു്.

സാരം:—ജീവൻ ഭൂതമാത്രകളോടുകൂടിയാണു് ശരീരത്തെ വിട്ടുപോവുന്നതെന്നു പ്രകരണത്തിൽ പറഞ്ഞു



digitized by www.sreyas.in

വെങ്കിലും അതു സൂക്ഷ്മഭൂതമാത്രകളോ സ്ഥൂലഭൂതമാത്രകളോ എന്നു വ്യക്തമാക്കീട്ടില്ല എന്നാണെങ്കിൽ അതു സാരമില്ല. ശ്രുതിപ്രമാണംകൊണ്ടും പ്രത്യക്ഷാനുഭവംകൊണ്ടും സൂക്ഷ്മഭൂതമാത്രകളാണെന്നു ബോദ്ധ്യമാവാം. എങ്ങനെയെന്നാൽ കഠോപനിഷത്തിൽ ജീവൻെറ പരലോകയാത്രയെ പറയുമ്പോൾ—

"ശതം ചൈകാ ഹൃദയസ്യ നാഡ്യ-
സ്താസാം മൂർദ്ധാനമഭിനിസ്സൃതൈകാ"
തയോർദ്ധ്വമായന്നമൃതത്വമേതി
വിഷ്വഗന്യാ ഉൽക്രമണേ ഭവന്തി.

എന്നു പറയുന്നുണ്ട്. അതായതു ഹൃദയത്തിൽനിന്നു പുറപ്പെട്ടു ശരീരത്തിൻെറ നാനാഭാഗങ്ങളിലേയ്ക്കു പോവുന്ന നൂററി ഒന്നു നാഡികളുണ്ട്. അവയിൽ ഒന്നു നേരെ ശിരസ്സിലേയ്ക്കു പോവുന്നു. അതിൽക്കൂടെ മേലോട്ടുയൻു ശിരസ്സിനെ ഭേദിച്ചു ശരീരത്തെ വിടുന്ന ജീവൻ അമൃതത്വത്തെ പ്രാപിക്കുന്നു. അന്യനാഡികളിൽക്കൂടെ ശരീരത്തെ വിട്ടുപോവുന്ന ജീവൻ അന്യയോനികളിലേയ്ക്കും പോവുന്നുവെന്നർത്ഥം. ഇതിൽനിന്നു സൂക്ഷ്മങ്ങളായ നാഡികളിൽക്കൂടെയാണ് ജീവൻ ശരീരത്തെ വിട്ടുപോവുന്നതെന്നു വ്യക്തമാവുന്നുണ്ടല്ലോ. സ്ഥൂലഭൂതമാത്രകളോടുകൂടി സൂക്ഷ്മനാഡികളിൽക്കൂടെ നിഷ്ക്രമിക്കാൻ വയ്യെന്നു സ്പഷ്ടമാണു്. കൂടാതെ മരണസമയത്തു സമീപത്തുള്ളവരാരും ജീവൻെറ നിഷ്ക്രമണത്തെ ദർശിക്കാറുമില്ല. അതുകൊണ്ടും സൂക്ഷ്മഗതിയാണെന്നു സ്പഷ്ടമാവുന്നു. ഇങ്ങനെ രണ്ടു പ്രകാരത്തിലും ജീവൻ സൂക്ഷ്മഭൂ

digitized by www.sreyas.in

തമാത്രകളോടുകൂടിയാണ്ʼ ശരീരത്തെ വിട്ടുപോവുന്നതെന്നു വ്യക്തമാവുന്നുണ്ടു്.

**സൂ:—നോപമർദ്ദേനാതഃ—10.**

ശബ്ദാർത്ഥം:—അതഃ=ആ ഭൂതമാത്രകഠം സൂക്ഷ്മങ്ങളായതുകൊണ്ടു്, ഉപമർദ്ദേന=ഈ സ്ഥൂലശരീരത്തെ ദഹിപ്പിച്ചു നശിപ്പിക്കുന്നതുകൊണ്ടു്, ന=അവയ്ക്കു നാശം സംഭവിക്കുന്നില്ല.

സാരം:—മരണസമയത്തു് ഏതൊരു ഭൌതികശരീരത്തിലിരുന്നാണോ ജീവൻ ഈ സ്ഥൂലശരീരത്തെ വിട്ടുപോവുന്നതു്; അതു സൂക്ഷ്മമാണു്. അതിനാൽ മരണാനന്തരം ഈ സ്ഥൂലശരീരത്തെ ദഹിപ്പിക്കുകയോ നശിപ്പിക്കുകയോ ചെയ്യുന്നതുകൊണ്ടു ജിവനു യാതൊരു ദോഷവും സംഭവിക്കുന്നില്ല.

**സൂ:—അസ്യൈവ ചോപപത്തേരേഷ ഊഷ്മാ—11.**

ശബ്ദാർത്ഥം:—ഏഷഃ ഊഷ്മാ=ജീവിച്ചിരിക്കുമ്പോഠം ശരീരത്തിൽ അനുഭവപ്പെട്ടിരുന്ന ചൂടു്, അസ്യ ഏവ=ആ സൂക്ഷ്മശരീരത്തിൻെറതുതന്നെയാണു്, ഉപപത്തേഃ ച=യുക്തികൊണ്ടും ഇതു തെളിയുന്നു; ജീവൻ പോയിക്കഴിഞ്ഞാൽ ശരീരത്തിൽ ചൂടുണ്ടാവാറില്ലല്ലോ.

സാരം:—മരണകാലത്തു സൂക്ഷ്മശരീരത്തോടുകൂടി ജീവചൈതന്യം ഈ സ്ഥൂലശരീരത്തെ വിട്ടുപോയിക്കഴിഞ്ഞാൽ ഈ സ്ഥൂലശരീരത്തിൽ ചൂടുണ്ടാവാറില്ല. എന്നല്ല; നല്ലവണ്ണം തണുക്കാറുമുണ്ടു്. അതുകൊണ്ടുതന്നെ ജീവിതകാലത്തു ശരീരത്തിലനുഭവപ്പെട്ടിരുന്ന ചൂടു സൂക്ഷ്മശരീരത്തിൻെറതാണെന്നു വ്യക്തമാവുന്നു.

digitized by www.sreyas.in

സൂ:—പ്രതിഷേധാദിതി ചേന്ന ശാരീരാൽ—12.

ശബ്ദാർത്ഥം:—പ്രതിഷേധാൽ ചേൽ=ശ്രുതി പ്രതിഷേധിച്ചതുകൊണ്ടാണു് ജ്ഞാനിജീവനു ബ്രഹ്മലോകഗമനമില്ലെന്നു പറയുന്നതെങ്കിൽ, ഇതി ന=അതു ശരിയല്ല; എന്തുകൊണ്ടെന്നാൽ, ശാരീരാൽ=ആ പ്രതിഷേധവാക്യത്തിൽതന്നെ പ്രാണൻ ജീവനെ വിട്ടുനില്ക്കുന്നതിനെയും പ്രതിഷേധിച്ചിട്ടുണ്ടു്.

സാരം:—സങ്കല്പങ്ങളും വാസനകളും നശിച്ചു ശരീരത്തിൽവെച്ചുതന്നെ ബ്രഹ്മസാക്ഷാൽക്കാരം സാധിച്ച മഹാത്മാവിന്നു മരണാനന്തരം ബ്രഹ്മലോകത്തു പോവേണ്ടതില്ലെന്നു ശ്രുതി വിധിച്ചിട്ടുണ്ടു്. അതിനെ ദൃഢപ്പെടുത്താൻവേണ്ടി ഒരു പുതിയ പ്രകരണം ആരംഭിക്കുകയാണു് ഈ സൂത്രം മുതൽക്കു്. സിദ്ധാന്തത്തെ സ്ഥാപിക്കാൻവേണ്ടി പൂർവ്വപക്ഷത്തെ അവതരിപ്പിക്കുകയാണു്, ഈ സൂത്രംകൊണ്ടു ചെയ്യുന്നതു്. കാമനാരഹിതനും, നിഷ്കാമനും, പൂർണ്ണകാമനും, കേവലം മോക്ഷേച്ഛുവുമായ ഒരാളുടെ പ്രാണൻ മേലോട്ടുൽക്രമിക്കുന്നില്ല. എന്നു ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നുണ്ടു്. നിഷ്കാമനായ മഹാത്മാവിന്നു ഗതിയില്ലെന്നു നിഷേധിച്ചിരിക്കയാൽ അദ്ദേഹത്തിന്നു മരണാനന്തരം ബ്രഹ്മലോകത്തു പോവേണ്ടതില്ലെന്നു വരുന്നുണ്ടു്. പക്ഷെ ഈ പ്രതിപാദനം ശരിയല്ല. എന്തുകൊണ്ടെന്നാൽ അതേ ശ്രുതിമന്ത്രത്തിൽതന്നെ ബാക്കി ഭാഗംകൊണ്ടു പ്രാണൻ ജീവാത്മാവിനെ വിട്ടുപോവുന്നതിനെയും നിഷേധിച്ചിട്ടുണ്ടു്.

digitized by www.sreyas.in

ആ നിഷേധം ജീവാത്മാവിൻെറ ഗമനത്തെയാണല്ലോ സൂചിപ്പിക്കുന്നതു്. അതിനാൽ നിഷ്കാമനായ മഹാത്മാവും, മരണാനന്തരം ബ്രഹ്മലോകത്തു പോവുന്നുവെന്ന അഭിപ്രായത്തിനാണു് പുഷ്ടി കിട്ടുന്നതെന്നു പറയണം.

സൂ:—സ്പഷ്ടോ ഹ്യേകേഷാം—13.

ശബ്ദാൎത്ഥം:—ഏകേഷാം=ചില ശാഖക്കാരുടെ ശ്രുതിയിൽ, സ്പഷ്ടഃ=ശരീരത്തിൽനിന്നു പ്രാണോൽക്രമണത്തെ പറഞ്ഞിട്ടില്ലാത്തതിനാൽ ഈ സംഗതി സ്പഷ്ടമാവുന്നുണ്ടു്, ഹി=അതുകൊണ്ടു ബ്രഹ്മലോകഗമനമില്ലെന്നു വ്യക്തമാവുന്നുണ്ടു്.

സാരം:—ചില ശാഖക്കാരുടെ ശ്രുതിയിൽ "ന തസ്യ പ്രാണാ ഉൽക്രാമന്തി" ആപ്തകാമനായ മഹാത്മാവിൻെറ ശരീരത്തിൽനിന്നു പ്രാണങ്ങളുൽക്രമണം ചെയ്യുന്നില്ലെന്നു സ്പഷ്ടമായിപ്പറഞ്ഞിട്ടുണ്ടു്. ലയിക്കുന്നു; അല്ലെങ്കിൽ ബ്രഹ്മത്തോടുകൂടിച്ചേൎന്നു ബ്രഹ്മമായിത്തീരുന്നു എന്ന അൎത്ഥത്തിലാണു് ഉൽക്രമിക്കുന്നില്ലെന്നു പറഞ്ഞിരിക്കുന്നതു്. ഇതിനു പുറമെ ബൃഹദാരണ്യകോപനിഷത്തിലെ അടുത്ത മന്ത്രത്തിൽ "അത്ര ബ്രഹ്മ സമശ്നുതേ" ഇവിടെത്തന്നെ ബ്രഹ്മമായിത്തീരുന്നുവെന്നും പറഞ്ഞിട്ടുണ്ടു്. കൂടാതെ പ്രശ്നോപനിഷത്തിൽ ഒരു മന്ത്രംകൊണ്ടു 'പ്രാണങ്ങളോടും, പഞ്ചഭൂതമാത്രകളോടും, അന്തഃക്കരണത്തോടും, ഇന്ദ്രിയങ്ങളോടും കൂടിയ ജീവാത്മാവു യാതൊന്നിൽ പ്രതിഷ്ഠിതനായിരിക്കുന്നുവോ; അവിനാശിയായ ആ പരമാത്മാവിനെ ആരറിയുന്നുവോ; ഹേ സോമ്യ! അവൻ സൎവ്വജ്ഞനാണു്. ആ മഹാത്മാവു

digitized by www.sreyas.in

സർവ്വരൂപമായ പരമാത്മാവിൽ ലയിക്കുന്നു.' എന്നു പറഞ്ഞ ശ്രുതിമന്ത്രങ്ങളെക്കൊണ്ടു നിസ്സംഗനും ആത്മസാക്ഷാൽക്കാരം സാധിച്ചവനുമായ മഹാത്മാവിനു ലോകാന്തരഗമനമാവശ്യമില്ലെന്നു തെളിയുന്നു. ഇതിനു ജീവാത്മാവിൽനിന്നു പ്രാണന്റെ ഉൽക്രമണനിഷേധം ആവശ്യവുമില്ല. അതിനാൽ ബൃഹദാരണ്യകോപനിഷത്തിലെ മന്ത്രവാക്യത്തെ അടിസ്ഥാനപ്പെടുത്തി ജ്ഞാനിക്കു ലോകാന്തരഗമനമുണ്ടെന്നു പറയാൻ ന്യായമില്ല.

**സൂ:—സ്മര്യതേ ച—14.**

ശബ്ദാർത്ഥം:—ച=കൂടാതെ, സ്മര്യതേ=സ്മൃതിയിലും ഈ വിഷയം വേണ്ടപോലെ പറയപ്പെട്ടിട്ടുണ്ടു്.

സാരം:—നിസ്സംഗനായ ജ്ഞാനി ബ്രഹ്മമായിത്തീരുന്നുവെന്നു ഭഗവൽഗീതയിൽ അനേകപ്രാവശ്യം പറഞ്ഞിട്ടുണ്ടു്. അതിനാൽ ജീവിതകാലത്തു പൂർണ്ണമായ സംസാരനിവൃത്തിയും ബ്രഹ്മപ്രാപ്തിയും സാധിച്ച മഹാത്മാവിനു പിന്നെ മരണാനന്തരം ബ്രഹ്മഭൂതനായിത്തീരലല്ലാതെ ലോകാന്തരഗമനമില്ലെന്നു സ്പഷ്ടമാവുന്നു.

**സൂ: — താനി പരേ തഥാ ഹ്യാഹ—15.**

ശബ്ദാർത്ഥം:—താനി=പ്രാണൻ, അന്തഃകരണം, സൂക്ഷ്മപഞ്ചഭൂതങ്ങൾ ഇന്ദ്രിയങ്ങൾ എന്നിവയെല്ലാം, പരേ=ബ്രഹ്മത്തിൽ ലയിക്കുന്നു, ഹി=എന്തുകൊണ്ടെന്നാൽ, തഥാ ആഹ=അങ്ങനെ ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്.

സാരം:— ജീവിതകാലത്തു് എപ്പോഴെങ്കിലുമൊരിക്കൽ ബ്രഹ്മഭാവത്തെ പ്രാപിച്ചു ജീവന്മുക്തനായിത്തീൎന്ന

digitized by www.sreyas.in

മഹാത്മാവു പിന്നീട് എപ്പോഴും ഒരു പ്രകാരത്തിൽ ബ്രഹ്മമായിത്തന്നെയാണിരിക്കുന്നത്. മററുള്ളവരുടെ ദൃഷ്ട്യാ ശരീരവും ലോകജീവിതവുമുണ്ടെന്നു തോന്നിയാൽ ക്കൂടി ജീവന്മുക്തൻ എപ്പോഴും ബ്രഹ്മമായിത്തന്നെയാണിരിക്കുന്നത്. പ്രാരബ്ധശിഷ്ടംകൊണ്ടു ശരീരം നിലനില്ക്കുകമാത്രമാണു ചെയ്യുന്നത്. പ്രാരബ്ധാവസാനത്തിൽ ശരീരം വീണു പോവുന്നു. അപ്പോൾ എല്ലാ കലകളും അവയുടെ എല്ലാ പ്രകടഭാവങ്ങളും വിട്ടു ബ്രഹ്മത്തിൽ ലയിക്കുകയും ചെയ്യുന്നു. ഈ സംഗതി മുണ്ഡകോപനിഷത്തിൽ സ്പഷ്ടമായിപ്പറഞ്ഞിട്ടുമുണ്ട്.

**സൂ:—അവിഭാഗോ വചനാൽ—16.**

ശബ്ദാർത്ഥം:—വചനാൽ=ശ്രുതിവാക്യത്തിൻെറ സ്പഷ്ടതകൊണ്ട്, അവിഭാഗഃ=ഒരു വിഭാഗവും ശേഷിക്കാനിടയാവുന്നില്ലെന്നറിയാൻ കഴിയുന്നുണ്ട്.

സാരം:—സാധാരണജനങ്ങളുടെ മരണകാലത്തു ജീവാത്മാവു പരമദേവതയോടു കൂടിച്ചേരുന്നുവെന്നും പിന്നീട് അവരവരുടെ കർമ്മഫലത്തിന്നനുരൂപമായി ഏതെങ്കിലും അന്യയോനിയിൽ ജനിക്കാൻവേണ്ടി അവിടെനിന്നു വിട്ടുപോവുന്നുവെന്നുമൊക്കെ കഠോപനിഷത്തിൽ പറയുന്നുണ്ട്. അതിനാൽ പ്രളയകാലത്തെന്നപ്പോലെ പരമാത്മാവിൽ സ്ഥിതനായാൽക്കൂടി ജീവാത്മാവു വിഭക്തനാണെന്നു വരുന്നുണ്ട്. എന്നാൽ ബ്രഹ്മജ്ഞാനിയുടെ കഥ അതല്ല. ജ്ഞാനി എല്ലാ തത്വങ്ങളോടുംകൂടി പരമാത്മാവിൽ ലയിക്കുകതന്നെ ചെയ്യുന്നു. അതിനാൽ പരിശേഷമില്ലാതെ കാരണമായ കേവല

digitized by www.sreyas.in

ബ്രഹ്മത്തിൽ ലയിച്ച് ബ്രഹ്മമായിത്തീരുകതന്നെചെയ്യുന്നു ജ്ഞാനി. ഈ കാൎയ്യവും മുണ്ഡകോപനിഷത്തിൽ വളരെ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്.

**സൂ:—തദോകോ/ഗ്രജ്വലനം തൽപ്രകാശിതദ്വാരോ വിദ്യാസാമൎത്ഥ്യാൽ തച്ഛേഷഗത്യനുസ്മൃതിയോഗാച്ച ഹാൎദ്ദാനുഗൃഹീതഃ ശതാധികയാ—17.**

ശബ്ദാൎത്ഥം:—തദോകോ/ഗ്രജ്വലനം—സ്ഥൂലശരീരത്തെ വിട്ടുപോവുന്ന സമയത്തു ജീവാത്മാവിന്റെ ആവാസസ്ഥാനമായ ഹൃദയത്തിന്റെ അഗ്രഭാഗത്തു പ്രകാശമുണ്ടാവുന്നു, തൽ പ്രകാശിതദ്വാരഃ=ആ പ്രകാശത്തിൽ പ്രകാശിപ്പിക്കപ്പെട്ട നിൎഗ്ഗമനദ്വാരത്തോടുകൂടിയവനായ വിദ്വാൻ, വിദ്യാസാമൎത്ഥ്യാൽ ച=ബ്രഹ്മവിദ്യാപ്രഭാവം കൊണ്ടും, തച്ഛേഷഗത്യനുസ്മൃതിയോഗാൽ=ബ്രഹ്മവിദ്യയുടെ ശേഷാംഗമായ ബ്രഹ്മലോകഗമനവിഷയകമായ സംസ്കാരത്തിന്റെ സ്മൃതികൊണ്ടും, ഹാൎദ്ദാനുഗൃഹീതഃ=ഹൃദയസ്ഥിതനായ പരമേശ്വരന്റെ അനുഗ്രഹംകൊണ്ടും, ശതാധികയാ=നൂററി ഒന്നാമത്തെ നാഡിയായ സുഷുമ്നയിൽക്കൂടെ ബഹിൎഗ്ഗമിക്കുന്നു.

സാരം:—മരണം ആസന്നമായിക്കഴിഞ്ഞ മനുഷ്യന്റെ ഇന്ദ്രിയങ്ങളും പ്രാണനും, അന്തഃക്കരണവുമെല്ലാം സൂക്ഷ്മശരീരത്തിൽ അടങ്ങുന്നു. അതിനുശേഷം ഹൃദയത്തിന്റെ അഗ്രഭാഗത്തു പ്രകാശമുണ്ടാവുന്നു എന്നു ശ്രുതിയിൽ പറയുന്നുണ്ട്. നൂററിഒന്നു നാഡികൾ ഹൃദയത്തിൽനിന്നു പുറപ്പെട്ടു ശരീരത്തിന്റെ നാനാ ഭാഗങ്ങ

digitized by www.sreyas.in

ളിലേക്കായി പോകുന്നു. അതിൽ ഒന്നു മാത്രം നേരെ മേലോട്ടു ബ്രഹ്മരന്ധ്രത്തിലേയ്ക്കു പോവുന്നു. ആ സുഷു മ്നാനാഡിയിൽക്കൂടെ നിഷ്ക്രമിക്കുന്ന ജീവൻ അമൃത ത്വത്തിലേയ്ക്കും, അന്യനാഡികളിൽക്കൂടെ നിഷ്ക്രമി ക്കുന്ന ജീവൻ സംസാരത്തിൽതന്നെ കർമ്മഗതിക്കനുസ രിച്ചു ചുററിത്തിരിയാനും പോവുന്നു. മഹാത്മാവായ പുരുഷൻെറ ശരീരത്യാഗസമയത്തു സുഷുമ്നാദ്വാരം തുറ ക്കുകയും ഹൃദയമുഖത്തെ പ്രകാശംകൊണ്ടു് അതു വെളി വാക്കുകയും ചെയ്യുന്നു. സുകൃതിയും ജ്ഞാനസമ്പന്നനു മായ ജീവൻ അതുവരെ അഭ്യസിച്ച ബ്രഹ്മവിദ്യാപ്രഭാ വംകൊണ്ടും, ബ്രഹ്മവിദ്യാഫലമായ ബ്രഹ്മലോകഗമനാ ത്മക സംസ്കാരത്തിൻെറ സ്മൃതികൊണ്ടും, സർവ്വോപരി ഹൃദയസ്ഥിതനായ പരമേശ്വരൻെറ അനുഗ്രഹംകൊ ണ്ടും സുഷുമ്നാദ്വാരത്തിൽക്കൂടെ മേലോട്ടുയന്നു് ആദിത്യ രശ്മിയിൽക്കൂടെ സംസാരമണ്ഡലത്തെ വിട്ടു ബ്രഹ്മപദ ത്തെ പ്രാപിക്കുന്നു.

## സൂ:—രശ്മ്യനുസാരീ—18

ശബ്ദാർത്ഥം:—രശ്മ്യനുസാരീ=സൂര്യരശ്മികളെ അവ ലംബിച്ചുകൊണ്ടു സൂര്യലോകദ്വാരത്തിൽക്കൂടെ ബ്രഹ്മ ലോകത്തെ പ്രാപിക്കുന്നു.

സാരം:—ബ്രഹ്മരന്ധ്രത്തിൽക്കൂടെ സ്ഥൂലശരീര ത്തെ വിട്ടു ജീവൻ ആദിത്യരശ്മികളിൽക്കൂടെ ആദിത്യ മണ്ഡലത്തിലെത്തുന്നു. വിദ്വാന്മാക്കു ബ്രഹ്മലോകത്തേയ്ക്കു കടക്കാനുള്ള ദ്വാരമാണു് ആദിത്യലോകം. എന്നാൽ അവിദ്വാന്മാരെ അപേക്ഷിച്ചു് ആ ദ്വാരം അടഞ്ഞ



digitized by www.sreyas.in

താണു്. അതിനാൽ ബ്രഹ്മവിദ്യാബലമില്ലാത്തവർ ഏതെങ്കിലും ചില കർമ്മഫലം വഴിക്കു് ആദിത്യലോകത്തെത്തിയാലും വീണ്ടും താഴോട്ടു വരേണ്ടതായിരിക്കുന്നു. എന്നാൽ വിദ്യാബലമുള്ളവരുടെ സ്ഥിതി അതല്ല. അവരെ അപേക്ഷിച്ചു് ആദിത്യലോകം ബ്രഹ്മലോകത്തേയ്ക്കുള്ള തുറന്ന കവാടമാണു്. അതിനാൽ വിദ്യാബലമുള്ളവൻ ആദിത്യമണ്ഡലത്തിലെത്തിയാൽ താമസം കൂടാതെ ബ്രഹ്മലോകത്തേയ്ക്കു കടക്കുകയും ചെയ്യുന്നു.

**സൂ:—നിശി നേതി ചേന്ന സംബന്ധസ്യ യാവദ്ദേഹഭാവിത്വാദ്ദർശയതി ച—19.**

ശബ്ദാർത്ഥം:—നിശി=രാത്രിയിൽ. ന ഇതി ചേൽ= ആദിത്യരശ്മികളും മനുഷ്യശരീരത്തിലെ നാഡികളും തമ്മിൽ സംബന്ധമില്ല എന്നാണു് പറയുന്നതെങ്കിൽ. ന=അതു ശരിയല്ല. സംബന്ധസ്യ=എന്തുകൊണ്ടെന്നാൽ ആദിത്യരശ്മികളും ശരീരനാഡികളും തമ്മിലുള്ള സംബന്ധത്തിന്നു്. യാവദ്ദേഹഭാവിത്വാൽ=ഏതുവരെ ശരീരം നിലനിൽക്കുന്നുവോ അതുവരേയ്ക്കും ഭംഗമില്ലാത്തതുകൊണ്ടുതന്നെ. ദർശയതി ച=ഈ സംഗതി ശ്രുതിയിൽ പറഞ്ഞിട്ടുമുണ്ടു്.

സാരം:—രാത്രിസമയത്തു് ആദിത്യരശ്മികളില്ലാത്തതിനാൽ അപ്പോഴാണു് ഒരു ജ്ഞാനിക്കു ശരീരപാതം സംഭവിക്കുന്നതെങ്കിൽ എങ്ങിനെ സൂര്യരശ്മികളിൽക്കൂടെ ആദിത്യമണ്ഡലത്തിലെത്താനും, ആദിത്യമണ്ഡലത്തെ അതിക്രമിക്കാനും കഴിയുമെന്ന ശങ്കയ്ക്കു മറുപടി പറയുകയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. ആദിത്യ

digitized by www.sreyas.in

രശ്മികളും ശരീരനാഡികളും തമ്മിലുള്ള സംബന്ധം എ
പ്പോഴും ഖണ്ഡിക്കപ്പെടുന്നില്ല. എപ്പോഴും നാഡികൾ
ആദിത്യരശ്മികളോടു സംബന്ധപ്പെട്ടുകൊണ്ടുതന്നെയി
രിക്കുന്നു. അതിനാൽ മരണം പകലോ രാത്രിയോ എ
പ്പോഴായാലും ഒരു ജ്ഞാനിക്കു് ആദിത്യമണ്ഡലത്തിലെ
ത്താനോ, മണ്ഡലത്തെ ഭേദിക്കാനോ തടസ്ഥമില്ല. ജ്ഞാ
നി രാത്രിയിലാണു് ശരീരത്തെ വിട്ടതെന്നതുകൊണ്ടും
മുക്തനാവാതിരിക്കുന്നില്ല. ആദിത്യരശ്മികൾ വ്യഷ്ടി
സമഷ്ടികളാകുന്ന രണ്ടു ലോകങ്ങളിലും; അതായതു ശരീ
രത്തിലും പ്രപഞ്ചത്തിലും ഒരുപോലെ വ്യാപിക്കുന്നു. ആ
ദിത്യമണ്ഡലത്തിൽനിന്നു നാഡികളിലേയ്ക്കും നാഡിക
ളിൽനിന്നു് ആദിത്യമണ്ഡലത്തിലേയ്ക്കും രശ്മികൾ വ്യാ
പിക്കുന്നുവെന്നു ഛാന്ദോഗ്യോപനിഷൽശ്രുതിയിൽ പറ
ഞ്ഞിട്ടുമുണ്ടു്.

**സൂ:—അതശ്ചായനേ/പി ദക്ഷിണേ—20.**

ശബ്ദാർത്ഥം:—അതഃ ച=മുൻപറയപ്പെട്ട കാരണം
കൊണ്ടുതന്നെ, ദക്ഷിണേ അയനേ അപി=ദക്ഷിണായ
നത്തിലും ശരീരത്തെ വിട്ട ജ്ഞാനി ബ്രഹ്മപദത്തെ പ്രാ
പിക്കുന്നു.

സാരം:—മുൻസൂത്രത്തിലെ താല്പര്യപ്രകാരം രാത്രി
സമയത്തെ മരണം ഒരു ജ്ഞാനിക്കു് എപ്രകാരം ബ്രഹ്മ
പദപ്രാപ്തിക്കു തടസ്ഥമാവുന്നില്ലയോ; അതുപോലെ ദ
ക്ഷിണായനകാലവും തടസ്ഥമല്ല. ദക്ഷിണായനത്തി
ലാണു് ഒരു ജ്ഞാനി മരിച്ചതെന്ന കാരണംകൊണ്ടു മുക്ത
നാവാതിരിക്കുന്നില്ല. ബ്രഹ്മവിദ്യാപ്രഭാവംകൊണ്ടു ദക്ഷി

digitized by www.sreyas.in

ണായനമോ രാത്രിയോ ആയാലും ജ്ഞാനികൾ ബ്രഹ്മപ്രാപ്തി തടയപ്പെടുന്നില്ല. എന്നാൽ ഭീഷ്മൻ ഉത്തരായണത്തെ പ്രതീക്ഷിച്ചുകൊണ്ടു ശരശയനത്തിൽ കിടന്നുവെന്നു ഭാരതത്തിൽ പറഞ്ഞതിന്റെ കാരണമെന്താണെന്നാണെങ്കിൽപ്പറയാം. ഭീഷ്മൻ അഷ്ടവസുക്കളിൽ ഒരാളായിരുന്നു. അദ്ദേഹത്തിനു മരണാനന്തരം സ്വർഗ്ഗത്തിൽ പോവേണ്ടതുണ്ട്. ദക്ഷിണായനകാലം ദേവലോകത്തു രാത്രിയാണ്. അതുകൊണ്ടാണ് കുറച്ചുദിവസം പ്രതീക്ഷിച്ചു കിടന്നതു്. അല്ലാതെ ബ്രഹ്മപദപ്രാപ്തി തടയപ്പെടുമോ എന്നു ശങ്കിച്ചല്ല.

**സൂ:—യോഗിനഃ പ്രതി ച സ്മർയ്യതേ സ്മാർത്തേ ചൈതേ—21**

ശബ്ദാർത്ഥം:—ച=കൂടാതെ, യോഗിനഃ പ്രതി=യോഗികളെ അപേക്ഷിച്ചാണ്, സ്മർയ്യതേ=സ്മൃതിയിൽ രണ്ടു മാർഗ്ഗങ്ങൾ പറയപ്പെട്ടിരിക്കുന്നതു്, ഏതേ സ്മാർത്തേ ച=ഇവ സ്മാർത്തങ്ങളുമാണ്.

സാരം:—പൂർവ്വോക്തവിഷയത്തിൽ ഒരു പൂർവ്വപക്ഷത്തെ അവതരിപ്പിച്ച് അതിനു മറുപടി പറയുകയാണീ സൂത്രംകൊണ്ടു ചെയ്യുന്നതു്. ഭഗവൽഗീതയിൽ ഉത്തരായണത്തിലും പകൽസമയത്തും ശരീരത്തെ വിടുന്ന യോഗി പുനരാവർത്തിരഹിതമായ ബ്രഹ്മപദത്തെ പ്രാപിക്കുന്നുവെന്നും, ദക്ഷിണായനത്തിലും രാത്രിസമയത്തും ശരീരത്തെ വിടുന്ന യോഗി വീണ്ടും സംസാരത്തിൽ ജനിക്കാനിടയായിത്തീരുന്നുവെന്നും പറഞ്ഞിട്ടുണ്ട്. ആ സ്ഥിതിക്കു ദക്ഷിണായനത്തിലോ രാത്രിയോ മരിച്ചാലും

digitized by www.sreyas.in

ബ്രഹ്മപ്രാപ്തിക്കു തടസ്ഥമില്ലെന്ന പ്രതിപാദനം എങ്ങനെ ശരിയാവും? എന്നാണു് പൂർവ്വപക്ഷം. അതിന്റെ മറുപടി പറയുകയാണു്. ഗീതയിൽ അങ്ങനെ പറഞ്ഞതു യോഗികളെ അപേക്ഷിച്ചാണു്; ജ്ഞാനിയെ അപേക്ഷിച്ചല്ല. ജ്ഞാനി എപ്പോഴും മുക്തനാണു്. കാലദേശങ്ങളൊന്നും ജ്ഞാനിയുടെ മുക്തിക്കു തടസ്ഥങ്ങളല്ല. പിന്നെ പുനരാവർത്തിയും, അപുനരാവർത്തിയുമായ മാർഗ്ഗങ്ങളും സ്മൃതിയുടെ മാത്രം കല്പനകളാണു്; ശ്രുതിയിൽ പറഞ്ഞിട്ടില്ല. ആ കാരണത്താലും അവയെ കണക്കിലെടുക്കേണ്ടതില്ല. ഒരു കാര്യം ശ്രുതിയിലും സ്മൃതിയിലും വ്യത്യസ്തമായി പറയപ്പെടുന്നുവെങ്കിൽ ശ്രുതിയാണല്ലോ പ്രാമാണികമായിട്ടിരിക്കുന്നതു്. ആ സ്ഥിതിക്കും ജ്ഞാനിക്കെപ്പോഴും ബ്രഹ്മപ്രാപ്തിക്കു തടസ്ഥമില്ലെന്നു താല്പര്യം.

നാലാമദ്ധ്യായത്തിൽ ദ്വിതീയപാദം കഴിഞ്ഞു.

digitized by www.sreyas.in

## തൃതീയപാദം

### സൂ:—അച്ചിരാദിനാ തൽപ്രഥിതേഃ—1.

ശബ്ദാൎത്ഥം:—അച്ചിരാദിനാ=അച്ചിസ്സ തുടങ്ങിയ ഒരേ മാൎഗ്ഗത്തിൽക്കൂടെതന്നെ ബ്രഹ്മപദത്തെ പ്രാപിക്കുന്നു, തൽപ്രഥിതേഃ=എന്തുകൊണ്ടെന്നാൽ വിഭിന്ന നാമങ്ങളാ‍ൽ പറയപ്പെടുന്ന മാൎഗ്ഗങ്ങളെല്ലാം ജ്ഞാനിയുടെ ദൃഷ്ടിയിൽ ഒന്നുമാത്രമാണെന്നു പ്രസിദ്ധിയുള്ളതുകൊണ്ടു തന്നെ.

സാരം:—ശ്രുതിയിൽ ബ്രഹ്മലോകപ്രാപ്തിക്കു്, അച്ചിസ്സ, ദേവയാനം, ഉത്തരായണമാൎഗ്ഗമെന്നിങ്ങനെ പല മാൎഗ്ഗങ്ങളും പറയപ്പെട്ടിട്ടുണ്ടെങ്കിലും അവയ്ക്കൊക്കെ പേരുകൊണ്ടു മാത്രമേ വ്യത്യാസമുള്ളു. ഒരേ മാൎഗ്ഗത്തെത്തന്നെയാണു് പല പേരുകളെക്കൊണ്ടു പറയുന്നതു്. അതിനാൽ എല്ലാ ജ്ഞാനികളും ഒരേ മാൎഗ്ഗത്തിൽക്കൂടെത്തന്നെയാണു് ബ്രഹ്മപദത്തെ പ്രാപിക്കുന്നതു്. അതുപോലെ ഓരോ മാൎഗ്ഗത്തിന്റെ വൎണ്ണനത്തിലും പറയപ്പെടുന്ന ലോകങ്ങൾക്കും വ്യത്യാസം കാണാം. അതും മാൎഗ്ഗത്തിന്റെ നാനാത്വം കാണിക്കാൻവേണ്ടിയുള്ളതല്ല. ചുരുക്കി പറഞ്ഞേടത്തേയ്ക്കു് അധികം പറഞ്ഞ ദിക്കിൽനിന്നദ്ധ്യാഹരിക്കണമെന്നേ ഉള്ളു. അതിനാൽ ബ്രഹ്മപ്രാപ്തിക്കു് അനേകമാൎഗ്ഗങ്ങളില്ല; ഒന്നേയുള്ളു. ആ ഒന്നിനെത്തന്നെയാണു് അനേകപേരുകളിൽ പറയുന്നതെന്നു താല്പൎയ്യം.

digitized by www.sreyas.in

**സൂ:—വായുമബ്ദാദവിശേഷവിശേഷാഭ്യാം—2.**

ശബ്ദാർത്ഥം:—വായും=വായുലോകത്തെ, അബ്ദാൽ=സംവത്സരത്തിനുശേഷം പ്രാപിക്കുമെന്നു കരുതണം, അവിശേഷവിശേഷാഭ്യാം=എന്തുകൊണ്ടെന്നാൽ സാമാന്യനിലയിലും, വിശേഷനിലയിലും വായുവിന്റെ വർണ്ണനയുള്ളതുകൊണ്ടുതന്നെ.

സാരം:—ഒരിടത്തു പറഞ്ഞതായ ലോകങ്ങളെ മറ്റൊരിടത്തേക്കദ്ധ്യാഹരിക്കുന്നതെങ്ങനെയെന്ന ശങ്കയ്ക്കു മറുപടി പറയുകയാണു്. ജ്ഞാനിയുടെ ബ്രഹ്മപദപ്രാപ്തിയെ ഛാന്ദോഗ്യോപനിഷത്തിലും, ബൃഹദാരണ്യകോപനിഷത്തിലും, കൌഷീതകി ഉപനിഷത്തിലും വർണ്ണിച്ചിട്ടുണ്ടു്. ഛാന്ദോഗ്യോപനിഷത്തിൽ വായുലോകത്തെ പറഞ്ഞിട്ടില്ല. ബൃഹദാരണ്യകത്തിൽ പ്രത്യേകമായും, കൌഷീതകത്തിൽ സാമാന്യമായും പറഞ്ഞിട്ടുമുണ്ടു്. ഈ കാരണത്താൽ വായുലോകത്തെ ഛാന്ദോഗ്യോപനിഷത്തിലെ വർണ്ണനത്തിലേയ്ക്കു് അദ്ധ്യാഹരിക്കേണ്ടതാണെന്നു വരുന്നുണ്ടു്. അങ്ങനെ ചെയ്യുന്നതിൽ ദോഷമില്ല. അതുപോലെ മററു സ്ഥലങ്ങളിലും കാണുകയും വേണം.

**സൂ:—തഡിതോഽധി വരുണഃ സംബന്ധാൽ—3**

ശബ്ദാർത്ഥം:—തഡിതഃ=മിന്നൽപിണരിനു്, അധി=മുകളിലാണു്, വരുണഃ=വരുണലോകമെന്നു കരുതണം, സംബന്ധാൽ=എന്തുകൊണ്ടെന്നാൽ വരുണൻ ജലാധിദേവതയാണു്; ജലസ്ഥാനം മിന്നലിന്നു തൊട്ടു മുകളിലുമാണു്.

digitized by www.sreyas.in

സാരം:— അച്ച്രിരാദിഗതിവർണ്ണനത്തിൽ ഇന്ദ്രൻ വരുണൻ പ്രജാപതി എന്നിവരുടെ ലോകങ്ങളെപ്പറ ഞ്ഞിട്ടില്ല. അതിനാൽ അവ എവിടെയാണെന്നു കരു തണം? എന്ന സംശയത്തിനു മറുപടി പറയുകയാണു്. മിന്നലിനു തൊട്ടടുത്താണു് ജലസ്ഥാനം. വരുണൻ ജലാധിദേവതയായതുകൊണ്ടു് അതുതന്നെയാണു് വരു ണലോകമെന്നു കരുതുന്നതിൽ അസാംഗത്യമില്ല. വരു ണലോകത്തിനു മുകളിൽ ഇന്ദ്രലോകവും, അതിനും മുക ളിൽ പ്രജാപതിലോകവുമാണെന്നും കരുതാം. എന്തു കൊണ്ടെന്നാൽ ശ്രുതിയിൽപ്പറഞ്ഞതു ക്രമാനുസാരേണ യാണെന്നു വിചാരിക്കണം. അങ്ങനെയാണെങ്കിൽ പ റഞ്ഞ പ്രകാരത്തിൽതന്നെയാണു് ലോകസ്ഥിതിയെന്നു ബോധിക്കുകയും വേണം. ഈ നിലയ്ക്കു നോക്കുമ്പോൾ ജീവൻെറ ബ്രഹ്മപദപ്രാപ്തിക്കുള്ള മാർഗ്ഗനിർണ്ണയത്തിൽ എല്ലാ ശ്രുതികളും ഒരേ അഭിപ്രായത്തെയാണു് പറഞ്ഞി രിക്കുന്നതെന്നും മാർഗ്ഗനിർണ്ണയവിഷയത്തിൽ വൈരുദ്ധ്യ മില്ലെന്നും കാണാൻ കഴിയും.

**സൂ:— ആതിവാഹികാസ്തല്ലിംഗാൽ—4.**

ശബ്ദാർത്ഥം:— ആതിവാഹികാഃ=സാധകനെ ഒരു സ്ഥാനത്തിൽനിന്നു മറെറാരു സ്ഥാനത്തെത്തിക്കുന്നതു തത്തൽലോകാഭിമാനികളായ ദേവന്മാരാണു്, തല്ലിം ഗാൽ=എന്തുകൊണ്ടെന്നാൽ ശ്രുതിയിലെ വർണ്ണനത്തിൽ നിന്നു് അങ്ങനെയുള്ള ലക്ഷണങ്ങളെക്കാണാൻ കഴിയും.

സാരം:—അച്ച്രിസ്സ്, അഹസ്സ് തുടങ്ങിയ ശബ്ദങ്ങ ളെക്കൊണ്ടു സൂചിപ്പിക്കപ്പെട്ടിരിക്കുന്നതു തത്തൽലോകാ

digitized by www.sreyas.in

ഭിമാനികളായ ദേവന്മാരെയാണു്. അവർ മനുഷ്യാകൃതിയുള്ള പുരുഷന്മാരുമാണു്. അവരുടെ പ്രവൃത്തിതന്നെ ബ്രഹ്മലോകത്തേയ്ക്കുയരുന്ന ജീവന്മാരെ ഓരോ സ്ഥാനങ്ങളിൽനിന്നു് അടുത്ത സ്ഥാനങ്ങളിലേക്കെത്തിക്കലാണു്. അതുകൊണ്ടവരെ ആതിവാഹികന്മാരെന്നു പറയുന്നു. വിദ്യുൽലോകത്തിലെത്തിക്കഴിഞ്ഞാൽ പിന്നെ മനുഷ്യാകൃതിയില്ലാത്ത പുരുഷചൈതന്യം ജീവനെ ബ്രഹ്മപദത്തിലെത്തിക്കുന്നു. വിദ്യുല്ലോകാഭിമാനിയായ പുരുഷചൈതന്യത്തെ അമാനവാകൃതിയെന്നു വിശേഷിപ്പിച്ചതുകൊണ്ടു് അതുവരെയുള്ള ദേവന്മാർ മനുഷ്യാകൃതിയുള്ളവരാണെന്നും വ്യഞ്ജിക്കുന്നുണ്ടു്. അതിനാൽ വിദ്യുല്ലോകംവരെയുള്ള ലോകങ്ങളിൽ തത്തൽലോകാഭിമാനികളായ ദേവന്മാർ മനുഷ്യാകൃതിയുള്ളവരും വിദ്യുല്ലോകാഭിമാനിയായ പുരുഷചൈതന്യം മനുഷ്യാകൃതിയില്ലാത്ത ദേവനുമാണെന്നും ശ്രുതിവർണ്ണനംകൊണ്ടനുമാനിക്കാൻ കഴിയുന്നു.

**സൂ:—ഉഭയവ്യാമോഹാൽ തൽസിദ്ധേഃ—5.**

ശബ്ദാർത്ഥം:—ഉഭയവ്യാമോഹാൽ=രണ്ടുപ്രകാരത്തിലും വ്യാമോഹം സംഭവിക്കുന്നതിനാൽ, തൽസിദ്ധേഃ= തത്തൽലോകാഭിമാനിദേവതകളെ അംഗീകരിക്കുന്നതാവശ്യമാണു്.

സാരം:—അർച്ചിരാദിലോകങ്ങൾക്കു് അധിദേവതാകല്പനയുടെ ആവശ്യമെന്താണു്; അവയെ കേവലം ജഡങ്ങളായ ലോകങ്ങളായിമാത്രം കരുതിയാൽ പോരേ? എന്ന ശങ്കയ്ക്കു മറുപടി പറയുകയാണു് ഈ സൂത്രംകൊ



digitized by www.sreyas.in

ണ്ടു ചെയ്യുന്നതു്. അച്ചിരാദി ലോകങ്ങൾക്കു് അഭിമാനിദേവതകളെ കല്പിക്കാത്തപക്ഷം ശ്രുത്യഭിപ്രായത്തിന്നു വൈരുദ്ധ്യം നേരിടും. കൂടാതെ ജീവന്നു ബ്രഹ്മപദപ്രാപ്തിയെന്ന കാര്യം സംഭവിക്കാൻ വയ്യാത്തതായിത്തീരുകയും ചെയ്യും. ഇങ്ങനെ രണ്ടുപ്രകാരത്തിലും വ്യാമോഹം സംഭവിക്കുന്നതിനാൽ അധിദേവതാകല്പന അവശ്യം അംഗീകരിക്കുകതന്നെ വേണമെന്നാണിരിക്കുന്നതു്. ബ്രഹ്മലോകമാർഗ്ഗത്തെക്കുറിച്ചു് അജ്ഞനായിരിക്കുന്ന ജീവന്നു പ്രസ്തുത ദേവന്മാരുടെ ആനുകൂല്യം ദേവയാനത്തെയും പിതൃയാനത്തെയും തിരിച്ചറിയാൻ പറ്റിയതായിത്തീരുന്നു. എന്നാൽ അങ്ങനെ ദേവതാനുകൂല്യമില്ലെങ്കിൽ മിക്കപ്പോഴും ജീവന്നു ബ്രഹ്മപദപ്രാപ്തിയിൽ മാർഗ്ഗഭ്രംശമുണ്ടാവുകതന്നെ ചെയ്യും. എന്തുകൊണ്ടെന്നാൽ സൂക്ഷ്മലോകങ്ങളെക്കുറിച്ചു് അജ്ഞനാണല്ലോ ജീവൻ. അതുകൊണ്ടു് അച്ചിരാദിശബ്ദങ്ങളെക്കൊണ്ടു തത്തൽദേവന്മാരെ അംഗീകരിക്കുന്നതൊരാവശ്യം കൂടിയാണു്. ഈ കാരണത്താൽ മാർഗ്ഗവർണ്ണനത്തിൽ ഏതേതു ലോകങ്ങളെപ്പറയുന്നുവോ; അതാതു ലോകാഭിമാനികളായ ദേവന്മാരെയാണു് അതുകൊണ്ടുദ്ദേശിച്ചിരിക്കുന്നതെന്നു ധരിക്കണം.

## സൂ:—വൈദ്യുതേനൈവ തതസ്തച്ഛ്രുതേഃ—6.

ശബ്ദാർത്ഥം:—തതഃ=അവിടെനിന്നു മേലോട്ടു ബ്രഹ്മലോകംവരെ, വൈദ്യുതേന ഏവ=വിദ്യുല്ലോകാഭിമാനിയായ അമാനവപുരുഷൻവഴിക്കുതന്നെ എത്തിച്ചേ

digitized by www.sreyas.in

ണന്നു, തച്ഛ്രുതേഃ=എന്തുകൊണ്ടെന്നാൽ അങ്ങനെ ശ്രുതിയിൽ പറഞ്ഞിരിക്കുന്നതുകൊണ്ടുതന്നെ.

സാരം:—വിദ്യുല്ലോകാഭിമാനിയായ അമാനവപുരുഷൻതന്നെ ജീവനെ ബ്രഹ്മലോകത്തെത്തിക്കുമെന്നു പറഞ്ഞിരിക്കയാൽ ഇന്ദ്രപ്രജാപതിമാരെന്തു ചെയ്യുന്നുവെന്ന ശങ്കയ്ക്കു മറുപടി പറയുകയാണ്. വിദ്യുല്ലോകാഭിമാനി പുരുഷൻ ജീവനെ ബ്രഹ്മലോകംവരെ നയിക്കുന്നുവെന്നു ശ്രുതിയിൽ പറഞ്ഞിരിക്കുന്നതിനാൽ അങ്ങനെതന്നെയാണ് കരുതേണ്ടതു്. ഇന്ദ്രപ്രജാപതിമാർ ലോകത്തിൽക്കൂടെ കടന്നുപോവാൻ മാർഗ്ഗം കൊടുക്കുന്നു എന്നു മാത്രം കരുതിയാൽ മതി.

**സൂ:—കാര്യം ബാദരിരസ്യ ഗത്യുപപത്തേഃ-7.**

ശബ്ദാർത്ഥം:—ബാദരിഃ=ബാദരിയെന്ന ആചാര്യന്റെ മതപ്രകാരം, കാര്യം=കാര്യബ്രഹ്മമെന്നു പ്രസിദ്ധമായ ഹിരണ്യഗർഭനെയാണ് പ്രാപിക്കുന്നതു്. ഗത്യുപപത്തേഃ=എന്തുകൊണ്ടെന്നാൽ ഗതിയെപ്പറഞ്ഞതിന്റെ ഉപപത്തി അങ്ങനെയായാലേ ഉണ്ടാവുന്നുള്ളു, അസ്യ= കാര്യബ്രഹ്മത്തെ അപേക്ഷിച്ചു ഗതികഥനം യുക്തിസഹവുമാണ്.

സാരം:—ശ്രുതിയിൽ ജീവന്റെ ലോകാന്തരഗമനത്തെക്കുറിച്ചുള്ള കഥനം പരബ്രഹ്മപ്രാപ്തിക്കുവേണ്ടിയുള്ളതാവാൻ വഴിയില്ലെന്നാണ് ബാദരിയെന്ന ആചാര്യന്റെ അഭിപ്രായം. എന്തുകൊണ്ടെന്നാൽ പരബ്രഹ്മം എല്ലായിടത്തും നിറഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു പര

digitized by www.sreyas.in

ബ്രഹ്മപ്രാപ്തിക്കെന്തിനാണു് ലോകാന്തരഗമനം? അതിനാൽ ബ്രഹ്മവിദ്യയെ ഉപാസിച്ചവർ പ്രാപിക്കുന്ന ബ്രഹ്മം കേവലപരബ്രഹ്മമായിരിക്കില്ല. കാര്യബ്രഹ്മം അല്ലെങ്കിൽ ഹിരണ്യഗർഭൻ ആയിരിക്കും. അങ്ങനെയാണെങ്കിൽ ഗമനകഥനം യുക്തവുമാണു്.

**സൂ:—വിശേഷിതത്വാച്ച—8.**

ശബ്ദാർത്ഥം:—വിശേഷിതത്വാൽ ച=വിശേഷണശബ്ദംകൊണ്ടും ഈ സംഗതി തെളിയുന്നുമുണ്ടു്.

സാരം:—"മാനസപുരുഷൻ ഇവനെ ബ്രഹ്മലോകത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോവുന്നു." എന്നർത്ഥംവരുന്ന ബൃഹദാരണ്യകശ്രുതിവാക്യത്തിലെ ബ്രഹ്മലോകശബ്ദത്തിന്നു ബഹുവചനം ഉപയോഗിച്ചിരിക്കുന്നു. പിന്നെ, ബ്രഹ്മത്തെ പ്രാപിപ്പിക്കുന്നു എന്നല്ല; ബ്രഹ്മലോകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോവുന്നു എന്നാണു് പറഞ്ഞതു്. അതുകൊണ്ടും ബ്രഹ്മവിദ്യോപാസകൻ കാര്യബ്രഹ്മത്തെയാണു് പ്രാപിക്കുന്നതെന്നു വരുന്നുണ്ടു്. ലോകങ്ങളുടെ അധിപതിയാണു് ഹിരണ്യഗർഭൻ. ഭോഗഭൂമികൾ അനേകമുണ്ടുതാനും. അതിനാൽ ഹിരണ്യഗർഭനെ അപേക്ഷിച്ചു ബഹുവചനം സമഞ്ജസമാണു്. എന്നാൽ പരബ്രഹ്മത്തെ അപേക്ഷിച്ചു് അതു ശരിയല്ലതാനും. അതുകൊണ്ടും കാര്യബ്രഹ്മത്തെയാണു് പ്രാപിക്കുന്നതെന്നു സ്പഷ്ടമാവുന്നുണ്ടു്.

**സൂ:—സാമീപ്യാത്തു തദ്വ്യപദേശഃ—9.**

ശബ്ദാർത്ഥം:—തദ്വ്യപദേശഃ=ആ പ്രതിപാദനം, സാമീപ്യാൽ തു=ബ്രഹ്മസാമീപ്യംകൊണ്ടു ദോഷമുള്ളതായിത്തീരുന്നില്ല.

digitized by www.sreyas.in

സാരം:—പരബ്രഹ്മതത്വം എല്ലായിടത്തും നിറഞ്ഞിരിക്കുന്നു എന്നുള്ളതുകൊണ്ടു ഗമനകഥനം തെററാവുന്നില്ല. എന്തുകൊണ്ടെന്നാൽ ശിഷ്യൻ ആദ്യംതന്നെ ഗുരുസന്നിധിയിൽച്ചെന്നു് എനിക്കു കാൎയ്യബ്രഹ്മത്തെ പ്രാപിക്കാനുള്ള മാൎഗ്ഗമുപദേശിക്കണമെന്നല്ല ആവശ്യപ്പെടുന്നതു്. സംസാരത്തിൽനിന്നു മുമുക്ഷുവായ എന്നെ ബന്ധത്തിൽനിന്നു വിടുത്തി പരമപദത്തെ പ്രാപിക്കണമെന്നാണാവശ്യപ്പെടുന്നതു്. അങ്ങനെയുള്ള ശിഷ്യന്റെ അപേക്ഷകൾ ശ്വേതാശ്വതരോപനിഷത്തു തുടങ്ങിയ ശ്രുതികളിൽ പറഞ്ഞിട്ടുമുണ്ടു്. അതിനാൽ ബ്രഹ്മവിദ്യോപാസകൻ കാൎയ്യബ്രഹ്മത്തെയല്ല; കാരണബ്രഹ്മത്തെത്തന്നെയാണു് പ്രാപിക്കുന്നതു്. പരബ്രഹ്മം എല്ലായിടത്തും നിറഞ്ഞിട്ടുണ്ടെങ്കിലും വിദ്യോപാസനമില്ലാത്തവൎക്കു പ്രാപിക്കാൻ കഴിയുന്നില്ലല്ലോ. അതുപോലെ പ്രത്യേകമാൎഗ്ഗവും ആവശ്യമാണു് ബ്രഹ്മപ്രാപ്തിക്കെന്നേ മാൎഗ്ഗകഥനംകൊണ്ടു വന്നുചേരുന്നുള്ളു. അതു സൎവ്വഥാ യുക്തിസഹമാണുതാനും.

**സൂ:—കാൎയ്യാത്യയേ തദധ്യക്ഷേണ സഹാതഃ പരമഭിധാനാൽ—10.**

ശബ്ദാൎത്ഥം:—കാൎയ്യാത്യയേ=കാൎയ്യബ്രഹ്മനാശത്തിൽ, തദധ്യക്ഷേണ സഹ=തൽസ്ഥാനപതിയായ ബ്രഹ്മദേവനോടുകൂടി, അതഃ പരം=ഇതിലും ശ്രേഷ്ഠമായ പരമപദത്തെ പ്രാപിക്കുന്നു എന്നു്, അഭിധാനാൽ=പറഞ്ഞിട്ടുള്ളതുകൊണ്ടു പുനരാവൎത്തിയുണ്ടാവുന്നില്ല.

digitized by www.sreyas.in

സാരം:—ബ്രഹ്മലോകപര്യന്തമുള്ള ലോകങ്ങളൊക്കെത്തന്നേയും പുനരാവൎത്തിയോടുകൂടിയതാണു്. അതിനാൽ കാൎയ്യബ്രഹ്മത്തെയാണു് സാധകൻ പ്രാപിക്കുന്നതെങ്കിൽ വീണ്ടും ജനിക്കേണ്ടിവരും എന്നുള്ളതുകൊണ്ടാണു് കാൎയ്യബ്രഹ്മത്തെയല്ല പ്രാപിക്കുന്നതെന്നു പറയുന്നതെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ദേവയാനമാൎഗ്ഗത്തിൽക്കൂടെ ശരീരം വിട്ടുപോവുന്ന ജീവൻ പിന്നീടു ജനിക്കുന്നില്ലെന്നും ശ്രുതി പറയുന്നുണ്ടു്. ഏതു ലോകത്താണോ ഒരു ജീവൻ ദേവയാനത്തിൽക്കൂടെ എത്തിച്ചേരുന്നതു്; ആ ലോകാദ്ധ്യക്ഷനോടുകൂടി അതിന്റെ വിലയത്തിൽ അതിലും ശ്രേഷ്ഠമായ സ്ഥാനത്തേയ്ക്കു പോവുന്നുവെന്നു ശ്രുതി പറയുന്നുണ്ടു്. ആ സ്ഥിതിക്കു കാൎയ്യബ്രഹ്മപ്രാപ്തനായ ജീവൻ അതിന്റെ വിലയത്തിൽ ബ്രഹ്മദേവനോടുകൂടി പരമപദത്തെ പ്രാപിക്കുകയല്ലാതെ വീണ്ടും സംസാരത്തിൽ ജനിക്കാൻവേണ്ടി മടങ്ങി വരുന്നില്ല. അതിനാൽ ശ്രുതിനിൎദ്ദിഷ്ടമായ മാൎഗ്ഗത്തിൽക്കൂടെ പോവുന്ന ജീവൻ കാൎയ്യബ്രഹ്മത്തെയാണു് പ്രാപിക്കുന്നതെന്നു പറഞ്ഞാൽ ദോഷമില്ല.

**സൂ:—സ്മൃതേശ്ച—11.**

ശബ്ദാൎത്ഥം:—സ്മൃതേഃ ച=സ്മൃതിപ്രമാണംകൊണ്ടും ഈ കാൎയ്യം സിദ്ധമാവുന്നു.

സാരം:—

"ബ്രഹ്മണാ സഹ തേ സൎവ്വേ
സമ്പ്രാപ്തേ പ്രതിസഞ്ചരേ
പരസ്യാന്തേ കൃതാത്മാനഃ
പ്രവിശന്തി പരം പദം."

digitized by www.sreyas.in

ശുദ്ധാന്തഃകരണന്മാരായ സാധകന്മാർ ദേവയാനമാൎഗ്ഗത്തിൽക്കൂടെ ബ്രഹ്മലോകത്തെത്തി പ്രളയകാലംവരെയും അവിടെയിരിക്കുകയും, പ്രളയകാലത്തു് എല്ലാ ലോകങ്ങളും നശിക്കുമ്പോഠം ബ്രഹ്മദേവനോടുകൂടി പരമപദത്തെ പ്രാപിക്കുകയും ചെയ്യുന്നു എന്നു കൂൎമ്മപുരാണത്തിൽ പറയുന്നു. ഇങ്ങനെ സ്മൃതികളിലും ഈ കാൎയ്യം ചൎച്ചചെയ്യപ്പെട്ടിട്ടുണ്ടു്. അതിനാൽ ബ്രഹ്മവിദ്യോപാസകൻ കാൎയ്യബ്രഹ്മത്തെയാണു് പ്രാപിക്കുന്നതെന്നു വിചാരിക്കുന്നതാണു് യുക്തമായിട്ടിരിക്കുന്നതു്.

### സൂ:—പരം ജൈമിനിൎമ്മുഖ്യത്വാൽ—12.

ശബ്ദാൎത്ഥം:—ജൈമിനിഃ=ജൈമിനിയെന്ന ആചാൎയ്യന്റെ അഭിപ്രായത്തിൽ, മുഖ്യത്വാൽ=ബ്രഹ്മശബ്ദത്തിന്റെ മുഖ്യതഹേതുവായിട്ടു്, പരം=പരബ്രഹ്മത്തെയാണു്, കാൎയ്യബ്രഹ്മത്തെയല്ല പറഞ്ഞിരിക്കുന്നതെന്നാണു്.

സാരം:—ബ്രഹ്മശബ്ദം പരബ്രഹ്മവാചകമാണു്. കാൎയ്യബ്രഹ്മത്തിനും പറയാറുണ്ടു്. എന്നാൽ അതു ഗൌണമാണു്. ശബ്ദപ്രാമുഖ്യംകൊണ്ടു് അമാനവപുരുഷൻ പ്രാപിക്കുമെന്നു പറഞ്ഞതു പരബ്രഹ്മത്തെത്തന്നെയാണു് എന്നാണു് കരുതേണ്ടതെന്നാണു് ജൈമിനിയെന്ന ആചാൎയ്യന്റെ അഭിപ്രായവും.

### സൂ:—ദൎശനാച്ച—13.

ശബ്ദാൎത്ഥം:—ദൎശനാൽ ച=ശ്രുതിയിൽ അവിടവിടെ ബ്രഹ്മപ്രാപ്തിയെക്കാണിച്ചുകൊണ്ടുള്ള ഗതിവാക്യങ്ങഠം കാണുന്നതിനാലും കാൎയ്യബ്രഹ്മത്തെയല്ല; കാരണബ്രഹ്മത്തെയാണു് പ്രാപിക്കുന്നതെന്നു സിദ്ധമാവുന്നു.

digitized by www.sreyas.in

സാരം:—കഠോപനിഷത്തിലും, ഛാന്ദോഗ്യോപനിഷത്തിലും ഗതിവാക്യങ്ങളുണ്ടു്. അതുപോലെ മററു പല ഉപനിഷത്തുകളിലുമുണ്ടു്. അവയിൽനിന്നൊക്കെ സിദ്ധമാവുന്നതു ദേവയാനത്തിൽക്കൂടെ പോവുന്ന ബ്രഹ്മവിദ്യോപാസകനായ സാധകൻ കാരണബ്രഹ്മത്തെയാണു്; കാൎയ്യബ്രഹ്മത്തെയല്ല പ്രാപിക്കുന്നതെന്നാണു്. അങ്ങനെ ശ്രുതിയിൽ പലേടത്തും പറഞ്ഞുകാണുന്നതുകൊണ്ടും സാധകൻ കാൎയ്യബ്രഹ്മത്തെയല്ല പ്രാപിക്കുന്നതെന്നു സിദ്ധമാവുന്നു.

**സൂ:—ന ച കാൎയ്യേ പ്രതിപത്ത്യഭിസന്ധിഃ—14**

ശബ്ദാൎത്ഥം:—ച=ഇതിന്നുപുറമെ, പ്രതിപത്ത്യഭിസന്ധിഃ=ഉപാസകന്റെ പ്രാപ്തിവിഷയമായ സങ്കല്പവും, കാൎയ്യേ ന=കാൎയ്യബ്രഹ്മത്തിലല്ല.

സാരം:—ഇതിനൊക്കെപ്പുറമെ ബ്രഹ്മവിദ്യോപാസകനായ സാധകന്റെ സങ്കല്പവും കാൎയ്യബ്രഹ്മത്തെ പ്രാപിക്കാനല്ല; പരബ്രഹ്മപ്രാപ്തിക്കുള്ളതാണു്. അതിന്നു പററുന്ന തോതിലുള്ള സാധനകളെയാണു് സാധകനനുഷ്ഠിക്കുന്നതും. ബ്രഹ്മപ്രാപ്തിക്കുമുമ്പു മററു വല്ല സ്ഥലത്തും പോവേണ്ടിവരുന്നു സാധകനെന്നു വന്നാൽക്കൂടിയും അതൊന്നും ലക്ഷ്യമോ പരമമായ പ്രാപ്തിയോ ആവുന്നില്ല. അതിനാൽ ബ്രഹ്മവിദ്യോപാസകൻ പരബ്രഹ്മത്തെത്തന്നെയാണു് പ്രാപിക്കുന്നതു്.

**സൂ:—അപ്രതീകാലംബനാന്നയതീതി ബാദരായണ ഉഭയഥാ ദോഷാൽ തൽ ക്രതുശ്ച—15.**

digitized by www.sreyas.in

ശബ്ദാൎത്ഥം:—അപ്രതീകാലംബനാൽ=വാണി തുടങ്ങിയ പ്രതീകങ്ങളെ ആശ്രയിക്കാതെയുള്ള ഉപാസകനെ, നയതി=അൎച്ചിരാദിദേവതാലോകങ്ങളാകുന്ന ദേവമാൎഗ്ഗത്തിൽക്കൂടെ പരമപദത്തിലേയ്ക്കു കൊണ്ടുപോവുന്നു, ഉഭയഥാ=കാൎയ്യബ്രഹ്മത്തെയോ, കാരണബ്രഹ്മത്തെയോ പ്രാപിക്കുന്നു എന്നു രണ്ടു പ്രകാരത്തിൽ പറഞ്ഞാലും, അദോഷാൽ=ദോഷമില്ലാത്തതുകൊണ്ടു്, തൽക്രതുഃ ച=സാധകന്റെ സങ്കല്പത്തിന്നനുസരിച്ചു പ്രാപിക്കുന്നു, ഇതി ബാദരായണഃ=എന്നാണു് വ്യാസാചാൎയ്യന്റെ അഭിപ്രായം.

സാരം:—വാണി തുടങ്ങിയ പ്രതീകങ്ങൾമുഖേന ഭിന്നഭിന്നങ്ങളായ ദേവതകളെയും ലോകങ്ങളെയും ഉപാസിക്കാനുള്ള ക്രമങ്ങൾ പലതും ഉപനിഷത്തുക്കളിൽ പറഞ്ഞിട്ടുണ്ടു്. സാധകൻ ഏതു രൂപത്തിലുള്ള ഉപാസനമാണോ ചെയ്യുന്നതു്, അതനുസരിച്ചായിരിക്കും അയാളുടെ ലോകപ്രാപ്തി. കേവലബ്രഹ്മപദപ്രാപ്തിക്കു സാധകൻതന്നെ ഉദ്ദേശിക്കണം. എങ്കിലേ അതു സാധിക്കാൻ പോവുന്നുള്ളൂ. എന്തുകൊണ്ടെന്നാൽ അല്പമെങ്കിലും ഭോഗേച്ഛയുള്ളേടത്തോളംകാലം ആൎക്കും കേവലപദപ്രാപ്തിയുണ്ടാവുന്നില്ല. അതിനാൽ ബ്രഹ്മവിദ്യോപാസകൻ കാൎയ്യബ്രഹ്മത്തെയാണു് പ്രാപിക്കുന്നതെന്നോ, അതല്ല കാരണബ്രഹ്മത്തെയാണു് പ്രാപിക്കുന്നതെന്നോ രണ്ടു പ്രകാരത്തിൽ പറഞ്ഞാലും ദോഷമില്ല. പ്രജാപതി ലോകത്തിൽക്കൂടെയാണു് പരബ്രഹ്മപദത്തിലേയ്ക്കു പോവുന്നതെന്നു ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. ആ സാധിതിക്കു



digitized by www.sreyas.in

ഭോഗേച്ഛയുള്ളവരെ പ്രജാപതിലോകത്തിൽ വിടുന്നു; അല്ലാത്തവരെ കേവലപദത്തിലെത്തിക്കുന്നുവെന്നും ധരിച്ചാൽ മതി. അതിനാൽ രണ്ടു പ്രകാരത്തിൽ പറയുന്നതും ദോഷമല്ല. പ്രാപ്തിയാകട്ടെ സാധകന്റെ സങ്കല്പത്തിനനുസരിച്ചാണുതാനും. പക്ഷേ ഒരു കാര്യം തീർച്ചയാണു്: ദേവയാനത്തിൽക്കൂടെ മേലോട്ടുയൎന്ന അമാനവപുരുഷൻ വീണ്ടും സംസാരഭുക്തിക്കുവേണ്ടി താഴോട്ടു വരുന്നില്ല എന്നാണു് വ്യാസാചാൎയ്യന്റെ അഭിപ്രായം.

**സൂ:—വിശേഷം ച ദൎശയതി—16.**

ശബ്ദാൎത്ഥം:—വിശേഷം ച=ഇതിൽനിന്നു വിശേഷകാരണത്തെക്കൂടിയും, ദൎശയതി=ശ്രുതി കാണിക്കുകയും ചെയ്യുന്നു.

സാരം:—വാണ്യാദിപ്രതീകോപാസകന്മാരെ എന്തുകൊണ്ടു ദേവയാനത്തിൽക്കൂടെ പരമപദംവരെ എത്തിക്കുന്നില്ല എന്ന സംശയത്തിന്നു് അതിന്റെ പ്രത്യേകകാരണത്തെയും ശ്രുതി വെളിവാക്കീട്ടുണ്ടു്. പ്രതീകോപാസകന്മാൎക്കു് അതാതു പ്രതീകങ്ങളുടെ വ്യാപ്തി ഏതുവരെയുണ്ടോ; അതുവരെ മാത്രമേ പോവാൻ കഴിവുണ്ടാവുന്നുള്ളു. പ്രതീകശക്തിയുടെ വ്യാപ്തിക്കുറവാണതിനു കാരണമെന്നു താല്പൎയ്യം. ഇവിടെയാണു് തൃതീയപാദമവസാനിക്കുന്നതു്.

**നാലാമദ്ധ്യായത്തിൽ തൃതീയപാദം കഴിഞ്ഞു.**

digitized by www.sreyas.in

## ചതുർത്ഥപാദം

### സൂ:—സമ്പദ്യാവിർഭാവഃ സ്വേന ശബ്ദാൽ—1.

ശബ്ദാർത്ഥം:—സമ്പദ്യ=പരമപദമാകുന്ന ബ്രഹ്മപദത്തെ പ്രാപിച്ച ജീവൻ, സ്വേന=തൻെറ പാരമാർത്ഥിക സ്വരൂപത്തിൽ, ആവിർഭാവഃ=ആയിത്തീരുന്നു, ശബ്ദാൽ=എന്താണതിനു തെളിവെന്നാണെങ്കിൽ ശ്രുതി അങ്ങനെ പറയുന്നു എന്നുള്ളതുതന്നെ.

സാരം:—കേവലജ്ഞാനംകൊണ്ടു സർവ്വോപാധിവിനിർമ്മുക്തനും നിരപേക്ഷകനുമായ സാധകൻ പ്രാരബ്ധാവസാനംവരെ ദിവ്യവും അമൃതാത്മകവുമായ ബ്രഹ്മാനന്ദത്തെ അനുഭവിച്ചു് അന്ത്യത്തിൽ ശരീരത്തെ വിട്ടാൽ കേവലമായ ബ്രഹ്മപദത്തിലെത്തി തൻെറ പാരമാർത്ഥികസ്വരൂപമാവുകയും ചെയ്യുന്നു. ഈ സംഗതി ശ്രുതിയിൽ പലേടത്തും പലപ്രകാരത്തിൽ നിസ്സംശയസ്വരൂപേണ പ്രതിപാദിച്ചിട്ടുമുണ്ടു്.

### സൂ:—മുക്തഃ പ്രതിജ്ഞാനാൽ—2.

ശബ്ദാർത്ഥം:—പ്രതിജ്ഞാനാൽ=പ്രതിജ്ഞാനംകൊണ്ടു്, മുക്തഃ=മുക്തജീവൻ പിന്നീടൊരിക്കലും സംസാരത്തിലേക്കിറങ്ങേണ്ടതില്ലെന്നു ബോധിക്കാൻ കഴിയുന്നു.

സാരം:—ശ്രുതിയിൽ അവിടവിടെ പ്രതിജ്ഞ ചെയ്യുന്നുണ്ടു്: പരമപദത്തെ പ്രാപിച്ച ജീവൻ എന്നെന്നേയ്ക്കും മുക്തനായി; പിന്നീടൊരിക്കലും സംസാരത്തിലിറങ്ങേണ്ടിവരില്ലെന്നു്. ഇതിൽനിന്നു സ്വരൂപാവസ്ഥയെ പ്രാപിച്ച ജീവൻ പിന്നീടു യാതൊരുവിധ വി

digitized by www.sreyas.in

കാരത്തിന്നും വിധേയനാവുന്നില്ലെന്നും സ്വയം ദിവ്യ നം, പരമാത്മാവുമാവുന്നുവെന്നും അറിയാൻ കഴിയുന്നു. അനാദികാലമായൊഴുകിക്കൊണ്ടിരിക്കുന്ന കർമ്മപ്രവാഹ ത്തിൽനിന്നു് എന്നെന്നേയ്ക്കുമായി പ്രസ്തുത ജീവൻ മുക്ത നാവുന്നതിനാൽ പിന്നീട്ട യാതൊരുവിധ ഉപാധിസം ബന്ധത്തിന്നും ഇടയാവുന്നില്ലെന്നും സ്പഷ്ടമാവുന്നു.

**സൂ:—ആത്മാ പ്രകരണാൽ—3.**

ശബ്ദാർത്ഥം:—പ്രകരണാൽ=പ്രകരണത്തിൽനിന്നു്, ആത്മാ=ആത്മാവു് ശുദ്ധനാവുന്നുവെന്നറിയാൻ കഴി യുന്നു.

സാരം:—മുക്തനും കേവലം പരമാത്മാവുമായിക്ക ഴിഞ്ഞ ജീവൻ പിന്നെ സംസാരത്തിലേക്കിറങ്ങിവരിക യോ തൻെറ അനുഭവങ്ങളെ മററുള്ളവക്കു പറഞ്ഞുകൊട്ടു ക്കുകയോ ചെയ്യുന്നില്ലല്ലോ. ആ സ്ഥിതിക്കിതെങ്ങനെ അറിഞ്ഞു എന്നാണെങ്കിൽ ശ്രുതിപ്രകരണംകൊണ്ടുത ന്നെ. ശ്രുതിയിൽ ഏതു പ്രകരണത്തിലാണോ സാധ കനും തത്വജ്ഞനുമായ ജീവൻെറ പരമപദപ്രാപ്തിയെ യും മററും വിവരിച്ചിരിക്കുന്നതു്; അതേ പ്രകരണത്തിൽ ത്തന്നെ കർമ്മസ്പർശമില്ലാത്തതിനാൽ പിന്നീടു് ഉപാധി സംബന്ധമുണ്ടാവില്ലെന്ന കഥയും പറഞ്ഞിട്ടുണ്ടു്. കൂടാ തെ ഭഗവൽഗീത തുടങ്ങിയ സ്മൃതികളിലും പറഞ്ഞി ട്ടുണ്ടു്.

**സൂ:—അവിഭാഗേന ദൃഷ്ടത്വാൽ—4.**

ശബ്ദാർത്ഥം:—അവിഭാഗേന=മുക്താത്മാവിനു പര മാത്മാവിൽ ഭേദമില്ലാത്ത സ്ഥിതിയാണുള്ളതെന്നു്, ദൃഷ്ട

digitized by www.sreyas.in

ത്വാൽ=ശ്രുതിയിൽ പറഞ്ഞതായിക്കാണുന്നതുകൊണ്ടും ഈ സംഗതി സ്പഷ്ടമാവുന്നുണ്ട്.

സാരം:—ശുദ്ധജലം ശുദ്ധജലത്തോടുകൂടിച്ചേൎന്നാൽ എങ്ങനെ അഭേദരൂപേണ ഒന്നായിത്തീരുന്നുവോ; സമുദ്രത്തോടു കൂടിച്ചേൎന്ന നദി എപ്രകാരം നാമരൂപങ്ങളെ വിട്ടു സമുദ്രമായിത്തീരുന്നുവോ എന്നിങ്ങനെ ശ്രുതിയിൽ മുക്താത്മാവു പരമാത്മാവിൽ കൂടിച്ചേൎന്ന് അഭേദമായിത്തീരുന്നു എന്നു കാണിക്കുന്ന അനേക ഉദാഹരണങ്ങൾ പറയപ്പെട്ടിട്ടുണ്ട്. അതുകൊണ്ടും പരമപദത്തെ പ്രാപിച്ച മുക്തനു പിന്നീടു ശരീരബന്ധമുണ്ടാവില്ലെന്നു സ്പഷ്ടമാവുന്നുണ്ട്.

സൂ:—ബ്രാഹ്മേണ
ജൈമിനിരുപന്യാസാദിഭ്യഃ—5.

ശബ്ദാൎത്ഥം:—ജൈമിനിഃ=ജൈമിനിയാകുന്ന ആചാൎയ്യന്റെ അഭിപ്രായം, ബ്രാഹ്മേണ=മുക്താത്മാവു ബ്രഹ്മത്തോടു തുല്യമായ രൂപത്തിൽ നില്ക്കുന്നുവെന്നാണ്, ഉപന്യാസാദിഭ്യഃ=എന്താണതിനു തെളിവെന്നാണെങ്കിൽ ശ്രുതിയിലെ ചൎച്ചകളും നിരൂപണങ്ങളും തന്നെ.

സാരം:—ആചാൎയ്യജൈമിനിയുടെ അഭിപ്രായത്തിലും മുക്തപുരുഷൻ ബ്രഹ്മത്തോടു തുല്യസ്വരൂപനാവുന്നുവെന്നു പറയുന്നുണ്ട്. എന്നാൽ ബ്രഹ്മംതന്നെ ആയിത്തീരുന്നു എന്നദ്ദേഹം പറഞ്ഞിട്ടില്ല. അദ്വൈതമല്ലല്ലോ അദ്ദേഹത്തിന്റെ സിദ്ധാന്തം. അതിനാൽ അങ്ങനെ പറയാത്തതു തെററല്ല. സൃഷ്ടിയിൽ ദിവ്യസ്വരൂപിയായി പ്രകാശിച്ചും, പ്രളയത്തിൽ ക്ലേശിക്കാതെയും

digitized by www.sreyas.in

ബ്രഹ്മതുല്യനായിക്കഴിയുന്ന ബ്രഹ്മവിദ്യോപാസകനായ മുക്തപുരുഷനെന്നാണ് ആചാര്യജൈമിനി പറയുന്നതു്. ശ്രുതിയെയും സ്മൃതിയെയും പ്രമാണമാക്കിക്കൊണ്ടുതന്നെയാണ് അദ്ദേഹം ഈ അഭിപ്രായത്തെ സമർത്ഥിച്ചിരിക്കുന്നതും. ബ്രഹ്മതുല്യത്വമെന്നുപറഞ്ഞാൽ ബ്രഹ്മത്വം തന്നെയാണ്. അതിനാൽ അഭേദത്വം സിദ്ധമാവുന്നുണ്ടു്. പിന്നെ രണ്ടാമതൊന്നില്ലാത്തിടത്തു പറയാതെ തന്നെ അഭേദസ്വരൂപേണയുള്ള അദ്വൈതം സിദ്ധമാവുന്നുമുണ്ടല്ലോ. അതിനാൽ മുൻപറഞ്ഞ അഭേദാദ്വൈതാവസ്ഥയെത്തന്നെയാണ് ജൈമിനി പ്രകാരാന്തരേണ പറഞ്ഞിരിക്കുന്നതെന്നു കരുതണം.

**സൂ:—ചിതിതന്മാത്രേണ**
**തദാത്മകത്വാദിത്യൗഡുലോമിഃ—6.**

ശബ്ദാർത്ഥം:— ചിതിതന്മാത്രേണ = പരമപദത്തെ പ്രാപിച്ച മുക്തപുരുഷൻ ചൈതന്യമാത്രനായിത്തീരുന്നു, തദാത്മകത്വാൽ=എന്തുകൊണ്ടെന്നാൽ അതാണ് ജീവന്റെ വാസ്തവികസ്വരൂപം, ഇതി ഔഡുലോമിഃ=എന്നാണ് ഔഡുലോമിയെന്ന ആചാര്യൻ പറയുന്നതു്.

സാരം:—പരമപദത്തെ പ്രാപിച്ച മുക്തപുരുഷൻ സ്വയം ബ്രഹ്മംതന്നെ ആയിത്തീരുന്നു. അതാണല്ലോ ജീവന്റെ വാസ്തവികസ്വരൂപം. ഉപാധിസംബന്ധം കൊണ്ടും, ആവരണംകൊണ്ടും വന്നുചേർന്നതാണ് ജീവത്വം. ഉപാധിവിലയവും, ആവരണനിരാസവും സംഭവിക്കുമ്പോഴും അതു നിലനില്ക്കാൻ പോവുന്നുമില്ല. അപ്പോഴും നദി സമുദ്രത്തിലെന്നപോലെ ജീവൻ ബ്രഹ്മ

digitized by www.sreyas.in

ത്തോടുകൂടിച്ചേൻ്റ ബ്രഹ്മംതന്നെ ആയിത്തീരുന്നു. അങ്ങനെ ബ്രഹ്മത്തോട്ട് അഭേദഭാവം സിദ്ധിക്കുന്നതിനാൽ മുക്തപുരുഷനെ സംബന്ധിച്ച പുനജ്ജന്മാദികളുടെ പ്രശ്നംതന്നെ ഉണ്ടാവുന്നില്ലെന്നാണ്ട് ഔഡുലോമി എന്ന ആചാൎയ്യൻെറ അഭിപ്രായം.

**സൂ:—ഏവമപ്യുപന്യാസാൽ**
**പൂൎവ്വഭാവാദവിരോധം ബാദരായണഃ—7**

ശബ്ദാത്ഥം:—ഏവം അപി=പറയപ്പെട്ട ജൈമിനി ഔഡുലോമി എന്നീ ആചാൎയ്യന്മാരുടെ അഭിപ്രായപ്രകാരവും, ഉപന്യാസാൽ=ശ്രുതിയിൽ ഈ വിഷയത്തെ ഉപന്യസിച്ചിരിക്കുന്ന പ്രകാരവും, പൂൎവ്വഭാവാൽ=മുമ്പു നാലാമത്തെ സൂത്രംകൊണ്ടു സമത്ഥിച്ച പ്രകാരവും, അവിരോധം=സിദ്ധാന്തത്തിൽ വിരോധമില്ലെന്നാണ്ട്, ബാദരായണഃ=ബാദരായണാചാൎയ്യൻെറ അഭിപ്രായം.

സാരം:—മുക്താത്മാവിൻെറ സ്വരൂപം പരമാത്മാവിനോടു തുല്യവും, ദിവ്യഗുണസമ്പന്നവുമാണെന്ന ജൈമിനിയുടെ അഭിപ്രായവും, മുക്തപുരുഷൻ ചേതനാമാത്രനായിത്തീരുന്നുവെന്ന ഔഡുലോമിയുടെ അഭിപ്രായവും സ്വീകാൎയ്യങ്ങളാണ്ട്. അവക്കു ശ്രുതിസ്മൃതികളുടെ അനുവാദവുമുണ്ടു്. മുമ്പു നാലാമത്തെ സൂത്രത്തിൽ പരമാത്മാവിൽനിന്നു് അഭിന്നസ്വരൂപനായിത്തീരുന്നു മുക്താത്മാവെന്നു പറഞ്ഞതും ശരിയാണ്ട്. പറയപ്പെട്ട മൂന്നു നിലയിലും സംഭവിക്കാം. എന്നാണ്ട് ബാദരായണാചാൎയ്യൻെറ അഭിപ്രായം.

digitized by www.sreyas.in

## സൂ:—സങ്കല്പാദേവ തു തച്ഛ്രുതേഃ—8.

ശബ്ദാൎത്ഥം:—തു=എന്നാൽ, സങ്കല്പാൽ ഏവ=സങ്കല്പംകൊണ്ടുമാത്രം സംഭവിക്കുന്നു എന്നു കരുതണം, തച്ഛ്രുതേഃ=എന്തുകൊണ്ടെന്നാൽ അങ്ങനെ ശ്രുതിയുള്ളതുകൊണ്ടുതന്നെ.

സാരം:—ബ്രഹ്മവിദ്യോപാസകൻെറ പരമപ്രാപ്തിയെക്കുറിച്ചുള്ള നിരൂപണം കഴിഞ്ഞ സൂത്രത്തോടുകൂടി അവസാനിപ്പിച്ചു. ഇനി ദേവതോപാസനയിൽക്കൂടെ ബ്രഹ്മലോകത്തെ പ്രാപിക്കുന്ന പുരുഷൻെറ അനുഭവങ്ങളെ നിരൂപിക്കുന്ന പുതിയ പ്രകരണമാണു് ഈ സൂത്രംമുതൽക്കാരംഭിക്കുന്നതു്. ബ്രഹ്മലോകഭോഗങ്ങൾ എങ്ങനെയാണു് ഉപാസകനു കിട്ടുന്നതെന്ന വിഷയത്തെയാണു് ഈ സൂത്രംകൊണ്ടു് ആദ്യംതന്നെ നിരൂപിക്കുന്നതു്. ഛാന്ദോഗ്യോപനിഷത്തിൽ "ഈ പുരുഷൻ മനോമയമായ ദിവ്യദൃഷ്ടികൊണ്ടു ബ്രഹ്മലോകഭോഗങ്ങളെക്കാണുകയും അവയിൽ രമിക്കുകയും ചെയ്യുന്നു" എന്നൎത്ഥം വരുന്ന ഒരു മന്ത്രമുണ്ടു് മാനസികങ്ങളായ സങ്കല്പങ്ങൾ വഴിക്കാണു് ഉപാസകൻ ബ്രഹ്മലോകഭോഗങ്ങളെ പ്രാപിക്കുന്നതും, അനുഭവിക്കുന്നതുമെന്നു പ്രസ്തുത ശ്രുതിമന്ത്രംകൊണ്ടുതന്നെ സിദ്ധമാവുന്നുണ്ടല്ലോ.

## സൂ:—അത ഏവ ചാനന്യാധിപതിഃ—9

ശബ്ദാൎത്ഥം:—അതഃ ഏവ ച=ഈ കാരണത്താൽ തന്നെയാണു്, അനന്യാധിപതിഃ=മുക്താത്മാവു് അന്യാധിപത്യമില്ലാത്തവനെന്നു പറയപ്പെടുന്നതും.

digitized by www.sreyas.in

സാരം:—തൈത്തിരീയോപനിഷത്തിൽ "അവൻ സ്വാരാജ്യത്തെ പ്രാപിക്കുന്നു; മനസ്സിന്റെ അധിപതിയായ ഹിരണ്യഗർഭനെ പ്രാപിക്കുന്നു. അതിനാൽ അവൻ ബുദ്ധി, മനസ്സ്, വാക്ക്, നേത്രം, ശ്രോത്രം തുടങ്ങിയ എല്ലാററിന്റെയും അധിപതിയായിത്തീരുന്നു." എന്നർത്ഥം വരുന്നൊരു മന്ത്രമുണ്ട്. ഇതുകൊണ്ടു ദേവതോപാസകൻ മുക്തനായി ബ്രഹ്മലോകത്തെത്തുമ്പോഴം ബ്രഹ്മദേവനൊഴിച്ച് മററാരുംതന്നെ അദ്ദേഹത്തിന്റെ നിയന്താവാവുന്നില്ല. ആ സ്ഥിതിക്കു സ്വതന്ത്രനായിക്കഴിഞ്ഞ ആ മുക്തപുരുഷൻ സ്വയം മനസ്സുകൊണ്ടാണ് അഭീഷ്ടങ്ങളായ ഭോഗങ്ങളെ പ്രാപിക്കുന്നതെന്നതു യുക്തിക്കും യോജിക്കുന്നതുതന്നെ.

## സൂ:—അഭാവം ബാദരിരാഹ ഹ്യേവം—10.

ശബ്ദാർത്ഥം:— അഭാവം = ശരീരമില്ലെന്നതാണ്, ബാദരിഃ=ബാദരിയെന്ന ആചാര്യന്റെ അഭിപ്രായം, ഹി=എന്തുകൊണ്ടെന്നാൽ, ഏവം ആഹ=അങ്ങനെ ശ്രുതിയിൽ പറഞ്ഞിട്ടുണ്ട്.

സാരം:—സങ്കല്പമാത്രംകൊണ്ടു ദിവ്യഭോഗങ്ങളെ അനുഭവിക്കും മുക്തപുരുഷനെന്നു പറഞ്ഞുവല്ലോ. എന്നാൽ അങ്ങനെയുള്ള ഭോഗഭുക്തിക്കു ശരീരത്തെ സ്വീകരിക്കുന്നുണ്ടോ എന്ന സംശയത്തിന്നു മറുപടി പറയുകയാണ്. ബ്രഹ്മലോകത്തു സ്ഥൂലശരീരമില്ല. ബ്രഹ്മലോകം സൂക്ഷ്മമാണ്. അവിടെ സ്ഥൂലങ്ങളായ ഒന്നിന്റെയും സ്ഫുരണമുണ്ടാവാൻ വയ്യ. അതിനാൽ സൂക്ഷ്മമായ മനസ്സുകൊണ്ടുതന്നെയാണ് ബ്രഹ്മലോകത്തെ ദിവ്യ

*

digitized by www.sreyas.in

ഭോഗങ്ങളെ അനുഭവിക്കുന്നതെന്നാണ് ബാദരിയെന്ന ആചാര്യന്റെ അഭിപ്രായം. കൂടാതെ ശ്രുതിയിൽ അങ്ങനെ പറഞ്ഞിട്ടുമുണ്ട്. "സ വാ ഏഷ ഏതേന ദൈവേന ചക്ഷുഷാ മനസൈതാൻ കാമാൻ പശ്യൻ രമതേ. യ ഏതേ ബ്രഹ്മലോകേ" എന്നു ഛാന്ദോഗ്യോപനിഷത്തിൽപ്പറയുന്നു. 'ആ ഇവൻ മനസ്സാകുന്ന ദിവ്യദൃഷ്ടി കൊണ്ടു ബ്രഹ്മലോകഭോഗങ്ങളെ നോക്കിക്കണ്ടു രമിക്കുന്നു' എന്നാണല്ലോ മന്ത്രംകൊണ്ടു പറഞ്ഞതു്. കൂടാതെ മുക്തപുരുഷൻ ദിവ്യരൂപസമ്പന്നനാണെന്നും പറഞ്ഞിട്ടുണ്ടു്. ദിവ്യരൂപമെന്നതു സ്ഥൂലശരീരമാവാൻ വയ്യല്ലോ. സ്ഥൂലശരീരസംബന്ധമില്ലാത്തതിനെയാണ് ദിവ്യരൂപമെന്നു പറയുന്നതു്. ഈവക തെളിവുകളിൽക്കൂടെ നോക്കുമ്പോൾ കാര്യബ്രഹ്മത്തിലെത്തിയ മുക്തപുരുഷനു സ്ഥൂലശരീരസംബന്ധമില്ലെന്നു വ്യക്തമാവുന്നു.

### സൂ:—ഭാവം ജൈമിനിർവ്വികല്പാമനനാൽ—11.

ശബ്ദാർത്ഥം:—ഭാവം=കാര്യബ്രഹ്മത്തിലും മുക്തപുരുഷനു സ്ഥൂലശരീരസംബന്ധമുണ്ടെന്നാണ്, ജൈമിനിഃ=ജൈമിനിയെന്ന ആചാര്യന്റെ അഭിപ്രായം, വികല്പാമനനാൽ=എന്തുകൊണ്ടെന്നാൽ സംശയാസ്പദമാകുംവണ്ണം ശ്രുതി പറഞ്ഞിട്ടുണ്ടെന്നുള്ളതുകൊണ്ടുതന്നെ.

സാരം:—ഛാന്ദോഗ്യോപനിഷത്തിൽ മുക്താത്മാവു് ഒരു പ്രകാരത്തിലും, മൂന്നു പ്രകാരത്തിലും, അഞ്ചു പ്രകാരത്തിലും, ഏഴു പ്രകാരത്തിലും, പതിനൊന്നു പ്രകാരത്തിലുമുണ്ടെന്നു പറഞ്ഞിരിക്കുന്നു. അങ്ങനെ അ

digitized by www.sreyas.in

നിശ്ചിതമായിപ്പറഞ്ഞതുകൊണ്ടു മുക്തപുരുഷനു കാര്യബ്ര ഹ്മമായ ബ്രഹ്മലോകത്തെത്തിയാലും സ്ഥൂലശരീരസംബ ന്ധമുണ്ടെന്നാണു് ജൈമിനി പറയുന്നതു്. അങ്ങനെ യാണു് ശ്രുതിസിദ്ധാന്തംകൊണ്ടു മനസ്സിലാക്കേണ്ടതെ ന്നാണദ്ദേഹത്തിൻെറ അഭിപ്രായം.

**സൂ:—ദ്വാദശാഹവദുഭയവിധം ബാദരായണോ/തഃ—12**

ശബ്ദാർത്ഥം:—അതഃ=പറയപ്പെട്ട രണ്ടഭിപ്രായങ്ങ ളെക്കൊണ്ടു്, ദ്വാദശാഹവൽ=ദ്വാദശാഹയജ്ഞമെന്ന പോലെ, ഉഭയവിധം=രണ്ടു പ്രകാരത്തിലുമാവാമെന്നാ ണു്. ബാദരായണഃ=ബാദരായണാചാര്യൻെറ അഭി പ്രായം.

സാരം:—ഇതിനുമുമ്പു പറഞ്ഞ രണ്ടാചാര്യന്മാരുടെ അഭിപ്രായങ്ങളും പ്രമാണയുക്തവും, യുക്തിസഹവുംത ന്നെ. മുക്താത്മാവിനു സ്ഥൂലശരീരസംബന്ധം ഉണ്ടാ യും ഇല്ലാതെയും ഇരിക്കാം. ദ്വാദശാഹയജ്ഞത്തെ ശ്രു തിയിൽ 'സത്ര'മെന്നും 'അഹീഹ'മെന്നും രണ്ടു പേരുക ളെക്കൊണ്ടു പറഞ്ഞുവരുന്നുണ്ടു്. ഒരേ ക്രിയാഭാഗത്തെ ത്തന്നെയാണു് രണ്ടു ശബ്ദങ്ങളും സൂചിപ്പിക്കുന്നതു്. എ ന്നാൽ എന്തിനാണു് രണ്ടു ശബ്ദത്തെപ്പറയുന്നതെന്നാ ണെങ്കിൽ അനേകകർത്തൃകമാവുമ്പോൾ സത്രമെന്നും, നി യതകർത്തൃകമാവുമ്പോൾ അഹീഹമെന്നും പറയുന്നു എ ന്നുമാത്രം. അങ്ങനെ വ്യത്യസ്തപേരുകൾ പറഞ്ഞതുകൊ ണ്ടു ശബ്ദത്തിനല്ലാതെ ക്രിയാവിധാനങ്ങൾക്കു മാററമൊ ന്നുമില്ല. അതുപോലെ മുക്താത്മാവിനും ശരീരമുണ്ടാ യാലും ഇല്ലെങ്കിലും ശാരീരികബാധകളൊന്നുമില്ല. ആ



digitized by www.sreyas.in

സ്ഥിതിക്ക രണ്ടുപ്രകാരത്തിലും സംഭവിക്കാം. എന്നാൽ അങ്ങനെ സംഭവിക്കുന്നതുകൊണ്ടു് അനുഭവത്തിനു വിശേഷമൊന്നുമില്ല. എന്നാണു് ഈ വിഷയത്തിൽ വ്യാസാചാര്യന്റെ അഭിപ്രായം.

**സൂ:—തന്വഭാവേ സന്ധ്യവദുപപത്തേഃ—13.**

ശബ്ദാർത്ഥം:—തന്വഭാവേ=ശരീരാഭാവത്തിൽ, സന്ധ്യവൽ=സ്വപ്നത്തിലെന്നപോലെ ഭോഗാനുഭവത്തിനു തടസ്ഥമില്ലാത്തതുകൊണ്ടു്, ഉപപത്തേഃ=അങ്ങനെ പറയുന്നതു യുക്തിവിരുദ്ധമാവുന്നില്ല.

സാരം:—ശരീരമുണ്ടായാലും ഇല്ലെങ്കിലും ഒരുപോലെയാണെന്നു പറയുന്നതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ശരീരമില്ലെങ്കിൽ പിന്നെ എങ്ങനെ ഭോഗങ്ങളെ അനുഭവിക്കുമെന്നാണെങ്കിൽ അതിനു വിഷമമില്ല. സ്വപ്നാവസ്ഥയിൽ സ്ഥൂലശരീരസംബന്ധമില്ലാതെതന്നെ മനസ്സുകൊണ്ടു് എല്ലാ ഭോഗങ്ങളെയും അനുഭവിക്കാറുണ്ടല്ലോ. അതുപോലെ മുക്താത്മാവിനു സ്ഥൂലശരീരമില്ലാതെതന്നെ ബ്രഹ്മലോകത്തിൽവെച്ചു മനസ്സുകൊണ്ടു ഭോഗങ്ങളെ അനുഭവിക്കാൻ തടസ്ഥമില്ല. അതിനാൽ വ്യാസാചാര്യന്റെ അഭിപ്രായത്തിൽ യുക്തിഭംഗമില്ലെന്നു താല്പര്യം.

**സൂ:— ഭാവേ ജാഗ്രദ്വൽ—14**

ശബ്ദാർത്ഥം:—ഭാവേ=സ്ഥൂലശരീരമുണ്ടെങ്കിൽ, ജാഗ്രദ്വൽ=ജാഗ്രദവസ്ഥയിലെന്നപോലെ ഭോഗങ്ങളെ അനുഭവിക്കകയും ചെയ്യാം.

സാരം:—ജൈമിനി ആചാര്യന്റെ അഭിപ്രായപ്രകാരം എന്തെങ്കിലും മുക്താത്മാക്കൾക്കു സ്ഥൂലശരീരമുണ്ടാവു

digitized by www.sreyas.in

നുഭവോ; അവർ ജാഗ്രദവസ്ഥയിലെന്നപോലെ ഭോഗങ്ങ ളെ അനുഭവിക്കുന്നു. സ്ഥൂലശരീരമുണ്ടെങ്കിലും ഇല്ലെങ്കി ലും ഭോഗാനുഭൂതിക്കു തടസ്ഥമില്ലെന്നു സ്പഷ്ടമായല്ലോ. അതിനാൽ രണ്ടു പ്രകാരത്തിലായാലും ശരിയാണെന്ന വ്യാസാചാര്യന്റെ അഭിപ്രായം ആദരാർഹമാണെന്നാർത്ഥം.

**സൂ:— പ്രദീപവദാവേശസ്തഥാ ഹി ദർശയതി. 15**

ശബ്ദാർത്ഥം:— പ്രദീപവൽ = ദീപജ്വാലയെന്നപോലെ, ആവേശഃ= എല്ലാ ശരീരത്തിലും മുക്താത്മാവിന്നു പ്രവേശമുണ്ടാവാനർഹതയുണ്ടു്, ഹി=എന്തുകൊണ്ടെന്നാൽ, തഥാ ദർശയതി=അങ്ങനെയാണു് ശ്രുതി കാണിച്ചുതരുന്നതു്.

സാരം:— ജൈമിനിയാകുന്ന ആചാര്യനു തന്റെ അഭിപ്രായത്തെ സമർത്ഥിക്കാൻ പ്രമാണമായിത്തീർന്ന ശ്രുതിവാക്യത്തിൽ മുക്താത്മാവിന്നു് അനേകസ്ഥൂലശരീരങ്ങളുമായി സംബന്ധമുണ്ടാവാമെന്നു പറയുന്നുണ്ടു്. എന്നാൽ അങ്ങനെ സംഭവിക്കുന്നതു കേവലം ഭോക്താവായിട്ടുമാത്രമോ; അഥവാ നിസ്സംഗനായിട്ടോ എന്നു വ്യക്തമാക്കീട്ടില്ല. അതിനെ വ്യക്തമാക്കിക്കൊണ്ടു പറയുകയാണു്. ഒരേ അഗ്നിതന്നെ അനേക ദീപോപാധികളിൽ പ്രകാശിക്കുന്നതെപ്രകാരമോ; അല്ലെങ്കിൽ ഒരേ വിദ്യുച്ഛക്തിതന്നെ അനേകോപാധികളിൽക്കൂടെ പ്രകാശിക്കുന്നതെപ്രകാരമോ; അതുപോലെയാണു് ഒരു മുക്താത്മാവു സങ്കല്പമാത്രംകൊണ്ടു് അനേകസ്ഥൂലശരീരോപാധികളിൽ ഒരേ സമയത്തു പ്രകാശിച്ചു വിഭിന്ന ഭോഗങ്ങളെ അനുഭവിക്കുന്നതു്. ദീപത്തിന്റെയോ, ഉപാധിയുടെയോ ന്യൂനതകൾ എപ്രകാരം അഗ്നിയേയും വിദ്യുച്ഛക്തിയെ

digitized by www.sreyas.in

യും ബാധിക്കുന്നില്ലയോ; അതുപോലെ ശരീരത്തിൻെറ ഉച്ചനീചത്വങ്ങളോ,നന്മതിന്മകളോ അധിഷ്ഠാതാവും നിസ്സംഗനുമായ മുക്താത്മാവിനെ ബാധിക്കുന്നുമില്ല.

**സൂ:—സ്വാപ്യയസമ്പത്ത്യോരന്യതരാപേക്ഷ മാവിഷ്കൃതം ഹി—16.**

ശബ്ദാർത്ഥം:—സ്വാപ്യയസമ്പത്ത്യോഃ=സുഷുപ്തിയിൽനിന്നും ബ്രഹ്മപ്രാപ്തിയിൽനിന്നും,അന്യതരാപേക്ഷം=അന്യമായ മറെറാരു സ്വരൂപത്തെ അപേക്ഷിച്ചുകൊണ്ടാണ് മുക്താത്മകഥനം, ഹി=എന്തുകൊണ്ടെന്നാൽ, ആവിഷ്കൃതം=ശ്രുതി ഈ വിഷയത്തെ സ്പഷ്ടമാക്കീട്ടുണ്ട്.

സാരം:—നദികൾ തങ്ങടെ നാമരൂപങ്ങളെ വിട്ടു സമുദ്രത്തോടു കൂടിച്ചേർന്നു സമുദ്രമായിത്തീരുംപോലെ, ജീവൻ എല്ലാ നാമരൂപങ്ങളെയും വിട്ടു ബ്രഹ്മത്തിൽ ലയിച്ചു ബ്രഹ്മമായിത്തീരുന്നതാണ് മുക്താവസ്ഥയെന്നു എത്രയോ പ്രാവശ്യം ശ്രുതി വ്യക്തമാക്കീട്ടുണ്ട്. യുക്തിക്കും അതു തികച്ചും യോജിക്കുന്നുമുണ്ട്. പിന്നെയെങ്ങനെയാണ് മുക്താത്മാവു് അനേകശരീരങ്ങളെ പ്രാപിക്കുകയും അവയിൽക്കൂടെയൊക്കെ ഭോഗങ്ങളെ അനുഭവിക്കുകയും മററും ചെയ്യുന്നതെന്ന സംശയത്തിനു മറുപടി പറയുകയാണ്. ഈ സംശയത്തെപ്പററി പലരും പല അഭിപ്രായങ്ങളും പറയുന്നുണ്ട്. പ്രളയകാലത്തു മുക്താത്മാവിൻെറ അവസ്ഥയാണെന്നു ചിലർ പറയുന്നു. മററു ചിലർ സുഷുപ്തി അവസ്ഥയിലെ അനുഭവമാണെന്നു പറയുന്നു. എന്നാൽ കാര്യമിതാണ് കാര്യബ്രഹ്മത്തെ പ്രാപിച്ച സായുജ്യമുക്തന്മാർ പല ഭോഗങ്ങളെയും ഇച്ഛാനുസൃതം അനുഭവിക്കുന്നുവെന്നു ശ്രുതിതന്നെ പറഞ്ഞി

digitized by www.sreyas.in

ട്ടുണ്ട്. അതിനെ അപേക്ഷിച്ചാണ് ഈ വിവരണമെന്നാണ് സൂത്രകാരൻെറ അഭിപ്രായം. അതെല്ലാം യുക്തിക്കു യോജിക്കുന്നുമുണ്ട്.

**സൂ:—ജഗദ്വ്യാപാരവർജ്ജം പ്രകരണാദ സന്നിഹിതത്വാച്ച—17.**

ശബ്ദാർത്ഥം:—ജഗദ്വ്യാപാരവർജ്ജം = മുക്തൻെറ സ്ഥിതി ജഗത്തിൻെറ സൃഷ്ട്യാദിവ്യാപാരങ്ങളോട്ടു യാതൊരു പ്രകാരത്തിലും ബന്ധപ്പെടാതെയുള്ളതാണ്, പ്രകരണാൽ=എന്തുകൊണ്ടെന്നാൽ ശ്രുതിപ്രകരണങ്ങളിൽനിന്ന് അങ്ങനെ സിദ്ധമാവുന്നുണ്ട്, അസന്നിഹിതത്വാൽ ച=സൃഷ്ടിവ്യവഹാരാദികളിൽ മുക്തൻെറ സാന്നിദ്ധ്യമില്ലെന്നതുകൊണ്ടും ഈ കാര്യം സ്പഷ്ടമാവുന്നുണ്ട്.

സാരം:—ശ്രുതികളിൽ അവിടവിടെ ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരവ്യവഹാരങ്ങളെ കീർത്തിക്കുന്നുണ്ട്. മുക്തിമാർഗ്ഗങ്ങളെയും മുക്തലക്ഷണങ്ങളെക്കൂടിയും പറയുന്നുണ്ട്. എന്നാൽ ഒരിടത്തും സൃഷ്ട്യാദിജഗൽവ്യവഹാരങ്ങളെ മുക്തനുമായി ബന്ധപ്പെട്ടുത്തിപ്പറഞ്ഞു കാണുന്നില്ല. അതിനാൽ മുക്താത്മാവിനു ജഡചേതനാത്മകമായ ഈ ജഗത്തിൻെറ വ്യവഹാരവുമായി പിന്നീട്ടു യാതൊരു ബന്ധവുമുണ്ടാവുന്നില്ലെന്നു സ്പഷ്ടമാവുന്നുണ്ട്.

**സൂ:—പ്രത്യക്ഷോപദേശാദിതി ചേന്നാ ധികാരികമണ്ഡലസ്ഥോക്തേഃ—18.**

ശബ്ദാർത്ഥം:—പ്രത്യക്ഷോപദേശാൽ ചേൽ=ഇഷ്ടം പോലെ ലോകങ്ങളിൽ സഞ്ചരിക്കാൻ കഴിയും മുക്താ

digitized by www.sreyas.in

ത്മാവിന്റെന്നു പ്രത്യക്ഷമായിപ്പറഞ്ഞിരിക്കയാൽ ജഗദ്വ്യവഹാരവുമായി ബന്ധമില്ലെന്നതു ശരിയല്ലെന്നാണെങ്കിൽ, ഇതി ന=അതു ശരിയല്ല, ആധികാരികമണ്ഡലോക്തേഃ=എന്തുകൊണ്ടെന്നാൽ അങ്ങനെ ലോകങ്ങളിൽ ഇഷ്ടംപോലെ സഞ്ചരിക്കാമെന്നു പറഞ്ഞിടത്തുതന്നെ അധികാരമണ്ഡലങ്ങളെയും പറഞ്ഞിട്ടുണ്ടെന്നുള്ളതുകൊണ്ടുതന്നെ.

സാരം:—മുക്താത്മാവു "സ്വരാട്" ആയിത്തീരുന്നു സ്വാരാജ്യത്തെ പ്രാപിച്ചവനായിത്തീരുന്നു എന്നൊക്കെ ശ്രുതിയിൽപ്പറഞ്ഞിട്ടുണ്ട്. എങ്കിലും ജഗത്തിന്റെ സൃഷ്ട്യാദികാര്യങ്ങൾക്കു സാമർത്ഥ്യമുള്ളവനായിത്തീരുന്നു എന്നു പറഞ്ഞിട്ടില്ല. അതിനാൽ മുക്താത്മാവിനു് ഇച്ഛാനുരൂപഭോഗപ്രാപ്തിക്കുവേണ്ടി അതാതു ലോകങ്ങളിൽ ഇഷ്ടംപോലെ സഞ്ചരിക്കാനുള്ള സ്വാതന്ത്ര്യമുണ്ടെങ്കിലും ജഗൽസൃഷ്ട്യാദികാര്യങ്ങളെ സ്വേച്ഛപോലെ ചെയ്യാനുള്ള സ്വാതന്ത്ര്യമോ സാമർത്ഥ്യമോ ഇല്ല.

**സൂ:—വികാരാവർത്തി ച തഥാ ഹി സ്ഥിതിമാഹ—19.**

ശബ്ദാർത്ഥം:—ച=കൂടാതെ, വികാരാവർത്തി=ജനനമരണാദിവികാരങ്ങളോടു കൂടാതെയും ഇരിക്കുന്നു. ഹി=എന്തുകൊണ്ടെന്നാൽ, തഥാ സ്ഥിതം ആഹ=അങ്ങനെയാണു് മുക്താത്മാവിന്റെ സ്ഥിതിയെ ശ്രുതിയിൽ പറഞ്ഞിരിക്കുന്നതു്.

സാരം:—അങ്ങനെയാണെങ്കിൽ സൽകർമ്മങ്ങളെക്കൊണ്ടു സ്വർഗ്ഗാദിലോകങ്ങളെ പ്രാപിക്കുന്ന കർമ്മികളെ അപേക്ഷിച്ചു മുക്തപുരുഷനെന്താണു് വിശേഷം? എന്നാ

digitized by www.sreyas.in

ന്നെങ്കിൽപ്പറയാം. കമ്മികറം സുകൃതഫലാനുഭൂതിക്ക വേണ്ടി സ്വർഗ്ഗാദിലോകങ്ങളെ പ്രാപിക്കാറുണ്ടെങ്കിലും സുകൃതഫലാനുഭവത്തിൻെറ അന്ത്യത്തിൽ ഈ ഭൂമിയിലേയ്ക്കുതന്നെ തിരിച്ചുവന്നു പിന്നെയും ജനനമരണാദി വികാരങ്ങളെ അനുഭവിക്കലാണല്ലോ പതിവു്. എന്നാൽ ഒരു മുക്തപുരുഷൻ ഒരിക്കലും അങ്ങനെ അനുഭവിക്കേണ്ടിവരുന്നില്ല. മുക്തപുരുഷനു് എന്തെങ്കിലും ചില അനുഭവങ്ങറം ഊദ്ധ്വലോകങ്ങളിൽവെച്ചനുഭവിക്കാനിടവന്നാലും അതിൻെറ പയ്യവസാനത്തിൽ അഭേദമായ ബ്രഹ്മസായുജ്യത്തെ പ്രാപിക്കുന്നു. എന്നാൽ ഒരു കമ്മിക്കൊരിക്കലും ആ അനുഭവം സംഗതമല്ല. ഈ സംഗതി ശ്രുതികളിൽതന്നെ വ്യക്തമാക്കീട്ടുമുണ്ടു്.

### സൂ:—ദശ്യതശ്ചൈവം പ്രത്യ ക്ഷാനുമാനേ—20.

ശബ്ദാത്ഥം:—പ്രത്യക്ഷാനുമാനേ ച=ശ്രുതിയും സ്മൃതിയും രണ്ടും, ഏവം ദശ്യതഃ=ഇപ്രകാരം വ്യക്തമാക്കിക്കാണിക്കുകയും ചെയ്യുന്നു.

സാരം:—ശ്രുതിസ്മൃതികളെല്ലാം ഒരുപോലെ മുക്തപുരുഷൻ പിന്നീടു സംസാരത്തിലേക്കിറങ്ങുകയോ, ജനനമരണങ്ങളെ പ്രാപിക്കുകയോ ചെയ്യുന്നില്ലെന്നു വ്യക്തമാക്കിക്കാണിക്കുന്നതിനാൽ ഈ വിഷയത്തിൽ സംശയത്തിന്നവകാശമില്ലതന്നെ.

### സൂ:—ഭോഗമാത്രസാമ്യലിംഗാച്ച—21.

ശബ്ദാത്ഥം:—ഭോഗമാത്രസാമ്യലിംഗാൽ ച=ഭോഗാനുഭൂതി മാത്രമായ സമതാത്രുപലക്ഷണംകൊണ്ടും മുൻപറഞ്ഞ സംഗതി വ്യക്തമാവുന്നു

digitized by www.sreyas.in

സാരം:—ബ്രഹ്മദേവൻ ഏപ്രകാരം കല്യാണമയങ്ങളായ ഭോഗാനുഭവങ്ങളെ അനുഭവിച്ചാലും അവയുമായി യാതൊരു പ്രകാരത്തിലും സംബന്ധപ്പെടാതിരിക്കുന്നുവോ; അങ്ങനെതന്നെയാണ് ബ്രഹ്മലോകപ്രാപ്തന്മാരായ മുക്തപുരുഷന്മാരും ഉപാസനാകാലത്ത് ഇച്ഛിച്ചതായ ഭോഗങ്ങളെ അനുഭവിക്കുന്നത്. ശരീരസംബന്ധമില്ലാതെയും സുഖദുഃഖാദിഭാവങ്ങളില്ലാതെയുമാണനുഭവിക്കുന്നതെന്നതിനാൽ ഒരു പ്രകാരത്തിലും അവയുമായി ബന്ധപ്പെടുന്നില്ല. അതിനാൽ മുക്തപുരുഷൻ ബ്രഹ്മലോകത്തുവെച്ചു ചില ഭോഗങ്ങളെ അനുഭവിക്കുന്നുവെന്നല്ലാതെ കർമ്മിയെപ്പോലെ വീണ്ടും സംസാരത്തിലേയ്ക്കു വരികയോ, ജഗൽസൃഷ്ട്യാദികാര്യങ്ങളിൽ സമർത്ഥനായിത്തീരുകയോ രണ്ടും ചെയ്യുന്നില്ല.

**സൂ:—അനാവൃത്തിഃ ശബ്ദാദനാവൃത്തിഃ**
**ശബ്ദാൽ—22.**

ശബ്ദാർത്ഥം:—അനാവൃത്തിഃ = ബ്രഹ്മലോകപ്രാപ്തനായ മുക്തപുരുഷൻ ഒരിക്കലും സംസാരത്തിലേയ്ക്കു മടങ്ങിവരുന്നില്ല, ശബ്ദാൽ=ശ്രുതിവാക്യം ഈ കാര്യത്തെ വ്യക്തമാക്കുന്നു, അനാവൃത്തിഃ=പുനരാഗമനമില്ല, ശബ്ദാൽ=ശ്രുതിവാക്യം സ്പഷ്ടമാക്കുന്നു.

സാരം:—ബ്രഹ്മലോകപ്രാപ്തനായ മുക്തപുരുഷൻ ഒരിക്കലും പിന്നീടു സംസാരത്തിലേക്കിറങ്ങിവരുന്നില്ല. ഇതിനു ശ്രുതിവാക്യങ്ങൾ പ്രമാണങ്ങളുമാണ്. വാക്യാവർത്തനം ഗ്രന്ഥസമാപ്തിയെ സൂചിപ്പിക്കുന്നു.

സമാപ്തം.

---

digitized by www.sreyas.in

